ശ്രീരാമവർമ്മഗ്രന്ഥാവലി നമ്പ്ര് 87.

# ധനശാസ്ത്രതത്വം.



കൊച്ചി

മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നും

പ്രസിദ്ധപ്പെടുത്തുന്നതു്.

ശ്രീരാമവർമ്മഗ്രന്ഥാവലി നമ്പർ 37.

# ധനശാസ്ത്രം.

ഗ്രന്ഥകർത്താവ്:

പി. എൻ. മൂസ്സത്, ബി. എ., എൽ. ടി.

കൊച്ചി

മലയാളഭാഷാപരിഷ്കരണക്കമ്മറ്റിയിൽനിന്ന

പ്രസിദ്ധപ്പെടുത്തുന്നത്.

കോപ്പി ൫൦൦

തൃശ്ശിവപേരൂർ

മംഗളോദയം പ്രസ്സിൽ അച്ചടിച്ചത്.

൧൧൧൮



ില 2ക. 8ണ.) (രണ്ടര ഉറുപ്പിക.

# അവതാരിക.

ശ്രീരാമവൎമ്മഗ്രന്ഥാവലിയുടെ മുപ്പത്തേഴാം നമ്പരായി ‘ധനശാസ്ത്രതത്വം’ എന്ന ഈ പുസ്തകം ഭാഷാപരിഷ്കരണക്കമ്മിററിക്കു പ്രസിദ്ധീകരിക്കുവാൻ സാധിച്ചതിൽ അനല്പമായ ചാരിതാൎത്ഥ്യമുണ്ട്. കമ്മിററിയുടെ പ്രധാനമായ പ്രവൃത്തി അപ്രകാശിതങ്ങളായ ഭാഷാഗ്രന്ഥങ്ങളുടെ പ്രകാശനവും ശുദ്ധമായ പാഠവും ടിപ്പണിയും വേണ്ട പ്രകാശിതഗ്രന്ഥങ്ങളുടെ താദൃശമായ പുനഃപ്രസാധനവും മററുമാണെങ്കിലും നവീനശാസ്ത്രങ്ങളെ അധികരിച്ചുള്ള പുസ്തകങ്ങളുടെ പ്രസിദ്ധീകരണത്തിലും അതിന്റെ ശ്രദ്ധ പതിയുന്നുണ്ടെന്നുള്ളതിനു ‘സഹകരണപ്രസ്ഥാനം’ ഒരു ഉദാഹരണമാകുന്നു.

ധനശാസ്ത്രതത്വത്തിന്റെ പ്രണേതാവ് രാജസചിയും ഉത്തിഷ്ഠമാനനും ‘മനശ്ശാസ്ത്രം’ എന്ന പുസ്തകം രചിച്ചു കേരളീയരെ ഇതിനു മുമ്പുതന്നെ കൃതജ്ഞരാക്കീട്ടുള്ള സാഹിത്യകുശലനുമായ ശ്രീമാൻ പി. എൻ. മൂസ്സത് ബി. എ., എൽ. ടി. യാണ്. ഭാഷയിൽ പാശ്ചാത്യവിജ്ഞാനശാസ്ത്രങ്ങളെ പരാമൎശിച്ചുള്ള പുസ്തകങ്ങൾ ഉണ്ടാകേണ്ടത് അത്യന്താപേക്ഷിതമാണെന്ന് അഭിപ്രായപ്പെടുന്നവർ പലരുമുണ്ടെങ്കിലും സതതോത്ഥായിയും പണ്ഡിതതല്ലജനുമായ മഹാമഹിമശ്രീ എം. രാജരാജവൎമ്മതമ്പുരാൻ എം. എ., ബി. എൽ. ഒഴികെ ആ വിഷയത്തിൽ കാൎയ്യമായി വല്ലതും പ്രവൎത്തിച്ചിട്ടുള്ള ഭാഷാബ

ന്ധുക്കൾ അധികമില്ല. എന്നാൽ ശ്രീമാൻ മൂസ്സതവർകളുടെ ക്ലേശഭൂയിഷ്ഠമായ ആ വ്യവസായം നിരന്തരമായും നിസ്തന്ദ്രമായും തുടൎന്നുകൊണ്ടിരിക്കുന്നു. ഇനിയും ഇദ്ദേഹത്തിൽനിന്നു പല ശാസ്ത്രഗ്രന്ഥസന്താനങ്ങളേയും നമുക്കു ന്യായ്യമായി പ്രതീക്ഷിക്കാവുന്നതുമാണ്. ഇതല്ലേ പ്രശംസനീയമായ ഭാഷാപോഷണം? കാമ്യതമമായ കൈരളീകൈങ്കൎയ്യം?

നമുക്ക് എല്ലാവൎക്കും നിത്യോപയോഗത്തിനുള്ള ഒരു ശാസ്ത്രമാണ് ധനശാസ്ത്രം. ബീജഗണിതമോ, ക്ഷേത്രവ്യവഹാരമോ പോലെ അതിനെ നമുക്ക് അകററി നിറുത്തി ലോകയാത്രയിൽ വിജയം സമ്പാദിക്കുവാൻ മാൎഗ്ഗമില്ല. പ്രത്യേകിച്ചും പൌരബോധം ആൎക്കും കഴിച്ചുകൂടാവുന്നതല്ലാത്ത ഇക്കാലത്ത് ആ ശാസ്ത്രത്തിനുള്ള പ്രാധാന്യത്തെപ്പററി വിസംവാദത്തിനു മാൎഗ്ഗമേ ഇല്ലല്ലൊ. അതുകൊണ്ട് ആ ശാസ്ത്രത്തിന്റെ പരിധിയിൽപെട്ട സകല വിഷയങ്ങളേയും സമഗ്രമായി പ്രതിപാദിക്കുന്ന ഒരു പുസ്തകം നമുക്കു സാമാന്യരീത്യാ ആവശ്യകമെന്നു പറഞ്ഞാൽ പോരാ, അത്യന്താവശ്യകം എന്നുതന്നെ പറയേണ്ടതാണ്. തിരുവിതാംകൂർ ബുക്ക് കമ്പിനിയിൽനിന്നു പഴയ കാലത്തു ധനതത്വനിരൂപണം എന്നൊരു ചെറിയ പുസ്തകം കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, വിദ്യാവിനോദിനിയുടെ ആരംഭത്തിൽ ധനശാസ്ത്രസംബന്ധമായി ഏതാനും ചില ഉപന്യാസങ്ങൾ ശ്രീമാൻ സി. അച്യുതമേനോൻ ബി. എ. യും പ്രസിദ്ധീകരിക്കുകയുണ്ടായി; പിന്നീട് ഏതാ

ദ്വിഷയകമായി ആരെങ്കിലും വല്ല പ്രവൃത്തിയും ചെയ്തിട്ടുണ്ടെങ്കിൽ അത് എം. രാജരാജവർമ്മതമ്പുരാൻ അവർകളാണ്. ഈ വ്യവസായങ്ങൾകൊണ്ടൊന്നും കൈരളിക്ക സംതൃപ്തയാകുന്നതിനു വഴിയില്ലായിരുന്നു; ആ ദേവിയുടെ തൃഷ്ണ ഇപ്പോൾ ശ്രീമാൻ മൂസ്സതുതന്നെയാണ് ശമിപ്പിച്ചത്. ൪൬൦ പുറങ്ങൾ ഉള്ള 'ധനശാസ്ത്രതത്വം' ഭാഷയ്ക്ക് അമൂല്യമായ ഒരു നിധിതന്നെയാണ്. ആർക്കും മനസ്സിലാകുന്ന ശൈലിയിൽ ഔചിത്യപൂർവ്വമായി സാങ്കേതികപദങ്ങൾ തിരഞ്ഞെടുത്തു പ്രയോഗിച്ച് അദ്ദേഹം ഈ പുസ്തകം സമഞ്ജസമായി നിർമ്മിച്ചിരിക്കുന്നു. കൌടില്യന്റെ അർത്ഥശാസ്ത്രത്തിന് ഒരു ഭാഷാനുവാദം പ്രസിദ്ധീകരിക്കുവാൻ സാധിച്ച ഭാഷാപരിഷ്കരണക്കമ്മിറ്റിക്ക ധനശാസ്ത്രതത്വത്തിന്റെ പ്രസിദ്ധീകരണവും സാദ്ധ്യമായതിൽ ഉള്ള ആനന്ദം അപരിമിതമാണ്. ഈ പുസ്തകത്തിന് അത് എല്ലാ വിധത്തിലും അർഹിക്കുന്ന പ്രചുരപ്രചാരം അചിരേണ സിദ്ധിക്കട്ടെ എന്നും ഇതിന്റെ പ്രണേതാവായ ശ്രീമാൻ മൂസ്സതിന് ഇനിയും ഇത്തരത്തിലുള്ള ശാസ്ത്രഗ്രന്ഥങ്ങൾ രചിച്ചു ലോകോപകാരം ചെയ്യുവാൻ ഭാഗ്യമുണ്ടാകട്ടെ എന്നും ഉള്ള ആശംസകളോടുകൂടി തൽക്കാലം വിരമിച്ചുകൊള്ളട്ടെ.

ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ,
പ്രസിഡെന്റ്,
ഭാഷാപരിഷ്കരണക്കമ്മിറ്റി.

തിരുവനന്തപുരം,
26—7—1112.



# പ്രസ്താവന.

കഴിഞ്ഞ കാൽശതാബ്ദത്തിനുള്ളിൽ സാഹിത്യമൎമ്മജ്ഞരായ സഹൃദയസാൎവ്വഭൌമന്മാരുടെ അക്ഷീണപരിശ്രമത്താൽ അഭിനവങ്ങളായ പല പ്രസ്ഥാനങ്ങളിലും സ്തുത്യൎഹങ്ങളായ നാനാവിധഗ്രന്ഥങ്ങൾ മലയാളഭാഷയിൽ ആവിൎഭവിച്ചിട്ടുണ്ടു്. ലോകസൃഷ്ടിമുതൽ നാളിതുവരെ മനുഷ്യബുദ്ധിക്കു ഗോചരീഭവിച്ചിട്ടുള്ള സമസ്തവിഷയങ്ങളുടേയും "അധീതിബോധാചരണപ്രചാരണ"ങ്ങളെ പൂൎണ്ണമായി സൌകൎയ്യപ്പെടുത്തത്തക്കവിധം സമ്പുഷ്ടമാകയും പരഭാഷാനിരപേക്ഷം വൎത്തിച്ചു വൎദ്ധിക്കയും ചെയ്യുക എന്നുള്ളതാണു് ഒരു ഭാഷയ്ക്കു വരാവുന്ന ഉൽക്കൎഷപാരമ്യം. ഈ തോതു വെച്ചു നോക്കുമ്പോൾ നമ്മുടെ കൊച്ചുകൈരളിക്കു കയറിത്തീരേണ്ടതായ കോണിപ്പടികൾ ഒന്നുരണ്ടൊന്നുമല്ലെന്നു കാണാം. എന്നാൽ ഈ ന്യൂനതയെ പരിഹരിക്കുന്നതിനായി ഉടൻതന്നെ ആരോഹണം ആരംഭിക്കാതെ പതനാഭീതികൊണ്ടോ ഉൽക്രമണാശക്തതയാണെന്നുള്ള അന്ധാളിപ്പുകൊണ്ടോ ആംഗലഭാഷയുടെ ലാംഗൂലത്തെ—അതെത്രതന്നെ ബലിഷ്ഠവും ദീൎഘവുമായിരുന്നാലും—ആശ്രയിച്ചു കഴിഞ്ഞുകൂടുന്നതുകൊണ്ടു് എത്രയായാലും 'പൃഷ്ഠ'ത്തിനു മാത്രമാണല്ലോ കൈരളിക്കവകാശമുണ്ടാവുന്നതു്. എന്നല്ല പണ്ടു ബാലിയുടെ വാലിൽ കുടുങ്ങിയ ലങ്കേശന്നു് അനുഭവിക്കേണ്ടിവന്നതായി വിവരിക്കപ്പെട്ടിട്ടുള്ള അഭിമാനക്ഷതിയ

ളൊക്കെ നമ്മുടെ കൊച്ചോമനയ്ക്കും സഹിക്കേണ്ടതായ് വരും. അതുകൊണ്ടു് ഈ 'പൃച്ഛാ'വലംബനത്തിൽനിന്നു് കൈരളിയെ രക്ഷിക്കാൻ ശ്രമിക്കേണ്ടതു് ഏതൊരു സഹൃദയന്റെയും കടമയാണു്.

അഭിനവവിജ്ഞാനശാസ്ത്രങ്ങളെക്കുറിച്ചു് കേരളഭാഷവഴിക്കുതന്നെ അദ്ധ്യയനം നടത്തണമെന്നു വന്നാൽ ഇന്നൊരു കേരളീയനും ഒരു ശാസ്ത്രംപോലും സമഗ്രമായി വശമാക്കുവാൻ തരമില്ലാത്തവിധം ശാസ്ത്രഗ്രന്ഥവൈരള്യം ഭാഷയിൽ കാണുന്നു. ഇതു് എത്രയോ വലിയൊരു ന്യൂനതയാണു്. ഇതിന്റെ പരിഹാരത്തിനായി സാഹിത്യകാരന്മാർ ഒത്തൊരുമിച്ചു പരിശ്രമിക്കുന്നതിനനുകൂലമായ ഒരു സാഹിത്യസഹോദരസംഘടന ഏർപ്പെടുത്തുകയും അഭിജ്ഞനിർദ്ദിഷ്ടമായ ഒരുത്തമപരിപാടിയനുസരിച്ചു് കൃത്യമായി സംഘടനാംഗങ്ങൾ പ്രവൃത്തി തുടരുകയും ചെയ്യുന്നതുവരെ എത്ര രാമായണമെഴുതിയാലും എത്ര ഗദ്യനാടകങ്ങൾ സൃഷ്ടിച്ചുവിട്ടാലും എത്ര ശാകുന്തളതർജ്ജമകളുണ്ടായാലും പരിഷ്കൃതഭാഷകളുടെ കൂട്ടത്തിൽ കൈരളിക്കു സ്ഥാനമുണ്ടാകയില്ല. തൽക്കാലം ഒരു കവിതയെഴുതി വായിക്കുകയോ, അപ്പോൾ തോന്നുന്ന വല്ലതും ഉപന്യാസരൂപത്തിൽ ചേർത്തു കേൾക്കുകയോ ചെയ്യുന്നവർക്കു നല്കുന്നതിനേക്കാൾ അധികം പ്രോത്സാഹനം, ഓരോ കൊല്ലവും പരിഷത്സമ്മേളനാവസരത്തിനുമുമ്പു് പ്രസിദ്ധീകൃതമായ അഭിനവവിജ്ഞാനശാസ്ത്രഗ്രന്ഥങ്ങളുടെ രചയിതാക്കൾക്കാണു് സമസ്തകേരളസാഹിത്യപരിഷത്തു നല്കേണ്ടതു്. അങ്ങനെയായാൽ വിജ്ഞന്മാരാലഭിന

ന്ദിക്കപ്പെട്ടു് വിജ്ഞാനശാഖ സാഹിത്യക്ഷേത്രത്തിൽ ത ടിച്ചു തളിർത്തു് തഴച്ചു വളരുന്നതായിരിക്കും.

ഏതാനും ചില ശാസ്ത്രഗ്രന്ഥങ്ങളെങ്കിലും കൈരളി യുടെ തൃപ്പാദങ്ങളിൽ ഉപഹാരമായി സമർപ്പിപ്പാൻ പരി ശ്രമിച്ചാൽ കൊള്ളാമെന്നുള്ള അതിയായ ആഗ്രഹമാണു് എന്നെ ഈ വിഷയത്തിൽ തൂലികാചലനം ചെയ്യിപ്പിച്ച തു്. പ്രാംശുലഭ്യമായ ഫലത്തിൽ അത്യാകാംക്ഷനിമി ത്തം വെറുതെ കയ്യുയർത്തുന്ന വാമനന്റെ പ്രയത്നംപോ ലെ നിഷ്ഫലമായ്ത്തീർന്നേക്കുമോ എന്റെ ഈ സംരംഭമെ ന്നു് എനിക്കു ഭയമില്ലാതെയില്ല. ഏതായാലും "ഗച്ഛതഃ സ്ഖലനം ന ദോഷായ" എന്ന ആപ്തവാക്യത്തേയും പ ണ്ഡിതമൂർദ്ധന്യന്മാരുടെ മർഷണശീലത്തേയും ബലമായവ ലംബിച്ചുകൊണ്ടാണു് ഞാനീ സാഹസത്തിനു ധൈര്യ പ്പെട്ടതെന്നു പറഞ്ഞുകൊള്ളട്ടെ.

1933-ൽ മനശ്ശാസ്ത്രസംബന്ധമായ ഇരുപതുപന്യാ സങ്ങൾ ഞാൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതി പ്ര സിദ്ധം ചെയ്യുകയും പിന്നീടവയെ ക്രോഡീകരിച്ചു പുസ്ത കരൂപത്തിൽ പ്രസാധനം ചെയ്യുകയും ചെയ്ത വിവരം സ ഹൃദയന്മാർ അറിഞ്ഞിരിക്കുമല്ലോ. അതിനുശേഷം ധ നശാസ്ത്രത്തെ സംബന്ധിച്ചു് 32 ഉപന്യാസങ്ങൾ മാതൃ ഭൂമി ആഴ്ചപ്പതിപ്പിൽതന്നെ ഞാൻ എഴുതുകയുണ്ടായി. ഈ ഉപന്യാസങ്ങൾ പ്രസിദ്ധീകരിപ്പാൻ തുടങ്ങിയതു് 1935 മേയ് 27-ാംനു-യും അവ അവസാനിച്ചതു് 1936 മേയ് 11-ാംനു-യും ആണു്. അങ്ങനെയിരിക്കെ സഹൃദ യാഗ്രേസരനും കവികുലസമ്രാട്ടും ആയ ശ്രീമാൻ ഉള്ളൂർ

എസ്സ്. പരമേശ്വരയ്യർ അവർകൾ കൊച്ചി ഭാഷാപരി
ഷ്കരണക്കമ്മിററിയുടെ അദ്ധ്യക്ഷന്റെ നിലയ്ക്ക് എന്റെ
ധനശാസ്ത്രസംബന്ധമായ ഉപന്യാസങ്ങൾ കമ്മിററിയിൽ
നിന്നു പുസ്തകരൂപത്തിൽ പ്രസാധനം ചെയ്യുന്നതിനു
സമ്മതമാണോ എന്നു സദയം ചോദിക്കയും ആ സൌ
മനസ്യത്തിനു ഞാൻ സർവ്വാത്മനാ സ്വാഗതം പറയുക
യും ചെയ്തു. അതിന്റെ ഫലമായിട്ടാണ് ഇപ്പോൾ ഈ
ഗ്രന്ഥം ഇങ്ങനെ പുറത്തിറങ്ങുവാൻ ഇട വന്നതു്.

ഇന്നത്തെ സാമുദായികവും രാഷ്ട്രീയവും ആയ ജീ
വിതത്തിനു് അനുപേക്ഷ്യമായ ഒന്നാണ് ധനശാസ്ത്രസം
ബന്ധമായ ജ്ഞാനം. പരിഷ്കാരത്തിന്റെ പുരോഗതി
യിൽ ദൂരം എന്നൊന്ന് എത്രയോ ചുരുങ്ങുകയും ഭൂഗോള
ത്തിന്റെ നാനാഭാഗത്തുള്ളവർ തമ്മിൽ നിത്യജീവിത
ത്തിൽ ഇടപെട്ടുകൊണ്ടിരിക്കയും ചെയ്യുന്നു. സ്വയംപ
ര്യാപ്തമായ (Self-sufficient) ജനപദം ഇന്നു് ആകാശകു
സുമപ്രായമാണ്. ഏതു രാഷ്ട്രത്തിനും ഇതര രാഷ്ട്രങ്ങളെ
തീരെ ആശ്രയിക്കാതെ കഴിഞ്ഞു കൂടുവാൻ നിവൃത്തിയി
ല്ലാത്തവിധം സാമ്പത്തികവ്യാപാരങ്ങൾ ബഹുമുഖവും
അപ്രതിഹതവും ആയിത്തീർന്നിട്ടുണ്ട്. രാഷ്ട്രത്തിന്റെ
യും സമുദായത്തിന്റെയും തദ്ദ്വാരാ ഓരോ വ്യക്തിയുടെ
യും സുഖസൌകര്യങ്ങളെ സാരമായ വിധത്തിൽ സ്പർശി
ക്കുന്നവയാണ് മേല്പറഞ്ഞ സാമ്പത്തികവ്യാപാരങ്ങളെ
ന്നു സ്വല്പം ചിന്തിച്ചാലാർക്കും നിഷ്പ്രയാസം ഗ്രഹിക്കാവു
ന്നതാണ്. അതുകൊണ്ട് ഇത്തരം സാമ്പത്തികവ്യാപാര
ങ്ങളെ നിയന്ത്രിക്കുന്ന നിയമങ്ങളേയും അവയുടെ ഫല

ങ്ങളേയും പ്രതിപാദിക്കുന്ന ധനശാസ്ത്രസിദ്ധാന്തങ്ങളെ
ക്കുറിച്ചുള്ള ജ്ഞാനം ഇന്നു് ഏതൊരു വ്യക്തിക്കും അപരി
ത്യാജ്യമാണെന്നു വിശദമാകുന്നു. ഉൽപാദനം, അതി
ന്റെ രീതികളും നിയന്ത്രണങ്ങളും; വിനിയോഗം, അ
തിന്റെ സ്വഭാവം; വിതരണം, അതിന്റെ സ്വരൂപം;
വിനിമയം, അതിന്റെ ഉപാധികളും സമ്പ്രദായങ്ങളും;
സ്വർണ്ണമാനം; ഏകലോഹത്വം; ദ്വിലോഹത്വം; ഇത
രേതരദേശ്യവാണിജ്യം; എന്നിങ്ങനെ നിരവധി വിഷയ
ങ്ങളെക്കുറിച്ചു് ഇന്നത്തെ ഒരു പൌരനറിയേണ്ടതായു
ണ്ടു്. ധനശാസ്ത്രപരിജ്ഞാനംകൂടാതെ ഈ വക സംഗതി
കളെ വഴിപോലെ മനസ്സിലാക്കുവാനും തന്റെ രാജ്യത്തു
പ്രവൎത്തിക്കുന്ന സാമ്പത്തികനിയമങ്ങളെ നന്നായ് ഗ്രഹി
ക്കുവാനും വിജയകരമായ വിധത്തിൽ വാണിജ്യവ്യവസാ
യാദികളിൽ ഏൎപ്പെടുവാനും ആയാൾക്കു സാധിക്കയില്ല.
എന്നാൽ ഇത്രത്തോളം ആവശ്യമായ ധനശാസ്ത്രജ്ഞാനം
ആയാൾ സമ്പാദിക്കേണ്ടതെങ്ങനെയാണു്? അതിനു
സഹായിക്കുന്ന പുസ്തകങ്ങൾ ഭാഷയിലെത്രയുണ്ടു്? ഇങ്ങ
നെയാലോചിക്കുമ്പോഴാണു് നാം നിരാശാഗൎത്തത്തിലാണ്ടു
പോകുന്നതു്. ധനശാസ്ത്രപിപഠിഷു ഒന്നുകിൽ ഇംഗ്ലീഷു
പഠിച്ചുകൊള്ളണം, അല്ലെങ്കിൽ ആ ശാസ്ത്രത്തെക്കുറിച്ചു
ള്ള ജിജ്ഞാസ ഉപേക്ഷിച്ചുകൊള്ളണം എന്നു വരുന്നതാ
യാൽ അതിൽപരം കഷ്ടമായിട്ടുള്ളതു മറ്റെന്താണു്?

അതുകൊണ്ടു ധനശാസ്ത്രസംബന്ധമായ പുസ്തക
ങ്ങൾ ഭാഷയിൽ ഒട്ടധികം ഉണ്ടാകേണ്ടതു് ഏററവും ആ
വശ്യമായിരിക്കുന്നു. ഇതു് എത്രയോ വമ്പിച്ച ഒരു ശാസ്ത്ര

മാകയാൽ അതിനെക്കുറിച്ചു സമഗ്രമായറിയുന്നതിനു്
ഒരു ഗ്രന്ഥംകൊണ്ടുമാത്രം മതിയാകയില്ല. വിനിമയം,
വിതരണം മുതലായ അതിന്റെ ഓരോ ശാഖയെക്കുറി
ച്ചും വിവിധഗ്രന്ഥങ്ങൾ ഭാഷയിൽ ഉണ്ടാകേണ്ടതാവശ്യ
മാണു്. എന്നാൽ ഇത്തരം വിഷയങ്ങളെക്കുറിച്ചു ഭാഷ
യിൽ ഗ്രന്ഥങ്ങൾ വേണ്ടത്രയുണ്ടായിക്കാണാത്തതു ഗ്ര
ന്ഥനിർമ്മാണസാമർത്ഥ്യം തികച്ചുമുള്ള അഭിജ്ഞന്മാർ കേ
രളത്തിലില്ലായ്കയാലല്ല. പ്രത്യുത അവരെ ഗ്രന്ഥപ്രണയ
നത്തിനു പ്രോത്സാഹിപ്പിക്കുവാനാരുമില്ലാത്തതാണു് അ
തിനു കാരണം. മലയാളത്തിൽ ഒരു നല്ല പുസ്തകമെഴുതു
ന്ന ഒരാൾക്കു് അതച്ചടിപ്പിക്കുവാനുള്ള പണം കൈവശ
മില്ലെങ്കിൽ വല്ല പുസ്തകക്കച്ചവടക്കാരുടെയോ, അച്ചുക്കൂട
ക്കാരുടെയോ നല്ല മനസ്സിനെ ശരണീകരിക്കേണ്ടിവരുന്നു.
പുസ്തകത്തിനു വളരെ ആവശ്യക്കാരുണ്ടെന്നുകണ്ടാൽ മാ
ത്രമേ ഇക്കൂട്ടർ അതച്ചടിക്കുവാനോ ഗ്രന്ഥകാരനു സ്വല്പം
വല്ലതും കൊടുത്തു പകർപ്പവകാശം വാങ്ങിക്കുവാനോ ഉദ്യ
മിക്കൂ. ശാസ്ത്രഗ്രന്ഥങ്ങളാണെങ്കിൽ ഇക്കൂട്ടരുടെ അടു
ത്തേക്കും പോകയേ വേണ്ട. അത്തരം ഗ്രന്ഥങ്ങൾ എത്ര
മേന്മയുള്ളവയായാലും അവരവയെ തിരിഞ്ഞു നോക്കുക
കൂടി പ്രയാസമാണു്. പിന്നെ ആ ഗ്രന്ഥകാരനു പ്രോ
ത്സാഹനം ലഭിക്കേണ്ടതു ഗവർമ്മെണ്ടിൽനിന്നോ പൊതു
ജനങ്ങളിൽനിന്നോ ആണു്. ഇതിന്റെ കാര്യം ആദ്യ
ത്തേതിലധികം കഷ്ടമാണെന്നു നമുക്കനുഭവമാണല്ലോ.
കാര്യമിങ്ങനെയിരിക്കെ ഒരു ഗ്രന്ഥം എഴുതിയ ആയാൾ
അതിൽനിന്നു തനിക്കുണ്ടായിട്ടുള്ള അനുഭവമോർത്താൽ

പിന്നെ മറെറാരു ഗ്രന്ഥം മലയാളഭാഷയിൽ വിരചിക്കുവാൻ ഉദ്യമിക്കുമെന്നു കരുതാമോ? പക്ഷെ കൊച്ചി ഭാഷാപരിഷ്കരണകമ്മിററി ഈ വിഷയത്തിൽ ചെയ്യുന്ന സഹായങ്ങൾ കൃതജ്ഞതാപൂർവ്വം ഉൽഘോഷിക്കത്തക്കവയാണ്. ഏതായാലും മേല്പറഞ്ഞ വിധത്തിലുള്ള ന്യൂനതകളെ സമൂലം ഉന്മൂലനം ചെയ്യാൻ സഹായിക്കുന്ന കേരളസർവ്വകലാശാലയുടെ ആവിർഭാവത്തെക്കുറിച്ചു ശുഭപ്രതീക്ഷയോടുകൂടി ഈ അതിപ്രസംഗത്തെ തൽക്കാലം അവസാനിപ്പിക്കട്ടെ.

ഈ പ്രസ്താവന അവസാനിപ്പിക്കുന്നതിനുമുമ്പ് ധനശാസ്ത്രത്തിൽ ഉപയോഗിച്ചിട്ടുള്ള സാങ്കേതികസംജ്ഞകളെക്കുറിച്ചു കൂടി രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. സാങ്കേതികസംജ്ഞകളുടെ കാര്യത്തിലാണു വിജ്ഞാനശാസ്ത്രഗ്രന്ഥകാരന്ന് വലിയ ബുദ്ധിമുട്ടു നേരിടുന്നതെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഭാഷയിലെ പദദൌർല്ലഭ്യമാണതിന്നു കാരണം. ഈ പുസ്തകത്തിൽ പ്രയോഗിച്ചിട്ടുള്ള മിക്ക സാങ്കേതിക പദങ്ങളും പുതുതായി ഉണ്ടാക്കപ്പെട്ടിട്ടുള്ളവയാണെന്നു തന്നെ പറയാം. ഇംഗ്ലീഷിലെ ഏററവും ചെറിയ വാക്കുകൾക്കു പോലും ശരിയായ തർജ്ജിമ ചില സമയങ്ങളിൽ കിട്ടാതെ കഴിക്കേണ്ടി വന്നിട്ടുണ്ട്. ഉദാഹരണത്തിന് ഇംഗ്ലീഷിൽ, necessity want, deuand എന്നു മൂന്നു പദങ്ങൾ ഭിന്നാർത്ഥങ്ങളായി ധനശാസ്ത്രത്തിൽ ഉപയോഗിച്ചു വരുന്നു. ഇവയ്ക്കെല്ലാം കൂടി ഭാഷയിൽ 'ആവശ്യം' എന്നൊരു പദം മാത്രമേ സുലഭമായിട്ടുള്ളു. ഇംഗ്ലീഷിൽ ആദ്യത്തെ പദമായ

necessity രണ്ടാമത്തേതായ 'want' എന്നതിനും അതു മൂന്നാമത്തേതായ 'demand' എന്നതിനും കാരണമായിട്ടാണിരിക്കുന്നതു്. അതുകൊണ്ടു ഭാഷയിലും ഇവയ്ക്കു വേറേ വേറേ പദങ്ങൾ ആവശ്യമാണു്. എന്നാൽ പദദൌർല്ലഭ്യം നിമിത്തം ആദ്യത്തെ രണ്ടിനും 'ആവശ്യം' എന്നു തന്നെ തർജ്ജിമ നല്കുകയും മൂന്നാമത്തേതിനു 'ചോദനം' എന്നു ഒരു പുതിയ വാക്കുപയോഗിക്കുകയും ചെയ്യേണ്ടിവന്നു. ഇതുപോലെ പല ഘട്ടങ്ങളിലും ചെയ്യേണ്ടതായി വന്നിട്ടുണ്ടു്. അവയെക്കുറിച്ചെല്ലാം ഇവിടെ പ്രസ്താവിക്കുന്നതിനു വിസ്തരഭയം എന്നെ അനുവദിക്കുന്നില്ല. സാങ്കേതികസംജ്ഞകളുടെ കാര്യത്തിൽ എനിക്കു മിക്കവാറും ശരിയാണെന്നു തോന്നിയ ഭാഷാസംജ്ഞകളെ ഞാൻ പ്രയോഗിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം സമഞ്ജസങ്ങളായിട്ടുണ്ടെന്നു അഭിമാനമോ വാദമോ എനിക്കില്ല. അഭിജ്ഞന്മാരുടെ നിർദ്ദേശമനുസരിച്ചു വേണ്ട ഭേദഗതികൾ അടുത്ത പതിപ്പിൽ ചെയ്യാൻ ഞാൻ സന്നദ്ധനാണു്. അതുകൊണ്ടു തങ്ങളുടെ അഭിപ്രായത്തെ ദയചെയ്തു് എന്നെ അറിയിക്കുവാൻ ഞാൻ പണ്ഡിതവരേണ്യന്മാരോടു സാദരം അപേക്ഷിക്കുന്നു.

കൊച്ചി ഭാഷാപരിഷ്കരണക്കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ ഈ ഗ്രന്ഥം അച്ചടിച്ചു പ്രസാധനം ചെയ്യാൻ വേണ്ട എല്ലാ ഒത്താശകളും ദയാപുരസ്സരം ചെയ്തുതന്ന ഔദാര്യനിധിയും പണ്ഡിതമണ്ഡനനും ആയ റാവുസാഹേബ് ഉള്ളൂർ എസ്സ്. പരമേശ്വരയ്യരവർകളോട് എനി

ക്കുള്ള കൃതജ്ഞത വാചാമഗോചരമാണു്. കൈരളിയുടെ ശ്രേയഃപരമ്പരാവാപ്തിക്കും നിത്യകല്യാണലബ്ധിക്കും വേണ്ടി അദ്ദേഹത്തിനു് ഞാൻ "ആയുരാരോഗ്യസൌഖ്യങ്ങൾ" നേർന്നുകൊള്ളുന്നു. അത്യന്തം അവധാനപൂർവ്വം പ്രൂഫുകൾ പരിശോധിച്ചും ആവശ്യമായ മറ്റുപദേശങ്ങൾ നല്കിയും എന്നെ സഹായിക്കുവാൻ ദയയുണ്ടായ പണ്ഡിതമൂർദ്ധന്യനായ കെ. വി. എം. അവർകളോടു് എനിക്കുള്ള കടപ്പാടു പറഞ്ഞു തീർക്കുന്നതിനു പ്രയാസമാണു്. ഈ പുസ്തകത്തെ ഇത്ര വൃത്തിയോടും, ഭംഗിയോടുംകൂടി കഴിയുന്ന വേഗത്തിൽ അച്ചടിച്ചു തന്ന മംഗളോദയം അച്ചുകൂടപ്രവർത്തകന്മാരുടെ വിലയേറിയ സാഹായ്യത്തിനു് അവരോടു ഞാൻ നിർവ്യാജമായി നന്ദി പറഞ്ഞുകൊള്ളുന്നു. കേരളീയരായ സഹൃദയവരന്മാരുടെ സാദരമായ കരപരിലാളനമേറ്റു് അവരുടെ ഹൃദയങ്ങളെ സമാഹ്ലാദിപ്പിക്കുന്നതിനുള്ള സൌഭാഗ്യം ഇപ്പുസ്തകത്തിനുണ്ടാവട്ടെ എന്നു ഹൃദയപൂർവ്വം ജഗദീശ്വരനോടു പ്രാർത്ഥിച്ചുംകൊണ്ടു് ഇതാ ഇതിനെ സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

കൊടുവായൂർ,<br>
20—2—1937

പി. എൻ. മൂസ്സതു്.



# ധനശാസ്ത്രതത്വം.

## ധനസ്വരൂപം പ്രധാനതത്വങ്ങൾ.

### I

നമ്മുടെ നിത്യജീവിതത്തിൽ അത്യന്തം പ്രാധാന്യം വഹിക്കുന്ന ഒന്നാണു് ധനശാസ്ത്രം. ലോകത്തിലെ ധനശേഖരത്തിൽ നമ്മുടെ ഓഹരി എന്നു നാം വിചാരിക്കുന്ന ആ ഭാഗത്തെ ആർജ്ജിപ്പാൻ എന്തെല്ലാം പ്രയത്നങ്ങൾ നാം ചെയ്യുന്നു, എന്തെല്ലാം ആവശ്യങ്ങൾ, ആഗ്രഹങ്ങൾ എന്നിവ ജീവധാരണത്തിൽ നമുക്കുണ്ടായിത്തീരുന്നു, അവയെ നാം എങ്ങിനെ പരിപൂരണംചെയ്യുന്നു എന്നിങ്ങിനെയുള്ള വിവിധവിഷയങ്ങളെക്കുറിച്ചു് ഈ ശാസ്ത്രം നിരൂപിക്കുന്നു. ധനം എന്ന പദത്തിന്റെ വ്യാപ്തിയെക്കുറിച്ചു ധനശാസ്ത്രജ്ഞന്മാരുടെ ഇടയിൽ വലിയ വാദപ്രതിവാദങ്ങൾ ഉണ്ടു്. എന്നാൽ നമ്മുടെ സുഖജീവിതത്തെ സാധിപ്പിക്കുന്ന ഭൗതികവസ്തുക്കളെ — മിതമായ്മാത്രം സിദ്ധിക്കുന്നവയും നമുക്കു് അഭിലഷണീയങ്ങളും ആയ ബാഹ്യപദാർത്ഥങ്ങളെ — ആണു് ധനമെന്ന വാക്കു പരാമർശിക്കുന്നതെന്നു സാമാന്യമായി പറയാം. ഒരു വ്യക്തിയുടെ കൈവശമുള്ള സാധനങ്ങളും ആയാളുടെ ചാറും ആയാളുടെ വകയായി സ്വഭവനത്തിലോ, തോട്ടത്തിലോ, കൃഷിസ്ഥലത്തോ മറ്റെവിടെയെങ്കിലുമോ ഉള്ള ഭൗതികപ

ദാൎത്ഥങ്ങളും ആയാളുടെ ധനമാണു്. ധനത്തെ സംബന്ധിക്കുന്ന മനുഷ്യവ്യാപാരങ്ങളെ നിരൂപിക്കുന്ന ശാസ്ത്രമാണു് ധനശാസ്ത്രം. ധനസംബന്ധമായ മനുഷ്യവ്യാപാരത്തെ മൂന്നാക്കി ഭാഗിക്കാം. 1. വിനിയോഗം (Consumption) 2. ഉല്പാദനം(Production) 3. വിനിമയം(Exchange).

### 1. വിനിയോഗം

തന്റെയോ അന്യന്റെയോ പ്രയത്നത്താൽ സിദ്ധിച്ചിട്ടുള്ള ധനത്തിന്റെ അനുഭവമാണിതു്.

### 2. ഉല്പാദനം

പ്രകൃതിയുടെ കലവറയിൽനിന്നു തനിക്കോ മററുള്ളവൎക്കോ ആവശ്യമായ ധനത്തെ ശേഖരിക്കുന്നതുതന്നെ ഉല്പാദനം.

### 3. വിനിമയം

തന്റെ കൈവശമുള്ള ധനത്തെ തന്റെ കൈവശമില്ലാത്തതും താൻ അഭിലഷിക്കുന്നതും ആയ വസ്തുക്കൾക്കായി കരാൾ മാററം ചെയ്യുന്നതിന്നാണു് ഈ സംജ്ഞ. ഇതിന്നു പുറമെ ഒരു രാജ്യത്തു് ഒട്ടാകെയുള്ള ധനം, എങ്ങിനെ എതു തോതിൽ അതിലെ സമുദായങ്ങൾക്കും വ്യക്തികൾക്കും ഇടയിൽ വിഭാഗിക്കപ്പെടുന്നു എന്നും അതിൽ നിരൂപിക്കുന്നു. ഈ വിഭജനത്തിന്നു വിതരണം (Distribution) എന്നു പറയുന്നു.

### ധനവിനിയോഗം (Consumption)

ജീവിതസന്ധാരണത്തിന്നും സുഖാനുഭവത്തിന്നും ഉപയുക്തമായ ഭൌതികാഭൌതികവസ്തുക്കൾ ലഭിക്കുന്നതിന്നു നമുക്കും നമ്മുടെ സഹജീവികളായ ഇതരമനുഷ്യൎക്കും

ഉള്ള ആവശ്യങ്ങളുടെയോ ആഗ്രഹങ്ങളുടെയോ വൈവിധ്യം, ആധിക്യം എന്നിവയെ ധനവിനിയോഗപാദത്തിൽ നിരൂപിക്കുന്നു. ഒരു മനുഷ്യന്റെ ധനാൎജ്ജനശക്തി എങ്ങിനെ ജീവിതധാരണത്തിന്നാവശ്യമായ വസ്തുക്കളുടെ സിദ്ധിയെ ആശ്രയിച്ചിരിക്കുന്നുവെന്നും എന്നാൽ ആവശ്യം നിറവേറുവാൻ വേണ്ടതിലെത്രയോ അധികം സിദ്ധിച്ചാൽ ആവക വസ്തുക്കൾ എങ്ങിനെ ആവശ്യപരിപൂരണത്തിന്ന് അപൎയ്യാപ്തമായും ചിലപ്പോൾ അസുഖകരമായും തീരുന്നുവെന്നും വിനിയോഗനിരൂപണത്തിൽ ചിന്തിച്ചുകാണാം. എന്നല്ല ചില വസ്തുക്കൾക്കു മനുഷ്യനുള്ള ആഗ്രഹമോ ആവശ്യമോ അവയുടെ വിലയെ ബാധിക്കുന്നതെങ്ങിനെയെന്നും ഇതിൽ നിരൂപിക്കുന്നു. ഭക്ഷണരൂപത്തിലുള്ള ധനത്തിന്റെ അനുഭവം എന്നു മാത്രമല്ല വിനിയോഗം (Consumption) എന്ന വാക്കുകൊണ്ടു മനസ്സിലാക്കേണ്ടതു്. അങ്ങിനെയാണെങ്കിൽ അതിന്നു് 'ആസ്വാദനം' 'അനുഭവം' എന്നിങ്ങിനെയുള്ള വാക്കുകൾ മതിയാകുമായിരുന്നു. എന്നാൽ കാൎയ്യമങ്ങിനെയല്ല. നാം വസ്ത്രം ധരിക്കയോ, വീടോ വീട്ടുസാമാനങ്ങളോ ഉപയോഗിക്കയോ ഒരു ഡാക്ടരുടെയൊ വക്കീലിന്റെയൊ സഹായത്തെ സ്വീകരിക്കയോ ചെയ്യുമ്പോഴൊക്കെ ധനവിനിയോഗം ഉണ്ടാവുന്നുണ്ടു്. ഇങ്ങിനെ ധനത്തെ വിനിയോഗിക്കുന്ന ആൾക്കു വിനിയോക്താവു് എന്നു പറയാം. അനേകം ആളുകളുടെ പ്രയത്നഫലമായ ഭക്ഷണപദാൎത്ഥം ഉപയോഗിക്കുന്ന നാം ആ പദാൎത്ഥത്തിന്റെ വിനിയോക്താക്കൾ (Consumers) തന്നെ. ഇപ്രകാരംതന്നെ തന്റെ

പണിത്തരങ്ങൾക്കവേണ്ടി ചെമ്പു വാങ്ങുന്ന ചെമ്പുകൊട്ടിയും, ചെമ്പിന്റെ വിനിയോക്താവാണ്. ഇത്രയും പറഞ്ഞതിൽനിന്ന 'വിനിയോഗം' എന്ന പദത്തിന്റെ അൎത്ഥവ്യാപ്തി ഏകദേശം വിശദമാകുന്നുണ്ടല്ലോ.

## ഉൽപാദനം (Production)

ധനോൽപാദനം എന്നു പേരായ ധനശാസ്ത്രപ്രകരണത്തിൽ, തന്റെയും ഇതരന്മാരുടേയും ആവശ്യങ്ങളെ നിറവേററത്തക്കവിധമുള്ള മനുഷ്യപ്രയത്നങ്ങളേയും ആവക പ്രയത്നങ്ങളാൽ മനുഷ്യൻ തന്റെ ചുററുമുള്ള പ്രാകൃതപദാൎത്ഥങ്ങളെ രൂപാന്തരപ്പെടുത്തിയും തമ്മിൽ ചേൎത്തും ആവശ്യമുള്ളെടത്തെത്തിച്ചും ഉപയോഗയോഗ്യമാക്കിത്തീൎക്കുന്ന രീതിയേയും വിവരിക്കുന്നു. ചിലപ്പോൾ ഉൽപാദനം വളരെ ലഘുവായിരിക്കും. മാവിൽനിന്നും ഒരുമാങ്ങ പറിച്ചു വിനിയോക്താവിന്നു കൊടുക്കുന്നതു് അതിന്നുദാഹരണമാണ്. എന്നാൽ സാധാരണയായി പ്രാകൃതപദാൎത്ഥത്തെ മനുഷ്യന്ന് ഉപയോഗയോഗ്യമാക്കിത്തീൎക്കുന്നതിന്നു വളരെ പ്രയത്നം ആവശ്യമായി വരുന്നു. ഏററവും ചെറിയ ഒരു സാധനത്തെ നിൎമ്മിക്കുന്നതിന്നുകൂടി ഇന്നു് അനവധി ഉൽപാദകന്മാരുടെ പ്രയത്നം അത്യന്താപേക്ഷിതമായിരിക്കുന്നു. ഇവിടെ ഒരു ചോദ്യം ഉത്ഭവിക്കുന്നു. ഉൽപാദിതമായ വസ്തുക്കളെയാണല്ലോ നാം വിനിയോഗിക്കുന്നതു്. അതുകൊണ്ടു് ഉൽപാദനത്തെ ആദ്യവും വിനിയോഗത്തെ അനന്തരവും അല്ലേ ധനശാസ്ത്രത്തിൽ ചിന്തിക്കേണ്ടതു്? അങ്ങിനെ ചെയ്യാതെ വിനിയോഗത്തെ

ആദ്യം നിരൂപിക്കുന്നതു ശരിയാണോ? എന്നാണ് ആ ചോദ്യം. ഇതിനു സമാധാനം, ഉൽപാദനത്തിനു ഹേതു വിനിയോഗമാണെന്നും കാരണമായ വിനിയോഗം ഇല്ലാതെ കാര്യമായ ഉൽപാദനമുണ്ടാവുന്നില്ലെന്നും ആണ്. ജീവിക്കേണ്ടുന്ന ഒരാവശ്യം നമുക്കുണ്ട്. ഈ ആവശ്യപൂരണത്തിനാണ് ഇന്നത്തെ വ്യവസായസ്ഥാപനങ്ങളും മററും അവയുടെ അവിശ്രമപരിശ്രമങ്ങൾ തുടൎന്നുകൊണ്ടു പോകുന്നതു്. ജീവിതധാരണവിഷയത്തിലും മററും വിനിയോഗം കാണാത്ത പദാൎത്ഥങ്ങൾക്ക് ഉൽപാദനവും ഉണ്ടാകയില്ല. വിനിയോക്താവു് എന്ന നിലയിൽ മനുഷ്യനുള്ള ആവശ്യങ്ങൾ നിമിത്തമാണ് ഉൽപാദകൻ എന്ന നിലയിൽ അവൻ വൎത്തിക്കയും വൎദ്ധിക്കയും ചെയ്യുന്നതു്. എന്നാൽ ഇപ്പോൾ മനുഷ്യൻ തന്റെ ആവശ്യങ്ങൾക്കുവേണ്ട പദാൎത്ഥങ്ങളെ സ്വയം ഉൽപാദിപ്പിക്കയല്ല ചെയ്യുന്നതു്. തന്റെ പ്രയത്നഫലങ്ങളെ ആവശ്യക്കാരായ ഇതരന്മാൎക്കു കൊടുത്തു് തനിക്കാവശ്യമായ ഇതരപ്രയത്നഫലങ്ങളെ സ്വീകരിക്കയാണ് ആയാൾ ചെയ്യുന്നതു്. അതുകൊണ്ടു വിനിയോഗം—മനുഷ്യന്റെ ആഗ്രഹങ്ങൾ, ആവശ്യങ്ങൾ ഇവയുടെ പൂരണത്തിനുള്ള അവന്റെ വാഞ്ഛ, എന്നിവയാണ് എല്ലാ സാമ്പത്തിക വ്യാപാരങ്ങളുടേയും ഗവേഷണങ്ങളുടേയും അടിസ്ഥാനം.

## വിനിമയം (Exchange)

വളരെ പുരാതനകാലത്തേയ്ക്കു നാം ദൃഷ്ടിയോടിച്ചാൽ മനുഷ്യൻ തനിക്കു വേണ്ട സൎവ്വവും താൻതന്നെ

ഉൽപാദിപ്പിച്ചു പോന്നുവെന്നും തന്റെ സഹജീവികളുടെ ജീവിതവൃത്തികളെക്കുറിച്ചു ലേശംപോലും ചിന്തകൂടാതെ അവൻ കഴിഞ്ഞുകൂടിയെന്നും കാണാം. എന്നാൽ അപരിഷ്കൃതന്മാരായ ആ ആദിമമനുഷ്യർക്കും ഇങ്ങിനെ അധികകാലം കഴിച്ചുകൂട്ടുവാൻ കഴിഞ്ഞിരിക്കയില്ലെന്ന് അല്പം ആലോചിച്ചാൽ നമുക്കറിയാം. ഒരാളുടെ കൈവശം ആവശ്യത്തിലധികമുള്ള പഴത്തെ തന്റെ അയൽവാസിയുടെ വക്കൽ ആവശ്യംകഴിഞ്ഞു ശേഷിപ്പുള്ള മത്സ്യം മുതലായതിന്നായി മാററംചെയ്യാൻ ആയാൾ പ്രേരിതനായിരുന്നിരിക്കണം. രണ്ടുപേർക്കും സമ്മതമായവിധത്തിൽ ഈ കൈമാററം നടക്കുന്നതുവരെ വഴക്കുകളും അവരുടെയിടയിൽ ധാരാളം ഉണ്ടായിരുന്നിരിപ്പാൻ വഴിയുണ്ട്. ഈ ആദിമമനുഷ്യന്മാരുടെ പെരുമാററങ്ങളിൽതന്നെ നമ്മുടെ പരിഷ്കൃത ധനവിനിമയരീതിയുടെ ബീജം അന്തർഭവിച്ചിരിക്കുന്നു. ഈ ബീജം സാധനങ്ങൾ വിനിമയം ചെയ്യുന്ന ആളുകളുടെ ആപേക്ഷികമായ ആവശ്യപരിപൂരണം (Relative satisfaction) ആണ്. എന്നാൽ ആധുനികകാലത്തു പദാർത്ഥങ്ങൾ ഉൽപാദകനും വിനിയോക്താവിനും ഇടയിലുള്ള അസംഖ്യം ആളുകളുടെ കയ്യിൽകൂടി കടന്നുപോകുന്നു. ഇങ്ങിനെ പണം ധനവിനിമയത്തിൽ അനുപേക്ഷണീയമായ ഒന്നായിത്തീർന്നിരിക്കുന്നു. ധനവിനിമയം എന്ന പ്രകരണത്തിൽ നിരൂപിക്കുന്നതു് ഒരു വ്യക്തിയോ സമുദായമോ അതിന്റെ പദാർത്ഥങ്ങളെ മറെറാരു വ്യക്തിക്കോ സമുദായത്തിന്നോ എങ്ങിനെ എന്തുനിരക്കിൽ മാററമായി കൊടുക്കുന്നുവെന്നും അതിനു കാരണമെന്തെന്നും

ആണ്. അക്കൂട്ടത്തിൽ പണത്തിന്റെ പ്രവൃത്തി, വിനി
മയോപാധി (Medium of exchange), ബാങ്കുകളുടെ പ്രവ
ർത്തനം എന്നീ വിവിധവിഷയങ്ങളെക്കുറിച്ചും പരിഗണി
ക്കുന്നതാണ്. ആധുനിക ധനശാസ്ത്രത്തിലെ വിനിമയനി
രൂപണരംഗം പ്രത്യേകവ്യക്തികളെയോ സമുദായങ്ങളെ
യോ രാജ്യങ്ങളെയോ മാത്രമല്ല അവയെ അതിലംഘിച്ചു
ലോകത്തിലുള്ള സർവ്വ സമുദായങ്ങളുടേയും പരസ്പരധന
വിനിമയസമ്പ്രദായങ്ങളേയും ഫലങ്ങളേയും പരാമർശി
ക്കുന്നു.

വിതരണം (Distribution)

ഉൽപാദിതമായ ധനത്തിന്റെ വിഭജനമാണ് ധന
വിതരണം. ഉൽപാദനവൃത്തിയിൽ സഹകരിക്കുന്ന നിര
വധി വ്യക്തികളുടെ ഇടയിൽ ഉൽപാദിതമായ ധനത്തെ
എങ്ങിനെ വിഭജിക്കണമെന്നാണ് ഇതിന്റെ നിരൂപണ
വിഷയം. ഇതു വളരെ അവധാനപൂർവ്വം നിരൂപിക്കേണ്ട
വിഷയമാണ്. ഈ പ്രകരണത്തിൽ ഇതോടനുബന്ധിക്കു
ന്ന പല വിഷയങ്ങളെക്കുറിച്ചും ചിന്തിച്ചു കാണാം. ഒരു
ദിവസത്തിൽ എത്ര മണിക്കൂർ മനുഷ്യൻ പണിയെടുക്ക
ണം, അതിനെന്തു് അവനു കിട്ടേണം, നിലത്തിന്റെ
ഉടമസ്ഥനു് അതിലെ ഉൽപന്നങ്ങളിൽ എത്രകണ്ടു കിട്ടു
വാൻ അവകാശമുണ്ട്, വ്യവസായത്തിൽ മൂലധനമിറക്കുന്ന
മുതലാളിക്കു മറ്റുൽപാദകാംശങ്ങളോടുകൂടിച്ചേർന്നു തന്റെ
മൂലധനം ഉൽപാദിപ്പിക്കുന്ന വസ്തുക്കളിൽ എത്ര ഭാഗത്തി
ന്നു് അർഹതയുണ്ടു് എന്നിങ്ങിനെ പല സംഗതികളും ഈ
ശാസ്ത്രത്തിന്റെ നിരൂപണപരിധിയിൽപെടും. ഇങ്ങിനെ

നോക്കുമ്പോൾ മനുഷ്യവ്യാപാരങ്ങളുടെ നാനാവശങ്ങളും ധനശാസ്ത്രനിരൂപണസീമയിൽ ഉൾപ്പെടുന്നുണ്ടെന്നു കാണാം. ഒരുവശത്തുനിന്നു വീക്ഷിക്കുമ്പോൾ ധനശാസ്ത്രം ധനത്തിൻെറ സ്വരൂപാദികളെക്കുറിച്ചും മറെറാരുവശത്തുനിന്നു നോക്കുമ്പോൾ അതു ധനസംബന്ധമായ മനുഷ്യചേഷ്ടകളെയും അവൻെറ സ്വഭാവത്തെയും കുറിച്ചും നിരൂപിക്കുന്നു.

ധനത്തിൻെറ ഉൽപാദനം, വിനിയോഗം മുതലായ വിഷയങ്ങളെ നിയമിക്കുന്ന സംഗതികളെ ശാസ്ത്രീയരീതിയിൽ പര്യവേക്ഷണം ചെയ്യുന്നതുകൊണ്ടു ധനശാസ്ത്രം (Economics) ഒരു ശാസ്ത്രം (Science) തന്നെ. ഇതിനെ 'കല' എന്നു പറയുന്നതു ശാസ്ത്രജ്ഞന്മാർക്കു സമ്മതമല്ല. കാര്യകാരണങ്ങളെ വഴിപോലെ നിരൂപിച്ചു സംഗതികളെ നല്ലവണ്ണം വ്യവസ്ഥാപനം ചെയ്തു സാമാന്യനിയമങ്ങളെ പ്രദർശിപ്പിക്കുന്ന ഇതിനു ശാസ്ത്രം എന്ന സംജ്ഞ സമുചിതംതന്നെ.

പണത്തിൻെറ തോതിൽ അളക്കുവാൻ സാധിക്കുന്ന മനുഷ്യവ്യാപാരങ്ങളേയും ഉദ്ദേശ്യങ്ങളേയും സംബന്ധിക്കുന്ന നിയമങ്ങളാണ് ധനശാസ്ത്രനിയമങ്ങൾ. സിദ്ധങ്ങളായ സ്ഥിതിവിശേഷങ്ങളിൽനിന്നു മററു ചിലതു സാധാരണ ഉണ്ടാവുമെന്ന് ഈ നിയമങ്ങൾ പ്രതിപാദിക്കുന്നുണ്ടെങ്കിലും അവ അവ്യഭിചാരികളാണെന്നു പറയുവാൻ പാടില്ല. ധനശാസ്ത്രനിയമങ്ങൾ അനേകം സംഗതികളെ ആശ്രയിച്ചിരിക്കുന്നു. ഈ വക സംഗതികൾ മാറിക്കൊണ്ടുമിരിക്കും. അതിനാൽ ഒരിക്കലും ഇളകാത്ത കട്ടിൽ

എല്ലാം അടക്കി ചില നിയമങ്ങൾ വാക്കുവാൻ ധനശാസ്ത്ര വിഷയത്തിൽ സാദ്ധ്യമല്ല. ഒരു ഉദാഹരണമെടുക്കാം. ക്ഷീയമാണോപയോഗിതാനിയമം (Law of diminishing utility) പറയുന്നതിതാണ്: "അഭിലഷിതപദാർത്ഥം എത്രത്തോളം അധികം സിദ്ധിക്കുന്നുവൊ അത്രത്തോളം വിനിയോക്താവിന്ന് അതിന്റെ വിനിയോഗത്തിലുള്ള അഭിരുചി കുറഞ്ഞുകുറഞ്ഞു വരുന്നു." ഇതിൽ വ്യക്തിയെ സംബന്ധിക്കുന്ന ക്ലിപ്തമായ യാതൊരു പ്രസ്താവനയും ഇല്ല. അഭിലഷിതപദാർത്ഥം അപ്പമാണെന്നു വെക്കുക. ഒരാൾക്ക് എത്ര അപ്പം തിന്നാൽ മതിയാവും, എത്ര തിന്നുകഴിഞ്ഞാൽ അപ്പത്തിൽ ഉപേക്ഷാബുദ്ധിയുണ്ടാവും, എന്നൊന്നും തീർച്ചപ്പെടുത്തുവാൻ ഈ നിയമം സഹായിക്കുന്നില്ല. വിശപ്പിന്റെയും മറ്റും സ്ഥിതിക്കനുസരിച്ച് ഉപയോഗിക്കുന്ന അപ്പത്തിന്റെ സംഖ്യ മാറുന്നതാണെങ്കിലും ഈ നിയമത്തിൽ പ്രസ്താവിച്ചിട്ടുള്ള സാമാന്യതത്വത്തിന്നു യാതൊരു ഹാനിയും ഇല്ല. വിശപ്പിന്റെ തൈക്ഷ്ണ്യം അടക്കുവാനുപകരിക്കുന്ന ആദ്യത്തെ ഒന്നോ രണ്ടോ അപ്പങ്ങൾക്കു ശേഷം വിനിയോഗിക്കുന്ന അപ്പങ്ങൾക്കു തൃപ്തിജനകത്വവും തദ്വാരാ വിലയും കുറയാതെ തരമില്ലല്ലൊ. എന്നാൽ ധനശാസ്ത്രത്തിലെ എല്ലാ നിയമങ്ങളും ഈ മാതിരിയാണെന്നു പറവാൻ തരമില്ല. പ്രകൃതിനിയമങ്ങൾപോലെത്തന്നെ സ്ഥിരങ്ങളായ ചില നിയമങ്ങളും ഇല്ലെന്നില്ല. അത്തരം നിയമങ്ങൾക്ക് ഒരുദാഹരണം 'ക്ഷീയമാണപ്രതിഫലനിയമം' (The law of diminishing returns) ആണ്. ഇതിന്റെ സ്വഭാവം വിവരിക്കാം.

ഒരു കൎഷകൻ തന്റെ കൃഷിസ്ഥലത്തു കുറെ മൂലധനവും പ്രയത്നവും ഉപയോഗിക്കുന്നുവെന്നും അതിൽനിന്നു് ആയാൾക്കു ക്ലിപ്തമായ ഒരു പ്രതിഫലം കിട്ടുന്നുവെന്നും കരുതുക. എന്നാൽ കുറേക്കാലം കഴിയുമ്പോൾ അതേ മൂലധനം, അതേ പ്രയത്നം എന്നിവ ഉപയോഗിച്ചാലും മുൻകട്ടിലുള്ള പ്രതിഫലം അതിൽനിന്നു കിട്ടാതെയാവും. അതായതു മൂലധനവും പ്രയത്നവും പൂൎവ്വരൂപത്തിലിരിക്കെ പ്രതിഫലം ക്ഷയിച്ചുകൊണ്ടു വരുന്നതായ്ക്കാണുന്നു. എന്നാൽ പ്രയത്നവും മൂലധനവും വൎദ്ധിപ്പിച്ചാൽ പ്രതിഫലവും വൎദ്ധിപ്പിച്ചുകൂടെ എന്നു ചോദിച്ചേക്കാം. വൎദ്ധിപ്പിക്കാം; പക്ഷെ ഒരു കൃഷിസ്ഥലത്തുപയോഗിക്കാവുന്ന മൂലധനത്തിന്നും പ്രയത്നത്തിന്നും ഒരതിൎത്തിയുണ്ടു്. ആ അതിൎത്തിയെത്തുന്നതുവരെ പ്രതിഫലം വൎദ്ധിക്കാനിടയുണ്ടു്. എന്നാൽ അതിന്നുശേഷം വൎദ്ധിപ്പിക്കുന്ന മൂലധനത്തിന്നും പ്രയത്നത്തിന്നും അനുസരിച്ചു പ്രതിഫലത്തിന്നു വൎദ്ധനയുണ്ടാവുന്നില്ല. ഇതാണു് ക്ഷീയമാണപ്രതിഫലനിയമം പ്രസ്താവിക്കുന്നതു്. ഈ നിയമം ഒരിക്കലും ഭേദപ്പെടാത്ത ഒന്നാണു്. സൂക്ഷ്മം ആലോചിച്ചാൽ ഏതു നിയമത്തിലും അന്തൎഭവിക്കുന്ന തത്വത്തിന്നു മാററം ഉണ്ടാവുന്നില്ലെന്നും ആ തത്വത്തിന്നാശ്രയമായ സംഗതികൾക്കും സ്ഥിതിവിശേഷങ്ങൾക്കും ആണു് മാററമുണ്ടാവുന്നതെന്നും ബോധപ്പെടും.

ധനശാസ്ത്രത്തിന്നു ശരീരശാസ്ത്രം, ജീവശാസ്ത്രം, രസതന്ത്രം, ഗണിതം മുതലായ മററു പല ശാസ്ത്രങ്ങളോടും ബന്ധമുണ്ടു്. ധനശാസ്ത്രം ധനത്തെക്കുറിച്ചു മാത്രമല്ല നിത്യ

പിക്കുന്നത്. മനുഷ്യന്റേയും അവൻ കഴിച്ചുകൂട്ടുന്ന സമുദായത്തിന്റേയും യോഗക്ഷേമത്തെ സംബന്ധിക്കുന്ന സംഗതികളെക്കുറിച്ചും അതു ഗവേഷണങ്ങൾ നടത്തുന്നു. അതുകൊണ്ടു സമുദായത്തിൽ മനുഷ്യവ്യക്തിയുടെ പെരുമാററത്തെ നിരൂപിക്കുന്ന സാമുദായികവും സാന്മാർഗ്ഗികവും ആയ ഒരു ശാസ്ത്രമാണ് അതെന്നു പറയാം. സമുദായത്തിലെ ഒരംഗം—സമുദായസംഘടനയിലെ ഒരു ഘടകം—എന്ന നിലയ്ക്കു മാത്രമേ ഈ ശാസ്ത്രം വ്യക്തിയെ വീക്ഷിക്കുന്നുള്ളു. അതുകൊണ്ട് ഏതെങ്കിലും ഒരു പ്രത്യേക വ്യക്തിയുടെ പ്രവൃത്തികളോ ആഗ്രഹങ്ങളോ വസ്തുക്കളോ ഇതിന്റെ ശ്രദ്ധയെ ആകർഷിക്കുന്നില്ല. സാമുദായികാംഗങ്ങളുടെ സാമാന്യമായ ആഗ്രഹങ്ങൾ, വ്യാപാരങ്ങൾ എന്നിവയെക്കുറിച്ചേ ശാസ്ത്രം പ്രവർത്തിക്കുന്നുള്ളു എന്നു സാരം. ധനാഗമം (Income), അതിന്റെ ആർജ്ജനരീതികൾ, അതു ചെലവു ചെയ്യുന്ന സമ്പ്രദായം എന്നിവ മനുഷ്യന്റെ സ്വഭാവത്തെയും സാമുദായികസ്ഥിതിയേയും അത്യന്തം ബാധിക്കുന്നവയാണ്. അതുകൊണ്ട് ഇങ്ങിനെയുള്ള സംഗതികളെ ശാസ്ത്രജ്ഞന്മാർ സൂക്ഷ്മം നിരൂപിക്കുന്നു.

ധനശാസ്ത്രപഠനംകൊണ്ടുള്ള പ്രയോജനം എന്താണെന്നുള്ള പ്രശ്നം സാധാരണ കേൾക്കാറുള്ള ഒന്നാണ്. ധനം ജീവിതസന്ധാരണത്തിന് ഒഴിച്ചുകൂടാത്തതാണെന്നും മനുഷ്യൻ സാമുദായികജീവിയാണെന്നും തന്റെ ആഗ്രഹപൂരണത്തിനു വേണ്ട ധനമെല്ലാം മനുഷ്യനു

തന്റെ കൈവശംതന്നെ ഉണ്ടായിരിക്കുക അസംഭാവ്യമാണെന്നും മററും ആലോചിച്ചാൽ ധനശാസ്ത്രത്തിന്റെ പ്രാധാന്യവും പ്രയോജനവും വെളിപ്പെടും. എല്ലാവൎക്കും ഈ ശാസ്ത്രം പ്രയോജനകരമാണെങ്കിലും വ്യവസായവാണിജ്യകൃഷ്യാദി വ്യാപാരങ്ങളിലേൎപ്പെട്ടിട്ടുള്ളവൎക്ക് ഇതു് അനുപേക്ഷ്യമാണു്. മനുഷ്യൻ തന്റെ സഹോദരരായ മററു മനുഷ്യരോടു സഹകരിച്ചു ജീവിക്കുന്നു. ആധുനികലോകത്തിൽ ഈ സഹകരണം ദേശകാലങ്ങൾ നിമിത്തമുള്ള പ്രതിബന്ധങ്ങളെക്കൂടി തൃണവൽഗണിച്ചു് അത്യന്തം വിശാലമായ ഒരു സീമയെ അധിരോഹിച്ചിട്ടുണ്ടു്. ഇന്നു്, ഇന്ത്യാക്കാരനായ ഒരാളുടെ നിത്യജീവിതത്തിൽ ഉള്ള ആഗ്രഹങ്ങളുടെ പരിപൂൎത്തി ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള അനവധി വ്യത്യസ്തജനങ്ങളുടെ പ്രയത്നഫലത്താലാണുണ്ടാവുന്നതു്. നമ്മുടെ നിത്യോപയോഗത്തിനുതകുന്ന പഞ്ചസാര, കാപ്പി, ചായ, എണ്ണ, വാഹനം, പാത്രങ്ങൾ മുതലായ ഓരോന്നും സ്വദേശത്തും വിദേശങ്ങളിലും ഉള്ള അസംഖ്യം ആളുകളുടെ പ്രയത്നത്തിന്റെ ഫലങ്ങളാണല്ലോ. ഇങ്ങിനെ ആധുനികലോകത്തിൽ സദാ നടന്നുകൊണ്ടിരിക്കുന്ന ധനോൽപാദനം, വിനിയോഗം, വിതരണം മുതലായ വിവിധവ്യാപാരങ്ങളെ സംബന്ധിക്കുന്ന തത്വങ്ങളറിയുന്നതു സൎവ്വൎക്കും രസാവഹവും പ്രയോജനപ്രദവും ആയിരിക്കും. ഇതു നിമിത്തം ഓരോരുത്തൎക്കും സമുദായത്തിലെ താന്താങ്ങളുടെ യഥാൎത്ഥനില എന്താണെന്നു ബോധപ്പെടുന്നതിനു പുറമെ വിജ്ഞേയങ്ങളായ അനവധി സംഗതികളെ ഗ്രഹിക്കുന്നതുകൊണ്ടു

മനോവികാസവും നിത്യജീവിതത്തിൽ താന്താങ്ങളെ അഭി മുഖീകരിക്കുന്ന സാമ്പത്തികവിഷയങ്ങളിൽ ഇന്നവിധം പ്രവർത്തിക്കണമെന്ന വിവേകവും ഉണ്ടായിത്തീരും.



# ധനം—അതിന്റെ

# അർത്ഥവ്യാപ്തിയും വിലയും.

## II

നിത്യജീവിതത്തിൽ ഉപയോഗിക്കത്തക്കവിധം ഒരു മനുഷ്യന്നു തന്റെ വകയായി തന്റെ കൈവശമോ ചുററുമോ ഉള്ള പദാർത്ഥങ്ങളെല്ലാം ധനമാണ് എന്നു മുമ്പു പറഞ്ഞിട്ടുണ്ട്. എന്നാൽ ഇങ്ങിനെ സാമാന്യമായ ഒരു നിർവ്വചനം നമ്മുടെ ആവശ്യത്തിനു മതിയാകയില്ല. ധനശാസ്ത്രം ധനസംബന്ധമായ മനുഷ്യവ്യാപാരങ്ങളുടെ ഒരു നിരൂപണമാകയാൽ ആ വക വ്യാപാരങ്ങൾക്കു വിഷയമായ ധനത്തിന്റെ സ്വരൂപത്തെക്കുറിച്ചു സുസ്പഷ്ടമായ ഒരു ജ്ഞാനം ധനശാസ്ത്രപരിപഠിഷുക്കൾക്ക് അത്യാവശ്യമാണ്.

### ഉപയോഗിത (Utility)

മനുഷ്യന്റെ വകയായി അവന്റെ കൈവശമോ ചുററുമോ ഉള്ള സർവ്വപദാർത്ഥങ്ങൾക്കും ഒരു സാധാരണധർമ്മമുണ്ട്. അതു മനുഷ്യന്നു അവയെക്കൊണ്ടുള്ള ഉപയോഗംതന്നെ. ആ വക പദാർത്ഥങ്ങൾ അവന്നോ അവന്റെ കുടുംബങ്ങൾക്കോ ഉള്ള ചില ആവശ്യങ്ങളെ നിറവേററുന്നു. അവയെ കൈവശം വെച്ചുകൊണ്ടിരിക്കുന്നതിൽനിന്നു അവന്നു ഏതോ തൃപ്തി സിദ്ധിക്കുന്നുണ്ട്. ഇതിനെയാണ് ഉപയോഗിത എന്നു ധനശാസ്ത്രത്തിൽ നിർദ്ദേശിക്കുന്നതു്. മനുഷ്യന്റെ ഏതെങ്കിലും ഒരു ആവശ്യത്തെയോ ആഗ്രഹത്തെയോ നിറവേററുവാൻ ഒരു പദാർത്ഥത്തിന്നുള്ള

ശക്തിയാണു് ഉപയോഗിത (Utility). ഭക്ഷണം, വസ്ത്രം, മുതലായവയെല്ലാം വെറും സുഖഭോഗത്തിന്നോ മനുഷ്യന്നാഗ്രഹമുണ്ടാവാം. ആഗ്രഹം ഏതു തരത്തിലുള്ളതായാലും അതിനെ തൃപ്തിപ്പെടുത്തുവാൻ ഉതകുന്ന പദാത്ഥത്തിന്നു് 'ഉപയോഗിത'യുള്ളതായി ഗണിക്കപ്പെടുന്നു. അഭിലഷിതമായ ആ പദാത്ഥത്തിന്റെ ഉപയോഗം നിമിത്തം ഉണ്ടാവുന്ന ഫലം നല്ലതായാലും ശരി, ചീത്തയായാലും ശരി, ദേഹത്തിന്റെയോ മനസ്സിന്റെയോ ഏതെങ്കിലും ഒരാവശ്യത്തെ പരിപൂരണം ചെയ്യുന്ന കാലംവരെ ആ പദാത്ഥത്തിന്നു് ഉപയോഗിതയുള്ളതായിത്തന്നെ ധനശാസ്ത്രജ്ഞന്മാർ കരുതുന്നു. കള്ളു കുടിക്കുന്നതുകൊണ്ടു് ഒരു കുടിയന്നു് അനേകം അനത്ഥങ്ങൾ ആപതിച്ചേക്കാം. കള്ളു് ഒരൌഷധമായി മാത്രം ഉപയോഗിക്കുന്നതുകൊണ്ടു ചില ഗുണങ്ങളുമുണ്ടാവാം. എന്നാൽ രണ്ടുപക്ഷത്തിലും കള്ളിന്നു് 'ഉപയോഗിത' തന്നെയാണുള്ളതു്. കാരണം അതു ചില ആഗ്രഹങ്ങളുടെ പരിപൂരണത്തിന്നു ശക്തമായതു തന്നെ. ഫലത്തെക്കുറിച്ചു ധനശാസ്ത്രജ്ഞന്നു ചിന്തിക്കേണ്ട ആവശ്യമില്ല. മനുഷ്യന്റെ ഏതെങ്കിലും ആഗ്രഹങ്ങളുടെ പരിപൂത്തിക്കുതകുന്ന വസ്തുക്കൾക്കു് ഉപയോഗിതയുണ്ടെന്നാണു ശാസ്ത്രസിദ്ധാന്തം. വിനിയോക്താവിന്നും പദാത്ഥത്തിന്നും തമ്മിലുള്ള ബന്ധത്തെക്കുറിക്കുന്ന ഒരു വാക്കാണു് ഉപയോഗിത.

എന്നാൽ ഇവിടെയൊരു സംശയം ജനിക്കുന്നു. വായു, വെള്ളം, സൂര്യപ്രകാശം മുതലായ വസ്തുക്കൾ മനുഷ്യന്നു്

ഏററവും ഉപയോഗമുള്ളവയാണെങ്കിലും അവയെ ആരും തങ്ങളുടെ ധനമായി ഗണിക്കാറില്ലല്ലോ. അപ്പോഠം ഉപയോഗമുള്ള വസ്തുക്കളൊക്കെ ധനമാണെന്നെങ്ങിനെ പറയാം? വായു, വെളിച്ചം മുതലായവ അത്യന്തം ഉപയോഗമുള്ളവ തന്നെ. എന്നാൽ അവ ഒരാളുടേയും സ്വകാൎയ്യസ്വത്തായിരിക്കുന്നില്ല. അവ എല്ലാവൎക്കും പൊതുവിലുള്ളതാണ്. പുറമെ അവയുടെ ഉപയോഗിതയെ അളക്കുവാൻ—ഇത്രയെന്നു പരിച്ഛേദിക്കുവാൻ—സാധിക്കയില്ല. കാരണം അവയെ വിനിമയംചെയ്യാൻ കഴിയാത്തതുതന്നെ. അതുകൊണ്ട് ഉപയോഗിതയുണ്ടെങ്കിലും വിനിമയവില (Value in Exchange)യില്ലാത്ത വായു, വെളിച്ചം എന്നിവയെ ധനമായി ഗണിപ്പാൻ പാടില്ല. എന്നാൽ ഈ വിനിമയവില എന്നുവെച്ചാലെന്താണ്? എന്തെങ്കിലും ഒരു പദാൎത്ഥം അതിന്നു പകരം അന്യരുടെ പ്രയത്നത്തെയോ പ്രയത്നഫലത്തെയോ മാററമായി കിട്ടാൻ അൎഹതയുള്ളതാണെങ്കിൽ, അതിന്നു വിനിമയവിലയുണ്ടെന്നു പറയാം. ഈ വിനിമയവിലയെ പണത്തിൻെറ തോതിൽതന്നെ അളക്കണമെന്നില്ല. ഒരു സാധനത്തിൻെറ വിനിമയവിലയെ മററു സാധനങ്ങളുടെ തോതിലും അളക്കാം. ഇതിനെ പദാൎത്ഥങ്ങളുടെ കൈമാററം(Barter) എന്നു പറയുന്നു. കുറെ പഴങ്ങഠം കൊടുത്ത് അവസ്സു പകരം കുറെ അപ്പങ്ങഠം വാങ്ങുമ്പോഠം പഴങ്ങളുടെ വില അപ്പത്തിൻെറ തോതിൽ കണക്കാക്കുന്നു. ഇങ്ങിനെ ഒരു പദാൎത്ഥത്തെ മററു പദാൎത്ഥങ്ങഠംക്കായി മാററംചെയ്യാൻ സാധിക്കുന്ന സ്ഥിതിയാണ് അതിന്നു വിലയുണ്ടാക്കുന്നത്.

ഉപയോഗിതപോലെതന്നെ വിലയും ആപേക്ഷിക
മാണു്. ഏതെങ്കിലും പ്രത്യേകദേശകാലങ്ങളിൽ രണ്ടു പ
ദാൎത്ഥങ്ങൾ തമ്മിലുള്ള ബന്ധത്തെയാണു് 'വില' എന്ന
വാക്കു നിൎദ്ദേശിക്കുന്നതു്. എന്നാൽ ഈ ബന്ധം നിയതമ
ല്ല. സ്ഥിതിവ്യത്യാസം, കാലവ്യത്യാസം, എന്നിവകൊണ്ടു
പദാൎത്ഥങ്ങളുടെ വിലയ്ക്കു മാററം വരാം. ഹിമത്തിനു് ഉഷ്ണ
രാജ്യങ്ങളിൽ ശീതരാജ്യങ്ങളിലേക്കാൾ വിലയുണ്ടല്ലോ. അ
തുപോലെതന്നെ ശീതകാലത്തിലേക്കാൾ അതിനു് ഉഷ്ണ
കാലത്തു വില അധികമുണ്ടു്. ഇങ്ങിനെ നോക്കുമ്പോൾ
വില ആപേക്ഷികമാകയാൽ 'വിലയുടെ വൎദ്ധന' എന്നി
ങ്ങിനെ സാമാന്യമായി പറയുന്നതു ശരിയായിരിക്കയില്ല.

വസ്ത്രങ്ങൾ, പുസ്തകങ്ങൾ മുതലായി പലതും നമു
ക്കാവശ്യമുള്ള പദാൎത്ഥങ്ങളാണു്. എന്നാൽ അവ എല്ലാ
വൎക്കും സുലഭമല്ല. അവയ്ക്കു വിലയുണ്ടു്. നമുക്കു് അവ ആ
വശ്യമുണ്ടെങ്കിൽ നാം ഒന്നുകിൽ അവ ഉണ്ടാക്കുകയോ അ
ല്ലെങ്കിൽ വാങ്ങുകയോ ചെയ്യണം. വാങ്ങുകയാണെങ്കിൽ
നമ്മുടെ പ്രയത്നഫലമായി നമുക്കു കിട്ടിയിട്ടുള്ള 'പണം'
അവയ്ക്കു പകരം കൊടുക്കാതെ തരമില്ല. എല്ലാവൎക്കും ആ
വശ്യമുള്ളതും എന്നാൽ ചിലരുടെ കൈവശം മാത്രമുള്ളതു
മായ ആ പദാൎത്ഥങ്ങൾ മററു വല്ലതും മാററമായ്ക്കൊടു
ക്കാതെ ലഭിക്കുന്നില്ല. അതായതു വല്ല ത്യാഗവും—ശാരീ
രികമോ മാനസികമോ ആയ പ്രയത്നത്തിന്റെയോ പ്ര
യത്നഫലത്തിന്റെയോ ത്യാഗം—അതിന്നാവശ്യമായ് വ
രുന്നു. ഇങ്ങിനെ പ്രയത്നത്തിന്റെയോ പ്രയത്നഫലത്തി

ൻെറയോ ത്യാഗത്തിനുള്ള ആവശ്യകതയാണു് പദാൎത്ഥത്തിനു വിലയുണ്ടാക്കുന്നതു്.

സ്വതെ അപരിമിതവും പ്രയത്നംകൂടാതെ സിദ്ധിക്കുന്നതും ആയ വസ്തുക്കൾക്കു വിനിമയവിലയില്ല. പണമോ പ്രയത്നമോ മാററമായികൊടുത്തു് അല്പം വായുവോ വെളിച്ചമോ വാങ്ങുവാൻ ആരും ഉദ്യമിക്കയില്ലല്ലൊ. ഇതുപോലെതന്നെ കടൽത്തീരത്തിലെ മണലിനും വിലയില്ല. എന്നാൽ അതു കാറയുണ്ടാക്കുന്നതിന്നൊ മറെറാ ഉൾനാട്ടിലേക്കു കടത്തിയാൽ അതിനു വിലയുണ്ടായിത്തീരുന്നു. ഇങ്ങിനെ വിനിമയവിലയുണ്ടായിത്തീരണമെങ്കിൽ പദാൎത്ഥം പരിമിതമായിരിക്കുന്നതിനു പുറമെ, അതിന്മേലുള്ള ഉടമാവകാശം (Ownership) ഒരാളിൽനിന്നു മറെറാരാളിലേക്കു സംക്രമിപ്പിക്കാൻ സാധിക്കുന്നതുമായിരിക്കണം. തന്റെ കൈവശം വെപ്പാൻ സാധിക്കാത്ത ഒരു പദാൎത്ഥത്തിനു് ആരും വില കൊടുക്കുന്നതല്ലല്ലൊ. ഇതിൽനിന്നു, പദാൎത്ഥം ഉടമസ്ഥനിൽനിന്നു ബാഹ്യമായിരിക്കണമെന്നു സിദ്ധിക്കുന്നു. എന്നാൽ അതു് ഇളകുന്ന പദാൎത്ഥമായിരിക്കണമെന്നില്ല. നിലം അതിനുദാഹരണമാണു്. നിലത്തെ ഒരു ദിക്കിൽനിന്നു മറെറാരിടത്തേക്കു വഹിച്ചു കൊണ്ടുപോവാൻ സാധിക്കയില്ലെങ്കിലും അതിന്മേലുള്ള അവകാശത്തെ ഒരാളിൽനിന്നു മറെറാരാളിലേക്കു സംക്രമിപ്പിക്കാൻ കഴിയും. അതായതു മറെറാരാൾക്കു് അതിന്റെ ഉടമസ്ഥനാവാൻ സാധിക്കുമെന്നു സാരം. എന്നാൽ വായുവിനെ സംബന്ധിച്ചു് ഇങ്ങിനെ ചെയ്വാൻ സാധിക്കയില്ല. അതാണു് അതിനു വിനിമയവിലയി

ല്ലെന്നു പറവാനുള്ള മറെറാരു കാരണം. ഇത്രയും പറഞ്ഞതിൽനിന്ന് ഒരു പദാൎത്ഥം വിലയുള്ളതാകണമെങ്കിൽ അതു് ഉപയോഗമുള്ളതും, പരിമിതവും, ഒരാളിൽനിന്നു മറെറാരാളിലേക്കു മാററുവാൻ പാററിയതും ആയിരിക്കണമെന്നു വിശദമായല്ലോ. ഇവയെല്ലാറ്റിനും പുറമെ, ആ പദാൎത്ഥം സിദ്ധിക്കുന്നതിനുള്ള പ്രയത്നംകൂടി അതിനെ വിലയുള്ളതാക്കുന്ന ഒരു സംഗതിയാണെന്നു ചിലർ പറയുന്നു. എന്നാൽ ഇതു സ്വീകാൎയ്യമല്ല. യാതൊരു പ്രയത്നം കൂടാതെ തന്നെ ഒരു രത്നം പെറുക്കിയെടുപ്പാൻ സാധിച്ചാൽ അതുനിമിത്തം രത്നം വിലയില്ലാത്തതാകുമോ? പുറമെ മനുഷ്യപ്രയത്നംകൂടാതെ പ്രകൃതിയിൽനിന്നു സിദ്ധിക്കുന്ന നിലം, ലോഹങ്ങൾ മുതലായവ മേല്പറഞ്ഞ അഭിപ്രായം സ്വീകരിച്ചാൽ വിലയില്ലാത്തവയാണെന്നു പറയേണ്ടിവരും.

'വിനിമയവിലയോടു കൂടിയ എല്ലാ പദാൎത്ഥങ്ങളും ധനമാണ്" എന്നാണ് ശാസ്ത്രജ്ഞന്റെ നിൎവ്വചനം. മറെറാരുവിധത്തിൽ പറയുന്നതായാൽ, മനുഷ്യന്നു് ഉപയോഗമുള്ളതും, പരിമിതമായി മാത്രം സിദ്ധിക്കുന്നതും, ഒരു ഉടമസ്ഥനിൽനിന്ന് മറെറാരാളിലേക്കു മാററുവാൻ കഴിയുന്നതും ആയ വസ്തുവാണ് ധനം. ധനത്തിന്റെ ഈ നിൎവ്വചനവ്യാപ്തിയിൽ സ്വരൂപങ്ങളായ ബാഹ്യപദാൎത്ഥങ്ങൾ മാത്രമല്ല, പകൎപ്പവകാശം, ഇൻഷൂറൻസ് പോലിസി സംബന്ധിച്ചുള്ള അവകാശം മുതലായവയും ഉൾപ്പെടുന്നു. എന്നാൽ ചില പദാൎത്ഥങ്ങൾ ധനമോ അല്ലയോ

എന്ന കാൎയ്യം തീൎച്ചപ്പെടുത്തുവാൻ വളരെ വിഷമമായിരിക്കും. പവൻ, ബാങ്കുനോട്ട്, ഉറുപ്പിക മുതലായവ വാസ്തവത്തിൽ ധനമാണൊ? അവയെ നാം ആഗ്രഹിക്കുന്നതു് അവക്കുവേണ്ടിയല്ല. അവ ധനപ്രതിനിധികൾ (Representative wealth) മാത്രമാണു്. അവക്കു ക്രയണശക്തി (Purchasing power)യുള്ളതുകൊണ്ടാണു് നാം അവയെ ആവശ്യപ്പെടുന്നതു്. പവൻ ധനമല്ലെങ്കിലും പവനിലുള്ള സ്വൎണ്ണം ധനമാണു്. പവന്റെ രൂപത്തിൽ അതു് ഒരു വിനിമയോപകരണം മാത്രമേ ആകുന്നുള്ളു. അതുകൊണ്ടു പവൻ, ഉറുപ്പിക, ബാങ്കുനോട്ടു മുതലായവ നമ്മുടെ ആവശ്യങ്ങളെ നിറവേറ്റുന്നതിനുള്ള കുറെ ഭക്ഷണമോ, വസ്ത്രങ്ങളോ, മറ്റു വല്ല പദാൎത്ഥമോ കിട്ടുവാനുള്ള നമ്മുടെ അവകാശത്തെ മാത്രം പ്രതിനിധീകരിക്കുന്നു—എന്നിങ്ങിനെയാണു് ചിലർ വാദിക്കുന്നതു്. എന്നാൽ പണത്തെയും ധനമായിത്തന്നെ കരുതണം എന്നു മറ്റു ചിലർ പറയുന്നു. പണത്തെ അതിനുവേണ്ടിയല്ല ആഗ്രഹിക്കുന്നതു് എന്ന സംഗതികൊണ്ടു മാത്രം അതു ധനമല്ലെന്നു പറയുന്നതു ശരിയല്ല. അങ്ങിനെ പറയുമ്പോൾ, സ്വൎണ്ണവും വെള്ളിയും ധനമാണെന്നും പവനും ഉറുപ്പികയും ധനമല്ലെന്നും വരുന്നു. ഇതു് യുക്തിസഹമല്ല. പുറമെ, ഒരാളുടെ ധനം കുറെ രത്നങ്ങളാണെന്നു കരുതുക. അങ്ങിനെയിരിക്കെ വല്ല കാരണവശാലും രത്നം പണംപോലെ ഒരു വിനിമയോപകരണമാക്കി എന്നും കരുതുക. അപ്പോൾ ആയാളുടെ വകയുള്ള രത്നമൊന്നും ആയാളുടെ ധനമല്ലാതാകുമല്ലൊ. അതുകൊണ്ടു ധനത്തിന്റെ മുൻപറഞ്ഞ

പ്രത്യേകതകളെ അനുസരിച്ച് പണത്തെയും ധനമായി തന്നെ കരുതാവുന്നതാണ്.

വായുവിനെ ധനമായിഗ്ഗണിപ്പാൻ പാടില്ലെന്നു മുമ്പു പറഞ്ഞുവല്ലൊ. എന്നാൽ ഒരു മുങ്ങിക്കപ്പലിലൊ (Submarine) ഭൂമിയുടെ അടിയിൽകൂടിയോടുന്ന തീവണ്ടിയിലൊ ഉള്ള വായു ധനംതന്നെയാണ്. വായുവിനെ വളരെ ചെലവു ചെയ്താണ് അവിടങ്ങളിൽ സംഗ്രഹിക്കുന്നത്. യാത്രക്കാർ തങ്ങളുടെ ടിക്കറ്റിൻെറ വിലയുടെ കൂട്ടത്തിൽ ആ ചെലവിൽ ഒരോഹരി കൊടുക്കുന്നതുമുണ്ട്. അങ്ങിനെയുള്ള അവസരങ്ങളിൽ വായു ധനമായിത്തീരുന്നു.

ധനത്തെക്കുറിച്ചുള്ള വിഷമത ഇനിയും അവസാനിക്കുന്നില്ല. എന്തെങ്കിലും ഒരു പ്രവൃത്തിയിൽ ഒരാൾക്കുള്ള വൈദഗ്ദ്ധ്യം ആയാളുടെ ധനമാകുമൊ എന്നു ചിന്തിക്കേണ്ടതുണ്ട്. ഒരു ധ്യാക്കരുടെ വൈദ്യവിദ്യാവൈദഗ്ദ്ധ്യം ആയാളുടെ ധനമാണോ? ഈ വൈദഗ്ദ്ധ്യം കുറെയൊക്കെ വൈദ്യൻെറ സഹജശക്തിയെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ പഠിപ്പും പരിചയവുംകൊണ്ട് അതിനെ വദ്ധിപ്പിക്കാം. അങ്ങിനെ വദ്ധിപ്പിക്കുന്നതിന്നു വളരെ പണച്ചെലവും സമയവും വേണ്ടിവരുന്നു. എന്നാൽ ഈ വൈദഗ്ദ്ധ്യം ഒരാളിൽ നിന്നു മറെറാരാളിലേക്കു മാററംചെയ്വാൻ സാധിക്കയില്ല. അതുകൊണ്ട് അതിനെ ധനശാസ്ത്രപരമായി 'ധനം' എന്നു പറവാൻ പാടില്ല. അതിനെ വ്യക്തിഗതധനം (Personal wealth) എന്നു വിളിക്കുകയാണ് ഉചിതം. ഒരു സംഗീതജ്ഞൻെറയോ ഇഞ്ചിനീയറു

ടേയോ വൈദഗ്ദ്ധ്യങ്ങളൊക്കെ ഇത്തരത്തിൽപെട്ടവയാണ്. ആ വക വൈദഗ്ദ്ധ്യങ്ങൾ അവരുടെ അംഗങ്ങളുടെ കരണപാടവത്തെയും ന്യൂനതാഭാവത്തെയും ആശ്രയിച്ചിരിക്കുന്നു. ധനശാസ്ത്രപ്രകാരം ഈ വക വ്യക്തിഗതവൈദഗ്ദ്ധ്യങ്ങളെ ധനമെന്നു പറവാൻ പാടില്ലെങ്കിലും, അവ നിമിത്തം ഉണ്ടാവുന്ന കർമ്മങ്ങൾ ധനമാണെന്നുതന്നെ ഗണിക്കപ്പെടുന്നു. കാരണം അത്തരം കർമ്മങ്ങൾക്ക ശമ്പളം, കൂലി എന്നീ രൂപത്തിൽ വിനിമയവിലയുള്ളതുതന്നെ.

മേൽപ്പറഞ്ഞതിൽനിന്നു ധനശാസ്ത്രപരമായ ധനത്തിന്റെ സ്വരൂപം അധികവും സങ്കല്പത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു കാണാം. ഒരു പദാർത്ഥത്തെക്കുറിച്ചുള്ള ഒരാളുടെ മനഃസ്ഥിതിയാണ് അതിനെ ധനമോ, ധനമല്ലാത്തതോ ആക്കിത്തീർക്കുന്നതു്. പരിഷ്കാരം നിമിത്തം മുമ്പ് ധനമല്ലാത്ത പല വസ്തുക്കളും ധനമായിത്തീർന്നിട്ടുണ്ടു്. നമ്മുടെ സൌന്ദര്യബോധവും കലാബോധവും വർദ്ധിക്കുന്തോറും ധനത്തിന്റെ വ്യാപ്തിയും അധികമാകുന്നു. അതിസുന്ദരമായ ഒരു ചിത്രമോ ഉള്ളൂരിന്റെയോ വള്ളത്തോളിന്റെയോ ടാഗോറിന്റെയോ കവിതകളോ ഒരു കാട്ടുമനുഷ്യനു ധനമല്ല. എന്നാൽ സംസ്കാരസമ്പന്നനായ ഭാരതീയന്ന് അവ വളരെ വിലപ്പിടിച്ച ധനമാണല്ലോ.

ധനത്തിന്നു പല വിഭാഗങ്ങളുമുണ്ടു്. ഒരു രാജ്യത്തിലെ കാലാവസ്ഥ, ഭൂമിശാസ്ത്രീയ സ്ഥിതികൾ, ഫലപുഷ്ടി, ജനങ്ങളുടെ സ്വഭാവം മുതലായ പ്രാകൃതികാനുകൂല്യങ്ങളെ ആ രാജ്യത്തിന്റെ ധനമെന്നു പറയാം. ഇത്തരം

ധനത്തിന്നു ദേശീയധനം(National wealth) എന്നു പറയുന്നു. ഒരു സമുദായത്തിന്റെ സ്വത്തായ നിരത്തുകൾ, കലാമന്ദിരങ്ങൾ, പൊതുസ്ഥാപനങ്ങൾ, നൌകാശയങ്ങൾ മുതലായവയെ സാമുദായികധനമെന്നു വിളിക്കാം. ഇതിന്നു പുറമെ ധനത്തിന്നു മൂലധനം(Capital wealth), എന്നും ആദായധനം (Income wealth) എന്നും രണ്ടു വിഭാഗംകൂടി കല്പിക്കാം.

"ജീവിതം അല്ലാതെ ധനമില്ല. സ്നേഹം, തോഷം, അഭിനന്ദനം എന്നിവയ്ക്കു പ്രേരകമായ സർവ്വശക്തികളോടുംകൂടിയ ജീവിതംതന്നെ ധനം. ഏതൊരു രാജ്യം അതിലെ ഭൂരിപക്ഷം ജനങ്ങളെ വിശിഷ്ടരും സുഖികളും ആക്കി സംരക്ഷിച്ചുപോരുന്നുവോ അതുതന്നെ ഏററവും ധനപുഷ്ടിയുള്ള രാജ്യം–" എന്നിങ്ങിനെ പ്രസിദ്ധ തത്വചിന്തകനായ റസ്കിൻ (Ruskin) പറയുന്നു. ഇതിനെ അപവദിക്കുവാൻ ആക്കും കഴികയില്ല. എന്നാൽ സ്നേഹം, തോഷം മുതലായവയെ അളക്കുവാൻ കഴിയായ്കയാൽ ധനശാസ്ത്രജ്ഞന്മാർ അവയെ ധനമായി ഗണിക്കുന്നതല്ല. ഒരു ധനത്തിന്റെ വിലയെ അളക്കുന്നതിനുള്ള മാനദണ്ഡം അതിന്നു പകരം ഒരാൾ എന്തു മാററമായി കൊടുക്കുമെന്നുള്ളതാണു്. ഇങ്ങിനെ വിനിമയവിലയില്ലാത്ത പദാർത്ഥങ്ങളെ ധനശാസ്ത്രജ്ഞന്മാർ ധനകോടിയിൽ ഉൾപ്പെടുത്താൻ ഉദ്യമിക്കുന്നതല്ല.

നമ്മുടെ നിത്യജീവിതത്തിൽ ധനവും സൌഖ്യവും വളരെ ബന്ധമുള്ളവയാണു്. ധനം സാധനവും സൌഖ്യം സാദ്ധ്യവുമാണു്. ധനം ആവശ്യനിവൃത്തിക്കും തദ്വാരാ

സൌഖ്യാനുഭവത്തിന്നും ഉതകുന്നു. ഒരു സമുദായത്തിൽ ഉണ്ടാവുന്ന കട്ടാകെ ധനത്തിന്റെ സ്ഥിതിക്കനുസരിച്ച് അതിലെ അംഗങ്ങളുടെ സൌഖ്യവും മേല്പെടും. എന്നാൽ ഈ സൌഖ്യം ധനത്തിന്റെ വിതരണത്തെ ആശ്രയിച്ചിരിക്കുന്നു. വിതരണം അസമമായാൽ സമുദായത്തിൽ ചിലർ ദാരിദ്ര്യാപഹതന്മാരും മറ്റു ചിലർ സുഖാനുഭോഗനിമഗ്നന്മാരും ആയിത്തീരും. ധനോൽപാദനരീതിയും സൌഖ്യത്തെ ബാധിക്കുന്നതാവാം. അനാരോഗ്യകരമായ സ്ഥിതികളിൽ വേലചെയ്യിക്കൽ, കണക്കിലധികം സമയം പണിയെടുപ്പിക്കൽ, ശ്രമാവഹങ്ങളായ പ്രവൃത്തികൾ നല്കൽ എന്നിവയൊക്കെ സൌഖ്യത്തിന്നു ഹാനികരങ്ങളാണ്. പക്ഷെ ഈ മാതിരി ന്യൂനതകളെല്ലാം ഇപ്പോൾ നിർത്തൽ ചെയ്വാൻ ഗവർമ്മേണ്ടുകൾ പരിശ്രമിച്ചുവരുന്നുണ്ട്.

ധനത്തിന്റെ വിനിമയത്തിന്നുള്ള ഒരു ഉപകരണം പണമാണെന്നു പറഞ്ഞുവല്ലോ. വേലക്കാരന്നു തന്റെ പ്രയത്നത്തിന്റെ പ്രതിഫലമായി പണം കിട്ടുന്നു. ഈ പണംകൊണ്ട് അവൻ തന്റെ ആവശ്യനിവൃത്തിക്കു വേണ്ട ധനം സമ്പാദിക്കുന്നു. ഇങ്ങിനെ പണം ഇപ്പോൾ സൌഖ്യസമ്പാദനോപകരണമായിത്തീർന്നിരിക്കുന്നു. അതുകൊണ്ടു പണത്തിന്റെ വില അവിശ്വാസ്യമായിത്തീർന്നാൽ അതു മനുഷ്യരുടെ സൌഖ്യത്തെ കണക്കിലേറെ ബാധിക്കും. പണത്തിന്റെ വിലയിലുള്ള മാററം ചിലക്കു ഗുണകരവും മററു ചിലക്കു ഹാനികരവും ആവാം. അങ്ങിനെയായാൽ സമുദായത്തിൽ കുഴപ്പം ഉണ്ടായിത്തീരുന്നതുമാണ്.



# വിനിയോഗം—മനുഷ്യന്റെ ആവശ്യങ്ങളും അവയുടെ നിവൃത്തിയും.

## III

മനുഷ്യവ്യാപാരങ്ങൾക്കെല്ലാം പ്രേരകമായിരിക്കുന്നതു് അവരുടെ ചില ആവശ്യങ്ങളാണു്. ഈ ആവശ്യങ്ങൾക്കു നിവൃത്തി വരുത്തുന്ന പദാൎത്ഥങ്ങൾ വിനിയോഗമുള്ളവയാണു്. പദാൎത്ഥങ്ങളുടെ വിനിയോഗയോഗ്യത തന്നെയാണു് ഉൽപാദനത്തിനു ഹേതു. അതുകൊണ്ടു വിനിയോഗ(Consumption)വും ഉൽപാദന(Production)വും വളരെ ബന്ധപ്പെട്ടവയാണു്. വിനിയോഗം ധനസംബന്ധമായ വ്യാപാരങ്ങളെ പ്രേരിപ്പിക്കയും ഉൽപാദനം ആവശ്യനിവൃത്തിക്കു വേണ്ട മാൎഗ്ഗങ്ങളെ ഉണ്ടാക്കയും ചെയ്യുന്നു. മനുഷ്യന്റെ ആവശ്യങ്ങളുടെ നിവൃത്തിയാണു് 'വിനിയോഗം' എന്നു സാമാന്യേന പറയാം. വിനിയോഗം ഉണ്ടെങ്കിൽ മാത്രമേ ഉൽപാദനം ഉണ്ടാകയുള്ളു എന്നു പറയുന്നതു ശരിയാണെങ്കിലും വിനിയോഗം മാത്രമുള്ളതുകൊണ്ടു് ഉൽപാദനം ഉണ്ടായിക്കൊള്ളണമെന്നില്ല. പട്ടിണി കിടക്കുന്ന ഒരാൾക്കു ഭക്ഷണം വേണമെന്നു കരുതുക. പക്ഷെ ആയാൾക്കു് അതിന്നുള്ള വില കൊടുപ്പാൻ ത്രാണിയില്ലെങ്കിൽ ആ ആവശ്യം നിവൃത്തിക്കപ്പെടുകയില്ല. അങ്ങിനെയുള്ളവൎക്കുവേണ്ടി ഭക്ഷണസാധനങ്ങൾ ഉൽപാദിപ്പിക്കപ്പെടുകയില്ല. നേരെ മറിച്ചു്, ഒരു ധനവാനു വളരെ വിലപിടിച്ച ചരക്കുകൾ വേണമെന്നു വിചാരിക്കുക.

ആയാൾക്ക് അവസ്ഥക്കു വേണ്ട വില കൊടുപ്പാൻ സാധിക്കുന്നതുകൊണ്ടു ചരക്കുകൾ ഉൽപാദിതമാവും. അതുകൊണ്ട് ഉൽപാദനവ്യാപാരത്തിന്നു നിയാമകമായിരിക്കുന്നത് ആവശ്യം മാത്രമല്ല ഉൽപന്നങ്ങളെ വാങ്ങുവാനുള്ള ത്രാണിയും കൂടിയാണ്. ഉൽപാദിതവസ്തുക്കൾക്ക് ആവശ്യവും അവയെ വാങ്ങുവാനുള്ള ത്രാണിയും ഉണ്ടായാൽ മാത്രമേ ഉൽപാദനം ഉണ്ടാകയുള്ളൂ. ഇങ്ങിനെ പദാൎത്ഥങ്ങളെ വാങ്ങുവാനുള്ള ത്രാണിയോടുകൂടിയ ആവശ്യത്തിന്നു ധനശാസ്ത്രത്തിൽ ചോദനം (Demand) എന്നു പറയുന്നു.

### ക്ഷീയമാണോപയോഗിതാനിയമം
### (Law of diminishing utility)

ഉപയോഗിതയെക്കുറിച്ച് ഒരു നിയമമുണ്ട്. അതിതാണ്. ഒരു പദാൎത്ഥം നമുക്ക് അധികമധികം സിദ്ധിക്കുന്തോറും അങ്ങിനെ അധികം കിട്ടുന്ന അതിന്റെ ഭാഗങ്ങളിൽനിന്നു നമുക്കു ലഭിക്കുന്ന തൃപ്തിയും കുറഞ്ഞുവരുന്നു. ഉദാഹരണത്തിന്ന് ഒരാൾക്ക് ഒരു ദിവസം നാല് അപ്പങ്ങൾ വേണമെന്നു കരുതുക. ഈ നാലപ്പങ്ങൾകൊണ്ട് ആയാൾക്കു ധാരാളം ആവശ്യനിവൃത്തി വരുന്നുവെന്നും കരുതുക. എന്നാൽ അഞ്ചാമതൊരപ്പംകൊണ്ടു കൂടുതൽ തൃപ്തി ആയാൾക്കു സിദ്ധിക്കുന്നതല്ല. പക്ഷേ മറ്റു നാലപ്പങ്ങൾ ഇല്ലാതായാൽ ആ ഒരപ്പം അത്യന്തം ഉപയോഗിതയുള്ളതായിത്തീരും. അതുകൊണ്ട് ആവശ്യനിവൃത്തിക്കു ശേഷം ഓരോ അപ്പത്തിന്റെയും ഉപയോഗിത കുറഞ്ഞുവരുന്നു. രണ്ടാമത്തെ അപ്പത്തിന്ന് ഒന്നാമത്തേതിനോളം

ഉപയോഗിതയില്ല. മൂന്നാമത്തേതിന്നു രണ്ടാമത്തേതിനോളവും ഇല്ല. ഉപയോഗിത ഓരോ അപ്പം കഴിയുന്തോറും ക്ഷയിച്ചുകൊണ്ടു വരുന്നു. ആഗ്രഹത്തിന്റെ ആധിക്യമാണ് ഉപയോഗിതയുടെ മാനദണ്ഡം. അപ്പങ്ങൾ സൌജന്യമായി ലഭിക്കുന്നതും അപരിമിതവും ആണെങ്കിൽ ആവശ്യനിവൃത്തിക്കു ശേഷം അതിന്നു നിരുപയോഗിത (Disutility)കൂടി ഉണ്ടാവും. ഒരാൾക്കു താൻ തിന്നിട്ടുള്ള അപ്പങ്ങളിൽനിന്ന് ആകെ ലഭിക്കുന്ന ഉപയോഗിതയ്ക്ക് ഉപയോഗിതാസമാഹാരം (Total utility) എന്നു പറയാം. വിനിയോഗത്തിന്റെ എല്ലാ ശാഖകളിലും ഉപയോഗിതയെ സംബന്ധിക്കുന്ന മേല്പറഞ്ഞ നിയമം പ്രവർത്തിക്കുന്നതു കാണാം. ഒരു പദാർത്ഥം എത്രത്തോളം അധികം ഒരാൾക്കു സിദ്ധിക്കുന്നുവോ അത്രത്തോളം അധികം അതിന്റെ അധികാംശങ്ങളിൽ ആയാൾക്കുള്ള മതിപ്പു കുറയുന്നതാണ്. ഇതാണ് ക്ഷീയമാണോപയോഗിതാനിയമം പ്രസ്താവിക്കുന്നതു്. "തന്റെ കൈവശമുള്ള ഒരു പദാർത്ഥം അധികമാകുമ്പോൾ അങ്ങിനെ അധികമാകുന്ന അതിന്റെ ഭാഗങ്ങളിൽനിന്ന് ഒരാൾക്കു ലഭിക്കുന്ന ഉപയോഗം പദാർത്ഥം അധികമാകുന്തോറും ക്ഷയിച്ചുകൊണ്ടു വരുന്നു" എന്നിങ്ങിനെയാണ് ഈ നിയമത്തെ മാർഷൽ (Marshall) എന്ന ധനശാസ്ത്രപണ്ഡിതൻ നിർവ്വചിച്ചിരിക്കുന്നതു്. ഉപയോഗിത ഇങ്ങിനെ ക്ഷയിച്ച് ഒടുവിൽ നിരുപയോഗിതയിലെത്തും. എന്നാൽ ആ ഘട്ടംവരെ ആരും പദാർത്ഥങ്ങളെ വിലകൊടുത്തു വാങ്ങുകയില്ല. ഒരു ക്ലിപ്തസമയത്തിന്നുള്ളിൽ പദാർത്ഥങ്ങളെ ഓരോ ഭാഗങ്ങളായി വിനിയോഗി

കുന്നതായാൽ മാത്രമെ മേൽപ്പറഞ്ഞ നിയമം ശരിയാകയുള്ളു. ഇന്ന് ഒരപ്പവും, നാളെ വേറൊന്നും, മറ്റന്നാൾ മൂന്നാമത്തേതും തിന്നുകയാണെങ്കിൽ ഓരോന്നിനുമുള്ള ഉപയോഗിത ഒരിക്കലും ക്ഷയിക്കുന്നതല്ല. ഒരേ സമയത്തു തുടർച്ചയായി പദാർത്ഥങ്ങളെ വിനിയോഗിക്കുമ്പോൾ മാത്രമേ ഈ നിയമം പ്രവർത്തിക്കുന്നുള്ളു. പദാർത്ഥങ്ങളുടെ സ്ഥിതിക്കനുസരിച്ച് സമയവ്യത്യാസങ്ങളുമാവാം. ഉദാഹരണത്തിന്, ഉടുപ്പുകളുടെ കാര്യത്തിൽ അപ്പത്തെപ്പോലെ ഒരേ മണിക്കൂറിൽ വിനിയോഗം വേണമെന്നില്ല. ചില അവസരങ്ങളിൽ രണ്ടാമത്തെ പദാർത്ഥം ഒന്നാമത്തേതിനേക്കാൾ ഉപയോഗിതയുള്ളതായിത്തീരാം. ഏതെങ്കിലും ഒരു വസ്തുവിന്റെ ജോടിയിൽ ഒന്നു കിട്ടുകയും മറ്റേതു കിട്ടാതാകയും ചെയ്യുമ്പോൾ അതിന്റെ ഇണയ്ക്ക് ആദ്യത്തേതിനേക്കാൾ അധികം വില കൊടുക്കുന്നതു സാധാരണമാണ്. പുറമെ ചില വ്യക്തികളുടെ കാര്യത്തിൽ ചില പദാർത്ഥങ്ങളെ സംബന്ധിച്ച് ഉപയോഗിത മറ്റു ചിലരുടേതിനേക്കാൾ വേഗത്തിൽ ക്ഷയിക്കുന്നതു കാണാം എന്നാൽ ഇതൊന്നും മേൽപറഞ്ഞ നിയമത്തിലടങ്ങിയ തത്വത്തെ ബാധിക്കുന്നതല്ല.

### അന്ത്യോപയോഗിത (Marginal utility)

മുകളിൽ കൊടുത്ത ഉദാഹരണത്തിലെ മനുഷ്യന് അപ്പം വാങ്ങുവാൻ പണം കൊടുക്കേണ്ടിവരുന്നതുകൊണ്ട് നിരുപയോഗിതയുളവാകുന്നതുവരെ ആയാൾ അപ്പം വാങ്ങിക്കൊണ്ടിരിക്കുന്നതല്ല. അപ്പം വാങ്ങുവാൻ ചെലവാക്കുന്ന പണത്തിന്റെ ഉപയോഗിത എപ്പോൾ വാങ്ങുന്ന അ

പ്പത്തിന്റെ ഉപയോഗിതയോടു തുല്യമായിത്തീരുന്നുവോ അപ്പോൾ ആയാൾ അപ്പം വാങ്ങൽ നിൎത്തിക്കളയുന്നു. ഈ ഘട്ടത്തിലുള്ള അപ്പത്തിന്റെ ഉപയോഗിതയാണ് അന്ത്യോപയോഗിത. ഒരു ഉദാഹരണംകൊണ്ട് ഇതിനെ വിശദമാക്കാം. മേൽപറഞ്ഞ മനുഷ്യന് ഒന്നാമത്തെ അപ്പത്തിൽനിന്നു കിട്ടുന്ന തൃപ്തിയുടെ പരിമാണം പത്തും, രണ്ടും മൂന്നും അപ്പങ്ങളിൽനിന്നു കിട്ടുന്ന തൃപ്തിയുടെ പരിമാണം ക്രമത്തിൽ എട്ടും ആറും, ആണെന്നു കരുതുക. പരിമാണത്തിന്റെ ഒരംശത്തിനു ഒരു പൈവീതം വില കല്പിച്ചാൽ ഒന്നും രണ്ടും മൂന്നും അപ്പങ്ങൾക്കുള്ള ഉപയോഗിതയെ 10 പൈ, 8 പൈ, 6 പൈ എന്നീ വിലകളാൽ നിൎദ്ദേശിക്കാം. അപ്പത്തിന്റെ വില 10 പൈ ആയാൽ നമ്മുടെ സ്നേഹിതൻ ഒരപ്പമേ വാങ്ങുകയുള്ളൂ. കാരണം രണ്ടാമത്തൊരപ്പം വാങ്ങിയാൽ അതിൽനിന്നു തനിക്കു 8 പൈക്കുള്ള തൃപ്തിയേ കിട്ടൂ എന്നിരിക്കെ, അതിനു 10 പൈ കൊടുപ്പാൻ ആയാൾക്കു മനസ്സുവരില്ലതന്നെ. എന്നാൽ അപ്പത്തിന്റെ വില 8 പൈ ആണെങ്കിൽ ആയാൾ രണ്ടപ്പങ്ങൾ വാങ്ങുന്നതായിരിക്കും. എന്തെന്നാൽ അപ്പോൾ 1ന്ന 6 പൈയുടെ തൃപ്തി ആയാൾക്കു 1ന്ന 4 പൈ ചെലവുചെയ്താൽ ലഭിക്കുന്നതുതന്നെ. അപ്പത്തിന്റെ വില 6 പൈയായാൽ ആയാൾ മൂന്നപ്പം വാങ്ങും. എന്നാൽ നാലാമത്തൊരപ്പം അപ്പോൾ ആയാൾ വാങ്ങുന്നതല്ല. കാരണം നാലാമത്തെ അപ്പത്തിൽനിന്നു 4 പൈക്കുള്ള ഉപയോഗിതയേ ആയാൾക്കു സിദ്ധിക്കുന്നുള്ളൂ എന്നിരിക്കെ അതിനു 6 പൈ വില കൊടുപ്പാൻ ആയാൾക്കിഷ്ടമില്ലാ

ത്തുതന്നെ. ഇതിൽനിന്നു തെളിയുന്നതെന്താണ്? ഏതു പദാൎത്ഥത്തിന്റെയും വില വിനിയോക്താവിന്ന് ആ പദാൎത്ഥത്തിലുള്ള അന്ത്യോപയോഗിതയ്ക്കു തുല്യമായിരിക്കും എന്നാണ്. എന്നാൽ അപ്പങ്ങൾക്കു തമ്മിൽ യാതൊരു വ്യത്യാസവുമില്ല. കടയിൽ വാങ്ങിയതു് ആദ്യത്തേതിനേക്കാൾ ഒട്ടും നല്ലതോ ചീത്തയോ അല്ല. അപ്പത്തിന്റെ വില 4 പൈയും നാലാമത്തെ അപ്പത്തിന്റെ അന്ത്യോപയോഗിത 4 പൈയും ആണെങ്കിൽ ആദായം നാലപ്പങ്ങൾ വാങ്ങുന്നതായിരിക്കും. അതായതു് എല്ലാ അപ്പങ്ങളും അന്ത്യോപയോഗിതയുടെ വിലയ്ക്കു വാങ്ങുകയാണ് ആദായം ചെയ്യുക. അതുകൊണ്ടു് അന്ത്യോപയോഗിതയുടെ മാനദണ്ഡം വിലയത്രെ. വെള്ളം വളരെ ഉപയോഗിതയുള്ളതാണെങ്കിലും അതിന്റെ അന്ത്യോപയോഗിത നന്നെ കുറച്ചുമാത്രമാണ്. ഇതിന്നു കാരണം വെള്ളം ധാരാളമായും പ്രയത്നംകൂടാതെയും സിദ്ധിക്കുന്നതായതുതന്നെ. അതുകൊണ്ടു് അന്ത്യോപയോഗിത പദാൎത്ഥത്തിന്റെ ചോദന (Demand) ത്തിന്നനുസരിച്ചുള്ള പ്രദാന (Supply) ത്തെ ആശ്രയിച്ചിരിക്കുന്നു. അതു പ്രദാനത്തിന്റെ ഒരു ധൎമ്മമാണ്.

അപ്പത്തിനുള്ള ആഗ്രഹം വിനിയോക്താവിന്റെ (Consumer) സ്ഥിതിക്കനുസരിച്ചു വ്യത്യാസപ്പെടുന്നു. ഒരാൾക്ക് ഒരു ദിവസം രണ്ടപ്പംകൊണ്ടു തൃപ്തിയാവാം. എന്നാൽ മറെറാരാൾക്ക് ആവശ്യനിവൃത്തി നാലപ്പംകൊണ്ടേ ഉണ്ടാവൂ എന്നു വരാം. അതിനാൽ ഭിന്നഭിന്നവ്യക്തികളെ സംബന്ധിച്ച് അന്ത്യോപയോഗിതയും ഭിന്ന

മാവാം. പക്ഷേ, ധനശാസ്ത്രത്തിൽ ഏതെങ്കിലും ഒരു പ്രത്യേകവ്യക്തിയെക്കുറിച്ച് ഒന്നും പ്രസ്താവിക്കുന്നതല്ല. വിനിയോക്തൃസാമാന്യത്തെ സംബന്ധിക്കുന്ന സംഗതികൾ മാത്രമേ അതിൽ വിവരിക്കയുള്ളൂ.

ഒരു പദാൎത്ഥത്തിന്റെ അന്ത്യോപയോഗിത മററു പദാൎത്ഥങ്ങളുടെ അന്ത്യോപയോഗിതയേക്കൂടി ആശ്രയിച്ചിരിക്കുന്നു. ഒരപ്പംകൂടി വാങ്ങുന്നതോ ഒരു സോപ്പു വാങ്ങുന്നതോ അധികം ഉപയോഗിതയുള്ളതെന്നു സാധാരണവിനിയോക്താക്കൾ ആലോചിക്കാറുണ്ട്. ഒരു തൊഴിലാളിയേക്കൂടി പ്രവൃത്തിക്കു ചേൎക്കയോ, ഒരു അച്ചടിയന്ത്രം കൂടി വാങ്ങുകയോ, വേണ്ടതെന്നു തീൎച്ചപ്പെടുത്തുമ്പോൾ ഒരു മുതലാളി അവയുടെ ഉപയോഗിതയെ അവയ്ക്കുവേണ്ടി ചെലവിടേണ്ടിവരുന്ന പണത്തിന്റെ ഉപയോഗിതയോടു തട്ടിച്ചുനോക്കുന്നു. ആ പണത്തെ ഒരു ആപ്പീസ്സുമേശയോ മററൊരു വൈദ്യുതദീപമോ വാങ്ങാൻ ചെലവു ചെയ്താൽ ഉണ്ടാവുന്ന ഉപയോഗിതയോട് ആയാൾ അതിനെ താരതമ്യപ്പെടുത്തുന്നു. ഇങ്ങിനെയുള്ള ഉപയോഗിതാതാരതമ്യനിരൂപണം ബോധപൂൎവ്വമായും പലപ്പോഴും ബോധഹീനമായും നമ്മിൽ നടന്നുകൊണ്ടിരിക്കുന്നു. ഒരു പദാൎത്ഥത്തിന്റെ ഉപയോഗിത മററു പദാൎത്ഥങ്ങളെ എങ്ങിനെ സമാശ്രയിക്കുന്നുവെന്ന് ഇപ്പോൾ വിശദമായല്ലോ.

മേൽപറഞ്ഞ ക്ഷീയമാണോപയോഗിതാനിയമത്തിനു പണവും വിധേയമാണ്. ഒരു ക്ലിപ്തസമയത്തിനുള്ളിൽ വൎദ്ധിച്ചുകൊണ്ടിരിക്കുന്ന പണത്തിന്റെ തുകകൾ

കൂടുതൽ തൃപ്തിയെ ഉണ്ടാക്കുന്നുണ്ട്. പക്ഷെ ഉത്തരോത്ത
രാംശങ്ങൾ കൊണ്ടുണ്ടാവുന്ന തൃപ്തി പൂർവ്വപൂർവ്വാംശങ്ങളിൽ
നിന്നുണ്ടാവുന്ന തൃപ്തിയെ അപേക്ഷിച്ചു കുറഞ്ഞതായിരി
ക്കും. അസംഖ്യം ഉറുപ്പിക കയ്യിലുള്ള ഒരു ധനികൻ
അതിൽനിന്ന് ഒരുറുപ്പിക മടിച്ചുകൂടാതെ യാചകന്നു കൊടു
ത്തുവെന്നു വരാം. ധനവാന്ന് അതിൻെറ ഉപയോഗിത
വളരെ കുറഞ്ഞതാണെങ്കിലും ദരിദ്രന്ന് അതു പട്ടിണി
യിൽനിന്നു തൽകാലനിവൃത്തി നൽകുന്നതായാൽ വളരെ
ഉപയോഗിതയുള്ളതാണ്. എന്നാൽ ഇടച്ചയായി ഓരോ
ഉറുപ്പിക കൊടുത്തുകൊണ്ടുതന്നെയിരുന്നാൽ യാചകന്നു
ള്ള ഉപയോഗിതയും ക്ഷയിച്ചുവരുന്നതായ് കാണാം. അ
തായത് ആദ്യത്തെ ഒരുറുപ്പികയുടെ അത്ര ഉപയോഗിത
പിന്നീടുള്ള ഉറുപ്പികകളും അതിൻെറ അത്ര വഴിയെയുള്ള
തിന്നും ഉണ്ടാകയില്ലെന്നു സാരം. എങ്കിലും ഈ ഉറുപ്പി
കയിലേതുകൊണ്ടും യാചകന്നുള്ള ഉപയോഗിത ധനവാ
ന്നുള്ളതിനേക്കാൾ എത്രയോ കവിഞ്ഞതുമാണ്.

### ക്ഷീയമാണചോദനനിയമം

### (Law of diminishing demand)

പദാർത്ഥപ്രദാനത്തിൻെറ ആധിക്യത്തിൽ — അതായ
ത് ആവശ്യത്തിലധികം സാധനങ്ങൾ ഉണ്ടാവുമ്പോൾ —
നമുക്കു കൊടുക്കാമെന്നുള്ള വിലയും ചുരുങ്ങുന്നു. എന്തെ
ന്നാൽ വില അന്ത്യോപയോഗിതയ്ക്കനുസരിച്ചിരിക്കുന്നു.
അന്ത്യോപയോഗിതയാകട്ടെ പ്രദാനം അധികമായാൽ
ചുരുങ്ങുകയും ചെയ്യുന്നു. 'പദാർത്ഥത്തിൻെറ പ്രദാനാധി
ക്യത്തിൽ വിലയാൽ നിർണ്ണീതമായ ചോദനവും ചുരുങ്ങു

ന്ന' എന്നിങ്ങിനെയും ഈ നിയമത്തെ നിൎവ്വചിക്കാം. പദാൎത്ഥം അധികമധികം കിട്ടുന്തോറും ആ അധികാംശങ്ങൾക്ക് ആദ്യത്തെ അംശങ്ങൾക്കെന്നവിധം ഉപയോഗിതയില്ലാതാവും. അതുകൊണ്ടു കൂടുതലായ അംശങ്ങൾക്ക് ആദ്യത്തെ അത്ര വില കൊടുപ്പാൻ വിനിമയോക്താവ് ഇഷ്ടപ്പെടുകയില്ല. അങ്ങിനെ പ്രദാനാധിക്യത്തിൽ പദാൎത്ഥത്തിന്നു വില കുറയുന്നു.

### ചോദനത്തിന്റെ സ്ഥിതിഭേദക്ഷമത

### (The elasticity of demand)

‘ചോദനം’ എന്നതിന്ന് ‘ആവശ്യം’ എന്നു തന്നെയാണ് അൎത്ഥവിവക്ഷ. Want, necessity എന്നീ വാക്കകളിൽനിന്നു സ്വല്പം വ്യത്യാസപ്പെട്ട ‘demand’ എന്ന പദത്തിന്റെ അൎത്ഥത്തെ ഒന്നു വേർതിരിച്ചു കാണിപ്പാൻ വേണ്ടി ‘ആവശ്യ’ത്തിന്നു ‘ചോദനം’ എന്ന ഒരു സംജ്ഞ ചെയ്തതാണ്. പദാൎത്ഥം വാങ്ങുവാനുള്ള ത്രാണിയോടുകൂടിയ ‘ആവശ്യം’ എന്നാണു ചോദനത്തിന്നു ധനശാസ്ത്രത്തിലെ അൎത്ഥം. പദാൎത്ഥങ്ങളുടെ ഈ ചോദനം ചിലപ്പോൾ കുറയുകയും ചിലപ്പോൾ അധികമാകയും ചെയ്യും. അപ്പോൾ ചോദനത്തിന്നു സ്ഥിതിഭേദക്ഷമത (Elasticity) ഉള്ളതായി പറയുന്നു.

ഏതെങ്കിലും ഒരു പദാൎത്ഥത്തിന്റെ ശേഖരം അധികമായാൽ അതിന്നുള്ള ഉപയോഗിതയും കുറയുന്നു എന്നു നാം ഗ്രഹിച്ചുവല്ലൊ. ഉപയോഗിത കുറയുമ്പോൾ വിലയും കുറയാതെ തരമില്ല. അതിനാൽ സാധനങ്ങൾ അധികമാകുന്തോറും അവെക്കു നാം കൊടുക്കാനിച്ഛപ്പെടുന്ന

വിലയും കറയുന്നു. ഈ സംഗതിയെത്തന്നെ ധനശാസ്ത്ര
ഭാഷയിൽ 'പ്രദാനം (Supply) അധികമാകുമ്പോൾ ചോ
ദനവില കറയുന്നു' എന്നു പറയാം. നേരെ മറിച്ചു സാധ
നത്തിന്നു വില അധികമായാൽ ആവശ്യവും ചുരുങ്ങു
ന്നു. 'പ്രദാനവില (Supply price) അധികമായാൽ ചോദ
നവും ചുരുങ്ങുന്നു' എന്നു സാങ്കേതികഭാഷയിൽ ഇതിനെ
ത്തന്നെ പ്രതിപാദിക്കാം. എന്നാൽ ചില പദാൎത്ഥങ്ങൾ
ക്കുള്ള ആവശ്യം മറ്റു ചിലതിന്നേക്കാൾ അതിവേഗ
ത്തിൽ കറയുന്നു. സംഗീതോപകരണങ്ങൾക്കുള്ള വില
വൎദ്ധിപ്പിച്ചാൽ അവയുടെ ചോദനത്തിന്നു വേഗത്തിൽ
ഇടിവു തട്ടും. അതായതു മുമ്പത്തെ അത്ര വില്പന അവ
റ്റുണ്ടാകയില്ല എന്നു സാരം. എന്നാൽ നിത്യാവശ്യങ്ങളായ
പദാൎത്ഥങ്ങൾക്ക് — അരി, ഉപ്പ്, മുതലായവറ്റു — വില വ
ൎദ്ധിപ്പിച്ചാലും ചോദനത്തിന്നു ഗണ്യമായ കറവു കാണുന്ന
തല്ല. ഏതെങ്കിലും ഒരു പദാൎത്ഥത്തിന്റെ വില വൎദ്ധിപ്പി
ച്ചാൽ അതിന്റെ ചോദനത്തിന്നു കറവും, വില ചുരുക്കി
യാൽ അതിന്റെ ചോദനത്തിന്നു വൎദ്ധനയും, ഉണ്ടാവുന്നു
വെങ്കിൽ ആ പദാൎത്ഥത്തിന്റെ ചോദനം സ്ഥിതിഭേദക്ഷ
മമാണെന്നു പറയുന്നു. നേരെമറിച്ചു വില ഭേദപ്പെടുത്തി
യാലും പദാൎത്ഥത്തിന്നു മുമ്പത്തെപ്പോലെ ആവശ്യമുണ്ട്,
അതായതു്, ചോദനത്തിന്നു കറവോ വൎദ്ധനയോ ഇല്ല,
എന്നുവെച്ചാൽ ആ പദാൎത്ഥത്തിന്റെ ചോദനം സ്ഥിതി
ഭേദാക്ഷമമാണെന്നും പറയാം. സ്ഥിതിഭേദാക്ഷമം എന്നു
വെച്ചാൽ സ്ഥിതിഭേദത്തിന്ന് അക്ഷമം, അതായതു സ്ഥി
തിഭേദം വരാത്തതു് എന്നു സാരം.

ഒരു പദാൎത്ഥത്തിനുള്ള ചോദനം ഭേദക്ഷമമോ ഭേദാക്ഷമമോ എന്നു തീൎച്ചയാക്കുന്നതെങ്ങിനെയാണ്? ഇതു ബഹുകൃത്യമായി കണക്കാക്കുവാനുള്ള നിയതോപായങ്ങളൊന്നുമില്ല. എങ്കിലും ധനശാസ്ത്രജ്ഞന്മാർ ഇതിന്നു ഉപയോഗിച്ചുവരുന്ന ഒരു മാൎഗ്ഗം വിവരിക്കാം. ഒരു പദാൎത്ഥത്തിന്റെ വില മാറിക്കൊണ്ടിരിക്കുന്നുവെന്നു കരുതുക. വില ഭേദപ്പെടുന്ന ഓരോ അവസരത്തിലും പദാൎത്ഥത്തിന്റെ വിലയെ, ചെലവാകുന്ന പദാൎത്ഥത്തിന്റെ സംഖ്യ അല്ലെങ്കിൽ പരിമാണംകൊണ്ടു പെരുക്കികിട്ടുന്ന തുക സമമായിരുന്നാൽ ആ പദാൎത്ഥത്തിന്റെ സ്ഥിതിഭേദക്ഷമത ഒന്നാണെന്നു ഗണിക്കപ്പെടുന്നു. പദാൎത്ഥത്തിന്റെ വില ചുരുക്കമാകുമ്പോൾ ഈ തുക വൎദ്ധിക്കുന്നുവെങ്കിൽ, ഭേദക്ഷമത ഒന്നിലധികമാണെന്നും വില അധികമാവുമ്പോൾ തുക ചുരുങ്ങുന്നുവെങ്കിൽ ഭേദക്ഷമത ഒന്നിൽ ചുരുക്കമാണെന്നും പറയുന്നു. ഈ സംഗതി നന്നായി മനസ്സിലാകുവാൻ നമുക്ക് ഒരുദാഹരണം എടുക്കാം. പെട്രോമാക്സ് വിളക്കുകൾ ഒന്നിന്നു 16-ക വീതം വില്പനക്കു തെയ്യാറാക്കുന്നുവെന്നു കരുതുക. ഓരോ വിളക്കിന്നു 16-ക വിലയാവുമ്പോൾ 1000 വിളക്ക് ഒരു കൢപ്തകാലത്തിന്നുള്ളിൽ ചെലവാകുന്നുവെന്നു കരുതുക. അപ്പോൾ ഒട്ടാകെ വില്പനയിൽനിന്ന് ഉണ്ടാകുന്ന സംഖ്യ 16000-കയാണ്. അടുത്ത കാലത്തു വിളക്കിന്റെ വില 10-കയായി എന്നു വെക്കുക. അപ്പോൾ അതേ കാലപരിധിയിൽ 2000 വിളക്കു ചെലവാകുന്നുവെന്നു കരുതുക. അങ്ങിനെ 20000 ക. വില്പനയിൽനിന്ന് ഉണ്ടാകുന്നു. വിളക്കുകളുടെ വില

ചുരുങ്ങിയപ്പോൾ ചോദനം അധികമാകയും ഒട്ടാകെ പദാൎത്ഥത്തിൽ ഇറങ്ങുന്ന സംഖ്യ പൂൎവ്വാപേക്ഷയാ വൎദ്ധിക്കയും ചെയ്കയാൽ ഇവിടെ പദാൎത്ഥത്തിന്റെ ചോദനത്തിനുള്ള സ്ഥിതിഭേദക്ഷമത ഒന്നിലധികമാണ്. അനന്തരം വിളക്കുകളുടെ വില 10-കയിൽനിന്നു 5കയായി കുറഞ്ഞുവെന്നും അപ്പോൾ 3000 വിളക്കുകൾ ചെലവായെന്നും കരുതുക. ഇവിടെ ചോദനസംഖ്യ 3000 ആയി വൎദ്ധിച്ചുവെങ്കിലും ഒട്ടാകെ ഈടാകുന്ന സംഖ്യ 15000-ക മാത്രമാണ്. അതുകൊണ്ടു ചോദനത്തിന്റെ സ്ഥിതിഭേദക്ഷമത ഇപ്പോൾ ഒന്നിൽ ചുരുക്കമാണ്. എന്നാൽ ഈ ഉദാഹരണത്തിൽ കാണിച്ചപോലെ ഒരേ പദാൎത്ഥത്തിന് ഇങ്ങിനെ വലുപ്പ വ്യത്യാസം വരുന്നതു സംഭാവ്യമല്ല. വിഷയം നന്നായ് ഗ്രഹിക്കുന്നതിനുവേണ്ടി ഇങ്ങിനെ ഒരു ഉദാഹരണം എടുത്തു എന്നേ ഉള്ളു.

# ചോദനം: അതിനെ സംബന്ധിക്കുന്ന നിയമങ്ങൾ

## IV

ചോദനം എന്നുവെച്ചാൽ എന്തെന്നു മുമ്പു വിവരിച്ചിട്ടുണ്ടല്ലോ. മനുഷ്യൎക്കു പലവിധങ്ങളായ ആവശ്യങ്ങളുണ്ടു്. ഭക്ഷണം, വസ്ത്രം, വാഹനം മുതലായതു് അവയിൽ ചിലതാണു്. ഈ വക ആവശ്യങ്ങളുടെ പരിപൂൎത്തി, അവയെ വാങ്ങുവാനുള്ള ത്രാണി അല്ലെങ്കിൽ കഴിവിനു് അനുസരിച്ചിരിക്കുന്നു. ഇഷ്ടപദാൎത്ഥത്തെ വാങ്ങുവാൻ ത്രാണിയില്ലാത്ത ഒരു വ്യക്തിയുടെ ആവശ്യം 'ബാല്യവൈധവ്യതപ്താനാം കുലസ്ത്രീണാം കുചാവിവ' തന്നിൽത്തന്നെ ലയിക്കയാണു് ചെയ്യുന്നതു്. അത്തരം ആവശ്യത്തെ ധനശാസ്ത്രത്തിൽ പരിഗണിക്കയില്ല. കാരണം ആ വക ആവശ്യങ്ങളാൽ പദാൎത്ഥങ്ങൾ ഉൽപാദിതമാകുന്നതല്ല തന്നെ. അതുകൊണ്ടു കേവലം ആവശ്യം മാത്രം പോരാ; ആവശ്യത്തെ നിറവേറ്റുന്നതിനു വേണ്ട സാധനങ്ങളെ വാങ്ങുവാനുള്ള കഴിവും വേണം. എന്നാൽ മാത്രമേ ആവശ്യപൂരണത്തിനു വേണ്ട പദാൎത്ഥങ്ങളുണ്ടാവൂ. ഇങ്ങിനെ ഒരു പദാൎത്ഥത്തെ വാങ്ങുവാനുള്ള ആവശ്യവും കഴിവും വിനിയോക്താക്കൾക്കു് (Consumers) ഉള്ളതായ സ്ഥിതിക്കാണു് ധനശാസ്ത്രത്തിൽ ചോദനം എന്നു പറയുന്നതു്. ഒരു പദാൎത്ഥത്തിനു ചോദനമുണ്ടെന്നു പറഞ്ഞാൽ ആ പദാൎത്ഥ

ത്തിന്നു് ആവശ്യവും അതു വാങ്ങുവാനുള്ള കഴിവും വിനിയോക്താക്കൾക്കുണ്ടെന്നു സാരം.

പദാർത്ഥങ്ങളുടെ ചോദനത്തെ ബാധിക്കുന്ന അനേകം സംഗതികളുണ്ടു്. ചോദനത്തിന്റെ സ്ഥിതിഭേദക്ഷമത, സ്ഥിതിഭേദാക്ഷമത എന്നു പറയുന്നതെന്താണെന്നു മുമ്പു വിവരിച്ചിട്ടുണ്ടു്. ഏതെങ്കിലും ഒരു പദാർത്ഥത്തിന്റെ വില ഒരു ക്ലിപ്തകാലത്തിനുള്ളിൽ അധികമാകയോ കുറയുകയോ ചെയ്യുമ്പോൾ ആ പദാർത്ഥത്തിന്റെ ചോദനം ചുരുങ്ങുകയോ വർദ്ധിക്കയോ ചെയ്യുയാണെങ്കിൽ ചോദനം സ്ഥിതിഭേദക്ഷമവും അങ്ങിനെയല്ലാതിരുന്നാൽ ചോദനം സ്ഥിതിഭേദാക്ഷമവും ആണെന്നു നാം ഗ്രഹിച്ചുവല്ലോ. എന്നാൽ ഇതു് എളുപ്പത്തിൽ നിർണ്ണയിക്കാവുന്ന ഒരു സംഗതിയല്ല. ഒരു പദാർത്ഥത്തിന്റെ ചോദനം സ്ഥിതിഭേദക്ഷമമോ അല്ലയോ എന്നു തീർച്ചയാക്കുന്നതിനു മുമ്പെ പല സംഗതികളും പരിഗണിക്കേണ്ടതുണ്ടു്. ഒരേ പദാർത്ഥത്തിനുള്ള ചോദനം തന്നെ ചില വിലകളുടെ അതിർത്തികളിൽ ഭേദക്ഷമവും മറ്റു ചില നിരക്കുകളുടെ അതിർത്തികളിൽ ഭേദാക്ഷമവും ആവാം. ഉദാഹരണത്തിനു കാപ്പിയുടെ വില റാത്തലിനു 8 ണക്കും 1 കക്കും മദ്ധ്യത്തിലായാൽ അതിന്റെ ചോദനം ഭേദക്ഷമമായിരിക്കും. എന്നാൽ വില 2 കക്കും 4 കക്കും മദ്ധ്യത്തിലായാൽ അതു ഭേദാക്ഷമവും ആയിരിക്കും. ചില പദാർത്ഥങ്ങളുടെ കാര്യത്തിൽ വിലയിടിവു നിമിത്തം ഒരു ചുരുങ്ങിയ സമയത്തേക്കു ചോദനം വർദ്ധിക്കുകയും പിന്നീടു ക്ഷയിക്കുകയും ചെയ്യുന്നതായും കാണാം. ഉദാഹരണത്തിനു ഫാഷ്ഷാ

ണിയം എടുക്കാം. വില ചുരുങ്ങിയ ഉടനെ കുറെ ആളുകൾ ഹാർമ്മോണിയം വാങ്ങിയേക്കാം. എന്നാൽ ഇതു നിത്യോപയോഗത്തിന്നാവശ്യമായ ഒരു പദാർത്ഥമല്ലായ്കയാൽ അല്പസമയത്തിന്നുള്ളിൽ ഇതിന്റെ ചോദനത്തിന്നു കുറവു വന്നു തുടങ്ങും.

മേൽ പറഞ്ഞതിൽ നിന്നെല്ലാം മനസ്സിലാവുന്നതു ചോദനത്തിന്റെ സ്ഥിതിഭേദക്ഷമതയെക്കുറിച്ചുള്ള വ്യവഹാരം ഒരു ചുരുങ്ങിയ കാലത്തിൽ ചെറിയ വില വ്യത്യാസങ്ങൾക്കുള്ളിൽ ആയാൽ മാത്രമേ ഉപപന്നമാകയുള്ളുവെന്നാണ്. ഒരു പദാർത്ഥത്തിന്റെ ചോദനത്തിനുള്ള സ്ഥിതിഭേദക്ഷമതയെ നിയന്ത്രിക്കുന്ന പ്രധാനസംഗതികൾ താഴെ കൊടുക്കുന്നവയാണു്.

1. സുഖസാമഗ്രികളുടെ (luxuries) ചോദനം സാധാരണ സ്ഥിതിഭേദക്ഷമവും നിത്യാവശ്യത്തിന് ഒഴിച്ചുകൂടുവാൻ പാടില്ലാത്ത പദാർത്ഥങ്ങളുടെ ചോദനം സ്ഥിതിഭേദാക്ഷമവും ആയിരിക്കും.

ഇതിന്നു കാരണം സുഖസാധനങ്ങളെ വേണ്ടെന്നു വെപ്പാൻ സാധിക്കുന്നതും ജീവിതധാരണത്തിന് അവശ്യം ആവശ്യമായ പദാർത്ഥങ്ങളെ അങ്ങിനെ ഒഴിച്ചു വിടുവാൻ കഴിയായ്കയാൽ അവ എന്തു വില കൊടുത്തും വാങ്ങേണ്ടിവരുന്നതും ആണു്. എന്നാൽ ഈ നിയമത്തിന്നു ചില അപവാദങ്ങളുണ്ടു്. ഹാർമ്മോണിയം വായനയാൽ അഹർവൃത്തി നേടുന്ന ഒരാൾക്കു എന്തു വിലയായാലും അതു വാങ്ങാതെ തരമില്ലല്ലോ. ഇത്തരം ആവശ്യങ്ങൾക്കു

സാങ്കേതികാവശ്യങ്ങൾ (Conventional necessities) എന്നു പറയുന്നു. വില അധികമായാലും ചിലർ അവ വാങ്ങുവാനുണ്ടായിരിക്കും. പദാർത്ഥത്തിന്റെ ചോദനത്തിനു പ്രേരകമായ സങ്കല്പവും അതിന്റെ ക്ഷേമതയെ ബാധിക്കും. രത്നങ്ങൾക്കു വില ചുരുങ്ങിയാൽ മുമ്പു വാങ്ങാത്ത ചിലർ അവ വാങ്ങിയേക്കാം. എന്നാൽ മുമ്പു അവ വാങ്ങിയിരുന്ന ധനികന്മാർ, സാധാരണക്കാർക്കു വാങ്ങുവാൻ സാധിക്കുന്ന വിലയ്ക്കു രത്നം വിററു തുടങ്ങുമ്പോൾ അവ വാങ്ങുവാൻ മടിക്കും. കാരണം അവ വാങ്ങി ധരിക്കുന്നതുകൊണ്ടു സാധാരണക്കാരിൽനിന്ന് ഒരു മെച്ചവും സമുദായത്തിന്റെ ദൃഷ്ടിയിൽ തങ്ങൾക്കില്ലാതെ വരുന്നതു തന്നെ. ഇതുനിമിത്തം വില ചുരുങ്ങിയാൽ രത്നങ്ങളുടെ ചോദനത്തിനു കുറവു വന്നേക്കാം. ഇവിടെ രത്നധാരണം ഇതരജനാപേക്ഷയാ തങ്ങൾക്കു ഉൽക്കർഷം ഉണ്ടാക്കുന്നതാണെന്ന സങ്കല്പമാണു ചോദനത്തെ പ്രേരിപ്പിക്കുന്നതു്.

2. ഒരു പദാർത്ഥത്തെക്കൊണ്ടു് ഒന്നിലധികം ഉപയോഗങ്ങളുണ്ടെങ്കിൽ അതിന്റെ ചോദനം അധികം ക്ഷേമക്ഷമമായിരിക്കും. ഇങ്ങിനത്തെ ഒരു പദാർത്ഥത്തിനു വില ചുരുങ്ങിയാൽ അതു വാങ്ങുവാൻ അനവധി വിനിമയാവകാശങ്ങൾ ഉണ്ടാവും.

3. ഒരു പദാർത്ഥത്തെക്കൊണ്ടുള്ള ആവശ്യം വേണ്ടെന്നുവെപ്പാനോ നീട്ടിവെപ്പാനോ കഴിയുമെങ്കിൽ അതിന്റെ ചോദനം അധികം ക്ഷേമക്ഷമമായിരിക്കും. പട്ടുവസ്ത്ര

ങ്ങൾക്കു വില അധികമായാൽ ജനങ്ങൾ അവ തൽക്കാലം വേണ്ടെന്നുവെച്ചു പരുത്തിവസ്ത്രങ്ങൾകൊണ്ടുതന്നെ കഴിച്ചുകൂട്ടും. അപ്പോൾ പട്ടുവസ്ത്രങ്ങളുടെ വിലവൎദ്ധന അവയുടെ ചോദനത്തിന്നു കുറവു വരുത്തും. എന്നാൽ നിത്യാവശ്യങ്ങളായ അരി,ഉപ്പ് മുതലായ പദാൎത്ഥങ്ങൾക്കു വില കൂടിയാലും അവയെ വേണ്ടെന്നുവെപ്പാൻ കഴിയായ്കയാൽ ചോദനത്തിന്നു വലിയ ഇടിവു തട്ടുന്നതല്ല.

4. ഒരു പദാൎത്ഥത്തിന്നു പകരം മറ്റൊന്ന് ഉപയോഗിക്കാൻ സാധിക്കുന്ന അവസരങ്ങളിൽ പദാൎത്ഥത്തിന്റെ ചോദനം അധികം ഭേദക്ഷമമായിരിക്കും. ഉദാഹരണത്തിന്നു ചായയ്ക്കു വില കയറുകയും കാപ്പി ചുരുങ്ങിയ വിലയ്ക്കു വില്ക്കപ്പെടുകയും ചെയ്യുമ്പോൾ, മിക്കപേരും കാപ്പി ഉപയോഗിച്ചുതുടങ്ങും. ഇങ്ങിനെ ചോദനം അധികമാകുമ്പോൾ കാപ്പിയുടെ വില കയറുവാനും ഇടയാകും. അതുപോലെതന്നെ പഞ്ചസാരയ്ക്കു വില വൎദ്ധിക്കയും വെല്ലത്തിന്റെ വില ഭേദപ്പെടാതിരിക്കയും ചെയ്യുമ്പോൾ വിനിയോക്താക്കളിൽ ഭൂരിപക്ഷവും വെല്ലംതന്നെ ഉപയോഗിച്ചുതുടങ്ങും.

5. ഒരു പദാൎത്ഥത്തിന്റെ വില അത്യധികമോ അത്യല്പമോ ആയാൽ ഭേദക്ഷമത നന്നെ കുറയുന്നു. വളരെ അധികം വിലയുള്ള പദാൎത്ഥങ്ങൾക്ക് അല്പം വിലക്കുറവു വരുന്നതുകൊണ്ട് അവയുടെ ചോദനം വൎദ്ധിക്കയില്ല. ധനികന്മാർ എന്തു വിലയ്ക്കും അവ വാങ്ങുന്നതും സ്വല്പം വില കുറച്ചതുകൊണ്ടു മാത്രം ദരിദ്രന്മാൎക്കു വാങ്ങുവാൻ സാധിക്കാത്തതും ആണ് കാരണം. ഉദാഹരണം രത്നം

മുതലായവതന്നെ. ഇതുപോലെ, വളരെ വില ചുരുങ്ങിയ സാധനങ്ങൾ ആൎക്കും വാങ്ങുവാൻ സാധിക്കുന്നതുകൊണ്ടു അവയുടെ വില അല്പം ചുരുങ്ങിയാൽ ചോദനത്തിനു ഗണ്യമായ വൎദ്ധനയൊന്നും ഉണ്ടാകയില്ല. ഉദാഹരണത്തിന് ഒരണെക്കു 16 പഴം വിററുകൊണ്ടിരിക്കെ അണെക്കിരുപതുവീതം വിററുതുടങ്ങിയാൽ അതുകൊണ്ടു വലിയ ഭേദമൊന്നും ചോദനത്തിനുണ്ടാകയില്ല.

6. ഒരേ പദാൎത്ഥത്തിനുതന്നെ ഒന്നിലധികം ഉപയോഗം ഉണ്ടാവുമ്പോൾ അതിന്റെ ചില ഉപയോഗങ്ങളെ പുരസ്കരിച്ചു ചോദനം ഭേദക്ഷമവും മററു ചില ഉപയോഗങ്ങളെ പുരസ്കരിച്ചു് അഭേദക്ഷമവും ആയിരിക്കും. ഉദാഹരണത്തിനു വെളിച്ചെണ്ണയെടുക്കാം. സോപ്പുണ്ടാക്കുന്നതിനും, തലയിൽ തേക്കുന്നതിനും, കറികളിൽ കൂട്ടുന്നതിനും, പലഹാരങ്ങൾ ഉണ്ടാക്കുന്നതിനും വെളിച്ചെണ്ണ ഉപയോഗിക്കാമല്ലോ. വെളിച്ചെണ്ണയുടെ വില അധികമായാൽ സോപ്പു്, പലഹാരം മുതലായവ ഉണ്ടാക്കുന്നതിനു വെളിച്ചെണ്ണ ഉപയോഗിക്കാതാവും. അപ്പോൾ ആ വക ഉപയോഗങ്ങളെ സംബന്ധിച്ചു വെളിച്ചെണ്ണയുടെ ചോദനം ഭേദക്ഷമമാണു്. എന്നാൽ വില വൎദ്ധിച്ചാലും എണ്ണ തേച്ചു ശീലിച്ചവൎക്കു് അതു കൂടാതെ കഴിയായ്കയാൽ ആ ആവശ്യം പുരസ്കരിച്ചു് അതിന്റെ ചോദനം അഭേദക്ഷമമായിരിക്കും.

## ചോദനനിയമം.

മേൽപറഞ്ഞ സംഗതികളിൽനിന്നു ചോദനത്തെ

സംബന്ധിക്കുന്ന ഒരു സാമാന്യനിയമം ഗ്രഹിക്കാം. അതിതാണ്: 'ഒരു സാധനത്തിന്റെ വില വൎദ്ധിച്ചാൽ അതിന്റെ ചോദനം കുറയുകയും വില കുറഞ്ഞാൽ ചോദനം വൎദ്ധിക്കുകയും ചെയ്യും.' ഈ നിയമത്തിനുള്ള അപവാദങ്ങളെ മുമ്പു സൂചിപ്പിച്ചിട്ടുണ്ട്. അത്യാവശ്യങ്ങൾക്കു വേണ്ട അരി, ഉപ്പ് മുതലായ പദാൎത്ഥങ്ങൾക്ക് ഇങ്ങിനെ വ്യത്യാസം വരുന്നതല്ലെന്നു നാം കണ്ടുകഴിഞ്ഞു. ഇതിനുപുറമെ കാലഭേദം, ആചാരം, ശീലം, നാട്ടുനടപ്പ്, അഭിപ്രായഭേദം എന്നിവയാലും പദാൎത്ഥങ്ങളുടെ ചോദനം വിലയുടെ ഏററക്കുറച്ചിലിനെ വകവെക്കാതെ ഭേദപ്പെടും. സ്ത്രീകൾ കാതിൽ ധരിക്കുന്ന 'തോട' എന്ന ആഭരണത്തിനു വളരെ വില കുറഞ്ഞാലും ഇന്നൊരു യുവതിയും അതു വാങ്ങി ധരിക്കയില്ല. കാരണം ഇന്നത്തെ ഫാഷൻ കമ്മലോ, ചൊര, ലോലാക്ക് എന്നിവയൊ ആയതുതന്നെ. ഇവിടെ ഫാഷൻ അഥവാ നാട്ടുനടപ്പ് (Fashion) ആണ് ചോദനത്തിന്റെ വൎദ്ധനയ്ക്കു തടസ്സം. ഇതുപോലെതന്നെ മാംസത്തിന്റെ വില എത്ര ചുരുങ്ങിയാലും മതാചാരപ്രകാരം മാംസഭക്ഷണം വിരോധിക്കപ്പെട്ടിട്ടുള്ളവർ അതു വാങ്ങുന്നതല്ലല്ലൊ. കറുപ്പു തിന്നു ശീലിച്ചിട്ടുള്ള ആൾക്ക് അതിന്റെ വില വൎദ്ധിച്ചാലും അതു കൂടാതെ കഴിയുമോ? നമ്മുടെ സാമ്പത്തികോന്നമനത്തിനു ഖദർ ധരിക്കുന്നതാണ് ആവശ്യം എന്ന അഭിപ്രായം വേരൂന്നിയ സമുദായത്തിൽ ഖദറിന്റെ വില വൎദ്ധിച്ചാലും അതിന്റെ ചോദനം കുറയുന്നതല്ല. ഇങ്ങിനെ മേൽപറഞ്ഞ നിയമത്തിനു പല അപവാദങ്ങളും ഉണ്ടാവാമെങ്കിലും, അതിലടങ്ങിയ തത്വം

സാമാന്യേന ശരിയാണ്. സൂക്ഷ്മമാലോചിച്ചാൽ ചോദ
നനിയമം, ചുരുങ്ങിയ കാലാവധികളിൽ, ചെറിയ
വില വ്യത്യാസങ്ങളെ സംബന്ധിച്ച്, ചോദനം ക്ഷേക്ഷമ
മായ പദാർത്ഥങ്ങളുടെ കാര്യത്തിൽ മാത്രമേ നിർബ്ബാധം പ്ര
വൎത്തിക്കുന്നുള്ളു, എന്നു കാണാം. അതുകൊണ്ട് ഈ നിയ
മത്തെ "ഒരു ക്ലിപ്തകാലത്തിന്നുള്ളിൽ ഏതെങ്കിലും നിശ്ചി
തവിലയ്ക്കു വില്ക്കുന്ന ഒരു പദാർത്ഥത്തിന്റെ ചോദനം ആ
വില അധികമായാൽ കുറയുകയും കുറഞ്ഞാൽ അധികമാ
കയും ചെയ്യും" എന്നു നിർവ്വചിക്കുന്നതായാൽ കുറെക്കൂടി
നന്നായിരിക്കും.

### സമാന്ത്യപ്രതിഫലനിയമം
### (Law of equi-marginal returns)

ഈ നിയമത്തെ നല്ലവണ്ണം ഗ്രഹിക്കുന്നതിന്നു നമു
ക്ക് ഒരു ഉദാഹരണമെടുക്കാം. ഒരാൾ അപ്പം വാങ്ങുവാൻ
അങ്ങാടിയിലേക്കു പോകുന്നുവെന്നു കരുതുക. മൂന്നപ്പം വാ
ങ്ങിയശേഷം ഉള്ള പണംകൊണ്ടു നാലാമത്തൊരപ്പം വാങ്ങു
കയോ, കുറെ പഞ്ചസാരയോ കളിക്കോപ്പോ വാങ്ങുകയോ
വേണ്ടതെന്ന് ആയാൾ സംശയിക്കുന്നു. നാലാമത്തെ അ
പ്പംകൊണ്ടുള്ള ഉപയോഗിതയെ, പഞ്ചസാര, കളിക്കോ
പ്പ് എന്നിവയുടെ ഉപയോഗിതയോട് ആയാൾ താര
തമ്യപ്പെടുത്തി നോക്കുന്നു. എല്ലാ വിനിയോക്താക്കളും
അറിഞ്ഞോ അറിയാതെയോ ഈ മാനസികവ്യാപാരം നട
ന്നശേഷമേ സാധനങ്ങൾ വാങ്ങാറുള്ളു. ഇതു മിക്കപ്പോഴും
ഒരു ശീലമായിത്തീൎന്നിരിക്കകൊണ്ട് അറിയാതെതന്നെ

ഇതു നടന്നുകൊണ്ടിരിക്കുന്നു. പ്രകൃതോദാഹരണത്തിൽ
നാലാമത്തെ അപ്പത്തിന്റെ ഉപയോഗിതയെ അന്ത്യോ
പയോഗിത എന്നു പറയുന്നു. ഈ അന്ത്യോപയോഗിതയാ
ണ് വിലയെ നിൎണ്ണയിക്കുന്നതു്. നാലാമത്തെ അപ്പത്തി
ന്റെ ഉപയോഗിതയേക്കാൾ ൧കളിക്കോപ്പിന്റെ ഉപയോ
ഗിത അധികമായാൽ അപ്പത്തിനു പകരം കളിക്കോപ്പു്
വാങ്ങുകയാണുണ്ടാവുക. ഇതിൽനിന്നു മനസ്സിലാവുന്നതെ
ന്താണ്? നമുക്കാവശ്യമുള്ള പദാൎത്ഥങ്ങളിൽ ഓരോന്നി
ന്റേയും അന്ത്യോപയോഗിത (Marginal utility) ഏക
ദേശം തുല്യമായിരിക്കത്തക്ക വിധമാണ് നാം പണത്തെ
ചെലവു ചെയ്യുന്നതു്. ഇങ്ങിനെ ചെലവു ചെയ്യുന്ന ഒട്ടാ
കെ പണത്തിൽനിന്നു പരമമായ തൃപ്തി കിട്ടണമെങ്കിൽ ഏ
തുവിധം അതിനെ വിഭാഗിച്ചു ചെലവു ചെയ്യണമോ അ
ങ്ങിനെ വിഭാഗിച്ചാണ് വിനിയോക്താവു് അതു ചെലവു
ചെയ്യുന്നതു്. ഈ നിയമത്തിനാണ് സമാന്ത്യപ്രതിഫല
നിയമം എന്നു പറയുന്നതു്. നാം ചെലവുചെയ്യുന്ന പ
ണത്തിൽനിന്നു പരമമായ തൃപ്തി നമുക്കു കിട്ടണമെന്നു നാം
ആശിക്കുന്നു. ഏതെങ്കിലും ഒരു വഴിക്കു ചെലവല്പം ചുരു
ക്കിയും മറെറാരു വഴിക്കു ചെലവല്പം വൎദ്ധിപ്പിച്ചും ഇതു
സാധിക്കാമോ എന്നു നാം എപ്പോഴും സൂക്ഷിച്ചുകൊണ്ടിരി
ക്കുന്നു. ചിലപ്പോൾ ചായക്കു പകരം കാപ്പിയും പഞ്ചസാ
രക്കു പകരം വെല്ലവും നാം ഉപയോഗിക്കുന്നു. ഇങ്ങിനെ
ഒരു സാധനത്തിനു പകരം തുല്യമായ മറെറാരു സാധനം
ഉപയോഗിക്കുന്നതുകൊണ്ടു് അതേ തൃപ്തി ലഭിച്ചു എന്നു
വരുന്നതല്ല. എങ്കിലും പകരം ഉപയോഗിക്കുന്ന സാധന

ത്തിന്നുള്ള വിലയെ അനുസരിച്ചു നോക്കിയാൽ പൂർവ്വാധി
കം തൃപ്തി അതിൽനിന്നു കിട്ടുന്നതായിക്കാണാം. ഇതി
നെ ധനശാസ്ത്രജ്ഞന്മാർ വസ്ത്വന്തരവിനിയോഗനിയമം
(Law of substitution) എന്നു പറയുന്നു. ഈ വസ്ത്വന്തര
വിനിയോഗനിയമം സർവ്വത്ര പ്രവർത്തിക്കുന്നതു കാണാ
ഒരു മുതലാളി ചിലപ്പോൾ തന്റെ കീഴിലുള്ള പത്തു തൊഴി
ലാളികളെ പിരിച്ച് ഒരു യന്ത്രം പകരം വാങ്ങിയെന്നു
വരാം. പത്തു തൊഴിലാളികളിൽനിന്നു മുതലാളിക്കു സിദ്ധി
ക്കുന്ന ഉപയോഗിതയെക്കാൾ ഒരു യന്ത്രത്തിൽനിന്നു
കിട്ടുമെന്ന് ആയാൾ കാണുമ്പോഴാണ് അങ്ങിനെ ചെയ്യുക.
സർവ്വവിനിയോക്താക്കളിലും പ്രവർത്തിക്കുന്ന ഒന്നാണ്
ഈ വസ്ത്വന്തരവിനിയോഗനിയമം എന്നിപ്പോൾ വിശ
ദമായല്ലോ.

വിനിയോക്ത്രവശിഷ്ടം (Consumers' Surplus)

ഒരാൾ ഒരു പദാർത്ഥത്തിന്നു കൊടുക്കുന്ന വില ആ
പദാർത്ഥത്തിൽനിന്ന് ആയാൾക്കു സിദ്ധിക്കുന്ന തൃപ്തിക്കു
സമമായിരിക്കും എന്നു പറഞ്ഞുവല്ലോ. എന്നാൽ സൂക്ഷ്മ
ത്തിൽ ഇവയ്ക്കു തമ്മിൽ സ്വല്പം വ്യത്യാസം കാണും. അ
തായതു വിനിയോക്താവു കൊടുക്കുന്ന വില, സാധന
ത്തിൽനിന്നു സിദ്ധിക്കാവുന്ന തൃപ്തിയുടെ പരിമാണത്തിൽ
നിന്ന് അല്പം ന്യൂനമായിരിക്കും. ഇതിനെ ഒന്നുകൂടി വിശ
ദമാക്കാം. ഒരാൾ ഒരു സാധനത്തിന്നു കൊടുക്കുന്ന വില
ആയാൾക്ക് ആ സാധനത്തിന്നു കൊടുക്കാമെന്നുള്ള വില
യെക്കാൾ സ്വല്പം ചുരുങ്ങിയിരിക്കും. ഒരു സാധനം ഇല്ലാ
തിരിക്കയേക്കാൾ അതിന്നുവേണ്ടി ഇത്ര പണം ചെലവാ

ക്കാൻ താൻ തയ്യാറാണെന്ന് ഓരോ വിനിയോക്താവും മനസ്സിൽ സങ്കല്പിച്ചിരിക്കും. സാധാരണ സന്ദർഭങ്ങളിൽ ആ സാധനത്തിനു വിനിയോക്താവു കൊടുക്കുന്ന സാക്ഷാൽ വില താൻ സങ്കല്പിച്ചിട്ടുള്ള വിലയിൽനിന്നു ചുരുങ്ങിയിരിക്കും. ഉദാഹരണമെടുക്കാം. ഒരാൾക്ക് ഒരാഴ്ചയിൽ മൂന്നിടങ്ങഴി പാൽ വേണമെന്നു കരുതുക. ഈ മൂന്നിടങ്ങഴി പാൽ ഇല്ലാതെ ഒരാഴ്ച കഴിച്ചുകൂട്ടുകയേക്കാൾ 18ണ (1ക 2ണ) കൊടുത്തിട്ടെങ്കിലും അതു വാങ്ങുവാൻ ആയാൾ ഇഷ്ടപ്പെടുന്നുവെന്നും വിചാരിക്കുക. അപ്പോൾ മൂന്നിടങ്ങഴി പാലിന്റെ സാക്ഷാൽ വില 9ണയാണെങ്കിൽ ആയാൾക്കു താൻ, വേണ്ടിവന്നാൽ ചെലവു ചെയ്യാനുദ്ദേശിച്ച പണത്തിൽ 9ണ ലാഭം കിട്ടുന്നു. ഇങ്ങിനെ അവശേഷിച്ചുകിട്ടുന്ന പണത്തെ മററു പദാർത്ഥങ്ങൾ വാങ്ങുന്നതിന്ന് ആയാൾക്ക് ഉപയോഗിക്കാം. ഇങ്ങിനെ പദാർത്ഥങ്ങൾ, തനിക്കു കൊടുക്കാമെന്നുള്ള വിലയേക്കാൾ ചുരുങ്ങിയ വിലയ്ക്കു കിട്ടുമ്പോൾ വിനിയോക്താവിന്ന് ഓരോ പദാർത്ഥം വാങ്ങുമ്പോഴും ഉണ്ടാവുന്ന മിച്ചത്തെ (ശിഷ്ടം പണത്തെ) വിനിയോക്തൃവശിഷ്ടം എന്നു പറയുന്നു.

അപ്പത്തിന് ആവശ്യമുള്ള ഒരാൾ ഒരപ്പം മാത്രമെ കിട്ടാൻ തരമുള്ളൂവെന്നു വന്നാൽ അതിന്നു 2ണ കൊടുപ്പാൻ തെയ്യാറായിരിക്കും. അപ്പം ഇല്ലാതിരിക്കയേക്കാൾ 2ണ നഷ്ടപ്പെടുകയാണ് നല്ലതെന്ന് ആയാൾ കരുതുന്നു. എന്നാൽ ഒരപ്പം തിന്നശേഷം വീണ്ടും ഒരപ്പം കിട്ടുവാനിടയാകുന്നതായാൽ അതിന്ന് ആയാൾ 2ണ കൊടുപ്പാൻ ഇഷ്ടപ്പെടുന്നതല്ല. ആദ്യത്തെ അപ്പംകൊണ്ട് ആവശ്യ

ത്തിന്റെ തൈക്ഷ്ണ്യം ഒന്നു കുറയുകയാൽ രണ്ടാമത്തേതിന്ന് ഒന്നരണ കൊടുപ്പാനേ ആയാൾ ഇഷ്ടപ്പെടുന്നുള്ളു. ഇതുപോലെതന്നെ മൂന്നാമത്തൊരപ്പം സിദ്ധിക്കുന്നതായാൽ അതിന്ന് ഒരണയും നാലാമത്തൊന്നിന്ന് അരയണയും കൊടുപ്പാനേ ആയാൾ തെയ്യാറാകയുള്ളൂ. ഇങ്ങിനെ നാലപ്പത്തിന്നുകൂടി 5ണ കൊടുപ്പാൻ ആയാൾക്കു വിരോധമില്ല; അതായതു നാലപ്പങ്ങളിൽനിന്നു കിട്ടുന്ന ഉപയോഗിത 5ണയുടെ ഉപയോഗിതയ്ക്കു സമമാണ്. എന്നാൽ അപ്പങ്ങൾ ഓരോന്നിന്ന് ½ണ വീതം ധാരാളം വാങ്ങാൻ കിട്ടുകയാണെങ്കിൽ ആവശ്യമായ നാലപ്പം ആയാൾക്കു 2ണയ്ക്കു കിട്ടുന്നു. 5ണ കൊടുപ്പാൻ തെയ്യാറുള്ള പദാർത്ഥത്തിന്നു 2ണ മാത്രമെ യഥാർത്ഥത്തിൽ കൊടുക്കേണ്ടി വരുന്നുള്ളു. ഇങ്ങിനെ ആയാൾക്കു 3ണ അവശിഷ്ടം കിട്ടുന്നു. ഇതിനെ ആയാളുടെ "വിനിയോക്തൃവശിഷ്ടം" എന്നു പറയുന്നു.

വിനിയോക്തൃവശിഷ്ടത്തെക്കുറിച്ചുള്ള ഈ സംഗതികൾ പ്രായോഗികജീവിതത്തിൽ അനർത്ഥങ്ങളല്ല എന്നു ചിലർ പറയുന്നു. അതു ശരിയല്ല. ദൈനന്ദിനജീവിതത്തിൽ ഇതിലന്തർഭവിക്കുന്ന തത്വങ്ങൾ ധാരാളം വെളിപ്പെട്ടു കാണാറുണ്ട്. ഏതെങ്കിലും ഒരു പുതിയ പുസ്തകം പ്രസിദ്ധപ്പെടുത്തിയ ഉടനെ എന്തു വിലയായാലും അതു വാങ്ങണമെന്നു ചിലർക്കു നിർബ്ബന്ധമുള്ളതായി കാണാം. പ്രസിദ്ധീകരിച്ച ഉടനെ പുസ്തകത്തിന്നു 10ക വിലയാണെങ്കിൽ അവരതു കൊടുത്തും പുസ്തകം വാങ്ങുന്നു. ഒരു കൊല്ലം കഴിഞ്ഞു പുസ്തകത്തിന്റെ രണ്ടാംപതിപ്പ് 5ക വിലയ്ക്കു വിററുതുടങ്ങുമ്പോൾ അങ്ങിനത്തെ ഒരാൾ

ന്നു വാങ്ങുകയാണെങ്കിൽ ആയാൾക്കു 5ക വിനിയോക്ത്രവശിഷ്ടമായി കിട്ടുന്നു. ഒരു പക്ഷെ പുസ്തകവ്യാപാരി ധാരാളം കോപ്പികൾ ചെലവാകാൻവേണ്ടി മാത്രം കോപ്പി 6ക വീതം പ്രസിദ്ധീകരിച്ച ഉടനെതന്നെ വിററു തുടങ്ങുന്നുവെങ്കിൽ അപ്പോഴും, 10ക കൊടുപ്പാൻ തെയ്യാറുള്ള നമ്മുടെ വിനിയോക്താവിന്നു 6കക്കു പുസ്തകം കിട്ടുന്നതുകൊണ്ടു 4ക അവശിഷ്ടം കിട്ടുന്നു. ഇതു നിത്യജീവിതത്തിലുള്ള ഒരു സംഭവമത്രെ. ഇതുപോലെ മററുദാഹരണങ്ങളുമുണ്ട്. ഒരു ലക്ഷപ്രഭു അരി,എണ്ണ,ഉപ്പ് മുതലായവ തന്റെ ഭൃത്യൻ വാങ്ങുന്ന വിലയ്ക്കുതന്നെയാണ് വാങ്ങുന്നത്. പ്രഭുവിന്റെ കാര്യത്തിൽ ഈ വക പദാത്ഥങ്ങളിൽ ധാരാളം വിനിയോക്ത്രവശിഷ്ടം ഉണ്ട്. സാമാന്യമായി പറയുമ്പോൾ നിത്യോപയോഗത്തിന്നാവശ്യമായ തീപ്പെട്ടി, മണ്ണെണ്ണ, ഉപ്പ്, പാൽ മുതലായ സാധനങ്ങളിലാണ് വിനിയോക്ത്രവശിഷ്ടം അധികമുണ്ടാകുക. മറെറാരു വിധത്തിൽ പറകയാണെങ്കിൽ ഏതു പദാത്ഥത്തിന്റെ ചോദനം സ്ഥിതിഭേദാക്ഷമമോ അതിന്മേൽ ധാരാളം വിനിയോക്ത്രവശിഷ്ടം സിദ്ധിക്കുന്നതായി കാണാം.



## ധനോല്പാദനം — ഉല്പാദനത്തിന്റെ സ്വഭാവവും ഉപകരണങ്ങളും.

## V

ധനശാസ്ത്രജ്ഞന്മാരുടെ ഇടയിൽ 'ഉല്പാദനം' എന്ന പദത്തിന്റെ അൎത്ഥം ഇപ്പോഴും വാദഗ്രസ്തമായിട്ടുള്ളതാണ്. തന്റെയും സഹജീവികളായ അന്യരുടെയും ആവശ്യങ്ങളെ നിറവേറ്റുന്നതിന് ഉപയുക്തമായ മനുഷ്യപ്രയത്നത്തെ സംബന്ധിക്കുന്ന ഒരു സാമ്പത്തികവ്യാപാരശാഖയാണ് 'ഉല്പാദനം' എന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ട്. മനുഷ്യപ്രയത്നം ഉല്പാദനപരമോ അല്ലയോ എന്നു തീൎച്ചപ്പെടുത്തണമെങ്കിൽ 'ഉല്പാദനം' എന്ന വാക്കുകൊണ്ടു നിൎദ്ദേശിക്കപ്പെടുന്നതെന്താണെന്നു കൃത്യമായി അറിയാതെ തരമില്ല. 'ഉപയോഗിതയെ (Utility) ഉണ്ടാക്കിത്തീൎക്കലാണ്' ഉല്പാദനം എന്നു ചില ശാസ്ത്രജ്ഞന്മാർ പറയുന്നു. പദാൎത്ഥത്തെ (Matter) സൃഷ്ടിക്കുവാൻ മനുഷ്യനു കഴികയില്ല; പക്ഷേ സൃഷ്ടമായ പദാൎത്ഥത്തെ രൂപഭേദം വരുത്തിയും മറ്റും തന്റെ ആവശ്യങ്ങൾക്ക് അധികം ഉപയുക്തമാക്കിത്തീൎക്കാൻ മനുഷ്യനു കഴിയും. ഭൂഗൎഭത്തിലുള്ള ലോഹത്തെ സ്വപ്രയത്നത്താൽ പുറത്തെടുക്കുന്ന ആൾ ആ ഭൂഭാഗത്തെ അധികം ഉപയോഗിതയുള്ളതാക്കിത്തീൎക്കുന്നുണ്ടല്ലോ. ഇപ്രകാരംതന്നെ മരങ്ങൾ കൊണ്ടു പണിത്തരങ്ങളുണ്ടാക്കുന്ന ആശാരിയും മരത്തിനു രൂപഭേദം വരുത്തി അതിനെ അധികം ഉപയോഗിതയുള്ളതാക്കിത്തീൎക്കുന്നു.

എന്നാൽ മേൽപറഞ്ഞ നിൎവ്വചനവും വളരെ ശരിയാണെന്നു പറവാൻ പാടില്ല. എന്തെന്നാൽ വിനിമയവില (Value-in-Exchange) യുള്ള പദാൎത്ഥങ്ങളെല്ലാം ധനമാണെന്നാണല്ലൊ നാം മുമ്പു ഗ്രഹിച്ചതു്. അങ്ങിനെ ധനമെന്നു നാം വിളിച്ചുവരുന്ന എല്ലാ പദാൎത്ഥങ്ങൾക്കും ഉപയോഗിതയുണ്ടെങ്കിലും ഉപയോഗിതയുള്ള എല്ലാ പദാൎത്ഥങ്ങളും ധനമാണെന്നു പറവാൻ പാടില്ല. അതുകൊണ്ടു വിനിമയവിലയോടു കൂടിയ ഉപയോഗിതയെ ഉണ്ടാക്കിത്തീൎക്കുകയത്രെ 'ഉൽപാദനം' എന്നിങ്ങനെ മുമ്പിലത്തെ നിൎവ്വചനത്തെ അല്പമൊന്നു ഭേദപ്പെടുത്തേണ്ടിയിരിക്കുന്നു. നിൎവ്വചനത്തിന്റെ ദൈൎഘ്യം കുറയ്ക്കുവാൻ വേണ്ടി ഇതേ ആശയത്തെ ഉള്ളിൽ വെച്ചുകൊണ്ടു പ്രൊഫസർ നിക്കൾസൺ (Nicholson) 'സാമ്പത്തികോപയോഗിതയെ (Economic utilities) ഉണ്ടാക്കുകയാണ് ഉൽപാദന'മെന്നു പറയുന്നു. എന്നാൽ 'വില' എന്നൊരു വാക്കു നമ്മുടെ സ്വാധീനത്തിലുള്ളതുകൊണ്ടു ഈ ശിരോവേഷ്ടനപ്രാണായാമം അനാവശ്യമാണ്. വിലയോടുകൂടിയ ഉപയോഗിതയെ ഉണ്ടാക്കുകയാണു് ഉൽപാദനമെന്നു പറയാൻ വിരോധമില്ല. ഭൂഗൎഭത്തിലെ കല്ക്കരിക്കു യാതൊരു വിലയും ഇല്ല. എന്നാൽ അതിനെ ഉപയോഗയോഗ്യമാകത്തക്കവിധം പുറത്തെടുക്കുമ്പോൾ അങ്ങിനെ പുറത്തെടുക്കുവാനുള്ള പ്രയത്നം വിലയുടെ തോതിൽ അളക്കുവാൻ സാധിക്കും. അതിപ്രയത്നംകൊണ്ടു് അത്യന്തം ഉപയോഗിതയുണ്ടാവാമെങ്കിലും ആ ഉപയോഗിതയ്ക്കു് എപ്പോഴും വിലയുണ്ടായിക്കൊള്ളണമെന്നില്ല. വിദഗ്ദ്ധനായ ഒരു ടെന്നീസ്സു കളി

ക്കാരന്റെ അദ്ധ്വാനം ശരീരാരോഗ്യാദിയായ ഉപയോഗിതയെ ഉണ്ടാക്കുന്നുണ്ടെങ്കിലും ദുർല്ലഭമായേ അതിന്നു വിലയുണ്ടാവുന്നുള്ളു. ആ അവസരത്തിൽ ആ ഉപയോഗിത ധനശാസ്ത്രസീമയിൽ ഉൾപ്പെടുകയില്ല. എന്നാൽ ആ കളിക്കാരന്റെ വൈദഗ്ദ്ധ്യത്തിന്നു വിലയുണ്ടായാൽ ആ പ്രയത്നം ധനശാസ്ത്രപരമായ ഉപയോഗിതയുള്ളതായി കരുതപ്പെടുന്നതാണ്. അതുകൊണ്ട് വിലയോടുകൂടിയ ഉപയോഗിതയെ ഉണ്ടാക്കുന്നതാണ് ഉൽപാദനമെന്നുള്ള നിർവ്വചനം കുറേക്കൂടെ സ്വീകാര്യമാണെന്നു വേണം പറവാൻ. ഈ നിർവ്വചനത്തിലന്തർഭവിച്ചിരിക്കുന്ന തത്വത്തിന്നുള്ള ഉദാഹരണങ്ങൾ നമ്മുടെ നിത്യജീവിതത്തിൽ സുലഭങ്ങളാണ്. പട്ടിണി കിടക്കുന്ന ഒരു പാവത്തിന് ഒരു നേരത്തെ ഭക്ഷണം നല്കുന്നതു് അത്യന്തം ഉപയോഗിതയുള്ള കർമ്മമാണ്. എന്നാൽ ആ ഉപയോഗിതയ്ക്കു വേണ്ട വില കൊടുപ്പാൻ ആയാൾക്ക സാധിക്കാത്തതുകൊണ്ടു ഭക്ഷണവും ഉപലഭ്യമാകയില്ല. ചിലപ്പോൾ ചില ഉദ്ദേശ്യങ്ങളുടെ (Motives) ഫലമായി ആ ഭക്ഷണം ഉണ്ടായേക്കാമെങ്കിലും അത്തരം ഉദ്ദേശ്യങ്ങൾ സാമ്പത്തികവ്യാപാരപരിധിയിൽ പെടുന്നവയല്ല. മേൽപറഞ്ഞ സംഗതികളെക്കുറിച്ചു സൂക്ഷ്മമായി ആലോചിച്ചാൽ ഉൽപാദനത്തെ 'വിലകളുടെ ഉപചയം' (Addition of values) എന്നു നിർവ്വചിക്കുകയാണ് ഉത്തമമെന്നു കാണാം. ഇത്തരം വിലകൾ പദാർത്ഥങ്ങളുടെ രൂപത്തിലോ കർമ്മവൈദഗ്ദ്ധ്യങ്ങളുടെ രൂപത്തിലോ ആവാം. കൃഷിക്കാരൻ ഉണ്ടാക്കുന്ന നെല്ല് മുതലായതു് ആദ്യത്തേതിന്നും ഒരു ഡോക്ടരുടെയോ

കൂലിക്കാരൻെറയോ പ്രവൃത്തി രണ്ടാമത്തേതിന്നും ഉദാഹരണമാണ്. പുറമെ വിലയുടെ ഉപചയം ഒരേ പദാൎത്ഥത്തെക്കുറിച്ചും ആവാം. ഉദാഹരണത്തിന്നു ഖനിയിൽ നിന്നു കഴിച്ചെടുത്ത ഉടനേയുള്ള ഇരിമ്പയിരിന്നു (Iron ore) ശുദ്ധിചെയ്ത ഇരുമ്പുകട്ടികളോളവും, ഇരുമ്പുകട്ടികൾക്കു ഉരുക്കിനോളവും, ഉരുക്കിന്നു അതുകൊണ്ടുണ്ടാക്കുന്ന പിരിയാണികളോളവും വിലയില്ല. ഇരുമ്പുകട്ടി, ഉരുക്ക്, പിരിയാണി എന്നിവറ്റു ക്രമത്തിൽവിലയുടെ ഉപചയം ഉണ്ട്. ഇതിന്നു കാരണം ഇരുമ്പയിരിൻെറ ഓരോ പരിണാമത്തിലും അതിനോടു ചേൎക്കേണ്ടിവന്നിട്ടുള്ള പ്രയത്നത്തിൻെറ വ്യത്യാസമാണ്. എന്നാൽ ഇങ്ങിനെ വിലയുടെ ഉപചയം ഉണ്ടാവുന്നതു രൂപഭേദംകൊണ്ടു മാത്രമാണെന്നു ധരിക്കരുതു്; പദാൎത്ഥത്തെ ഒരു ദിക്കിൽ നിന്നു് അതു് അധികം ആവശ്യമായ മറ്റൊരു ദിക്കിലേക്കു കൊണ്ടുപോകുകയോ അത്യന്തം ആവശ്യമായ ഒരു കാലത്തു പ്രാപ്യമാക്കുകയോ ചെയ്യുന്നതും വിലയുടെ ഉപചയത്തിന്നു കാരണമാവാം. പശ്ചിമേന്ത്യാദ്വീപുകളിൽ നിന്നു നേന്ത്രക്കായ് ശേഖരിച്ചു ഇംഗ്ലണ്ടിൽ വില്പാനെത്തിക്കുമ്പോൾ കായ് നൂറിന്നു 9ക. യോളം വിലയുള്ളതാവുന്നു. എന്നാൽ പശ്ചിമേന്ത്യാദ്വീപുകളിൽ അതു് ഒരുറുപ്പികവീതം കിട്ടിയെന്നുവരാം. കായിൻെറ വിലയുടെ ഈ ഉപചയം അതിനെ ദേശാന്തരത്തിലെത്തിക്കുവാനുള്ള പ്രയത്നം നിമിത്തം ഉണ്ടായതാണല്ലൊ. ഇതുപോലെതന്നെ കൊയ്ത്തു കാലത്തു വണ്ടിക്കു 25ക. വീതം നെല്ലു വാങ്ങിക്കരുതുന്ന ഒരാൾ ക്ഷാമകാലത്തു് അതിനെ വണ്ടിക്കു

നാല്പതോ അൻപതോ ഉറുപ്പികവീതം വില്ക്കുന്നു. ഇതു കാലാന്തരത്തിൽ പദാൎത്ഥത്തെ ഉപയുക്തമാക്കിത്തീൎക്കുവാൻ ചെയ്ത പ്രയത്നത്തിന്റെ ഫലമാണു്. ഇങ്ങിനെ പദാൎത്ഥങ്ങളുടെ മൂല്യോപചയം (വിലവൎദ്ധന) ദേശാന്തരം, കാലാന്തരം എന്നിവയേക്കൂടി ആശ്രയിച്ചിരിക്കുന്നു.

വിനിയോക്താവിന്റെ (Consumer) കയ്യിൽ പദാൎത്ഥം എത്തുന്നതുവരെ ഉൽപാദനം പൂൎത്തമല്ല എന്നു സാധാരണ പറയാറുണ്ടു്. എന്നാൽ ഇതിനെപ്പററി പല തെറ്റിദ്ധാരണകളും ഉണ്ടാവാം. 'ഉൽപാദനം', 'വിനിയോക്താവു്', എന്നീ പദങ്ങൾ ആപേക്ഷികങ്ങളാണു്. ഇരുമ്പയിരിന്റെ വിനിയോക്താവു് ഇരുമ്പുകട്ടിയുണ്ടാക്കുന്ന ആളും, കട്ടികളുടെ വിനിയോക്താവു് ഉരുക്കു നിൎമ്മിക്കുന്ന ആളും, ഉരുക്കിന്റെ വിനിയോക്താവു് ആണിയുടെ നിൎമ്മാതാവും, ആണികളുടെ വിനിയോക്താവു പെട്ടിയുണ്ടാക്കുന്നവനും, പെട്ടികളുടെ വിനിയോക്താവു വീട്ടുടമസ്ഥനും അത്രെ. ഇങ്ങിനെ ഒരേ അസംസ്കൃതപദാൎത്ഥ(Raw material)ത്തിന്റെ വിഭിന്നദശകളിൽ ഉൽപാദകൻ, വിനിയോക്താവു് എന്നിവർ വിഭിന്നരാണു്. ഇതിൽനിന്നു് ഉൽപാദകരെല്ലാം തന്നെ മററുള്ളവരുടെ പ്രയത്നഫലങ്ങളെ സംബന്ധിച്ച വിനിയോക്താക്കൾ ആണെന്നു മനസ്സിലാക്കാം.

### ഉൽപാദനവ്യാപാരങ്ങളുടെ വിഭാഗം

ഉൽപാദനവ്യാപാരങ്ങളെ പല വിധത്തിൽ ഭാഗിക്കാം: (1) വ്യാവസായികവ്യാപാരങ്ങൾ:— ഈ വകുപ്പിൽ,

നെൽകൃഷി, റബ്ബർകൃഷി, കല്ക്കരിഖനനം, മത്സ്യം പിടി
ത്തം, മുതലായി പ്രകൃതിയിൽനിന്ന് അസംസ്കൃതപദാ
ർത്ഥങ്ങൾ ശേഖരിക്കലും അസംസ്കൃത പദാർത്ഥങ്ങളെ
കൊണ്ടുള്ള കൈവേലകളും ഉൾപ്പെടും. (2) വാണിജ്യ
വ്യാപാരങ്ങൾ:- ഇതിൽ തീവണ്ടി, തീക്കപ്പൽ മുതലായവ
യെ സംബന്ധിക്കുന്ന ഗതാഗതവ്യവസായങ്ങളും വിതരണ
വ്യവസായങ്ങളും (അതായതു പദാർത്ഥങ്ങളെ വിനിയോ
ക്താക്കൾക്ക് എത്തിച്ചു കൊടുക്കൽ) ബാങ്കുസംബന്ധമാ
യ വ്യാപാരങ്ങളും മററും ഉൾപ്പെടുന്നു. (3) വിനിയോ
ക്താക്കൾക്കു നേരിട്ടു നല്കുന്ന സേവനങ്ങളും പൊതു
സേവനങ്ങളും. വൈദ്യൻ, അദ്ധ്യാപകൻ, വക്കീൽ മുത
ലായവരുടെ സേവാകർമ്മങ്ങൾ ആദ്യത്തെ ഇനത്തിലും ഗ
വൺമെണ്ടുദ്യോഗസ്ഥന്മാർ, പോല്ലീസുകാർ മുതലായവരു
ടെ സേവാവൃത്തികൾ രണ്ടാമത്തേതിലും ഉൾപ്പെടും.

## ഉൽപാദനോപകരണങ്ങൾ

ഉൽപാദനത്തിനുള്ള ഉപകരണങ്ങൾ ഒട്ടാകെ നാ
ലെണ്ണമാണ്. അവ 1. ക്ഷേത്രം (Land) 2. പ്രയത്നം
(Labour) 3 മൂലധനം (Capital) 4. സംഘടന (Organi-
sation). മററു യാതൊരു ശക്തികളുടെയും സഹാ
യം കൂടാതെ മനുഷ്യനു തനിയെ ഒന്നും ഉണ്ടാക്കു
വാൻ സാധിക്കുന്നതല്ല. പ്രകൃതിയിൽ ലീനമായും വ്യ
ക്തമായും കാണുന്ന സമ്പന്നതയെ സ്വപ്രയത്നത്താൽ
ആത്മോപയോഗിയാക്കിത്തീർക്കാൻ അവനു കഴിയും. എ
ന്നാൽ മനുഷ്യപ്രയത്നം കൂടാതെ തന്നെ പ്രകൃതിയിൽ

ഉൽപാദനം നടക്കുന്നുണ്ട്. പക്ഷെ അതുകൊണ്ടു മാത്രം തൃപ്തനാകാതെ മനുഷ്യൻ ആവക പ്രാകൃതികോൽപന്നങ്ങളെ സ്വപ്രയത്നഫലമായി വീണ്ടും രൂപാന്തരപ്പെടുത്തി തനിക്ക് ഉപഭോഗ്യമാക്കിത്തീർത്ത് ആ വഴിക്കുള്ള ആഗ്രഹത്തെ നിവൃത്തിക്കുന്നു. വായു, വെള്ളം, വെളിച്ചം എന്നിവ ജീവിതധാരണത്തിനത്യാവശ്യങ്ങളാണ്. എന്നാൽ മനുഷ്യൻ അവയെക്കൊണ്ടു തന്റെ യന്ത്രങ്ങളെ ഓടിക്കുകകൂടി ചെയ്യുന്നു. പ്രകൃതിയുടെ കലവറയിൽ കരുതിയ ലോഹസമ്പത്തിനെ അവൻ പുറത്തു കൊണ്ടുവന്നു പലവിധത്തിൽ ഉപയോഗിക്കുന്നു. ഇങ്ങിനെ പ്രകൃതിശക്തികളേയും പ്രകൃതിയിലെ സമ്പത്തിനേയും മനുഷ്യൻ സ്വന്താവശ്യങ്ങളുടെ പരിപൂർത്തിക്കായി വിനിയോഗിക്കുന്നതായി കാണാം.

മനുഷ്യപ്രയത്നം, പ്രകൃതിസമ്പന്നത, എന്നിവ രണ്ടും പ്രധാനപ്പെട്ട ഉൽപാദനോപകരണങ്ങളാണ്. എന്നാൽ ഇവകൊണ്ടുമാത്രം മനുഷ്യനു വളരെയൊന്നും പുരോഗതി പ്രാപിക്കാൻ സാധിക്കയില്ല. മറെറാരുപകരണത്തിന്റെ ആവശ്യവും അപരിത്യാജ്യമായി വരുന്നു. അതു മൂലധനമാണ്. ഈ വാക്കു കേട്ട ഉടനെ മിക്കവരുടേയും മനസ്സിൽ പണത്തിന്റെ ബോധമാണുണ്ടാവുക. എന്നാൽ മൂലധനത്തിന്റെ വ്യാപ്തിയിൽ പണം മാത്രമല്ല ഉൾപ്പെടുക. അപരിഷ്കൃതനായ ഒരു മീൻപിടുത്തക്കാരൻ, ഒരു വലയുടേയോ ചൂണ്ടലിന്റേയോ സഹായമുണ്ടായാൽ ഒരു ക്ലുപ്തസമയത്തിനുള്ളിൽ മുമ്പെത്തേക്കാളധികം മത്സ്യം പിടിക്കുവാൻ തനിക്കു സാധിക്കുമെന്നു കാണുന്നു. ഇ

ത്തരം ഉപകരണങ്ങൾ ആയാളുടെ ധനമാണ്. ഇതിനെ ആയാൾ വീണ്ടും ധനം ഉൽപാദിപ്പിക്കുന്നതിനുപയോഗിക്കയും ചെയ്യുന്നു. ഈ ഉപകരണങ്ങളെ ഉണ്ടാക്കുന്ന കാലത്തു പട്ടിണിയാവാതിരിപ്പാൻവേണ്ടി അതിന്നുമുമ്പ് ആയാൾ കുറെ അധികം ഉത്സാഹിച്ചു ധാരാളം മത്സ്യം പിടിച്ചിരിക്കണം. ഉപകരണങ്ങൾ ഉണ്ടാക്കിക്കഴിയുന്നതുവരെ അവയെ വളരെ മിതമായി മാത്രം ഉപയോഗിക്കയും ചെയ്തിരിക്കണം. ഇങ്ങിനെ കുറെ ദിവസം ഉപകരണപ്രതീക്ഷയോടുകൂടി കഴിച്ചതിന്റെ ഒരു പ്രതിഫലമാണ് മേൽപറഞ്ഞ ഉപകരണങ്ങൾ. അതുകൊണ്ട് ഈ ഉപകരണങ്ങൾ ആയാളുടെ മൂലധനമാണ്. ഒരു പ്രവൃത്തിക്കാരൻ ധനോൽപാദനത്തിന്ന് ഉപയോഗിക്കുന്ന ആയുധങ്ങളും മറ്റും അവന്റെ മൂലധനമാണെന്നുതന്നെ പറയണം. ഇങ്ങിനെ നോക്കുമ്പോൾ മൂലധനത്തിന്നു നിരവധി രൂപഭേദങ്ങളുള്ളതായിക്കാണാം.

ഉൽപാദനോപകരണങ്ങളിൽ ഒടുവിലത്തേതായ സംഘടന ഇന്നത്തെ വ്യാവസായികവ്യാപാരങ്ങളുടെ ജീവനത്രെ. തന്റെ വ്യാപാരങ്ങളെ ഒരു വ്യവസ്ഥാപിതമാക്കി ചില പ്രത്യേകപദ്ധതികളിൽക്കൂടി സ്ഥിരമായി നയിക്കുന്നതായിരിക്കും നല്ലത് എന്നു മനുഷ്യന്നു തോന്നിത്തുടങ്ങിയ കാലമേതപ്പോഴാണ് ഇതിന്റെ ആരംഭമെന്നു കരുതാം. ഉൽപാദിതമായ പദാർത്ഥത്തിന്നു പററിയ വിക്രയസ്ഥലം(Market)ഏതു? ഉൽപാദിപ്പിക്കാൻ പോകുന്ന പദാർത്ഥത്തിന്ന് എത്രത്തോളം ചോദനം (Demand)ഉണ്ടാവാം? ഈ ചോദനത്തിന്നനുസരിച്ചു പ്രദാനം(Supply)വേ

ണമെങ്കിൽ എത്രത്തോളം ഉൽപാദനം ആവശ്യമാണ്? ഭാവിയിൽ പ്രതീക്ഷിക്കാവുന്നതും ഭൂതകാലത്തുണ്ടായിട്ടുള്ളതും ആയ അനുഭവങ്ങളെന്തു്? എന്നീ സംഗതികൾ വഴിപോലെ ആലോചിച്ചു്, ചിലരുടെ പ്രയത്നത്തെയും മറ്റു ചിലരുടെ മൂലധനത്തെയും പ്രകൃതിയുടെ സമ്പന്നതയേയും കൂട്ടിച്ചേർത്തു് ഉൽപാദനകർമ്മത്തെ ഉത്ഭവിപ്പിച്ചു മനുഷ്യരുടെ ആവശ്യങ്ങളെ നിറവേറ്റുന്നതിന്ന് സംഘടന കൂടിയേ കഴിയൂ. ഉത്തരവാദിത്വബോധം, സംഭാവ്യനഷ്ടസഹിഷ്ണുത, ഭാവിയിൽ അനുവർത്തനീയമായ ഒരു പദ്ധതിയുടെ രൂപവൽക്കരണം, എന്നിവ സംഘടനയുടെ ഒഴിച്ചുകൂടാത്ത ധർമ്മങ്ങളാണ്. ആധുനികകാലത്തു് ഈ സംഘടനാശക്തിയുടെ പ്രാബല്യംനിമിത്തമാണ് വ്യാവസായികോൽകർഷം അതിന്റെ പരമകാഷ്ഠയിലെത്തിയിരിക്കുന്നതു്. മുകളിൽ പറഞ്ഞ നാലു് ഉൽപാദനോപകരണങ്ങളെ നൽകുന്നതു നിലമുടമസ്ഥൻ, വേലക്കാരൻ, ധനവാൻ, സംഘടകൻ (Organiser) എന്നിവരത്രെ. ഇവരിൽ വേലക്കാരൻ, സംഘടകൻ എന്നിവരാണ് ഏററവും പ്രധാനം. ഉൽപന്നത്തിലെ ഒരു ഭാഗം കൂലി, ലാഭം എന്നീ രൂപത്തിൽ ഇവക്കു് കിട്ടുന്നു. ഉൽപാദനവൃത്തിയുമായി നേരിട്ടു ബന്ധപ്പെടാത്ത നിലമുടമസ്ഥൻ, ധനവാൻ എന്നിവക്കു് അവരുടെ നിലം (ക്ഷേത്രം), മൂലധനം എന്നിവയുടെ ഉപയോഗത്തിന്നു പ്രതിഫലമായി പാട്ടം, പലിശ എന്നിവ കിട്ടുന്നു.

എന്നാൽ ഇവിടേയും പക്ഷാന്തരമുണ്ടു്. സൂക്ഷ്മത്തിൽ ഉൽപാദനോപകരണങ്ങൾ രണ്ടേയുള്ളൂ. അതാ-

യത്തു്, ക്ഷേത്രം അഥവാ പ്രകൃതി, മനുഷ്യൻ എന്നിവതന്നെ എന്നു ചിലക്ക് പക്ഷമുണ്ടു്. പ്രകൃതിസമ്പന്നതയും മനുഷ്യ പ്രയത്നവുംകൂടിച്ചേർന്നതാണ് മൂലധനമെന്നും, ഒരു പ്രത്യേ കപ്രയത്നമാണ് സംഘടനയെന്നും അവർ വാദിക്കുന്നു. ഇ തുനിമിത്തമായിരിക്കാം ക്ഷേത്രം, പ്രയത്നം എന്നിവയെ ഉൽപാദനത്തിനുള്ള പ്രാഥമികോപകരണങ്ങൾ എന്നു വിളിച്ചതു്. എങ്കിലും മൂലധനം, സംഘടന എന്നിവ ആ ധുനികകാലത്തു് അവഗണിപ്പാൻ പാടില്ലാത്തവിധം പ്ര ധാനങ്ങളായിത്തീർന്നിരിക്കുന്നു. ഇവയ്ക്കു തമ്മിൽ ഒരു വ്യ ത്യാസമുള്ളതെന്തെന്നാൽ 'ക്ഷേത്രം' ഈശ്വരദത്തവും മൂ ലധനം മുതലായതു മനുഷ്യകൃതവും ആണെന്നുള്ളതത്രെ.

വിനിയോഗത്തിനുള്ള ആഗ്രഹമാണ് ഉൽപാദന ത്തിന്നു പ്രേരകം. ഉൽപാദനത്തിന്റെ ഉദ്ദേശ്യം ചോദന (Demand) യെ തൃപ്തിപ്പെടുത്തുകയാണ്. ഒരു സമുദായ ത്തിൽ അനുകൂലശക്തികളുടെ സഹായത്താൽ എത്ര ത്തോളം ഉൽപാദനം പ്രതീക്ഷിക്കാമോ അത്രത്തോളം ഉൽപാദനം അതിൽ ഒരിക്കലും ഉണ്ടാകുന്നില്ലെന്ന് ഒരു കക്ഷിയും, എല്ലാ സമുദായത്തിലും ആവശ്യത്തിൽ കവി ഞ്ഞു് ഉൽപാദനം ഉണ്ടാവുന്നുണ്ടെന്നു മറ്റൊരു കക്ഷിയും വാദിക്കുന്നു. ഇവയിൽ ആദ്യത്തെ പക്ഷമാണ് യുക്തിസ ഹമെന്നു തോന്നുന്നു; കാരണം എത്രത്തോളം ഉൽപാദനം പ്രതീക്ഷിക്കാമോ അത്രത്തോളം ഉൽപാദനം ഉണ്ടാവണ മെങ്കിൽ രാഷ്ട്രീയമായും സാമുദായികമായും മറ്റും ചില അ നുകൂലസ്ഥിതികൾ വേണം. ആവക സ്ഥിതികളുടെ ആനു കൂല്യം തികച്ചും ഒരു സമുദായത്തിലും ഉണ്ടാകയില്ല. അതു

കൊണ്ടു പ്രതീക്ഷയിലും കഴിവിലും കവിഞ്ഞു് ഉൽപാദനമുണ്ടാവുന്നതു സംഭാവ്യമല്ല. എന്തെന്നാൽ തങ്ങൾക്കു് വിനിയോഗമില്ലാത്ത പദാൎത്ഥങ്ങൾ ഉൽപാദിപ്പിക്കുവാൻ സമുദായം പ്രയത്നിക്കുന്നു എന്നു വരുന്നതു യുക്തിസംഗതമാകുയില്ല. പുറമെ എല്ലാ ആവശ്യങ്ങളുടേയും പരിപൂൎത്തി വന്നതായി അഭിമാനിക്കുവാൻ ഒരു സമുദായത്തിനും സാദ്ധ്യമല്ല. മനുഷ്യന്റെ ആവശ്യങ്ങൾ അപരിമിതങ്ങളാകയാൽ അവയെ മുഴുവൻ തൃപ്തിപ്പെടുത്തുവാൻ ഉൽപാദനത്തിന്നു ശക്തിയില്ല. തന്മൂലം അതിരുകവിഞ്ഞ ധനോൽപാദനം ഉണ്ടാവാൻ വഴിയില്ലെന്നുതന്നെ പറയാം. ഇതിന്നെല്ലാം പുറമെ സമുദായങ്ങളിലെ ജനസംഖ്യ വൎദ്ധിച്ചുകൊണ്ടുതന്നെയിരിക്കുന്നു. പരിഷ്കാരങ്ങളും പുതിയ കണ്ടുപിടുത്തങ്ങളും അഭിനവജീവിതരീതികളും മനുഷ്യന്റെ ആഗ്രഹങ്ങളേയും ആവശ്യങ്ങളേയും സമഗ്രമായി തൃപ്തിപ്പെടുത്തുവാൻ കഴിയാത്തവിധത്തിൽ വൎദ്ധിപ്പിച്ചിട്ടുമുണ്ടു്. ഇക്കാരണങ്ങളാൽ ആവശ്യത്തിൽ കവിഞ്ഞുള്ള ഉൽപാദനത്തിന്റെ കഥ മിത്ഥ്യയാണെന്നു പറയാം. ഉൽപാദനത്തിന്റെ ആധിക്യത്തിൽ വിനിയോഗത്തിന്നു ന്യൂനത വരുന്നുവെന്നും ചിലപ്പോൾ പറയാറുണ്ടു്. ഇതും യുക്തിയുക്തമല്ല. ഏതെങ്കിലും ഒരു പ്രത്യേക വ്യവസായത്തിൽനിന്നുള്ള ഉൽപന്നത്തെക്കുറിച്ചു് ഉൽപാദനാധിക്യം സമ്മതിക്കാം. എന്നാൽ അങ്ങിനെ അധികമായ വസ്തുക്കൾക്കു വിനിയോഗം കാണാതെ വരുമ്പോഴുണ്ടാവുന്ന കഥയെന്താണു്? ഉടനെതന്നെ ഉൽപാദനത്തിന്നു ന്യൂനത തട്ടുന്നു. ഉൽപാദനാധിക്യവും വിനിയോഗന്യൂനതയും

കൂടി ഒരു സമുദായത്തിൽ ഒരിക്കലും സ്ഥിതിചെയ്കയില്ല. ഇങ്ങിനെയിരിക്കെ ഒരു സമുദായത്തിലും ഉൽപാദനം അതിരുകവിഞ്ഞതാണെന്നു സാമാന്യമായി പറയുന്നതു ശരിയായിരിക്കയില്ല.

ഒരു പദാൎത്ഥത്തിന്റെ അങ്ങാടിവില അതുണ്ടാക്കുവാൻ വേണ്ടിവരുന്ന ചെലവിൽ ചുരുങ്ങുമ്പോഴാണു് ഉൽപാദനാധിക്യം ഉണ്ടെന്നു പറയുന്നതു്. എന്നാൽ ഈ ചോദനത്തിന്റെ സ്ഥിതിയെ ശരിയായി ഗ്രഹിക്കാത്തതുകൊണ്ടും കിടമത്സരംകൊണ്ടും കാലാവസ്ഥയിലും മററുമുള്ള മാററങ്ങൾകൊണ്ടും മററും വരാം. എങ്ങിനെയായാലും ഉൽപാദനാധിക്യം സ്ഥിരമാവാൻ തരമില്ല. ശരിയായ സംഘടനയുടെ അഭാവത്തിലാണു് മേൽപറഞ്ഞ ന്യൂനതകളുണ്ടാവുന്നതെന്നും സ്പഷ്ടമത്രെ.



## ക്ഷേത്രം അഥവാ പ്രകൃതിസമ്പന്നത.

### VI

അപരിഷ്കൃതദശയിൽ മനുഷ്യൻ തന്റെ ആവശ്യങ്ങളെ നിറവേറ്റുന്നതിന്നു പ്രകൃതിയുടെ ഔദാര്യത്തെത്തന്നെ ആശ്രയിച്ചുവന്നു. എന്നാൽ ആ അവസ്ഥ വിട്ടു് ഉയൎന്നതോടുകൂടി അവൻ ഭവനനിൎമ്മാണവും കൃഷിയും മറ്റും ചെയ്യാൻ പ്രകൃതിസമ്പന്നതയേയും ശക്തികളേയും ഉപയോഗപ്പെടുത്തിത്തുടങ്ങി. നിലം, വിത്തു്, ജലശക്തി, വായുശക്തി, ലോഹങ്ങൾ, വെളിച്ചം, ചൂടു മുതലായ പലതും പ്രകൃതിസമ്പത്തിൽ ഉൾപ്പെടും. ഇപ്രകാരമുള്ള പ്രകൃതിസമ്പത്തുകളേയും, പ്രകൃതിശക്തികളേയുമെല്ലാം കുറിക്കുന്നതിന്നുപയോഗിക്കുന്ന വാക്കാണു് ക്ഷേത്രം (Land) എന്നതു്. ഉൽപാദനത്തിന്നുള്ള ഉപകരണങ്ങളിൽ പ്രഥമവും പ്രധാനവും ഇതുതന്നെ. "മനുഷ്യന്റെ സഹായത്തിന്നായി സ്ഥലത്തിലും ജലത്തിലും വായു, വെളിച്ചം, ഉഷ്ണം എന്നിവയുടെ രൂപത്തിലും പ്രകൃതിയാൽ പ്രദാനം ചെയ്യപ്പെടുന്ന പദാൎത്ഥം, ശക്തികൾ, എന്നിവയെയാണു് ക്ഷേത്രസംജ്ഞകൊണ്ടു നിൎദ്ദേശിച്ചിരിക്കുന്നതു്." 'ക്ഷേത്രം' എന്ന സംജ്ഞകൊണ്ടറിയപ്പെടുന്ന ഈ പ്രകൃതിസമ്പന്നതയെ (Natural resources) തന്റെ ആവശ്യങ്ങൾ നിറവേറ്റുവാൻ ഉപയോഗിക്കുന്നതിലാണു് മനുഷ്യന്റെ ലൌകികമായ പരിഷ്കാരവും ഉൽകൎഷവും സ്ഥിതിചെയ്യുന്നതു്. അപരിഷ്കൃതാവസ്ഥയിലിരുന്ന ആദിമനിവാസികൾ പ്രകൃതിയുടെ കലവറയിൽനിന്നു നേരിട്ടു

കിട്ടുന്ന ഫലമൂലാദികളേയും മററും ഭക്ഷിച്ചുപജീവിച്ചു. പിന്നീടാണു് മനുഷ്യർ കൃഷിചെയ്യും മററും ചില പദാൎത്ഥങ്ങളെ, പ്രകൃതിസമ്പന്നതയെ ഉപയോഗപ്പെടുത്തി, സ്വയം നിൎമ്മിച്ചുതുടങ്ങിയതു്. ഒരു സമുദായത്തിലെ ധനത്തിന്റെ പരിമാണം ഉൽപാദനത്തിനു പ്രയോജകീഭവിക്കുന്ന അതിന്റെ പ്രകൃതിസമ്പന്നതയെ ആശ്രയിച്ചിരിക്കുന്നു. ഇന്നു് ഉൽപാദനവിഷയത്തിൽ ലോകത്തിന്റെ മുന്നണിയിൽ സ്ഥിതിചെയ്യുന്ന സമുദായങ്ങളെല്ലാം വിപുലമായ പ്രകൃതിസമ്പന്നതയോടുകൂടിയവയാണു്. ഇംഗ്ലണ്ടു്, അമേരിക്ക, മുതലായ രാജ്യങ്ങൾ ഇവയ്ക്കുദാഹരണങ്ങളത്രെ.

ഒരു ക്ഷേത്രത്തെ ഉൽപാദനശക്തമോ മറിച്ചോ ആക്കുന്ന പല സംഗതികളുണ്ടു്. ഈജിപ്തുരാജ്യം ഫലപുഷ്ടി ധാരാളമുള്ളതും സഹാറാപ്രദേശം സസ്യശൂന്യവുമായിത്തീൎന്നതും മററും ഇത്തരം ചില കാരണങ്ങളുടെ പ്രവൎത്തനം നിമിത്തമാണു്. ഇങ്ങിനെ ക്ഷേത്രത്തിന്റെ ഉൽപാദനശക്തിയെ നിയമിക്കുന്ന സംഗതികളിൽ പ്രധാനമായവ താഴെ കൊടുക്കാം.

### (1) ഭൂപ്രകൃതിയുടേയും കാലാവസ്ഥയുടേയും സ്ഥിതികൾ.

നിലത്തിന്റെ ഫലപുഷ്ടി, ലോഹസമ്പത്തു്, സ്വാഭാവികസസ്യാദികൾ, അക്ഷാംശം, മഴ, കാററു് മുതലായ പലതും ഈ വകുപ്പിലുൾപ്പെടും. ഇന്ത്യയിൽ ഈ വക പ്രാകൃതികശക്തികളുടേയും സ്ഥിതികളുടേയും ആനുകൂല്യം തികച്ചും ഉണ്ടു്. എന്നാൽ ചിലേടത്തു മഴയുടേയും മററും

ങ്ങളാവത്താൽ പ്രകൃതിസമ്പന്നത നിരുപയുക്തമായിത്തീരുന്നു.

(2) മനുഷ്യവ്യാപാരം.

മണ്ണിന്റെ ഫലപുഷ്ടിയെ വൎദ്ധിപ്പിക്കുവാനുള്ള കൎഷകപ്രയത്നങ്ങളിതിലുൾപ്പെടുന്നു. ഉഴവാക്കുക, വളം ചേൎക്കുക, ജലസേചനം ചെയ്ക മുതലായവ അത്തരം പ്രയത്നങ്ങളിൽ ചിലതാണ്.

(3) വിക്രയസ്ഥലങ്ങളുടെ സാമീപ്യം.

ഉൽപാദിതമായ പദാൎത്ഥത്തെ വില്ക്കുന്നതിനു സമീപത്തുതന്നെ വിക്രയസ്ഥലങ്ങൾ (Markets) ഇല്ലാതിരുന്നാൽ അത്യന്തം ഫലപുഷ്ടിയുള്ള ക്ഷേത്രങ്ങൾകൂടി വളരെ വിലയില്ലാത്തവയായിത്തീരും. അതുകൊണ്ടു പദാൎത്ഥത്തെ വിക്രയസ്ഥലത്തെത്തിപ്പാനുള്ള വാഹനസൌകൎയ്യങ്ങളും ഗതാഗതാനുകൂല്യങ്ങളും അത്യന്താപേക്ഷിതങ്ങളാണ്.

ക്ഷേത്രത്തിനെ സംബന്ധിക്കുന്ന കൃഷിപ്രവൃത്തി രണ്ടു വിധത്തിലുണ്ട്. (1) ക്ഷേത്രാന്തരപരം (Extensive Cultivation) (2) ഏകക്ഷേത്രപരിമിതം (Intensive Cultivation). ക്ഷേത്രാന്തരപരമായ കൃഷി നടക്കുന്നതു ധാരാളം ക്ഷേത്രങ്ങളുള്ള പുതിയ ഒരു രാജ്യത്ത് ഓരോരുത്തൎക്കും ഇഷ്ടംപോലെ വേണ്ടത്ര നിലം സ്വീകരിക്കാമെന്നുള്ള സ്ഥിതിയിലായിരിക്കും. അപ്പോൾ കുറെക്കാലത്തേക്കു കൃഷിചെയ്ത ക്ഷേത്രത്തെ നഷ്ടമായ ഫലപുഷ്ടി വീണ്ടും ഉണ്ടാവുന്നതുവരെ വെറുതെ വിട്ടു മറ്റൊരു ക്ഷേത്രത്തെ സ്വീകരിക്കുകയും അതിലെ ഫലപുഷ്ടി ക്ഷയിക്കുന്നതോടുകൂടി അതിനെ വിട്ടു വേറൊന്നിനെ സ്വീകരിക്കുകയും

ചെയ്യുവരുന്നു. ഇങ്ങിനെ നിലങ്ങളെ കൃഷിചെയ്യാതെ കു
റെക്കാലം വിശ്രമിക്കാനനുവദിച്ചാൽ വളം ചേൎക്കാതെ
തന്നെ മിക്കപ്പോഴും നഷ്ടമായ ഫലപുഷ്ടി വീണ്ടുകിട്ടിയേ
ക്കും. പണ്ട് ഇംഗ്ലണ്ടിലിങ്ങിനെ കൃഷിസ്ഥലങ്ങളെ മൂ
ന്നുകൊല്ലം കൂടുമ്പോൾ ഒരിക്കൽ കൃഷി ചെയ്യാതെ വെറു
തെ ഇട്ടേക്കുക പതിവായിരുന്നു. ഈ സമ്പ്രദായത്തിനാണ്
ക്ഷേത്രാന്തരപരമായ കൃഷിയെന്നു പറയുന്നതു്. ഓരോ
കൎഷകന്റേയും കൈവശമുള്ള നിലം പരിമിതമാകുമ്പോൾ
കൃഷിയും ഏകക്ഷേത്രപരിമിതമാകുന്നു. നിലം പരിമിത
വും ജനസംഖ്യ അധികവും ആയ ഇന്ത്യ, ചീന മുതലായ
രാജ്യങ്ങളിലെല്ലാം ഈ സമ്പ്രദായമാണുള്ളതു്. ഈ സ്ഥി
തിയിൽ ഓരോ അടി സ്ഥലവും അത്യന്തം ശ്രദ്ധയോടെ
കൃഷി ചെയ്കയും അതിൽനിന്നു കിട്ടാവുന്നേടത്തോളം
കിട്ടുന്നതിന്നു പരിശ്രമിക്കയും ചെയ്യേണ്ടിവരുന്നു. ഇവി
ടെയാണ് കൎഷകന്നു ശാസ്ത്രത്തിന്റെ സഹായം ആവശ്യ
മായി വരുന്നതു്. അല്പമായ സ്ഥലത്തുനിന്ന് അധിക
മായ പ്രതിഫലം സിദ്ധിക്കുവാനും ഫലപുഷ്ടി ക്ഷയിക്കാ
തെ നിലനിൎത്തുവാനും ഉള്ള ഉപായങ്ങളെന്തെല്ലാമെന്നു
ശാസ്ത്രം അവരെ പഠിപ്പിക്കുന്നു. കൃഷി സ്വക്ഷേത്രപരിമി
തമാകുമ്പോഴാണ് കൎഷകന്ന് ഇങ്ങിനെ ശാസ്ത്രത്തിന്റെ
സഹായം അനപേക്ഷ്യമായിത്തീരുന്നതു്.

കൃഷി ചെയ്യുന്നതു വലിയ തോതിലും ചെറിയ തോ
തിലും ആവാം. ഇവയിൽ രണ്ടാമത്തേതുകൊണ്ടുള്ള ഗുണ
ങ്ങളിൽ ചിലതു താഴെ ചേൎക്കാം. (1) വിളവുകളിൽ കൃഷി
ക്കാരന്റെ സ്വന്തം ശ്രദ്ധ പതിയുന്നു. അതുകൊണ്ട്

അത്യന്തം ശ്രദ്ധ ആവശ്യമായ വിളവുകളെസ്സംബന്ധിച്ച് അതായതു ഫലങ്ങൾ, പച്ചക്കറികൾ മുതലായവയുടെ കാര്യത്തിൽ, ചെറിയ തോതിലുള്ള കൃഷിതന്നെയാണ് ഗുണകരം. (2) ഉടമസ്ഥനു പ്രവൃത്തിയിൽ അധികം രസമുണ്ടാവുന്നു. സ്വന്തം ബാദ്ധ്യതകളേയും സ്വാതന്ത്ര്യത്തെയും കുറിച്ച് അയാൾക്കു ബോധമുണ്ടാവുന്നു. (3) ക്ഷേത്രത്തിൽ ഓരോ ഏക്കർ സ്ഥലത്തുനിന്നും അധികം പ്രതിഫലം കിട്ടുകയും തന്മൂലം അധികം ജനങ്ങളെ പരിരക്ഷണം ചെയ്യാൻ സാധിക്കയും ചെയ്യുന്നു. (4) കൂലിവേല സംബന്ധിച്ചുള്ള തൊഴിലാളിവഴക്കുകൾ മുതലാളിക്കും തൊഴിലാളിക്കും തമ്മിൽ നേരിട്ടു സമ്പർക്കമുണ്ടാവുമ്പോൾ ചുരുങ്ങുന്നതായിരിക്കും.

ഓരോ വിളയോടുകൂടി ക്ഷേത്രത്തിന്റെ ഫലപുഷ്ടി കുറഞ്ഞുവരുന്നു എന്നുള്ളതു വളരെക്കാലമായി കണ്ടുവരുന്ന സംഗതിയാണ്. ഇതിനെ സംഭവിക്കുന്ന നഷ്ടത്തെ തക്കതായ വളങ്ങൾ ചേർത്തോ, കുറേക്കാലം കൃഷിചെയ്യാതെ വിട്ടോ പരിഹരിക്കാം. പുരാതനനിവാസികൾ ഒരു സ്ഥലത്തിലെ ഫലപുഷ്ടി ക്ഷയിച്ചാൽ അതു വിട്ടു മറ്റൊരു സ്ഥലത്തേക്കു മാറിത്താമസിച്ചു കൃഷിചെയ്തുവന്നു. ഇന്നത്തെ കൃഷിക്കാരന് ഇതു തരമില്ല. തന്റെ ക്ഷേത്രത്തിൽ ആദായകരമായ വിധത്തിൽ ഉപയോഗിക്കാവുന്ന പ്രയത്നം, മൂലധനം എന്നിവയ്ക്ക് ഒരതിർത്തിയുണ്ടെന്ന് അയാൾക്കറിയാം. ഈ അതിർത്തിയിൽ കവിഞ്ഞുള്ള പ്രയത്നവും മൂലധനവും നിമിത്തം ക്ഷേത്രത്തിൽനിന്നുള്ള വിളവ് അധികമാകയില്ല. ഇതു ധനശാസ്ത്രത്തിലെ അത്യന്തം

പ്രധാനപ്പെട്ട ഒരു തത്വമാണ്. ഇതിനു ക്ഷീയമാണ പ്രതിഫലനിയമം (The law of diminishing returns) എന്നു പറയുന്നു.

### ക്ഷീയമാണപ്രതിഫലനിയമം.

കാലാതിപാതത്തിൽ ക്ഷേത്രം മനുഷ്യപ്രയത്നങ്ങൾക്കു തക്ക പ്രതിഫലം നല്കാതായിത്തുടങ്ങുന്നു. പിന്നീട് ഉപയോഗിക്കുന്ന പ്രയത്നം, മൂലധനം എന്നിവയ്ക്കു മുമ്പേത്തെപ്പോലെയുള്ള പ്രതിഫലം കിട്ടുന്നില്ല. മണ്ണിൽ ഫലപുഷ്ടിയെ ഉണ്ടാക്കുന്ന പദാർത്ഥങ്ങളുടെ നഷ്ടം കൃത്രിമമായ വിധത്തിൽ പരിഹരിക്കാത്തിടത്തൊക്കെ ഈ നിയമം പ്രവർത്തിക്കുന്നതു കാണാം. ഒരു ക്ഷേത്രത്തിൽ ഉപയോഗിക്കുന്ന മൂലധനം, പ്രയത്നം എന്നിവ അധികമാകുന്നതോതനുസരിച്ച് അതിൽനിന്നുള്ള ഉൽപാദനം അധികമാകാതിരിക്കയാണെങ്കിൽ ആ ക്ഷേത്രത്തിൽ ഈ നിയമം പ്രവർത്തിക്കുന്നു എന്നു പറയാം. ഉദാഹരണത്തിന് ഒരു കൃഷിക്കാരനു കൃഷിക്കുപയുക്തമായ പത്ത് ഏക്കർ സ്ഥലം കിട്ടുന്നുവെന്നു കരുതുക. ഈ സ്ഥലത്തുള്ള വൃക്ഷങ്ങളും മററും നീക്കം ചെയ്ത് ആയാൾ കൃഷിചെയ്തു തുടങ്ങുന്നുവെന്നും കരുതുക. ആദ്യത്തെ ഒന്നു രണ്ടു കൊല്ലങ്ങളിൽ ഗണ്യമായ പ്രതിഫലം കൃഷിക്കാരനു സിദ്ധിച്ചു എന്നു വരാവുന്നതല്ല. നാലാമത്തെ കൊല്ലത്തിൽ ആയാൾക്കു 1000 പറ നെല്ലു വിളഞ്ഞു കിട്ടുന്നുവെന്നും ആയാൾ പത്തു തൊഴിലാളികളെ ഉപയോഗിച്ചിട്ടുണ്ടെന്നും വന്നാൽ ഓരോ തൊഴിലാളിയുടെ പ്രയത്നത്താൽ ശരാശരി സിദ്ധിക്കുന്ന പ്രതിഫലം 100 പറ നെല്ലാകുന്നു. തൊഴിലാളികളുള്ള

കൂലി 75 പറ നെല്ലാണെങ്കിൽ കൃഷിക്കാരന് ഒരുവിധം സമാധാനിക്കാനുള്ള വഴി ഈ പ്രതിഫലംകൊണ്ട് ഉണ്ടാകുന്നുണ്ട്. എന്നാൽ, കൃഷിക്കാരൻ തന്റെ ക്ഷേത്രത്തിൽനിന്നുള്ള ഉൽപാദനം വർദ്ധിപ്പിക്കാനുള്ള അത്യാഗ്രഹംനിമിത്തം കൂലിക്കാരുടെ സംഖ്യ 12 ആക്കുന്നുവെന്നിരിക്കട്ടെ. ഇപ്പോഠം ആയാഠംക്ക കിട്ടുന്ന വിളവു 1200 പറ നെല്ലാണെന്നു കരുതുക. രണ്ടു തൊഴിലാളികളെ അധികം ചേർത്തുകൊണ്ടു കിട്ടിയിട്ടുള്ള അധികപ്രതിഫലം 200 പറ നെല്ലാണ്. ഇപ്പോഴും കൂലികഴിച്ചാൽ ആയാഠംക്ക ലാഭമാണുള്ളത്. എന്നാൽ ഓരോ തൊഴിലാളിയുടേയും പ്രയത്നത്താൽ സിദ്ധിക്കുന്ന ശരാശരി പ്രതിഫലം ഇപ്പോഴും 100 പറ നെല്ലു തന്നെ. ഉൽപാദനം അധികമാക്കുവാൻ വേണ്ടി പിന്നെയും നമ്മുടെ കൃഷിക്കാരൻ കൂലിക്കാരുടെ എണ്ണം വർദ്ധിപ്പിച്ച് 16 ആക്കിയെന്നു വെയ്ക്കുക. ഇപ്പോഠം ആയാഠംക്ക 1500 പറ നെല്ല് കിട്ടുകയാണെങ്കിൽ, അധികം ചേർത്ത നാലു തൊഴിലാളികളിൽനിന്നു കിട്ടിയ 300 പറ നെല്ല് അവരുടെ കൂലിക്കു മാത്രമേ മതിയാകുന്നുള്ളു. കൃഷിക്കാരന് ഇതു നിമിത്തം യാതൊരാദായവും സിദ്ധിക്കുന്നില്ല. എങ്കിലും ക്ഷേത്രത്തിൽനിന്നുള്ള മൊത്തം പ്രതിഫലം മുമ്പത്തേതിൽവെച്ചു വർദ്ധിക്കയാണ് ചെയ്തത്. ഇത്രമാത്രംകൊണ്ടും നിൽക്കാതെ കൃഷിക്കാരൻ പിന്നെയും തൊഴിലാളികളുടെ സംഖ്യ 20 ആക്കി വർദ്ധിപ്പിക്കയും അപ്പോഠം ആയാഠംക്ക 1700 പറ നെല്ലു കിട്ടുകയും ചെയ്താൽ, വർദ്ധിപ്പിച്ച 4 തൊഴിലാളികളിൽനിന്ന് ആയാഠംക്ക 200പറ നെല്ലു മാത്രമേ അധികം കിട്ടുന്നുള്ളു.

ഇതു് അവരുടെ കൂലിക്കുതന്നെ മതിയാവാത്തതുകൊ
ണ്ടു കൃഷകന്നു് ആ കൂലിക്കാരെ ചേൎത്തതുകൊണ്ടു നഷ്ട
മാണുള്ളതു്. ഇവിടെ ക്ഷീയമാണപ്രതിഫലനിയമത്തി
ന്റെ പ്രവൎത്തനം പ്രകടമാണു്. നിലത്തിൽനിന്നു കി
ട്ടുന്ന പ്രതിഫലം ഇവിടെ വാസ്തവത്തിൽ ക്ഷയിച്ചിട്ടില്ല.
എന്നാൽ ആ പ്രതിഫലം സിദ്ധിക്കുവാൻവേണ്ടി ഉപ
യോഗിച്ചിട്ടുള്ള പ്രയത്നം, മൂലധനം എന്നിവറ്റനുസരിച്ചു
നോക്കുമ്പോൾ പ്രതിഫലം ക്ഷയിച്ചുകൊണ്ടുതന്നെയാണു്
വരുന്നതെന്നു കാണാം. മേൽപറഞ്ഞ ഉദാഹരണത്തിൽ
പന്ത്രണ്ടിലധികം തൊഴിലാളികളുടെ പ്രയത്നം ആ ക്ഷേ
ത്രത്തിൽ ഉപയോഗിക്കുന്നതു് ഒരിക്കലും ആശാസ്യമല്ലെ
ന്നു കാണാം. അതിന്നുശേഷം പ്രതിഫലം പ്രയത്നം വ
ൎദ്ധിക്കുന്തോറും ക്ഷയിച്ചുതുടങ്ങും. മൂലധനത്തിന്റെ കാൎയ്യ
ത്തിലും മേൽപറഞ്ഞതുപോലെതന്നെ ഈ നിയമം പ്ര
വൎത്തിക്കും. ഒരു ക്ഷേത്രത്തിൽ ഉപയോഗിക്കാവുന്ന മൂല
ധനത്തിന്നൊരതിൎത്തിയുണ്ടു്. ആ അതിൎത്തിയെത്തിയ
ശേഷം ഉപയോഗിക്കുന്ന മൂലധനത്തിന്നനുരൂപമായ പ്ര
തിഫലം ക്ഷേത്രത്തിൽനിന്നു പിന്നീടു സിദ്ധിക്കുന്നതല്ല.
ഈ ക്ഷീയമാണപ്രതിഫലനിയമം ഏകക്ഷേത്രപരിമിത
മായ കൃഷിക്കു മാത്രമല്ല, ക്ഷേത്രാന്തരപരമായ കൃഷിക്കും
അസംസ്കൃതപദാൎത്ഥങ്ങളുടേയും ഭക്ഷണസാധനങ്ങളുടേയും
ഉൽപാദനത്തിന്നും ഒരുപോലെ യോജിക്കുന്നതാണു്. എ
ന്നാൽ ശരിയായ ശാസ്ത്രീയജ്ഞാനംകൊണ്ടു് ഈ നിയമ
ത്തിന്റെ പ്രവൎത്തനം കുറെ കാലത്തേക്കു പരിഹരിക്കാം.
പക്ഷെ അചിരേണ പ്രകൃതിയുടെ ആജ്ഞക്കു ശാസ്ത്രവും

കീഴടങ്ങേണ്ടതായ്‌വരും. സർവ്വവിധം വ്യവസായങ്ങളിലും ഈ നിയമം പ്രവർത്തിക്കും. പ്രകൃതിസമ്പത്തിന്റെ സഹായമല്പം കൂടാതെ ഒരു വ്യവസായവും നടക്കുകയില്ലെന്നുള്ളതാണു് ഇതിന്നു കാരണം. എന്നാൽ ഇതിന്റെ പ്രവർത്തനം കൃഷികവ്യവസായങ്ങളിലാണു് കൈവേലകളിലെക്കാൾ അധികം പ്രകടമായിരിക്കുക. കൈവേലകളിൽ അസംസ്കൃതപദാർത്ഥങ്ങളുടെ വില വർദ്ധിച്ചാൽ ആദായകരമായ ഉൽപാദനരീതികൾ ഉപയോഗിച്ചു് ആ ന്യൂനത പരിഹരിക്കാം. ഇങ്ങിനെയാവുമ്പോൾ ക്ഷീയമാണപ്രതിഫലനിയമം പ്രതിബദ്ധമായിത്തീരും. ഏതായാലും സമുദായത്തിന്റെ സാമ്പത്തികവ്യാപാരങ്ങളുടെ ലക്ഷ്യം ക്ഷീയമാണപ്രതിഫലത്വത്തെ പരിഹരിച്ചു് ഉപചീയമാനപ്രതിഫലത്വത്തെ (Increasing returns) ഉണ്ടാക്കുകയാണു്. ഈ ലക്ഷ്യപ്രാപ്തിയിൽ പരാജയം നേരിട്ടാൽ സമുദായത്തിന്നു സ്വന്തം വളർച്ചയെ മനഃപൂർവ്വം നിയന്ത്രിക്കുകയോ ചുരുങ്ങിയ ഒരു ജീവിതരീതി അംഗീകരിക്കുകയോ ചെയ്യേണ്ടിവരും.



# പ്രയത്നം

## VII

ഉൽപാദനോപകരണങ്ങളിൽ പ്രധാനമായ ഒന്നാണ് പ്രയത്നം. മററുപകരണങ്ങൾ മനുഷ്യനിൽനിന്നു ബാഹ്യമാണ്. എന്നാൽ പ്രയത്നവും പ്രയത്നക്കാരനും ഭിന്നമല്ല. തന്മൂലം പ്രയത്നത്തെ സംബന്ധിക്കുന്ന വിഷയങ്ങളെക്കുറിച്ചു പരിഗണിക്കുമ്പോൾ പ്രയത്നക്കാരുടെ കായികമാനസികസാന്മാർഗ്ഗികസ്ഥിതിഗതികളെക്കുറിച്ചും മററും ചിന്തിക്കേണ്ടിയിരിക്കുന്നു. പ്രയത്നക്കാരെ അഥവാ തൊഴിലാളികളെ സംബന്ധിക്കുന്ന ഈ അനിശ്ചിതാവസ്ഥ നിമിത്തം 'പ്രയത്നം' ധനശാസ്ത്രത്തിൽ അതിഗഹനവും അതേസമയത്തുതന്നെ അതിരസകരവും ആയ വിഷയമായിത്തീർന്നിരിക്കുന്നു. സൂക്ഷ്മം ആലോചിച്ചാൽ ധനശാസ്ത്രത്തിൽ ക്ഷേത്രം അഥവാ പ്രകൃതിസമ്പന്നത അതിപ്രധാനമായ ഒരു വിഷയമല്ല. മനുഷ്യൻ സ്വപ്രയത്നത്താൽ പ്രകൃതിസമ്പന്നതയെ തന്റെ ആവശ്യങ്ങൾ നിറവേററത്തക്ക വിധം മാററുമ്പോഴാണ് വാസ്തവത്തിൽ ധനശാസ്ത്രവ്യാപാരങ്ങൾ സംജാതമാകുന്നതു്. പ്രകൃതി എത്രതന്നെ സമ്പന്നയായാലും അല്പമെങ്കിലും മനുഷ്യപ്രയത്നം കൂടാതെ ആ സമ്പത്തു മനുഷ്യന് ഉപയുക്തമാകയില്ല.

പ്രയത്നം എന്നുവെച്ചാലെന്താണ്? പ്രതിഫലപ്രതീക്ഷയോടുകൂടി നിർവ്വഹിക്കപ്പെടുന്ന കായികമോ മാനസി

കമോ ആയ എല്ലാ മനുഷ്യാദ്ധ്വാനങ്ങളേയും 'പ്രയത്നം' എന്ന വാക്കുകൊണ്ടു നിർദ്ദേശിക്കാം. പ്രവൃത്തിയിൽനിന്നു നേരിട്ടു് ഉടനടി സിദ്ധിക്കുന്ന സുഖത്തിനോ വിനോദത്തിനോ അല്ലാതെ മററു വല്ല ഉദ്ദേശങ്ങളെയും പുരസ്കരിച്ചു ചെയ്യുന്ന ശാരീരികമോ മാനസികമോ ആയ അദ്ധ്വാനത്തെയാണു് പ്രയത്നം എന്നു പറയുന്നതു് എന്നും മറെറാരു വിധത്തിൽ പ്രയത്നത്തെ നിർവ്വചിക്കാം. ഇതു ജെവൺസ് (Jevons) എന്ന ശാസ്ത്രജ്ഞന്റെ നിർവ്വചനമാണു്. മാർഷൽ (Marshall) ഇതിനെ അനുസരിക്കുന്നുമുണ്ടു്. ഈ നിർവ്വചനമനുസരിച്ചു നോക്കുമ്പോൾ ടെന്നീസ്സുകളി, തീവണ്ടിയാത്ര, നീന്തൽ മുതലായി വളരെ അദ്ധ്വാനിച്ചു നിർവ്വഹിക്കേണ്ടുന്ന പലതും പ്രയത്നമല്ലാതായിത്തീരുന്നു. എന്തെന്നാൽ, പ്രതിഫലത്തെ ഉദ്ദേശിച്ചു ചെയ്യാത്തതായ ഒരദ്ധ്വാനവും ധനശാസ്ത്രദൃഷ്ട്യാ പ്രയത്നമാവുന്നതല്ല.

പ്രയത്നം രണ്ടുവിധമുണ്ടു്. ഏതെങ്കിലും ഒരു ഭൌതികപദാർത്ഥത്തിന്റെ നിർമ്മിതിയിൽ പര്യവസാനിക്കുന്ന പ്രയത്നം ഒരു വക; പണത്തിന്റെ രൂപത്തിലോ മറെറാ ഉള്ള പ്രതിഫലത്തെ ഉദ്ദേശിച്ചു് ഒരാൾ മറെറാരാൾക്കു ചെയ്യുന്ന ഉപകൃതിയുടെ രൂപത്തിലുള്ള പ്രയത്നം മറെറാരു വക. ഒരു ഗൃഹഭൃത്യന്റെയോ, ഒരു വൈദ്യന്റെയോ, വക്കീലിന്റെയോ പ്രയത്നം രണ്ടാമത്തെ വകുപ്പിലുൾപ്പെടുന്നവയ്ക്കുദാഹരണമാണു്. പണ്ടു ധനശാസ്ത്രജ്ഞന്മാർ രണ്ടാമതായിപ്പറഞ്ഞതിനെ പ്രയത്നമായി പരിഗണിച്ചിരുന്നില്ല. പദാർത്ഥങ്ങളുടെ നിർമ്മാണത്തിനുതകുന്ന വ്യാപാരത്തെ മാത്രമേ അവർ പ്രയത്നമെന്നു പറഞ്ഞിരുന്നുള്ളു.

എന്നാൽ ഇപ്പോൾ അങ്ങിനെ ഒരു ശാഠ്യം ധനശാസ്ത്രജ്ഞ
ന്മാൎക്കുള്ളതായിക്കാണുന്നില്ല. അദ്ധ്വാനത്തെ പ്രയത്നമാ
യി പരിഗണിക്കണമെങ്കിൽ അതു പ്രതിഫലപ്രതീക്ഷ
യോടുകൂടി നിൎവ്വഹിക്കപ്പെടുന്നതായിരിക്കണമെന്നു പറ
ഞ്ഞുവല്ലൊ. വളരെ അദ്ധ്വാനം വേണ്ടിവരുന്ന പല സം
ഗതികളേയും ഈ നിൎവ്വചനപ്രകാരം പ്രയത്നപരിധി
യിൽ നിന്നു തള്ളിക്കളയേണ്ടതായ്വരും. മറ്റൊരാളുടെ
പേരിലോ, കുടുംബത്തിന്റെ പേരിലോ ഉള്ള സ്നേഹം
കൊണ്ടു ചെയ്യപ്പെടുന്ന രോഗശുശ്രൂഷാദികളും, പിതാ
വു പുത്രനു വേണ്ടി ചെയ്യുന്ന അദ്ധ്യാപനം മുതലായവ
ഒന്നും പ്രയത്നങ്ങളല്ല. കാരണം അവയുടെ പിമ്പിൽ സാ
മ്പത്തികമായ ഉദ്ദേശ്യമില്ലാത്തതുതന്നെ.

ഉൽപാദനം എന്നതിന്നു ഉപയോഗിതയെ ഉൽപാ
ദിപ്പിക്കൽ എന്ന അൎത്ഥത്തെക്കാൾ വിലയെ ഉൽപാദി
പ്പിക്കൽ എന്ന അൎത്ഥമാണ് അധികം യോജിക്കുക
എന്നു നാം ഗ്രഹിച്ചുവല്ലൊ. ഇതുപോലെത്തന്നെ വില
യെയുണ്ടാക്കുന്ന അദ്ധ്വാനത്തിന്നെല്ലാം പ്രയത്നം എന്നു
പറയാം. ആ വില പദാൎത്ഥങ്ങളുടെ രൂപത്തിലൊ പണ
ത്തിന്റെ രൂപത്തിലൊ ആവാം. എന്നാൽ ഉപയോഗി
തയെ ഉണ്ടാക്കുന്ന വ്യാപാരമാണ് പ്രയത്നം എന്നു പറ
യുന്നതു ശരിയല്ല. എന്തെന്നാൽ, അത്യന്തം ഉപയോഗി
തയുള്ള പലതിന്നും വിലയില്ലാത്തതുതന്നെ. പ്രയത്നംകൊ
ണ്ടു പദാൎത്ഥത്തെ (Matter) ഉണ്ടാക്കുവാൻ കഴികയില്ല.
എന്നാൽ, ഈദൃശമായ പദാൎത്ഥത്തെ രൂപഭേദം വരുത്തി
യും സ്ഥലമാററം ചെയ്തും സ്വാവശ്യങ്ങൾക്ക് ഉപയുക്തമാ

ക്കാൻ മനുഷ്യന്നു പ്രയത്നംകൊണ്ടു സാധിക്കും. ഇങ്ങിനെയുള്ള മാററങ്ങളാൽ പദാൎത്ഥം വിലയുള്ളതായിത്തീൎന്നാൽ അതിന്നു് ആവശ്യമായ അദ്ധ്വാനത്തെ പ്രയത്നം എന്നു പറയാം. സാധാരണ ഒരു ടെന്നിസ്സുകളിക്കാരന്റെ അദ്ധ്വാനം ശരീരാരോഗ്യം, തനിക്കും ദൎശകന്മാൎക്കും വിനോദം എന്നിങ്ങിനെയുള്ള ഉപയോഗിതയെ ഉണ്ടാക്കുന്നുണ്ടെങ്കിലും ധനശാസ്ത്രദൃഷ്ട്യാ ആ അദ്ധ്വാനം പ്രയത്നമാകയില്ല. കളിയിലുള്ള തന്റെ വൈദഗ്ദ്ധ്യത്തിന്നു പകരം പണമോ മററു ധനമോ ഒരു കളിക്കാരന്നു സിദ്ധിക്കുന്നുവെങ്കിൽ ആയാളുടെ അദ്ധ്വാനം പ്രയത്നമാണു്. ഉൽപാദനോപകരണം എന്ന നിലക്കു 'പ്രയത്നം' എന്നതിൽ വിലയെ ഉണ്ടാക്കുന്ന എല്ലാവിധം ഉൽകൃഷ്ടവൈദഗ്ദ്ധ്യങ്ങളും ഉൾപ്പെടും.

ചിലപ്പോൾ പ്രയത്നത്തിന്റെ ഉദ്ദേശ്യം വിഫലമായിപ്പോയെന്നു വരാം. വിലയുണ്ടാക്കുവാനായിരുന്നു ഉദ്ദേശ്യമെങ്കിലും സംഗതിവശാൽ പ്രയത്നത്തിന്റെ ഫലമായി വിലയോ ഉപയോഗിതയോ ഉണ്ടായില്ലെന്നു വന്നേക്കാം. എങ്കിലും അതിനെ—ആ പ്രയത്നത്തെ—പ്രയത്നകോടിയിൽതന്നെ ഉൾപ്പെടുത്തേണ്ടതാണു്. പനാമാ തോടു വെട്ടുവാൻ ആരംഭിച്ച കാലത്തു് ഇങ്ങിനെ സംഭവിക്കയുണ്ടായി. തൊഴിലാളികൾക്കു കൂലി കൊടുക്കേണ്ടിവന്നുവെങ്കിലും പ്രവൃത്തി മുടങ്ങുകയും കുറേക്കഴിഞ്ഞു വീണ്ടും ചെയ്യപ്പെടേണ്ടിവരികയും ചെയ്തു.

തൊഴിലാളികളെ അവർ പാററാത്ത തൊഴിലുകളിൽ നിയോഗിക്കുക, വേണ്ടപോലെ മേൽനോട്ടമില്ലാതിരിക്കുക,

പ്രാപ്തിയുള്ളവരെ പ്രോത്സാഹിപ്പിക്കാതിരിക്ക മുതലായി പല വിധത്തിലും പ്രയത്നത്തിന്നു ദുർവ്യയം വരാം. ഈ ദുർവ്യയം കൂടാതെ കഴിക്കേണ്ടതു സംഘാടകന്റെ(Organiser) ചുമതലയാണ്.

പ്രയത്നത്തിന്നു രണ്ടു വശങ്ങളുണ്ട്: പ്രയത്നവും പ്രയത്നക്കാരനും ഭിന്നമല്ലെന്നു നാം മുമ്പു പ്രസ്താവിച്ചുവല്ലോ. എന്നാൽ ചിലപ്പോൾ പ്രയത്നത്തിന്നും, പ്രയത്നഫലത്തിന്നും തമ്മിലുള്ള വ്യത്യാസത്തെക്കുറിച്ച് ആലോചിക്കേണ്ടിവരും. ഭിന്നഭിന്നരീതിയിലുള്ള തൊഴിലുകൾക്കു ഭിന്നഭിന്നരീതിയിലുള്ള പ്രതിഫലം വേണം. ഭിന്നഭിന്ന തൊഴിലാളികൾക്കു ഭിന്നമായ കൂലികൾ വേണം. മാനേജർ, മേസ്തിരി, പണിക്കാരൻ എന്നിവരെല്ലാം ചെയ്യുന്നതു പ്രയത്നമാണെങ്കിലും ആ പ്രയത്നങ്ങൾക്കെല്ലാം കൂലി ഒരേ വിധത്തിലല്ല. പ്രയത്നഫലത്തെ വിഭാഗിക്കുമ്പോൾ ഒരോരുത്തരുടേയും അവസ്ഥാനുസരിച്ചായിരിക്കണം അതു്. പ്രയത്നത്തിന്റെ ബാഹ്യം, ആന്തരം എന്ന രണ്ടു വശങ്ങളേയും വഴിപോലെ പരാമർശിച്ച ശേഷമേ മേൽപറഞ്ഞ വിഭാഗത്തിന്നുദ്യമിക്കാവൂ. ബാഹ്യം എന്നതു പ്രയത്നഫലത്തെയും ആന്തരം എന്നതു പ്രയത്നക്കാരന്റെ മനഃസ്ഥിതി മുതലായതിനെയും കുറിക്കുന്നു. പ്രയത്നം ആർക്കും അസുഖകരമാണെന്നും അങ്ങിനെ അസുഖകരമായ പ്രയത്നം ചെയ്യുന്നവർ തങ്ങളുടെ പ്രയത്നഫലങ്ങളിൽ അധികാംശത്തിന് അർഹതയുണ്ടെന്നും തൊഴിലാളികക്ഷിക്കാർ വാദിക്കാറുണ്ട്.

ജെ. എസ്സ്. മിൽ (J. S. Mill)എന്ന ശാസ്ത്രജ്ഞൻ

പ്രയത്നക്കാരെ നാലാക്കി തരംതിരിക്കുന്നുണ്ടെങ്കിലും മാർഷൽ അതു നിഷേധിച്ചു് സർവ്വ പ്രയത്നക്കാരെയും രണ്ടായി വിഭാഗിക്കുന്നു. 1. ശുദ്ധപ്രയത്നത്തിൽ ഏർപ്പെടുന്നവർ. 2. കഠിനപ്രയത്നത്തിൽ ഏർപ്പെടുന്നവർ. യന്ത്രപ്രവർത്തകൻ, യന്ത്രനിർമ്മാതാവു മുതലായവർ രണ്ടാമത്തെ വകുപ്പിലും മാനേജർമാർ, ഡയറക്ടർമാർ മുതലായവർ ഒന്നാമത്തെ വകുപ്പിലും ഉൾപ്പെടുന്നു. രണ്ടാമത്തെ വകുപ്പിൽ അധികവും കൈവേലകളും ഒന്നാമത്തേതിൽ ബുദ്ധിശക്തികൊണ്ടുള്ള പ്രയത്നങ്ങളുമാണു് ഉള്ളതെന്നു വിശേഷമാണു്.

മേൽപറഞ്ഞതു പ്രയത്നക്കാരുടെ വിഭാഗമാണു്. ഇനി പ്രയത്നത്തെത്തന്നെ പലവിധത്തിൽ തരംതിരിക്കാം.

### 1. ഉൽപാദിതവസ്തുക്കളിൽ നേരിട്ടു പ്രയോഗിക്കുന്ന പ്രയത്നം.

മരസ്സാമാനങ്ങളുണ്ടാക്കുന്ന ആളുടെയോ അച്ചടിക്കാരന്റെയോ പ്രവൃത്തി ഇതിനുദാഹരണമായെടുക്കാം. അവരുടെ പ്രയത്നമെല്ലാം അവരവർ ഉണ്ടാക്കുന്ന വസ്തുവിൽ നേരിട്ടു പ്രയോഗിക്കുന്നു.

### 2. ഉൽപാദിതവസ്തുക്കളിൽ നേരിട്ടല്ലാതെ പ്രയോഗിക്കുന്ന പ്രയത്നം.

ധാന്യങ്ങൾ കാർഷികഖണ്ഡങ്ങളിൽനിന്നു വിക്രയസ്ഥലങ്ങളിലേക്കെത്തിക്കുന്ന വണ്ടിക്കാരന്റെ പ്രയത്നം ഇതിനുദാഹരണമാണു്. വണ്ടിക്കാരന്റെ പ്രയത്നം ധാന്യത്തിൽ കാണ്മാൻ കഴികയില്ല. പക്ഷേ ധാന്യം വിപ

യോജകക്ക് സമുപലബ്ധമാകണമെങ്കിൽ ആ പ്രയത്നം കൂടാതെ കഴികയുമില്ല. ഒരു പദാൎത്ഥം ഇങ്ങിനെ വിക്രയസ്ഥലത്തെത്തും മുമ്പ് പലരുടെ പലമാതിരി പ്രയത്നവും അതിന്നാവശ്യമായി വരും. അവയെന്തെല്ലാമെന്ന് സാമാന്യേന വിവരിക്കാം.

1. ആഹാർപ്രവൃത്തിക്കു വേണ്ടിയുള്ള ഉൽപാദനം.

മറ്റു വസ്തുക്കളുടെ ഉൽപാദനത്തിൽ ഏൎപ്പെട്ടിട്ടുള്ള തൊഴിലാളികൾക്കു വേണ്ട ഭക്ഷണം, വസ്ത്രം, താമസസ്ഥലം മുതലായവയുടെ ഉൽപാദനത്തിന്നാവശ്യമായ അദ്ധ്വാനമാണ് ഇതിന്നു വേണ്ടത്.

2. പല വ്യവസായങ്ങൾക്കും കൈവേലകൾക്കും ആവശ്യമായ വസ്തുക്കളുടെ ഉൽപാദനം.

മരപ്പണിക്കാരന്നുവേണ്ടി മരം ഈൎന്നു കൊടുക്കൽ, അച്ചടിക്കാരന്നു കടലാസുണ്ടാക്കിക്കൊടുക്കൽ, ചെരുപ്പുകുത്തിക്കു തോൽ ഉണ്ടാക്കിക്കൊടുക്കൽ മുതലായവ ഈ വഴിക്കുള്ള യത്നങ്ങളാണ്.

3. ഉൽപാദനസാമഗ്രികൾ ഉണ്ടാക്കൽ.

ആയുധങ്ങൾ, യന്ത്രങ്ങൾ, ആപ്പീസ്സുസാമാനങ്ങൾ മുതലായവയുടെ നിൎമ്മാണം ഇതിന്നുദാഹരണമാണ്.

4. ബാങ്ക്, വിനിമയം, ഗതാഗതം മുതലായവസ്സുള്ള സൌകൎയ്യങ്ങൾ ചെയ്യുക.

പദാൎത്ഥങ്ങളെ വാങ്ങുക, വില്ക്കുക, ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തെത്തിക്ക, ഉള്ളതായ ആവശ്യ

ങ്ങളെ നിറവേററുക, ഇല്ലാത്തതായ ആവശ്യങ്ങളെ ഉണ്ടാ
ക്കുക, അവയെ പൂരണം ചെയ്യുക മുതലായി പലതും ഇതു
കൊണ്ടു സാധിക്കേണ്ടതുണ്ടു്.

### 5. വിനിയോക്താക്കൾക്കു് നേരിട്ടുള്ള ഉപകൃതികൾ.

ഭരണയന്ത്രപ്രവൎത്തകരായ എല്ലാം ഉദ്യോഗസ്ഥന്മാ
രുടെയും പ്രയത്നങ്ങൾ, ഡാക്ടർമാർ, വക്കീൽമാർ, അ
ദ്ധ്യാപകന്മാർ എന്നിവരുടെ പ്രവൃത്തികൾ മുതലായവ
ഈ വകുപ്പിലന്തർഭവിക്കുന്നു.

ഇനി ഒന്നു് ആലോചിപ്പാനുള്ളതു പ്രയത്നത്തിന്റെ
ഉൽപാദനക്ഷമതയാണു്. ഇതു് ഓരോ വൎഗ്ഗക്കാരെ അപേ
ക്ഷിച്ചു വ്യത്യസ്തമായിരിക്കും. ബ്രിട്ടീഷുകാരുടെ പ്രയത്നം
ആഫ്രിക്കയിലെ അപരിഷ്കൃതജാതിക്കാരുടെ പ്രയത്നത്തെ
ക്കാൾ ഉൽപാദനക്ഷമമാണല്ലോ. പ്രയത്നശക്തിയും അ
തിന്റെ ഉൽപാദനക്ഷമതയും രണ്ടു സംഗതികളെ ആ
ശ്രയിച്ചിരിക്കുന്നു. (1) തൊഴിലാളിയുടെ പ്രഗത്ഭത, (2)
പ്രയത്നശക്തിയുടെ വിനിയോഗവും സംഘടനയും. ഇവ
യിൽ ആദ്യത്തേതു വ്യക്തിഗതമായ ഒന്നാണു്. രണ്ടാമ
ത്തേതു കുറെക്കൂടി വിശാലമാണു്. സംഘടനയ്ക്കു ഗുണം
കൂടുംതോറും പ്രയത്നം അധികമധികം ഉൽപാദനക്ഷമമാ
യിത്തീരും.

തൊഴിലാളികളിൽവെച്ചു ബ്രിട്ടീഷുതൊഴിലാളിയാ
ണു് ലോകത്തിൽ ഏററവും മുമ്പിട്ടുനില്ക്കുന്നതെന്നു സാ
ധാരണ പറയാറുണ്ടു്. പ്രയത്നത്തിന്റെ കാൎയ്യത്തിൽ ക
ഞ്ഞ ബ്രിട്ടീഷുകാരൻ മററു വൎഗ്ഗങ്ങളിലുള്ള ആരെയും അതി

ശയിക്കുന്നതായി പറയുന്നതിനു ചില കാരണങ്ങളില്ലാതില്ല. ഇന്നത്തെ ഒരു തൊഴിലാളി ഒരു നൂറ്റാണ്ടു മുമ്പെയുള്ള തന്റെ മുത്തച്ഛനേക്കാൾ കഠിനമായി അദ്ധ്വാനിക്കുന്നുണ്ടോ എന്നു സംശയമാണു്. എങ്കിലും അവന്റെ പ്രയത്നം അവന്റെ പൂർവ്വികന്റെ പ്രയത്നത്തെക്കാൾ ഉൽപാദനക്ഷമമാണു്. പ്രയത്നത്തിന്റെ ഉൽപാദനക്ഷമതയെ ഭേദപ്പെടുത്തുന്ന സംഗതികളിൽ താഴെ പറയുന്നവ പ്രധാനമാണു്.

1. വർഗ്ഗീയമായ പ്രത്യേകതകളും പാരമ്പര്യവും.

ചിരകാലമായി ഓരോ വർഗ്ഗക്കാരും ആചരിച്ചുവരുന്ന പ്രവൃത്തികളിൽ അവർ പ്രാവീണ്യം കൂടും. ബ്രിട്ടീഷുകാർ നാവികവിദ്യയിലും സ്വിസ്സുകാർ മരം, ലോഹം എന്നിവകൊണ്ടുള്ള കൈവേലകളിലും ഇററലിക്കാർ കൊത്തുപണിയിലും വിദഗ്ദ്ധരായിരിക്കുന്നതു് ഇക്കാരണത്താലാണു്. തൊഴിലാളിയുടെ ശരീരാരോഗ്യാദികളും ഈ വിഷയത്തിൽ പരിഗണിക്കേണ്ടതാണു്.

2. സാമാന്യമായ ബുദ്ധിശക്തി.

പ്രയത്നത്തിന്റെ ഉൽപാദനക്ഷമത പ്രയത്നക്കാരന്റെ ബുദ്ധിശക്തിയെ അത്യന്തം ആശ്രയിച്ചിരിക്കുന്നു. ഉൽപാദനവിഷയത്തിൽ ഓരോ സന്ദർഭത്തിലും ഇന്നവിധം പ്രവർത്തിക്കണമെന്നു പ്രയത്നക്കാരനറിയണമെങ്കിൽ അവനു നല്ല ബുദ്ധിശക്തികൂടാതെ കഴികയില്ല. പ്രയത്നത്തെ സുകരമാക്കത്തക്കവിധത്തിലുള്ള യന്ത്രസാമഗ്രികളെ നിർമ്മിക്കുവാനും ബുദ്ധിശക്തിയുടെ ആവശ്യം അനുപേക്ഷ്യമാണു്.

### 3. കാലാവസ്ഥയും ഭൂപ്രകൃതിയും.

ഇതും പ്രയത്നത്തിന്റെ ഉൽപാദനക്ഷമതയെ ബാധിക്കുന്ന ഒന്നാണ്. മിതശീതോഷ്ണമേഖലയിൽ ഉഷ്ണമേഖലയിലേക്കാൾ അധികം പ്രയത്നിപ്പാൻ സാധിക്കും. ഭൂമിയുടെ ഫലപുഷ്ടിയും പ്രയത്നത്തിന്റെ ഉൽകൎഷത്തിന്നു ഹേതുവാണ്.

### 4. സാമാന്യവും സാങ്കേതികവും വാണിജ്യപരവും ആയ വിദ്യാഭ്യാസം.

ഓരോരുത്തനും അവനവന്റെ തൊഴിലിനെയും അതിന്റെ ഉദ്ദേശങ്ങളേയും രീതികളേയും കുറിച്ച് എത്രത്തോളം അധികം അറിവുണ്ടാകുന്നുവോ, അത്രത്തോളം പ്രയത്നത്തിന്ന് ഉൽകൎഷവും ഉൽപാദനക്ഷമതയും കൂടുന്നതാണ്.

### 5. സാന്മാൎഗ്ഗികഗുണങ്ങളും സാമുദായികസ്ഥിതികളും.

പ്രസന്നത, പ്രത്യാശ, സത്യം മുതലായ ഗുണങ്ങൾ തൊഴിലാളിയുടെ പ്രയത്നത്തിന്നു മാററു കൂട്ടുന്നു. ഈ വക ഗുണങ്ങൾ ആയാളുടെ സാമുദായികപരിതഃസ്ഥിതികളെ അനുസരിച്ചിരിക്കും. ഉയൎന്ന ഒരു നിലയിൽ എത്തുവാൻ വഴിയുള്ള ഒരു സ്വതന്ത്രതൊഴിലാളി അധികമധികം അദ്ധ്വാനിക്കുന്നതായിരിക്കും. എന്നാൽ യാതൊരുവിധത്തിലും ഉയരുവാൻ വഴിയില്ലാത്ത ഒരടിമ, എജമാനന്റെ തൃപ്തിക്കു വേണ്ടിമാത്രം, ആയാളുടെ മേൽനോട്ടത്തിൽമാത്രം പണിയെടുക്കുന്നു. അതൃപ്തിയും അസ്വാസ്ഥ്യവുമാണ് മിക്ക തൊഴിലാളിവഴക്കുകളും ഉണ്ടാക്കിത്തീൎക്കുന്നതു്.

6. ഭക്ഷണം, വസ്ത്രം, താമസസ്ഥലം
എന്നിവയുടെ സ്ഥിതി.

ചീത്ത ഭക്ഷണം, മതിയാവാത്തവിധത്തിലുള്ള വസ്ത്രം, മോശമായ താമസസ്ഥലം എന്നിവയോടുകൂടിയ തൊഴിലാളിയിൽനിന്നു വളരെ പ്രയത്നമൊന്നും ആശിപ്പാൻ വഴി കാണുകയില്ല. ഭക്ഷണം, വസ്ത്രം മുതലായവ ഏററവും പ്രശസ്തമായ രീതിയിൽ തൊഴിലാളികൾക്കു നല്കിവരുന്ന രാജ്യം അമേരിക്കയാണ്. ഇക്കാരണത്താലാണ് അവിടെ പ്രയത്നം ഇത്ര അധികം ഉൽപാദനോചണമായിരിക്കുന്നതു്.

7. പ്രയത്നത്തിനു കിട്ടുന്ന സാക്ഷാൽ പ്രതിഫലം.

പ്രയത്നത്തിൻെറ പ്രതിഫലത്തിൻെറ സ്ഥിതി അതിൻെറ ക്രയണശക്തിക്കനുസരിച്ചിരിക്കും. ക്രയണശക്തി (Purchasing power) വിലകളുടെ തോതനുസരിച്ചുമിരിക്കും. സാമാന്യമായി പറയുമ്പോൾ കൂലിയുടെ ഓരോ വർദ്ധനയിലും കൂലിക്കാരനു ഗുണമാണ്. എന്നാൽ സാധനങ്ങളുടെ വില വർദ്ധിച്ചിരിക്കെ കൂലി മുമ്പിലത്തേതു തന്നെയായാൽ കൂലിയുടെ ക്രയണശക്തി കുറയുകയും തൊഴിലാളി അതൃപ്തനാകുകയും തല്ഫലമായി പ്രയത്നത്തിനു് അപകർഷം വരികയും ചെയ്യുന്നു.

9. പ്രവൃത്തിയെടുക്കുന്ന സമയം

കണക്കിലധികം സമയം പണിയെടുക്കുന്ന ഒരു തൊഴിലാളിയുടെ പ്രയത്നം ക്രമേണ ഉൽപാദനാശക്തമായിത്തീരുന്നു. തൊഴിലാളികളുടെ പ്രവൃത്തിസമയങ്ങളിൽ കുറെ മണിക്കൂർ കുറച്ചുകൊടുക്കുന്നതുകൊണ്ടു പ്രയ

നത്തിന്ന് ഉൽകൎഷമാണുണ്ടാവുകയെന്നു തെളിഞ്ഞിട്ടുണ്ട്. കാരണം തൊഴിലാളികൾ വീണ്ടും പ്രവൃത്തിക്കു വരുമ്പോൾ പൂൎണ്ണവിശ്രമത്തിന്റെ ഫലമായി ധാരാളം ഉത്സാഹം ഉണ്ടാവുന്നതു തന്നെ.

## 10. സംഘടന.

പ്രയത്നം അത്യന്തം ഉപയോഗപ്രദമാകണമെങ്കിൽ ശരിയായ സംഘടനാശക്തി ആവശ്യമാണ്. ഓരോരുത്തൎക്കും പററിയ പ്രവൃത്തി നല്കുകയും ആലോചനയോടുകൂടി 'ഉൽപാദന' സംരംഭത്തിലേൎപ്പെടുകയും ചെയ്യേണ്ടതു സംഘടകന്റെ ചുമതലയാണ്.

## പ്രയത്നത്തിന്റെ സ്ഥിരതയും ചലനവും.

## (Mobility and immobility of labour)

ഒരു വ്യാപാരത്തിൽനിന്ന് പ്രയത്നം മറെറാന്നിലേക്കു മാറുന്നതിനെയാണ് പ്രയത്നത്തിന്റെ ചലനം എന്നുപറയുന്നതു്. പ്രയത്നം ഒരേ വ്യാപാരത്തിൽതന്നെ സ്ഥിരമായി പ്രയുക്തമായിരുന്നാൽ ആ പ്രയത്നം സ്ഥിരം (Immobile) ആണെന്നു പറയുന്നു. പ്രയത്നത്തിനു സ്ഥിരതയോ ചലനമോ ഉണ്ടാക്കുന്ന പല സംഗതികളുമുണ്ട്. ഒരേ വ്യാപാരത്തിന്റെ ഉയൎന്നതോ താഴ്ന്നതോ ആയ ശാഖകളിലേക്കുള്ള പ്രയത്നത്തിന്റെ ചലനത്തിനു പ്രത്യക്ചലനം (Vertical mobility) എന്നും ഒരു വ്യാപാരം വിട്ടു തീരെ വ്യത്യസ്തമായ മറെറാന്നിലേക്കുള്ള പ്രയത്നചലനത്തെ തിൎയ്യക്ചലനം (Horizontal mobility) എന്നും പറഞ്ഞു വരുന്നു.



# പ്രയത്നവും സംഘടനയും.

## VIII

ഏതു വ്യവസായത്തിന്റെയും ഉൽക്കർഷവും ഉൽപാദനക്ഷമതയും സംഘടനയുടെ വൈശിഷ്ട്യത്തെ ആശ്രയിച്ചിരിക്കുന്നു എന്നു പറഞ്ഞുവല്ലൊ. വ്യവസായത്തിന്റെ പ്രധാനപ്പെട്ട ഒരംഗമായ പ്രയത്നത്തെ സംബന്ധിക്കുന്ന സംഘടനാരീതികളെ (Organisation of labour)ക്കുറിച്ചാണു് ഈ ഉപന്യാസത്തിൽ വിവരിക്കാൻ പോകുന്നതു്.

ഒന്നാമതായി നമുക്കു പ്രയത്നവിഭജന (Division of labour) ത്തിന്റെ കാര്യത്തെക്കുറിച്ചു നിരൂപിക്കാം. മനുഷ്യൻ അപരിഷ്കൃതമായി ജീവിതം കഴിച്ചുകൂട്ടിയ ആദികാലങ്ങളിൽ ഓരോരുത്തനും അവനവന്റെ ആവശ്യങ്ങളെ നിറവേറ്റുവാൻവേണ്ടി മാത്രം പ്രയത്നിച്ചുപോന്നു. അക്കാലത്തു് ഒരു പദാർത്ഥത്തിനു പകരം മറെറാന്നു വാങ്ങി ഉപയോഗിക്കുക എന്നുള്ള സമ്പ്രദായം—അതായതു പദാർത്ഥവിനിമയസമ്പ്രദായം—നടപ്പുണ്ടായിരുന്നില്ല. ക്രമത്തിൽ ഓരോരുത്തരും താന്താങ്ങളുടെ കൈവശം ആവശ്യം കഴിച്ചു ബാക്കിയുള്ള പദാർത്ഥങ്ങളെ അന്യർക്കു കൊടുത്തു മററു സാധനങ്ങൾ അവരുടെ പക്കൽ നിന്നു മാററമായി മേടിച്ചുപയോഗിക്കുവാൻ തുടങ്ങി. ഇങ്ങിനെ ഭക്ഷണപദാർത്ഥങ്ങളിലും മററും വൈവിധ്യവും തദ്വാരാ ജീവിതസുഖവും ധാരാളമായിത്തീർന്നു. കുറെക്കാലം കഴിഞ്ഞപ്പോൾ വ്യക്തികൾ താന്താങ്ങളുടെ ആവശ്യപൂരണത്തിന്നു വേണ്ടുന്ന സർവ്വപദാർത്ഥങ്ങൾക്കും അന്യരെ ആശ്രയി

ക്കുന്ന ഒരു ഘട്ടം വന്നുചേൎന്നു. ഇതിന്നു പകരം അവർ തങ്ങളുടെ അയൽവാസികളായ അന്യൎക്കു വേണ്ടും പദാൎത്ഥങ്ങളുടെ ഉൽപാദനത്തിൽ ഏൎപ്പെടുകയും ചെയ്തു തുടങ്ങി. ഇങ്ങിനെ ഓരോരുത്തനും അവനവന്ന് ഏറ്റവും പറ്റിയ തൊഴിലുകളിൽ പ്രയത്നിക്കുക നിമിത്തം അവരുടെ പ്രയത്നങ്ങൾ അധികം ഉൽപാദനക്ഷമങ്ങളും ഉൽകൎഷാധായകങ്ങളും ആയിത്തീൎന്നു. ക്രമേണ ഓരോരുത്തരും അവനവന്റെ തൊഴിലിൽ മാത്രം ശ്രദ്ധിക്കയും തന്റെ പ്രയത്നഫലങ്ങളുടെ വിനിമയത്താൽ മറ്റു പദാൎത്ഥങ്ങൾ വാങ്ങി ജീവിതാവശ്യങ്ങൾ നിൎവ്വഹിക്കയും ചെയ്തു പതിവായി.

അക്കാലങ്ങളിൽ പദാൎത്ഥങ്ങൾക്കു പകരം പദാൎത്ഥങ്ങൾ കൈമാറ്റം ചെയ്കയായിരുന്നു പതിവ്. പിന്നീടാണ് ഒരു വിനിമയോപാധിയെന്ന നിലയിൽ പണം ഉപയോഗിച്ചു തുടങ്ങിയത്. പണത്തിന്റെ ആവിൎഭാവത്തോടുകൂടി വിനിമയത്തിനുണ്ടായിരുന്ന ബുദ്ധിമുട്ടു വളരെ ലഘൂകൃതമായി. ഇങ്ങിനെ ഓരോരുത്തനും തനിക്ക് ഏറ്റവും നന്നായി ഉണ്ടാക്കുവാൻ സാധിക്കുന്ന പദാൎത്ഥങ്ങൾ ഉൽപാദിപ്പിച്ചു തുടങ്ങുകയും അവയുടെ വില പണത്തിന്റെ തോതിൽ കണക്കാക്കി ആ പണംകൊണ്ടു തനിക്കാവശ്യമായ മറ്റു സാധനങ്ങൾ വാങ്ങുകയും ചെയ്തു.

ഈ സമ്പ്രദായം അധികം നിലനിന്നില്ല. ഓരോ തൊഴിലിൽ വൈദഗ്ദ്ധ്യമുള്ളവർ സ്വന്തം ബാദ്ധ്യതയിൽ പദാൎത്ഥങ്ങൾ ഉൽപാദിപ്പിക്കുന്നതിന്നു പകരം ഒരു മുതലാളിയുടെ കീഴിൽ പണിയെടുക്കുകയും തങ്ങളുടെ പ്രയത്ന

ത്തിന്നു ക്ലിപ്തമായ ഒരു കൂലി വാങ്ങുകയും ചെയ്തു തുടങ്ങി. അപ്പോൾ തൊഴിലാളികൾക്കു പദാൎത്ഥങ്ങളുടെ വില്പനയേയോ വിനിമയത്തേയോ സംബന്ധിച്ചു യാതൊരു ബാദ്ധ്യതയും ഇല്ലെന്നു വന്നു. ഇംഗ്ലണ്ടിൽ വ്യാവസായികവിപ്ലവകാലം (Time of industrial revolution)വരെ ഈ സമ്പ്രദായമാണു് നടപ്പിലുണ്ടായിരുന്നതു്. ഇതനുസരിച്ചു നോക്കുമ്പോൾ പ്രയത്നത്തിന്നു വലിയ സംഘടനയൊന്നും ആവശ്യമില്ല. തൊഴിലാളികൾ വേണ്ട അസംസ്കൃതപദാൎത്ഥങ്ങൾ നല്കുകയും ആയാളുണ്ടാക്കുന്ന വസ്തുവെ വിക്രയം ചെയ്യുകയും മാത്രമായിരുന്നു മുതലാളിയുടെ കൎത്തവ്യം. അചിരേണ ഈ രീതിക്കും ചില മാററങ്ങൾ വന്നുചേൎന്നു. ഓരോ തൊഴിലാളിയും ഓരോ പദാൎത്ഥത്തെ മുഴുവൻ നിൎമ്മിക്കുന്നതിനേക്കാൾ ഒരേ പദാൎത്ഥത്തിന്റെ നിൎമ്മിതിയിൽ പലരുടെയും സഹകരണം ഉണ്ടാവുന്നതു നല്ലതാണെന്നു കാണപ്പെട്ടു. നൂൽ നൂൽക്കുകയും നെയ്യുകയും ചായം മുക്കുകയും ചെയ്തു് ഒരാൾതന്നെ വസ്ത്രങ്ങൾ തെയ്യാറാക്കുന്നതിനേക്കാൾ ഒരാൾ സ്ഥിരമായി നൂൽ നൂല്ക്കുകയും ഒരാൾ സ്ഥിരമായി ചായം മുക്കുകയും ചെയ്താൽ പ്രവൃത്തി വേഗത്തിൽ തീരുമെന്നു മാത്രമല്ല, വസ്ത്രം മേത്തരമായിത്തീരുകയും ഓരോരുത്തൎക്കും അവനവന്റെ ജോലിയിൽ വൈദഗ്ദ്ധ്യം വൎദ്ധിക്കുകയും ചെയ്യും. ഈ പ്രയത്നവിഭജനരീതിക്കനുസരിച്ചുള്ള വ്യവസായത്തിൽ സംഘടകന്റെ ചുമതല കുറെ വൎദ്ധിച്ചിട്ടുണ്ടു്. വ്യവസായത്തിന്റെ ഓരോ അംശത്തിലേൎപ്പെടുന്ന അംഗങ്ങൾക്കെല്ലാം സംഘടകൻ പ്രവൃത്തി നല്കിക്കൊണ്ടിരിക്കണമെന്നു മാത്രമല്ല,

അവരുടെ പ്രയത്നങ്ങളെ തമ്മിൽ കൂട്ടിയിണക്കി ഉത്തമമായ വിധം ഉൽപാദനത്തെ നയിക്കേണ്ട ഭാരം ആയാൾക്ക വഹിക്കേണ്ടതായും വരുന്നു. വ്യവസായം അഭിവൃദ്ധിപ്പെടുന്നതോടുകൂടി മേൽപറഞ്ഞ വിധത്തിലുള്ള പ്രയത്നവിഭജനവും അധികമധികം സൂക്ഷ്മമായിത്തുടങ്ങും. ഓരോ വ്യവസായത്തിനും നിരവധി ശാഖോപശാഖകളുള്ള ഇക്കാലത്ത് സംഘടകന്റെ ചുമതല വളരെ ഗൌരവമേറിയ ഒന്നായിത്തീൎന്നിട്ടുണ്ട്. പണ്ടത്തെ സംഘടകന്റെ മാതിരി വ്യവസായത്തിന്റെ ഓരോ ശാഖയെക്കുറിച്ചും ആധുനികസംഘടകന്നറിയേണ്ടുന്ന ആവശ്യമോ അതിനുള്ള തരമോ ഇല്ല. സംഘടനംതന്നെ ഇന്ന് ഉൽപാദനത്തിന്റെ ഒരു ശാഖയായിത്തീൎന്നിരിക്കുന്നു.

ഓരോ തൊഴിലാളിസംഘം ഒരേ വ്യവസായത്തിന്റെ ഭിന്നശാഖകളിൽ ഏൎപ്പെട്ടു പ്രത്യേകവൈദഗ്ദ്ധ്യം സമാൎജ്ജിക്കുന്നതോടുകൂടിത്തന്നെ ഓരോ വ്യവസായവും ഓരോ സ്ഥലത്തു സ്ഥിരപ്രതിഷ്ഠിതമാകുന്നു. ഇങ്ങിനെയുള്ള വ്യവസായങ്ങളുടെ തദ്ദേശപ്രതിഷ്ഠ (Localisation of industries) അനുകൂലങ്ങളായ പല സംഗതികളെ ആശ്രയിച്ചിരിക്കുന്നു. അസംസ്കൃതപദാൎത്ഥങ്ങൾ (Raw materials) സമീപത്തു സുലഭമായി സിദ്ധിക്ക, വിദ്യുച്ഛക്തി മുതലായ ശക്തികളെ ഉപയോഗപ്പെടുത്തുവാൻ തരമുണ്ടായിരിക്ക, കാലാവസ്ഥ, ഭൂസ്ഥിതി മുതലായവ അനുകൂലങ്ങളായിരിക്ക എന്നിങ്ങിനെയുള്ള സ്ഥിതിവിശേഷങ്ങളാണ് ഒരു വ്യവസായം ഒരു ദിക്കിൽ രൂഢമൂലമാവാനുള്ള ഹേതുക്കൾ. ഇപ്രകാരം ഒരു ദിക്കിൽ സ്ഥിരപ്രതിഷ്ഠ

ലഭിച്ച് അനേകം തലമുറകളോളം നടന്നുവന്ന ഒരു വ്യവസായം തൊഴിലാളികളുടെ ആ വിഷയത്തിലുള്ള വൈദഗ്ദ്ധ്യവൎദ്ധന നിമിത്തം ഏററവും ഉൽകൃഷ്ടവും ഉൽപാദനക്ഷമവും ആയിത്തീരുന്നു. പ്രയത്നവിഭജനം എന്നത് ഒരു വ്യവസായത്തെ പല ശാഖകളായി വേർതിരിക്കുകയും ഓരോ ശാഖയിലും അത്യന്തം വൈദഗ്ദ്ധ്യം നേടുകയും മാത്രമല്ല, വിഭക്തങ്ങളായ പ്രത്യേകശാഖകളെ തമ്മിൽ കൂട്ടിയിണക്കി പദാൎത്ഥോൽപാദനം സാധിപ്പിക്കുന്ന വിധം സംഘടനാവ്യാപാരം നടത്തുകയും കൂടിയാകുന്നു. പ്രയത്നവിഭജനത്തിന്റെ ക്രമപ്രവൃദ്ധമായ പുരോഗതിയെ താഴെ കാണുന്നവിധം തരം തിരിച്ചു പ്രദർശിപ്പിക്കാം.

### 1. പ്രത്യേകജോലികളായിട്ടുള്ള വിഭജനം.

ഒരു തൊഴിലാളി സ്വതന്ത്രമായി പ്രവൃത്തി ചെയ്ത് അസംസ്കൃതപദാൎത്ഥങ്ങളിൽനിന്നു പരാപേക്ഷ കൂടാതെ പൂൎണ്ണമായ ഒരു വസ്തുവെ ഉൽപാദിപ്പിക്കുന്ന സമ്പ്രദായമായിരുന്നു ആദ്യം ഉണ്ടായിരുന്നത്.

### 2. വ്യവസായങ്ങളായിട്ടുള്ള വിഭജനം.

ഈ ഘട്ടത്തിലും തൊഴിലാളികൾ പരാപേക്ഷ കൂടാതെ പൂൎണ്ണമായ നിൎമ്മിതവസ്തുക്കളെ (Finished products) ഉൽപാദിപ്പിച്ചുവന്നു. എന്നാൽ അങ്ങിനെ ചെയ്തു മററു തൊഴിലാളികളോടൊന്നിച്ച് ഒരു മുതലാളിയുടെ കീഴിലായിരുന്നു. മുതലാളി അസംസ്കൃതപദാൎത്ഥങ്ങൾ കൊടുക്കുകയും ഉൽപാദിതവസ്തുക്കളെ വിക്രയസ്ഥലത്തെത്തിക്കുകയും മററും ചെയ്തുവന്നു.

### 3. ഒരേ വ്യവസായത്തിനെത്തന്നെ സ്വതഃപൂൎണ്ണങ്ങളായ ഭിന്നശാഖകളായിട്ടു വിഭജിക്കൽ.

പണ്ടു നൂൽ നൂല്ക്കുക, നെയ്യുക, ചായം മുക്കുക മുതലായ എല്ലാ പണിയും കഴിച്ചു വസ്ത്രം ഉൽപാദിപ്പിച്ചതു് ഒരേ തൊഴിലാളിയായിരുന്നു. എന്നാൽ ഈ മൂന്നാമത്തെ ഘട്ടമായപ്പോഴേയ്ക്കും ഈ പ്രവൃത്തികളിൽ ഓരോന്നും ഓരോ പ്രത്യേകതൊഴിലാളിയുടെ ചുമതലയായിത്തീൎന്നു.

### 4. ഓരോ വ്യവസായത്തേയും അനേകം അപൂൎണ്ണശാഖകളായിട്ടു വിഭജിക്കൽ.

യന്ത്രത്തിന്റെ ആവിൎഭാവത്തോടുകൂടി പ്രയത്നവിഭജനം പിന്നെയും സൂക്ഷ്മമായിത്തീൎന്നു. ഓരോ തൊഴിലാളിയും ഇപ്പോൾ മുമ്പത്തെക്കാൾ എത്രയോ ചുരുങ്ങിയ ഒരു ഭാഗം മാത്രമേ ഉൽപാദനവിഷയത്തിൽ നിൎവ്വഹിക്കുന്നുള്ളു. ഇതുനിമിത്തം ഓരോ വ്യവസായത്തിന്റെയും നിരവധി ശാഖകളിൽ തൊഴിലാളികൾക്കു വൈദഗ്ദ്ധ്യവൎദ്ധനയുണ്ടാകുന്നു. ആധുനികകാലത്തു നെയ്ത്തു് എന്ന ഒരേ വ്യവസായത്തെ സംബന്ധിച്ചതന്നെ നൂൽനൂല്പു്, ചായപ്പണി മുതലായ ഓരോ വകപ്പിലും നിരവധി വിദഗ്ദ്ധന്മാരെ കാണാം.

### 5. വ്യവസായങ്ങളുടെ തദ്ദേശപ്രതിഷ്ഠ. (Localisation of industry)

ക്രമേണ ഓരോ വ്യവസായത്തിനും അനുകൂലങ്ങളായ സ്ഥിതിവിശേഷങ്ങളുള്ള ദേശങ്ങളിൽ അതു ദൃഢമൂലമായിത്തീൎന്നു. വ്യവസായങ്ങളുടെ ഈ തദ്ദേശപ്രതിഷ്ഠയ്ക്കു

പ്രശസ്തമായ ഉദാഹരണം ഇംഗ്ലണ്ടിലെ ലാങ്കഷയർ (Lancashire) ആണ്. ചിരകാലമായി പരുത്തിവ്യവസായം ഭൂമിശാസ്ത്രീയാനുകൂല്യങ്ങൾനിമിത്തം അവിടെ സുപ്രതിഷ്ഠിതമായിത്തീൎന്നിരിക്കയാണ്. ഇതിന്റെ ഫലമായി, അനുകൂലസ്ഥിതികളിൽ ചിലത് അനന്തരകാലങ്ങളിൽ മാറിയാലും വ്യവസായം അവിടെത്തന്നെ തുടൎന്നുകൊണ്ടിരിക്കും.

### യന്ത്രംകൊണ്ടുള്ള ഉപയോഗം.

വ്യവസായത്തിന്റെ അഭിവൃദ്ധിയോടുകൂടി യന്ത്രങ്ങളും അഭിവൃദ്ധിപ്പെട്ടുതുടങ്ങി. ആദികാലംമുതല്ക്കു തന്നെ മനുഷ്യൻ വ്യവസായവിഷയത്തിൽ ഉൽപാദനം അധികമാക്കുവാനും, തന്റെ പ്രയത്നഭാരം കുറയ്ക്കുവാനും, ഉൽപാദിതവസ്തുക്കളുടെ മേന്മയെ വൎദ്ധിപ്പിക്കുവാനും വേണ്ട സാമഗ്രികളെ അന്വേഷിച്ചും ആശ്രയിച്ചുംകൊണ്ടേയിരുന്നു. ആവിശക്തി(Steam powor),വിദ്യുച്ഛക്തി (Electricity) എന്നിവയുടെ ഉപയോഗം അപാരമായ അഭിവൃദ്ധിക്കു നിദാനമായിത്തീൎന്നു. പുറമെ അത്ഭുതകരങ്ങളായ അനവധി യന്ത്രങ്ങളുടെ കണ്ടുപിടുത്തം വ്യവസായങ്ങളുടെ ഉൽപാദനക്ഷമതയെ സഹസ്രഗുണം വൎദ്ധിപ്പിച്ചു.

യന്ത്രത്തിന്റെ ഉപയോഗവും തദ്വാരാ വൈദഗ്ദ്ധ്യസിദ്ധിയും വൎദ്ധിച്ചതോടുകൂടി ഭിന്നഭിന്നവ്യവസായങ്ങൾക്കു മദ്ധ്യേയുള്ള ഭിത്തി ക്രമേണ ശകലിതമായിത്തുടങ്ങി. ഇതുനിമിത്തം ഉണ്ടായിട്ടുള്ള ഫലം വ്യവസായവിപരിണാമമാണ് (Inter-convertibility of industries). ഏതെ

കിലും ഒരു വ്യവസായത്തിന്ന് ഉടവു തട്ടിയാൽ തത്തുല്യമായ മറെറതെങ്കിലും വ്യവസായത്തിൽ അതിന്നുപയോഗിച്ച യന്ത്രസാമഗ്രികളെ ഉപയോഗിക്കാം. ഇങ്ങിനെ വാച്ചുനിൎമ്മാണവ്യവസായത്തിന്നു ഹാനി വരുമ്പോൾ അതിലെ യന്ത്രങ്ങളെ തുന്നൽയന്ത്രങ്ങളായൊ, തോക്കുണ്ടാക്കുന്ന യന്ത്രങ്ങളായൊ വലിയ നഷ്ടം കൂടാതെ മാററാവുന്നതാണ്. എന്നാൽ യന്ത്രങ്ങളുടെ വൎദ്ധിച്ച ഉപയോഗം പ്രയത്നവിഷയത്തിൽ അത്യന്തം പ്രധാനമായ പല മാററങ്ങളേയും വരുത്തിയിട്ടുണ്ട്.

### യന്ത്രങ്ങളുടെ ഉപയോഗംകൊണ്ടുള്ള ഗുണങ്ങൾ.

പരിഷ്കൃതങ്ങളായ യന്ത്രങ്ങളും ഉപകരണങ്ങളും ചൈതന്യം വൃഥാ നഷ്ടമാകാതിരിപ്പാൻ ഉപയുക്തമാണ്. തന്റെ ശക്തിയേയും വൈദഗ്ദ്ധ്യത്തേയും ഉത്തമമായ രീതിയിൽ ഉപയോഗിപ്പാൻ അവ മനുഷ്യനെ സഹായിക്കുന്നു. സമയം, ദൂരം, ഗുരുകേന്ദ്രാകൎഷണശക്തി (Gravity) എന്നിവയെ അതിലംഘിപ്പാൻ യന്ത്രങ്ങൾ ഉപയോഗപ്പെടുന്നു. പ്രകൃതിയിൽനിന്നു സ്വാതന്ത്ര്യം സമ്പാദിപ്പാൻ ഇവ വളരെ ഉപകരിക്കുന്നുണ്ട്. എങ്കിലും മനുഷ്യന്നു മനുഷ്യനോടുള്ള അടിമത്തം ഇതുനിമിത്തം വൎദ്ധിക്കുന്നുണ്ടെന്നു പറയാതെ നിവൃത്തിയില്ല. യന്ത്രംകൊണ്ടുള്ള ഗുണങ്ങളെ താഴെ പറയുന്നവിധം വിഭജിക്കാം.

#### 1. പ്രകൃതിയുടെ മേൽ മനുഷ്യനുള്ള ശക്തിയും സ്വാധീനതയും വൎദ്ധിച്ചിരിക്കുന്നു.

ആവിയന്ത്രംകൊണ്ടു ചെയ്യാവുന്ന പ്രവൃത്തികളെ മനുഷ്യപ്രയത്നംകൊണ്ട് ഒരിക്കലും ചെയ്വാൻ കഴികയില്ല.

അനേകായിരം മനുഷ്യരെക്കൊണ്ട് അനേക ശതവഷങ്ങളാൽ ചെയ്യപ്പെടാവുന്ന പ്രവൃത്തികളെ യന്ത്രങ്ങൾകൊണ്ട് എത്രയോ ചുരുങ്ങിയ കാലത്തിലും അധികം നന്നായും ചെയ്യാൻ കഴിഞ്ഞിട്ടുണ്ട്.

2. മനുഷ്യന്റെ കഠിനാദ്ധ്വാനവും ഒരേ പ്രവൃത്തിതന്നെ ആവത്തിക്കുന്നതുകൊണ്ടുള്ള വെറുപ്പും യന്ത്രങ്ങൾമൂലം ഇല്ലാതായിരിക്കുന്നു.

മനുഷ്യജീവിതത്തിന്റെ വൈരസ്യം കാസ്സത്തക്കവിധം കഠിനങ്ങളായ അദ്ധ്വാനങ്ങളിൽനിന്ന് ഇന്നു മോചനം നമുക്കു സിദ്ധിച്ചിട്ടുണ്ട്. പണ്ടു വത്തമാനക്കടലാസ്സുകൾ മടക്കുന്ന ജോലി മനുഷ്യർതന്നെ ചെയ്യേണ്ടിയിരുന്നു. ഇതു് അത്യന്തം 'മുഷിപ്പ്'നായ ഒരു പണിയാണ്. എന്നാൽ ഇപ്പോൾ അച്ചടിയും കടലാസ്സു മടക്കലും യന്ത്രങ്ങൾതന്നെയാണു് ചെയ്യുന്നതു്. ഇങ്ങിനെ സവ്വത്ര യന്ത്രങ്ങൾ അദ്ധ്വാനത്തെ ലഘൂകരിക്കുന്നു.

3. യന്ത്രനിമ്മാണപരിപാലനാദികൾ വൈദഗ്ദ്ധ്യത്തെ വദ്ധിപ്പിക്കയും പ്രയത്നത്തിന്റെ ചലനത്തെ (Mobility) സൌകയ്യപ്പെടുത്തുകയും ചെയ്യുന്നു.

അനേകം ഭാഗങ്ങളുള്ള ഒരു യന്ത്രത്തെ ശരിയായി പ്രവത്തിപ്പിക്കയും കേടുപാടു തീക്കയും ചെയ്യുന്ന ഒരു തൊഴിലാളിക്ക് അധികം നിരീക്ഷണവും ബുദ്ധിശക്തിയും ഉപയോഗപ്പെടുത്തേണ്ടിവരുന്നു. ഒരു യന്ത്രത്തിന്റെ പ്രവത്തനത്തിൽ ദൃഢപരിചയം വന്നിട്ടുള്ള ഒരാൾക്കു മറൊരു യന്ത്രത്തിന്റെ പ്രവത്തനം വേഗത്തിൽ മനസ്സി

ലാക്കാൻ കഴിയും. ഇങ്ങിനെ ഒരു വ്യവസായം വിട്ട മറെറാന്നിലേയ്ക്കു അവന്ന് എളുപ്പത്തിൽ മാറാവുന്നതാണ്.

4. യന്ത്രത്തിന്നു വേഗതയും കൃത്യതയും കൂടും.

കൈകൊണ്ടു മനുഷ്യൻ ചെയ്യുന്ന പ്രവൃത്തികളെ പതിനായിരം മടങ്ങു വേഗത്തിലും വെടിപ്പിലും യന്ത്രം നിവ്വഹിക്കുന്നു. 80,000 പ്രതികഠം പ്രചാരത്തിലുള്ള ഒരു വത്തമാനപത്രം അച്ചടിച്ചശേഷം കൈകൊണ്ടു മടക്കി വരിക്കാക്ക് അയപ്പാൻ തെയ്യാറാക്കുന്നതിന്ന് അനവധി ആളുടെ പ്രയത്നവും വളരെ സമയവും വേണ്ടിവരും. എന്നാൽ ഇന്നത്തെ ഒരു പരിഷ്കരിച്ച അച്ചടിയന്ത്രത്തിന്ന് അത്രയും കടലാസ്സുകഠം അച്ചടിക്കുവാനും മടക്കുവാനുംകൂടി ഒരു മണിക്കൂർ സമയം മതിയാവും.

5. ഉൽപാദനത്തിന്നുള്ള ചെലവു ചുരുങ്ങുകയും ഉൽപാദനം അധികമാവുകയും ചെയ്യുന്നു.

കൊട്ടിയും കയ്യും ഉപയോഗിച്ച് ഇരുമ്പുകമ്പികഠം കൊണ്ടു തൊഴിലാളി ആണിയുണ്ടാക്കിയിരുന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ ഇന്നത്തെ മാതിരി അത്രയധികം ആണികഠം ഉണ്ടാക്കുവാനോ അവയെ ഇത്ര ചുരുങ്ങിയ വിലയ്ക്കു വില്ക്കുവാനോ അന്നു സാധിച്ചിരുന്നില്ല. ഒരു 'തൻ' സാമാനം ഒരു നാഴിക ദൂരം ഒരണ കൂലിക്കു വഹിച്ചുകൊണ്ടുപോകുവാൻ പണ്ടു സാദ്ധ്യമായിരുന്നില്ല.

6. ഉൽപാദിതവസ്തുക്കളുടെ ഐകരൂപ്യം.

കൈകൊണ്ടുണ്ടാക്കിയിട്ടുള്ള രണ്ടു വസ്തുക്കഠ, നിമ്മാണത്തിൽ എത്രതന്നെ നിഷ്കഷ ചെയ്താലും, ഒരുപോ

ലെയിരിക്കുന്നതല്ല. എന്നാൽ ഉൽപാദിതവസ്തുക്കൾക്കു ശരിയായ ഐകരൂപ്യം യന്ത്രംമൂലം സിദ്ധിക്കുന്നു. ഫോർഡ് കാറിൻെറ വില ഇന്നിത്ര കുറയുവാൻ കാരണം അതിൻെറ ഓരോ ഭാഗങ്ങളും യന്ത്രംമൂലം ഏകരൂപത്തിൽ ഉണ്ടാക്കുവാൻ കഴിയുന്നതാണ്. ഫോർഡ് യന്ത്രശാലയിലുണ്ടാക്കുന്ന ഏതു ചക്രവും ഏതു ഫോർഡുകാറിലേക്കും പററും. അതുകൊണ്ട് ഓരോ ഭാഗത്തെ വേറെ വേറെ നിർമ്മിക്കാൻ സൌകര്യമുണ്ട്. ഇങ്ങിനെയുള്ള ഉൽപാദനം അധികമാകുന്തോറും കാറിനു വിലയും ചുരുങ്ങുന്നു.

### യന്ത്രത്തിൻെറ ഉപയോഗംകൊണ്ടുള്ള ദോഷങ്ങൾ.

യന്ത്രംകൊണ്ടു മേൽപറഞ്ഞ ഗുണങ്ങൾ ഉണ്ടെങ്കിലും യന്ത്രോപയോഗംകൊണ്ടുള്ള ദോഷങ്ങളും ചില്ലറയല്ല. അവയിൽ ചിലതു താഴെ കാണിക്കാം:—

1. മനുഷ്യപ്രയത്നത്തെ ഉത്സാരണംചെയ്തു സമുദായത്തിൽ യന്ത്രങ്ങൾ കഷ്ടപ്പാടുണ്ടാക്കുന്നു.

പണ്ട് അനവധി ആളുകൾ ചെയ്യേണ്ടിവന്ന ഒരു പ്രവൃത്തി ഇപ്പോൾ ഒരു യന്ത്രംകൊണ്ടു ചെയ്യാൻ കഴിയും. അതുകൊണ്ടു യന്ത്രപ്രവർത്തനത്തിനുള്ള കുറെപ്പേരൊഴികെ ബാക്കിയുള്ളവരെല്ലാം പ്രവൃത്തിയില്ലാതെ ഉഴലേണ്ടിവരുന്നു. ആധുനികകാലത്തു യന്ത്രത്തിൻെറ ഈ ആക്രമണത്തിനു മിക്ക വ്യവസായങ്ങളും അധീനമായിരിക്കുന്നു. യന്ത്രക്കലപ്പ അനേകം കർഷകന്മാർക്കു കഞ്ഞിയില്ലാതാക്കി. നെയ്ത്തുയന്ത്രം കൈത്തറിക്കാരൻെറ പിഴപ്പു മുടക്കി. ആവിക്കപ്പൽ മുക്കുവൻെറ കാര്യം 'പൊക്ക'മാക്കി.

മോട്ടോർബസ്സുകളും കുതിരവണ്ടിക്കാരുടെ ഉപജീവനത്തെ വിഘനിച്ചു. രണ്ടു നൂററാണ്ടുകളോളം ഈ സംഗതി ഇങ്ങിനെതന്നെ തുടൎന്നുവന്നതുകൊണ്ടുള്ള ഫലമായി ദാരിദ്ര്യത്തിന്റെ മുറവിളി ആശാമുഖങ്ങളെയെല്ലാം മുഖരിതമാക്കിയിരിക്കുന്നു. ഒരണയിൽ കുറഞ്ഞ വിലയ്ക്കു വാങ്ങാവുന്ന മൂന്നു റാത്തൽ കല്ക്കരിയിൽനിന്നു സിദ്ധിക്കുന്ന ഒരശ്വശക്തി(Horse power)കൊണ്ടു് ഇരുപതു മനുഷ്യരുടെ പ്രവൃത്തി സാധിക്കാമെന്നു വന്നാൽ മേൽപറഞ്ഞതിലെന്താണത്ഭുതപ്പെടുവാനുള്ളതു്?

2. കൈവേലയിൽ വിദഗ്ദ്ധരായിരുന്ന തൊഴിലാളികളിപ്പോൾ വെറും യന്ത്രപ്രവൎത്തകരായിത്തീൎന്നിരിക്കുന്നു.

പണ്ടത്തെ കൈവേലക്കാർ സ്വേച്ഛാനുസൃതം ഉൽപാദിതവസ്തുക്കളിൽ വരുത്തിയിരുന്ന വൈചിത്ര്യവും ഭംഗിയും തീരെ നഷ്ടപ്പെട്ടിരിക്കുന്നു. പിതൃപുത്രപരമ്പരയാ നിലനിന്നുവന്ന ഈ വിശിഷ്ടങ്ങളൊന്നും യന്ത്രത്തിന്റെ ആവിർഭാവത്തോടുകൂടി നഷ്ടമായി. അത്തരം തൊഴിൽക്കാരെല്ലാം നിൎജ്ജീവയന്ത്രങ്ങളുടെ പരിചാരകന്മാർ മാത്രമായി.

3. യന്ത്രംകൊണ്ടുള്ള പ്രവൃത്തി എപ്പോഴും കൈവേലയേക്കാൾ മേത്തരവും സുന്ദരവും ആയിരിക്കയില്ല.

ഓരോ ആവശ്യത്തിന്നും അവസരത്തിന്നും പററിയ വിധം വൈചിത്ര്യവും ഭംഗിയും വരുത്തി കൈവേലക്കാരന്നു സാധനങ്ങൾ ഉണ്ടാക്കാം. ഇതു യന്ത്രത്തിന്നു സാധിക്കയില്ല. ചിലപ്പോൾ കൈകൊണ്ടുണ്ടാക്കിയ പല

ത്ഥങ്ങൾക്ക യന്ത്രനിമ്മിതങ്ങളെക്കാൾ ഉറപ്പും സ്ഥായിത്വവും കൂടും. എന്നാൽ വിവിധരീതിയിലുള്ള സാധനങ്ങളുടെ ഉൽപാദനം വദ്ധിക്കയും വില ചുരുങ്ങുകയും ചെയ്തിരിക്കയാൽ ആരും മേൽപറഞ്ഞ സംഗതികളെക്കുറിച്ച നിർബ്ബന്ധമുള്ളവരായിക്കാണപ്പെടുന്നില്ല.

ഇനി പ്രയത്നവിഭജനംകൊണ്ടുള്ള ഗുണദോഷങ്ങളെ നിരൂപിക്കാം:—

ഗുണങ്ങൾ.

1. ഉൽപാദനം അധികമാകയും വില ചുരുങ്ങുകയും ചെയ്യും.

2. യന്ത്രത്തിൻെറ വിപുലമായ ഉപയോഗം.

3. ഉൽപാദിതവസ്തുക്കളുടെ മേന്മ.

4. മൂലധനത്തിൻെറ ചോദനം, ഉപയോഗം എന്നിവയും സംഘടനാസാമത്ഥ്യം, പുതിയ കണ്ടുപിടുത്തം എന്നിവയും വദ്ധിക്കൽ.

5. തൊഴിലുകളുടെ വൈവിദ്ധ്യവും വൈപുല്യവും.

6. പുതിയ പദാത്ഥങ്ങളുടേയും പുതിയ രീതികളുടേയും കണ്ടുപിടുത്തം.

7 സമയം, സാമഗ്രികൾ എന്നിവ അധികം കൂടാതെ കഴിക്കൽ.

മേൽപറഞ്ഞതെല്ലാം പ്രയത്നത്തെ സംബന്ധിക്കുന്ന ഗുണങ്ങളാണ്. ഇനി പ്രയത്നക്കാരനു പ്രയത്നവിഭജനത്താൽ സിദ്ധിക്കുന്ന ഗുണങ്ങളെ വിവരിക്കാം.

1 വൈദഗ്ദ്ധ്യവർദ്ധന—ഒരേ പ്രവൃത്തിതന്നെ ആവർത്തിക്കുവാൻ ഇടയാക്കുന്നതുകൊണ്ടാണ് ഇതു സിദ്ധിക്കുന്നത്.

2 തൊഴിൽ ശീലിക്കുവാനുള്ള സമയം, അദ്ധ്വാനം എന്നിവയുടെ കുറവ്.

3 പ്രയത്നം അതിക്ലേശകരമല്ലാതാകൽ.

4 ഗവേഷണവാസനയും സാമർത്ഥ്യവും വർദ്ധിക്കൽ.

5 പ്രാപ്തിക്കനുസരിച്ചുള്ള പ്രവൃത്തിയിൽ ഏർപ്പെടാനുള്ള കഴിവ്.

6 ഒരു തൊഴിലിൽനിന്നു മറ്റൊന്നിലേയ്ക്കു മാറുവാനുള്ള സൌകര്യം.

7 പ്രയത്നത്തിന്റെ തദ്ദേശപ്രതിഷ്ഠിതത്വം.

8 പ്രവൃത്തിസമയത്തിന്റെ ചുരുക്കം.

എന്നാൽ പ്രയത്നവിഭജനത്തിനു ചില ദോഷങ്ങളും ഇല്ലാതില്ല. അവയിൽ മുഖ്യങ്ങൾ മൂന്നാണ്. 1 തൊഴിലാളിക്കുള്ള ബാദ്ധ്യതാബോധത്തിന്റെയും മുഴുവൻ പദാർത്ഥത്തിന്റെ നിർമ്മിതിയിലുള്ള വൈദഗ്ദ്ധ്യത്തിന്റെയും കുറവ്. 2 ഒരേ പ്രവൃത്തിയെ സദാ ആവർത്തിക്കുന്നതുകൊണ്ടുള്ള 'മുഷിച്ചൽ'. 3 ഒരു പ്രവൃത്തി വിട്ടു മറ്റൊന്നിലേയ്ക്കു പോകുവാനുള്ള തടസ്സം. ഒരു വ്യവസായത്തിന്റെ ഒരേ ശാഖയിൽ ചിരകാലം പ്രവൃത്തിയെടുത്ത തൊഴിലാളിക്ക് അതു വിട്ടു മറ്റൊരു വ്യവസായത്തിലേയ്ക്കു പ്രവേശിപ്പാൻ കഴിവില്ലാതെ വരുന്നു.



# മൂലധനം: അതിൻെറ പരിണാമങ്ങളും വിഭാഗങ്ങളും.

## IX

പ്രകൃതിയിൽനിന്നു നേരിട്ടു കിട്ടുന്ന സാധനങ്ങളെ ഭക്ഷിച്ചുപജീവിച്ചുവന്ന ആദിമമനുഷ്യനു മൂലധനമെന്നു പറയത്തക്ക യാതൊന്നുമുണ്ടായിരുന്നില്ല. ഒരിക്കൽ ശേഖരിച്ച ആഹാരം ഭാവിയിലെ ഉപയോഗത്തിനു കരുതിവെയ്ക്കുക എന്നൊരു സമ്പ്രദായവും ആയാൾക്കുണ്ടായിരുന്നില്ല. ക്രമേണ ആ മനുഷ്യനു, ചില ഉപകരണങ്ങളുടെ സഹായമുണ്ടായാൽ ആഹാരസമ്പാദനം കുറേക്കൂടി സുകരമായിത്തീരുമെന്നനുഭവപ്പെട്ടു. ഇതു മുന്നോട്ടുള്ള ഒരടിയാണു്. ഇങ്ങിനത്തെ ഉപകരണങ്ങൾ അദ്ധ്വാനത്തിൻെറ ഫലവുമത്രെ. പരിഷ്കാരം വർദ്ധിക്കയും മനുഷ്യൻെറ ആവശ്യങ്ങൾ അധികമാകയും ചെയ്തതോടുകൂടി ആദിമമനുഷ്യൻെറ സാധനസാമഗ്രികളൊന്നും മതിയാവാതെ വന്നു. അവയ്ക്കു പകരം അസംഖ്യേയങ്ങളായ നൂതനപരിഷ്കൃതോപകരണങ്ങൾ നടപ്പിലായി. പുരാതനകാലത്തു് ഉൽപാദനം കേവലം സ്വാത്മപരമായിരുന്നു. ഇന്നു് ഒരു സമുദായത്തിൻെറ ഉൽപാദനം ലോകത്തെ ഒട്ടാകെ ബാധിക്കുന്ന ഒരു വമ്പിച്ച കാര്യമാണു്. ശാസ്ത്രീയമായ കണ്ടുപിടുത്തങ്ങളും യന്ത്രങ്ങളുടെ ആവിർഭാവവും മററുംകൊണ്ടു് ഉപലക്ഷിതമായ വ്യാവസായികപരിവർത്തനമാണു് ആധുനികകാലത്തിൻെറ പ്രാരംഭത്തെ കുറിക്കുന്നതു്.

നാടൻകൃഷിക്കാരന്റെ ചെറിയ കൈക്കോട്ടു മുതൽ ശാസ്ത്രജ്ഞന്റെ യന്ത്രക്കലപ്പ വരെയുള്ള ഉൽപാദനോപകരണങ്ങളെല്ലാം പൂൎവ്വപ്രയത്നങ്ങളുടെ ഫലവും ധനം ഉൽപാദിപ്പിക്കാൻ ഉപയുക്തവും ആകയാൽ അവയെ മൂലധനമെന്നു വിളിക്കാം. ഇവ ക്ഷേത്രത്തിൽനിന്നും ഭിന്നമാണല്ലോ. മററു ധനത്തെ ഉൽപാദിപ്പിക്കുവാൻ ഉപകരിക്കുന്നതും ക്ഷേത്രത്തിൽനിന്നു വ്യതിരിക്തവും ആയ ധനത്തെ, അതു സമുദായത്തിന്റെയോ വ്യക്തിയുടേയോ ആയ്ക്കൊള്ളട്ടെ, മൂലധനമെന്നു പറയാം. ഈ നിൎവ്വചനം അനുസരിച്ചു നോക്കുമ്പോൾ മൂലധനത്തിന്റെ രൂപങ്ങൾ അനന്തങ്ങളാണെന്നു കാണാം. വ്യവസായത്തിൽ മൂലധനത്തിന്റെ ഉപയോഗത്തിനും പ്രയോജനങ്ങൾക്കും അവധിയില്ല.

ആദായം ഉണ്ടാക്കുമെന്നു പ്രതീക്ഷിക്കാവുന്നതും ക്ഷേത്രം ഒഴികെയുള്ളതും ആയ എല്ലാവിധം ധനങ്ങളും മൂലധനമാണെന്നാണു് ചിലരുടെ പക്ഷം. എന്നാൽ ഇതു സൂക്ഷ്മത്തിൽ മുൻപറഞ്ഞ പക്ഷത്തിൽനിന്നു ഭിന്നമല്ല. ധനത്തെ ഉൽപാദനത്തിനു് ഉപയോഗിക്കേണമെങ്കിൽ അതിൽനിന്നു ധനത്തിന്റെ ഉടമസ്ഥനു് ആദായം കിട്ടുമെന്നുള്ള ദൃഢപ്രതീക്ഷ അപരിഹാൎയ്യമാണല്ലോ. ഉൽപാദകൻ (Producer) മൂലധനത്തെ ഒരു ഉൽപാദനോപകരണമായി ഗണിക്കുന്നു. ധനവാനാകട്ടെ അതിനെ ആദായത്തിനു് ഒരു മാൎഗ്ഗമായിട്ടാണു കണക്കാക്കുന്നതു്. ഇതാണു മേൽപറഞ്ഞ പക്ഷാന്തരത്തിനു കാരണം. ഉൽപാദനത്തിനുള്ള ഒരുപകരണമാണെന്നുള്ളതു മൂലധനത്തിന്റെ സ്വഭ

ജസ്വഭാവം (Native characteristic) ആകുന്നു. ആദായത്തിനുള്ള മാറ്റമാണെന്നുള്ളതു് അതിന്റെ ആൎജ്ജിതസ്വഭാവവും (Acquired characteristic) ആകുന്നു.

## മൂലധനവും പണവും.

മൂലധനം എന്നു കേട്ട ഉടനെ പണമാണു് ഓൎമ്മയിൽ വരുന്നതു്. എന്നാൽ മൂലധനം പണം മാത്രമാണെന്നു കരുതുന്നതു തെറ്റാണു്. ചിലപ്പോൾ പണം മൂലധനമല്ലാതെയും വരാം. ഉൽപാദനാവശ്യങ്ങൾക്കു് ഉപയോഗിക്കുന്ന പണം മൂലധനംതന്നെ. എന്നാൽ സുഖസാമഗ്രികൾ വാങ്ങാൻ ഉപയോഗിക്കുന്നതും അതിനുവേണ്ടി കൂട്ടിവെക്കുന്നതും ആയ പണം മൂലധനമല്ല. അതിനെ വെറും ധനം എന്നു മാത്രമേ പറഞ്ഞുകൂട്ടൂ. പണമല്ലാത്ത വസ്തുക്കളും മൂലധനമാവും. ഒരു കമ്പനിവകയായുള്ള എടുപ്പുകൾ, ആപ്പീസ്സ സാമാനങ്ങൾ, യന്ത്രങ്ങൾ, വാഹനങ്ങൾ മുതലായവ അതിന്റെ മൂലധനമാണു്. എല്ലാ പണവും ധനമാണു്. എന്നാൽ എല്ലാ പണവും മൂലധനമാകുന്നതല്ല. ഇപ്രകാരംതന്നെ എല്ലാ മൂലധനവും ധനംതന്നെ; എന്നാൽ എല്ലാ ധനവും മൂലധനമല്ല. ഇതിൽനിന്നു തെളിയുന്നതു ധനോൽപാദനത്തിനുപയുക്തമായ പണത്തേയോ ധനത്തേയോ മാത്രമേ മൂലധനം എന്നു പറവാൻ പാടുള്ളൂ എന്നാണു്.

## മൂലധനത്തിന്റെ ഉപയോഗങ്ങൾ.

ഉൽപാദകപ്രയത്ന(Productive labour)ത്തിന്റെ പ്രഥമാവശ്യങ്ങളെ പൂരണംചെയ്യാൻ ഉദ്ദേശിക്കപ്പെടുന്ന സൎവ്വവസ്തുക്കളും മൂലധനമാണെന്നു ജെ. എസ്. മിൽ

പറയുന്നു. മൂലധനത്തിൽ അന്തർഭവിക്കുന്ന പ്രധാനതത്വം 'ഭാവിപ്രതീക്ഷ'യാണെന്നാണ് പ്രഫസർ മാക്ഗ്രിഗർ (Professor Macgregor) അഭിപ്രായപ്പെടുന്നതു്. മൂലധനത്തിന്റെ മുഖ്യമായ ഉപയോഗം അതിന്റെ വിനിയോഗമാണ്. ഉൽപാദനത്തെ പലവിധത്തിലും ഇതു സഹായിക്കുന്നുണ്ടു്. മൂലധനത്തിന്റെ ഉപയോഗത്തെയും വ്യാപാരങ്ങളേയും താഴെ പ്രദർശിപ്പിക്കാം:—

1 പ്രയത്നക്കാർക്കു ഭക്ഷണം, വസ്ത്രം, ഭവനം മുതലായി ഉപജീവനത്തിന്നാവശ്യമായ സാധനങ്ങളെ കൊടുക്കുക. അവരുടെ പ്രയത്നത്തിന്റെ ഫലം ഉത്ഭവിച്ചു തുടങ്ങുന്നതുവരെ അവരുടെ അഹർവൃത്തിക്കു വേണ്ടതു നല്കുന്നതു മൂലധനത്തിന്റെ വ്യാപാരങ്ങളിൽ ഒന്നാണ്.

2 ഉൽപാദനത്തിന്നാവശ്യമായ സാധനസാമഗ്രികളെ പ്രദാനം ചെയ്ക. ഇതു് ഇക്കാലത്തു് അത്യന്താവശ്യമാണ്.

8 അസംസ്കൃതപദാർത്ഥങ്ങളെയോ അർദ്ധസംസ്കൃതപദാർത്ഥങ്ങളെയോ ശേഖരിച്ചുകൊടുക്കുക.

മൂലധനത്തിന്നു പല രൂപങ്ങളുമുണ്ടു്. അവയിൽ പ്രധാനമായവയെ താഴെ വിവരിക്കാം:—

1 വ്യക്തിപരവും, സാമുദായികവും, ദേശീയവും ആയ മൂലധനങ്ങൾ.

വ്യക്തിപരമൂലധനം എന്നതു് ഒരു വ്യക്തിയുടെ സ്വന്തമായ ധനമാണ്. ഒരാളുടെ വീട്, അതിലെ സാമാനങ്ങൾ മുതലായവ ഈ വകുപ്പിൽ പെടും. പാതകൾ,

പാലങ്ങൾ, കെട്ടിടങ്ങൾ മുതലായവ സാമുദായികധനമാണ്. ഒരു ദേശത്തിലെ വ്യക്തിപരവും സാമുദായികവും ആയ മൂലധനങ്ങളുടെ സമാഹാരമാണ് ദേശീയമൂലധനം.

## 2 ഭൌതികവും അഭൌതികവും ആയ മൂലധനങ്ങൾ.

ഭൌതികമായ മൂലധനം ഒരു സ്വരൂപത്തോടു കൂടിയതും ഒരാളിൽ നിന്നു മറ്റൊരാളിലേയ്ക്കു കൈമാററം ചെയ്യാൻ സാധിക്കുന്നതും ആണ്. കൃഷകന്റെ ആയുധങ്ങൾ, വാഹനങ്ങൾ മുതലായവ ഭൌതികമൂലധനങ്ങളാണ്. ഒരു വ്യക്തിയുടെ വൈദഗ്ദ്ധ്യം, സംസ്കാരം, ശീലം, ചൈതന്യം മുതലായി ഉൽപാദനത്തിനു പ്രയോജകീഭവിക്കുന്ന ഗുണങ്ങൾക്ക് അഭൌതികമൂലധനമെന്നു പറയുന്നു. ഇവയെ കൈമാററം ചെയ്യാൻ സാധിക്കയില്ല.

## 3 ഉൽപാദനമൂലധനവും വിനിയോഗമൂലധനവും.

ആയുധങ്ങൾ, യന്ത്രങ്ങൾ മുതലായി ഉൽപാദനത്തിനുപയോഗിക്കുന്ന മൂലധനമാണ് ഉൽപാദനമൂലധനം(Production Capital). മനുഷ്യന്റെ ആവശ്യങ്ങളെ നേരിട്ടു തൃപ്തിപ്പെടുത്തുന്ന പദാർത്ഥങ്ങളെല്ലാം വിനിയോഗമൂലധനം(Consumption Capital) അത്രെ.

## 4. സ്ഥിരവും ചലവും ആയ മൂലധനം.

## (Fixed and circulating capital)

ഉൽപാദനത്തിൽ ഒരു പ്രാവശ്യം മാത്രം ഉപയോഗമുള്ളതാണ് ചലമായ മൂലധനം. അസംസ്കൃതപദാർത്ഥങ്ങൾ, വിത്തുകൾ, വിറക്, കൂലിയായി കൊടുക്കുന്ന

പണം എന്നിവ ചലമായ മൂലധനമാണു്. ഇവ ഉപയോഗത്തോടുകൂടി നശിക്കയും ഉൽപാദിതപദാൎത്ഥത്തിന്റെ വിലയിൽ കടന്നുകൂടുകയും ചെയ്യുന്നു. സ്ഥിരമായ മൂലധനം കുറെയധികം നിലനില്ക്കുന്നു. അതു് ഉൽപാദനത്തിൽ ഒന്നിലധികം പ്രാവശ്യം ഉപയോഗിക്കാം. എടുപ്പുകൾ, യന്ത്രങ്ങൾ, ആപ്പീസ്സുസാമാനങ്ങൾ മുതലായവ സ്ഥിരമൂലധനങ്ങൾക്കു് ഉദാഹരണമാണു്.

5. നിലീനവും നിൎമ്മുക്തവും ആയ മൂലധനങ്ങൾ.

(Sunk and free capital)

മറ്റൊന്നിനും ഉപയോഗിപ്പാൻ പാടില്ലാത്ത ഒരു രൂപത്തിൽ, അതായതു മാറ്റുവാനോ വീണ്ടെടുക്കുവാനോ തരമില്ലാത്ത ഒരവസ്ഥയിൽ, ഇരിക്കുന്ന മൂലധനമാണു് നിലീനമൂലധനം (Sunk capital). ജലസേചനപദ്ധതികൾ, തുരങ്കങ്ങൾ എന്നിവയിൽ ഇറക്കിയിട്ടുള്ള മൂലധനം ഇത്തരത്തിലുള്ളതാണു്. മററു വ്യവസായങ്ങൾക്കു് ഉപയോഗിക്കാവുന്നതും മാറ്റുവാൻ സാധിക്കുന്നതും ആയ മൂലധനത്തെ നിൎമ്മുക്തം (Free, floating or unspecialised) എന്നു വിളിക്കുന്നു.

6. പ്രതിഫലപ്രയുക്തവും സഹായകവും ആയ മൂലധനങ്ങൾ.

(Remuneratory and Auxiliary Capital)

ഉൽപാദനത്തിൽ ഏൎപ്പെട്ടിട്ടുള്ള പ്രയത്നത്തിനു പ്രതിഫലം നല്കുവാൻ ഉപയോഗിക്കപ്പെടുന്ന മൂലധനത്തെ പ്രതിഫലപ്രയുക്തം എന്നു പറയുന്നു. ഉൽപാദന

ത്തിൽ പ്രയത്നത്തിന്നു സഹായകമായ മററു മൂലധന ത്തെയെല്ലാം സഹായകമൂലധനമെന്നും പറഞ്ഞുവരുന്നു. യന്ത്രങ്ങൾ, ആയുധങ്ങൾ മുതലായവയൊക്കെ സഹായകമൂലധനമാണു്. ഏതു വ്യവസായത്തിലും പ്രതിഫലപ്രയുക്തവും സഹായകവും ആയ മൂലധനം ഒത്തുചേരേണ്ടതാവശ്യമാണു്. എന്നാൽ ഇവ ഏതു തോതിൽ ചേരേണമെന്നുള്ളതു് വ്യവസായത്തിന്റെ സ്വഭാവം, കണ്ടുപിടുത്തങ്ങളുടെ സ്ഥിതി, മൂലധനത്തിന്റെയും പ്രയത്നത്തിന്റെയും പരസ്പരബന്ധം എന്നീ സംഗതികളെ ആശ്രയിച്ചിരിക്കുന്നു.

### 7. ആദായകരമൂലധനം.
### (Lucrative capital)

പണത്തിന്റെ രൂപത്തിലുള്ള ആദായം ഉടമസ്ഥനു നല്കുന്നതുകൊണ്ടാണു് ഇതിനെ ആദായകരമൂലധനമെന്നു വിളിക്കുന്നതു്.

### 8. ഋണപ്രദാനോപയുക്തമായ മൂലധനം.
### (Loanable capital)

ഉൽപാദനാവശ്യങ്ങൾക്കുവേണ്ടി കടം കൊടുപ്പാൻ പാററിയ രൂപത്തിലുള്ള മൂലധനമാണിതു്. ഇതിന്നു പ്രശസ്തമായ ഉദാഹരണം പണംതന്നെ.

### മൂലധനത്തിന്റെ ഉൽപാദനവും വൃദ്ധിയും.

ക്ഷേത്രം, പ്രയത്നം എന്നിവ സ്വാഭാവികങ്ങളായ അതായതു പ്രകൃത്യാ ഉള്ള ഉൽപാദനോപകരണങ്ങളാണു്. ഇവയുടെ സഹകരണം കൊണ്ടു സിദ്ധിക്കുന്നതാണു്

മൂലധനം. എന്നാൽ ഏതെങ്കിലും ഒരു രൂപത്തിലുള്ള മൂലധനം അത്യം ഇല്ലാതെ ഉൽപാദനം സുശകമായിരിക്കയില്ല. പുരാതനകാലത്തു മനുഷ്യൻ ഉൽപാദിതവസ്തുക്കളിൽ ആവശ്യങ്ങളെല്ലാം കഴിച്ച് ബാക്കിയുള്ളവയെ പിന്നീടുള്ള ഉൽപാദനത്തിനു മൂലധനമായി സൂക്ഷിച്ചു. കൃഷകൻ എല്ലാ ചെലവുകളും കഴിച്ചു ബാക്കിയുള്ള നെല്ലിനെയും മററും വിത്തിനുവേണ്ടി അന്നു സൂക്ഷിച്ചുവന്നു. എന്നാൽ ഇന്നു കൂലിവേലക്കാക്കും മററും പണത്തിൻെറ രൂപത്തിൽ പ്രതിഫലം കൊടുക്കയാണ് ചെയ്യുന്നതു്. ജനങ്ങളുടെ വക്കൽ ചെലവു കഴിച്ച് അവശേഷിക്കുന്ന ധനത്തെ പണത്തിൻെറ രൂപത്തിലാക്കി അവർ ബാങ്കുകളിൽ അടച്ചുവരികയാണ് ഇന്നത്തെ പതിവ്. കാലം കഴിയുംതോറും ഇങ്ങിനെ അടയ്ക്കുന്ന സംഖ്യ വദ്ധിക്കുമെന്ന് ഇന്നത്തെ പരിഷ്കൃതമനുഷ്യക്കറിയാം. ഇങ്ങിനെ ദീഗ്ഘകാലത്തേയ്ക്കു ബാങ്കിൽ നിത്തുന്ന പണത്തിൽനിന്ന് അതിൻെറ ഉടമസ്ഥനു കൃപ്തമായ ആദായം കിട്ടിത്തുടങ്ങും. ബാങ്കുകാർ ആ പണത്തെ മറ്റുൽപാദകന്മാക്കു കടം കൊടുക്കുന്നു. ഇതുനിമിത്തം ബാങ്കിൽ പണം നിക്ഷേപിക്കുന്ന ആളുടെ മൂലധനം ഒരേ സമയത്തുതന്നെ ആദായകരമായും ഒരുൽപാദനോപകരണമായും തീരുന്നു. ഉൽപാദിതമായ ധനത്തിൽ വിനിയോഗം കഴിച്ചു ബാക്കിയുള്ളതിനെ കരുതിവെക്കുന്നതത്രെ മൂലധനം. ഇങ്ങിനെ സംഭവിക്കണമെങ്കിൽ വിനിയോഗത്തിന് ആവശ്യമായതിലധികം ഉൽപാദനം ഉണ്ടാവുകയോ ആവശ്യപൂരണത്തിനു വേണ്ടതിൽ കുറഞ്ഞു വിനിയോഗിക്കുകയോ ചെയ്യേണ്ടി

യിരിക്കുന്നു. ചുരുക്കത്തിൽ മൂലധനത്തിന്റെ ശേഖരണം, ആവശ്യം കഴിച്ചു വല്ലതും കരുതുവാനുള്ള ത്രാണിയേയും അതിന്നുള്ള ഇച്ഛയേയും ആശ്രയിച്ചിരിക്കുന്നു. ഉൽപാദനം അധികവും വിനിയോഗം ചുരുക്കവും ആയാൽ വല്ലതും മാറ്റിയിലേച്ചു കരുതിവെയ്ക്കുന്നതിന്നു ത്രാണിയുണ്ടാകുന്നു. എന്നാൽ അങ്ങിനെ കരുതിവെയ്ക്കുന്നതിന്നുള്ള ഇച്ഛ വ്യക്തിഗതമായ ഒന്നാണ്.

മൂലധനം കരുതിവെയ്ക്കുന്നതിന്നുള്ള പ്രേരണകൾ.

1. തനിക്കും തന്റെ കുടുംബത്തിന്നും അഹർവൃത്തിക്കു വേണ്ട വക സംഭരിക്കുവാനുള്ള ആഗ്രഹം.

2. സാമുദായികമായ നിലയും വിലയും സ്വാധീനശക്തിയും ആർജ്ജിക്കാനുള്ള മോഹം. ധനത്തെ സമുദായം ബഹുമാനിക്കുന്ന കാലം വരെ—ധനത്തിന്നു സമുദായത്തിൽ സ്വാധീനശക്തിയുള്ള കാലം വരെ—ഈ മോഹം ഉണ്ടായിക്കൊണ്ടിരിക്കും. ഇതു പാശ്ചാത്യരാജ്യങ്ങളിലാണ് അധികം പ്രകടമായിരിക്കുന്നത്.

3. വ്യവസായങ്ങളിൽ വിജയം നേടുവാനുള്ള മോഹം.

4. പലിശ കിട്ടുവാൻവേണ്ടി വിനിയോഗത്തെ വീട്ടിവെയ്ക്കുവാനുള്ള ആഗ്രഹം. പലിശയുടെ നിരക്കു വർദ്ധിക്കുന്തോറും ധനം കൂട്ടിവെയ്ക്കുവാൻ ആഗ്രഹം ഉണ്ടാവുന്നു.

5. ചെലവു കുറയ്ക്കുവാനുള്ള മോഹം. ചില ആളുകൾ പ്രകൃത്യാ ചെലവു ചുരുക്കുന്നതിൽ അഭിവാഞ്ഛയുള്ളവരാണ്. മറ്റു ചിലർ വലിയ ആലോചനയൊന്നും കൂടാതെ ധാരാളം ചെലവാക്കുന്നു. ഇവരിൽ ആദ്യം പറ

ത്തവർ രണ്ടാമത്തെ കൂട്ടരേക്കാൾ ധനം കരുതുന്ന ശീല മുള്ളവരാണു്.

സമാധാനവും രക്ഷയും ഉള്ള രാജ്യത്തു മാത്രമേ മൂലധനം കരുതിവെയ്ക്കുന്നതിന്നു ജനങ്ങൾക്കു പ്രേരണയുണ്ടാകയുള്ളു. മൂലധനത്തിന്റെ വൎദ്ധനയോടുകൂടി വ്യവസായാഭിവൃദ്ധിയും തദ്വാരാ പരിഷ്കാരപുരോഗതിയും സംഭവിക്കുന്നു.

ഇക്കാലത്തു് ധനം സമ്പാദിക്കുന്നതിന്നു് ഇൻഷ്യുറൻസ് (ജീവരക്ഷാധന)കമ്പനികൾ സഹായിക്കുന്നുണ്ടു്. ഭാവിയിലേയ്ക്കു തന്റെ കുടുംബത്തിന്നു വേണ്ടതു കരുതുന്നതിന്നും തന്റെ അകാലനാശത്തിൽനിന്നു കുടുംബത്തെ രക്ഷിക്കുന്നതിന്നും പ്രയത്നക്കാരന്നു് ഇത്തരം കമ്പനികൾ സൌകര്യം നല്കുന്നുണ്ടു്. ഇങ്ങിനെ പ്രയത്നക്കാരും മറ്റും അടയ്ക്കുന്ന പണത്തെ ഈ കമ്പനികൾ വ്യവസായവാണിജ്യാദികളിൽ ഇറക്കുകയും അതു സമുദായത്തിന്നൊട്ടാകെ ഗുണകരമായിത്തീരുകയും ചെയ്യുന്നു. ഇങ്ങിനെ വ്യവസായവാണിജ്യാദികൾക്കു ധനസഹായം ചെയ്യുന്നതിൽനിന്നു കമ്പനിക്കു നല്ല ആദായം കിട്ടുകയും അതു കമ്പനിയുടെ സാമ്പത്തികസ്ഥിതിയെ ദൃഢീകരിക്കയും ചെയ്യുന്നു. അടയ്ക്കേണ്ട പ്രീമിയ (Premium) ത്തിന്റെ തോതു ചുരുക്കുകയും ലാഭം വീതിച്ചു കൊടുക്കുകയും ചെയ്തു് ഇത്തരം കമ്പനികൾ അധികമധികം ആളുകളെ അവയിൽ പണം അടയ്ക്കുവാൻ ആകർഷിക്കുന്നു. ഇങ്ങിനെ ഈ ജീവരക്ഷാധനക്കമ്പനികൾ ആധുനികസമുദായത്തിൽ മൂലധനാഭിവൎദ്ധനയ്ക്കു പ്രേരകമായ വലിയ ശക്തികളായിത്തീൎന്നിരിക്കുന്നു.

———

# ഉൽപാദനവും സംഘടനയും.

## X

ക്ഷേത്രം, പ്രയത്നം എന്നീ ഉൽപാദനോപകരണങ്ങൾക്ക മൂലധനത്തിന്റെ ആവശ്യം അനുപേക്ഷ്യമാണെന്നു പറഞ്ഞുവല്ലോ. ഉൽപാദനം അതിന്റെ ശൈശവത്തെ അതിക്രമിച്ചു വളരുന്തോറും 'സംഘടന' (Organi-sation) എന്ന നാലാമത്തെ ഉപകരണത്തിന്റെ സഹായംകൂടെ ആവശ്യമായ് വരുന്നു. മററു മൂന്ന് ഉപകരണങ്ങളും സ്വാധീനമായ ഒരാൾക്കുകൂടി അല്പമെങ്കിലും സംഘടന കൂടാതെ കഴികയില്ല. ഉൽപാദനോപകരണങ്ങളെ ഉചിതമായ രീതിയിലും തക്ക സമയത്തും കൂട്ടിയിണക്കേണ്ടതു് ആയാൾക്കും കഴിച്ചുകൂടാൻ പാടില്ലാത്തതാണ്. അതുകൊണ്ട് ഉൽപാദനത്തിന്റെ ശൈശവദശയിലും അല്പമൊരു സംഘടന ആവശ്യമാണെന്നു വരുന്നു. എന്നാൽ സംഘടനയുടെ ആവശ്യം ഏററവും അധികമാകുന്നതു്, ഉൽപാദനോപകരണങ്ങളിൽ ഓരോന്നും ഓരോത്തരുടെ വകയിലൊ ഭിന്നഭിന്നസ്ഥലങ്ങളിലോ സ്ഥിതിചെയ്യുമ്പോഴാണ്. സംഘടകൻ (Organiser) ഇവയെല്ലാം ഒന്നിച്ചു കൊണ്ടുവന്നു കൂട്ടിയിണക്കി ഉൽപാദനത്തിൽ വിനിയോഗിക്കയും ഓരോ ഉപകരണത്തിന്റെ വിനിയോഗത്തിനും തക്ക പ്രതിഫലം സിദ്ധിക്കുന്ന കാര്യത്തിൽ ശ്രദ്ധിക്കയും ചെയ്യുന്നു. ഉൽപാദനോപകരണങ്ങൾ തമ്മിൽ സഹകരിക്കാഞ്ഞാൽ അവകൊണ്ടു ഗണ്യ

മായ യാതൊന്നും സാധിക്കയില്ല. ശരിയായ സംഘടന
കൊണ്ടു് ഉൽപാദനോപകരണങ്ങളെ യഥോചിതം കൂട്ടി
യിണക്കി വ്യാപാരോന്മുഖമാക്കിയാൽ മാത്രമേ ഉൽപാദ
നം ഉൽകൎഷത്തെ പ്രാപിക്കൂ. ഈ ഉപകരണങ്ങളെ ഇ
ങ്ങിനെ കൂട്ടിയിണക്കുന്നതുകൊണ്ടു ചിലപ്പോൾ സംഭവി
ക്കാവുന്ന നഷ്ടം (Risk) സഹിപ്പാനുള്ള സന്നദ്ധതയും
സംഘടകനുണ്ടായിരിക്കണം. ശരിയായ സംഘടനയ്ക്കു്
അവശ്യം ആവശ്യമായ കൃത്യങ്ങളെല്ലാം നിൎവ്വഹിക്കുന്നതു്
ഒരാളാണെങ്കിൽ ആയാളെ സംഘടകൻ എന്നോ നിൎവ്വാ
ഹകൻ എന്നോ വ്യവസായനേതാവെന്നോ (Organiser,
Entre pre neur, Captain of Industry) പറയുന്നു.

ആധുനികവ്യവസായങ്ങളിൽ സംഘടകന്റെ സ്ഥാ
നം അതിപ്രധാനമായ ഒന്നാണു്. വളരെ ഗൌരവമേറിയ
ചുമതലകളാണു് ആയാൾക്കുള്ളതു്. മററുൽപാദനോപക
രണങ്ങളെ ഒന്നിച്ചു ചേൎക്കുക, അവയെ വ്യാപാരപരമാ
ക്കുക, പരസ്പരവിരോധം കൂടാതെ പ്രവൎത്തിച്ചു് ഉത്തമ
ഫലത്തെ ഉൽപാദിപ്പിക്കാൻ അവയെ സമൎത്ഥമാക്കുക,
അവയ്ക്കു തക്ക പ്രതിഫലം കൊടുക്കുക മുതലായവ സംഘ
ടകന്റെ കൎത്തവ്യങ്ങളാണു്. വ്യവസായത്തിന്നാവശ്യമായ
ഒരു പ്രവൃത്തിപരിപാടി തയ്യാറാക്കുകയും അസ്ഥിവാരം
മുതൽ ആരംഭിച്ചു വ്യവസായഭവനം മുഴുവനും നിൎമ്മിക്കുക
യും ചെയ്യേണ്ടതായാളാണു്. ഉൽപാദിതവസ്തുവിന്റെ
ഗുണം, ആകൃതി, പരിമാണം മുതലായവയെല്ലാം സംഘ
ടകനാണു് ബാദ്ധ്യസ്ഥൻ. പുറമെ അസംസ്കൃതപദാൎത്ഥം
വാങ്ങുകയും നിൎമ്മിതപദാൎത്ഥം വില്ക്കുകയും തൊഴിലാളി

കൾക്കു കൂലികൊടുക്കുകയും സംഘടനാസ്ഥാപനത്തിന്റെ വസ്തുവകകളെല്ലാം പരിപാലിക്കുകയും ചെയ്യേണ്ട ബാദ്ധ്യതകൾകൂടി സംഘടകനുണ്ടു്. ഏററവും ഉത്തമമായ രീതിയിൽ ഉൽപാദനം നടത്തുവാൻ വേണ്ട യന്ത്രോപകരണങ്ങൾ സമ്പാദിക്കുക, തൊഴിലാളികളെ അവക്കു പററിയ തൊഴിലുകളിൽ നിയോഗിക്കുക, ഉചിതമായ വിധത്തിൽ പ്രയത്നത്തെ വിഭജിക്കുക, പ്രയത്നദുൎവ്യയം കൂടാതെ കഴിക്കുക, ഉൽപന്നങ്ങളെ വിക്രയം ചെയ്യുന്നതിനു വേണ്ട ഏൎപ്പാടുകൾ ചെയ്യുക, അതാതു കാലത്തെ അഭിരുചികളും സാധനങ്ങളുടെ ചോദനവും (Demand) അറിഞ്ഞു് ഉൽപാദനം നടത്തുക മുതലായ കൃത്യങ്ങൾ പ്രശസ്തമായ രീതിയിൽ നിൎവ്വഹിക്കുന്നതിനു സംഘടകൻ ദീൎഘദൎശിയും ബുദ്ധിമാനും സൂക്ഷ്മനിരീക്ഷണപടുവും ധനശാസ്ത്രധൎമ്മജ്ഞനും വിവേകിയും ആയിരിക്കണം. സംഘടകന്റെ കൃത്യങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണു് പ്രതിഫലവിതരണം. ക്ഷേത്രത്തിന്റെ ഉടമസ്ഥനു വാടകയും (പാട്ടവും), മൂലധനമിറക്കുന്ന ആൾക്കു പലിശയും, തൊഴിലാളികൾക്കു കൂലിയും കൊടുക്കേണ്ട ഭാരം ആയാൾക്കു നേരിടുന്നു. ഇവ അനവധി വിഷമപ്രശ്നങ്ങളോടുകൂടിയ കാൎയ്യങ്ങളാണു്. ധൈൎയ്യം, സത്യം, വിശ്വാസ്യത മുതലായ നേതൃത്വഗുണങ്ങൾ തികച്ചും ഉണ്ടായാൽ മാത്രമേ ഈ കാൎയ്യങ്ങൾ ശരിക്കു നിൎവ്വഹിക്കുവാൻ ആയാൾക്കു സാധിക്കൂ. മേൽപറഞ്ഞ വിധത്തിൽ അനേകം ശാഖോപശാഖകളോടുകൂടിയ വമ്പിച്ച വ്യവസായങ്ങളെ ശരിക്കു നയിക്കുന്നതിനുള്ള പ്രാപ്തി തികച്ചുമുള്ള ആളു

കൾ നന്നെ ദുല്ലഭമാണ്. ആയിരത്തിൽ ഒരാൾക്കുപോലും ഇതിന്നുവേണ്ട വൈദഗ്ദ്ധ്യം ഉണ്ടാകുമോ എന്നു സംശയമത്രെ.

ലോകത്തിൽവെച്ച് ഏററവും മഹാന്മാരായ സംഘടകന്മാരിലൊരാൾ അമേരിക്കൻ ഐക്യരാജ്യങ്ങളിലെ, പരേതനായ മി. കാൺഗി (Mr. Carnegie) ആയിരുന്നു. ഐക്യരാജ്യങ്ങളിലെ വമ്പിച്ച ഉരുക്ക വ്യവസായസംഘത്തിന്റെ ദ്രുപകൽക്കരണത്തിന്നുശേഷം അദ്ദേഹത്തെ നേതൃസ്ഥാനത്തുനിന്നു നീക്കിയപ്പോൾ ആ സ്ഥാനം അലങ്കരിക്കുവാൻ മററാരേയും അവിടെ കിട്ടിയില്ലത്രെ.

സംഘടകന്ന് ആവശ്യമായ ഗുണങ്ങളിൽ പ്രധാനമായ ഒന്നു നഷ്ടം സഹിക്കുവാനുള്ള സന്നദ്ധതയാണ്. താൻ ഉൽപാദിപ്പിക്കുവാൻ പോകുന്ന പദാത്ഥത്തിന്നു ചോദനം ഉണ്ടാവുമെന്നുള്ള ഉത്തമവിശ്വാസത്തിലാണ് ഉൽപാദനം ആരംഭിക്കുക. എന്നാൽ പല കാരണങ്ങൾകൊണ്ടും ഈ വിശ്വാസം വിഫലമാകാം. അങ്ങിനെ വന്നാൽ സംഘടകന്നു വലിയ നഷ്ടം നേരിടുന്നു. പക്ഷെ ഇതു ഭയന്ന് ആരും ഈ വിഷയത്തിൽ മുന്നോട്ടു വരാതിരുന്നാൽ വ്യവസായങ്ങളൊന്നുംതന്നെ ആരബ്ധമാകയില്ല. അതുകൊണ്ടു ഭാവിയിലെ ചോദനപ്രതീക്ഷ (Expectation of demand) യോടു കൂടി, നഷ്ടം സഹിപ്പാൻതെയ്യാറായി, (Ready to undertake risk) വ്യവസായങ്ങളിൽ ഏപ്പെടുകയാണ് സംഘടകൻ ചെയ്യുന്നത്. മേൽപറഞ്ഞ സംഗതികളിൽനിന്നു സംഘടനം വളരെ ദുൎഗ്ഘടമായ ഒന്നാണെന്നു മനസ്സിലായല്ലൊ. ഇങ്ങിനെ ബുദ്ധിമുട്ടുകൂടിയ പ്രവൃ

ത്തി നിർവ്വഹിക്കുന്ന ആൾക്കു തക്ക പ്രതിഫലം ലഭിക്കു
വാൻ അവകാശമുണ്ട്. ഈ പ്രതിഫലം മൂന്നു രൂപത്തി
ലുള്ളതാണ്. 1. വ്യവസായനേതൃത്വത്തിനുള്ള കൂലി.
ഇതു വ്യവസായത്തിന്റെ മേൽനോട്ടത്തിനു വേണ്ടി
വരുന്ന പ്രയത്നത്തിനുള്ള പ്രതിഫലമാണ്. 2. നഷ്ടം സ
ഹിക്കാനുള്ള സന്നദ്ധതയ്ക്കുള്ള പ്രതിഫലം (Remuneration
for risk-bearing) 3. ലാഭം—ഇതു മറ്റുൽപാദനോപ
കരണങ്ങൾക്കെല്ലാം പ്രതിഫലം കൊടുത്തശേഷം ഉണ്ടാ
വുന്നതേതോ അതാണ്.

എന്നാൽ ആധുനികകാലത്തു സംഘടനയുടെയും
സംഘടകന്റെയും സ്ഥിതിക്കു ചില ഭേദഗതികൾ വന്നിട്ടു
ണ്ട്. വലിയ വ്യവസായസംഘങ്ങളിൽ മിക്കപ്പോഴും ശമ്പ
ളക്കാരായ നേതാക്കന്മാരാണ് ഉണ്ടായിരിക്കുക. തങ്ങളുടെ
സംഘടനാവൈദഗ്ദ്ധ്യത്തിനു പ്രതിഫലമായി ഇവർക്കു ശ
മ്പളം ലഭിക്കുന്നു. ഇവർ വ്യവസായത്തിൽ സംഭവിക്കുന്ന
നഷ്ടം സഹിക്കേണ്ടതായിട്ടില്ല. ഇതു വ്യവസായത്തിനു മൂ
ലധനമിറക്കുന്ന ഓഹരിക്കാർ തന്നെ വഹിക്കുന്നു. പക്ഷെ
നേതാക്കന്മാരും ഓഹരിക്കാരാണെങ്കിൽ നഷ്ടത്തിൽ ഒരു
ഭാഗം അവർക്കും വഹിക്കേണ്ടതായി വരുന്നു.

എന്നാൽ ഇക്കാലത്തു സംഘടകന്നോ ഓഹരിക്കാ
ർക്കോ നഷ്ടം വരാതിരിക്കുവാനുള്ള മാർഗ്ഗങ്ങൾ പലതുമുണ്ട്.
സമുദായത്തിലെ ചോദനത്തിന്റെ സ്ഥിതി സൂക്ഷ്മമായ
റിഞ്ഞ് അതിനനുസരിച്ചുള്ള ഉൽപാദനം ഇത്ര വേണ
മെന്നും ഇന്ന വിധത്തിലായിരിക്കണമെന്നും തീർച്ചപ്പെടു
ത്തി സംഘടകനെ അറിയിക്കുന്ന ഭാരം ഇന്നു കച്ചവടക്കാർ

നിൎവ്വഹിക്കുന്നതുകൊണ്ടു സംഘടകനു പദാൎത്ഥോല്പാദനത്തിനുള്ള ബാദ്ധ്യത മാത്രമേയുള്ളു. പദാൎത്ഥത്തിനു ചോദനമില്ലാതെ വന്നാലുള്ള നഷ്ടം കച്ചവടക്കാരൻ വഹിക്കയാണു ചെയ്യുന്നതു്. ഇങ്ങിനെ ഉല്പാദനപരിശ്രമങ്ങളുടെ ഗതി ഇന്നു കച്ചവടക്കാരെ ആശ്രയിച്ചിരിക്കുന്നു. ഇൻഷ്വറൻസ് മുതലായ മറ്റു പല ഏൎപ്പാടുകൾകൊണ്ടും നഷ്ടത്തിൽനിന്നു വ്യവസായനേതാക്കന്മാർ രക്ഷ നേടുന്നുണ്ടു്.

ഇന്നത്തെ വ്യവസായരീതി പണ്ടത്തേതിൽനിന്ന് എത്രയോ ഭിന്നമായിട്ടുണ്ട്. ഉല്പാദനോപകരണങ്ങളെല്ലാം ഒരേ ആൾതന്നെ ഉപയോഗിച്ചു നടത്തുന്ന വ്യവസായങ്ങൾ ഒന്നും ഇന്നില്ല. കൃഷിയെ മാത്രം വേണമെങ്കിൽ ഇതിന്ന് അപവാദമായെടുക്കാം. ആധുനികവ്യവസായങ്ങൾക്കു മൂലധനമിറക്കുന്ന ആളുകൾ വേറെ, തൊഴിലാളികൾ വേറെ, സംഘടകന്മാർ വേറെ, ക്ഷേത്രം നല്കുന്ന ആൾ വേറെ എന്നിങ്ങിനെയാണ് ഇന്നത്തെ സ്ഥിതി. മൂലധനമിറക്കുന്നവർ വ്യവസായത്തിന്റെ മേൽനോട്ടത്തിൽ ഭാഗഭാക്കുകളല്ല. തൊഴിലാളികളെല്ലാം ഒരേ സ്ഥലത്തിരുന്നു പ്രവൎത്തിക്കണമെന്നുമില്ല. എങ്കിലും ഇവരെല്ലാക്കെ പിന്നിൽ സമൎത്ഥനായ ഒരു സംഘടകൻ അത്യാവശ്യമാണ്. ഈ സംഘടകൻ മിക്കപ്പോഴും മൂലധനമിറക്കുകയോ നഷ്ടം സഹിക്കയോ ചെയ്യുന്നില്ല. എങ്കിലും സംഘടകനു കിട്ടുന്ന പ്രതിഫലം മററംഗങ്ങൾക്കു കിട്ടുന്നതിനേക്കാൾ എത്രയോ അധികമായിരിക്കും. ഇതിൽനിന്ന് ആധുനികവ്യവസായങ്ങളിൽ സംഘടകനുള്ള പ്രാധാന്യം എത്രയും വൎദ്ധിച്ചതാണെന്നു തെളിയുന്നു.

കാര്യമിങ്ങിനെയാണെങ്കിലും മേൽപറഞ്ഞവിധമുള്ള സംഘടനാസമ്പ്രദായത്തിൽനിന്നു ചില ദോഷങ്ങളും ഉണ്ടാവാൻ ഇടയുണ്ടു്. ഏതെങ്കിലും ഒരു സംഘടകന്റെ നേതൃത്വത്തിൻകീഴിലുള്ള ഒരു വമ്പിച്ച വ്യവസായത്തിന്നടവു തെറ്റിയാൽ അതു് അനേകം വ്യക്തികളെ ബാധിക്കും. സമുദായത്തിൽ പരിഷ്കാരം പുരോഗതിയെ പ്രാപിക്കുന്തോറും വ്യവസായവിജയം അനവധി സംഗതികളെ സമാശ്രയിച്ചുതുടങ്ങുന്നു. പുറമെ എല്ലാ സംഘടകന്മാരും ഒരേ മാതിരി വൈദഗ്ദ്ധ്യമുള്ളവരായിരിക്കയില്ല. ഏററവും ഗൌരവമുള്ള പ്രതികൂലസംഗതികളെ അഗണ്യമാക്കി പ്രവർത്തിച്ചും അത്യന്തം തുച്ഛമായ പ്രതിബന്ധങ്ങളെ ഭയന്നു വിരമിച്ചും സംഘടകന്മാർ ആപത്തുകളെ വലിച്ചിടാറുണ്ടു്. അങ്ങിനെ അവർ വ്യവസായത്തിന്നും തദ്വാരാ സമുദായത്തിന്നും വലിയ നഷ്ടം വരുത്തിത്തീർക്കുന്നു. എന്നല്ല, അയോഗ്യങ്ങളായ വ്യവസായങ്ങൾക്കുവേണ്ടി മൂലധനം വാങ്ങി ഉപയോഗിച്ചും ചിലപ്പോൾ സംഘടകന്മാർ അനർത്ഥം ഉണ്ടാക്കാറുണ്ടു്. പുറമെ മനുഷ്യജീവിതത്തിന്നു് അത്യാവശ്യമായ പദാർത്ഥങ്ങളുടെ ഉൽപാദനം മുഴുവനും ഒരാളുടെയോ ചുരുക്കം ചില ആളുകളുടെയോ കയ്യിലായാൽ അതു് ഒരുവക സ്വേച്ഛാപ്രഭുത്വശക്തിയായി പരിണമിക്കാവുന്നതാണ്. കണക്കിലധികം സമയം തൊഴിലാളികളെ പണിയെടുപ്പിക്ക, അന്യായമായി കൂലി ചുരുക്കുക, അനാരോഗ്യകരമായ പരിതസ്ഥിതികളിൽ തൊഴിൽക്കാരെ താമസിപ്പാൻ നിർബ്ബന്ധിതരാക്കുക മുതലായി പല ഉപദ്രവങ്ങളും സംഘടനാസമ്പ്രദായത്തിൽ

നിന്നു സമുദായത്തിന്നുണ്ടാവാം. എന്നാൽ ഈ സമ്പ്രദായത്തിന്റെ വമ്പിച്ച ഗുണങ്ങളിൽ ഈ വക ദോഷങ്ങൾ മങ്ങി മറയുന്നതേയുള്ളു.

സംഘടകന്റെ ഉദ്ദേശ്യം ധനോൽപാദനമാണല്ലൊ. ഏററവും ചുരുങ്ങിയ ചെലവിൽ ഏററവും അധികം ഉൽപാദനം ഉണ്ടാക്കുവാനാണ് അയാളുടെ പരിശ്രമം. ചെലവ് എന്നുവെച്ചാൽ ഉൽപാദനത്തിന്നുള്ള ചെലവു തന്നെ. ക്ഷേത്രം, പ്രയത്നം, മൂലധനം എന്നിവയ്ക്കുള്ള വിലയായ വാടക, കൂലി, പലിശ എന്നിവയാണ് ഉൽപാദനച്ചെലവ്. സൂക്ഷ്മത്തിൽ ഉൽപാദനച്ചെലവ് എന്നതു ത്യാഗത്തോടു സംബന്ധിക്കുന്നതാണ്. ഉൽപാദനത്തിന്നുവേണ്ടി തൊഴിലാളി പ്രയത്നവും, ധനവാൻ ധനവും ത്യജിക്കുന്നു. എന്നാൽ ഈ ത്യാഗം പണത്തിന്റെ തോതിലല്ലാതെ അളക്കുവാൻ സാധിക്കയില്ല. അതുനിമിത്തം അതിനെ ഉൽപാദനച്ചെലവിൽ ഉൾപ്പെടുത്തേണ്ടിവരുന്നു. ഇങ്ങിനെയുള്ള എല്ലാ ഉൽപാദനച്ചെലവുകളും കഴിച്ചു ബാക്കി കിട്ടുന്നതാണ് ഏതു വ്യവസായത്തിലേയും ലാഭം. ലാഭത്തിന്റെ ആധിക്യവും ന്യൂനതയും സംഘടകന്റെ പ്രാപ്തിയേയും നിപുണനിരീക്ഷണശക്തിയേയും ആശ്രയിച്ചിരിക്കും. ലാഭം വർദ്ധിപ്പിക്കുന്നതിന്നുവേണ്ടി സംഘടകൻ സാധാരണ ഉൽപാദനോപകരണങ്ങളിൽ ഓരോന്നിനേയും ഏററവും ഉത്തമമായവിധം ഉപയോഗിപ്പാൻ ശ്രമിക്കുന്നു. ഇങ്ങിനെ ഓരോ ഉപകരണവും അതിന്റെ ഉൽപാദനക്ഷമതയുടെ അന്ത്യസീമ വരെ ഉപയോഗിക്കപ്പെടുന്നു. ഏതെങ്കിലും ഒരു ഉൽപാദനോപകരണത്തി

ൻെറ വില അധികമായാൽ അതിൻെറ ചോദനം കുറയുന്നു. അതിന്നു പകരം മറെറാന്നുപയോഗിപ്പാൻ തരമുണ്ടോ എന്നു സംഘടകൻ ചിന്തിക്കുന്നു. മൂലധനം, പ്രയത്നം എന്നിവയെ അധികമാക്കുന്തോറും പ്രതിഫലം അധികമായിത്തീരുന്ന കാലത്തോളം സംഘടകൻ അവയെ വർദ്ധിപ്പിച്ചുകൊണ്ടുതന്നെയിരിക്കും. ഇതിന്നു് ഉപചീയമാനപ്രതിഫലനിയമം (Law of increasing returns) എന്നു പറയുന്നു. മൂലധനം, പ്രയത്നം എന്നിവയുടെ ഓരോ വർദ്ധനയിലും വ്യവസായത്തിൽനിന്നുള്ള പ്രതിഫലവും വർദ്ധിക്കുന്നതാണു് ഇതിൻെറ സ്വരൂപം. എന്നാൽ അചിരേണ മൂലധനവും പ്രയത്നവും എത്ര വർദ്ധിപ്പിച്ചാലും അനുരൂപമായ പ്രതിഫലവർദ്ധനയില്ലാത്ത ഒരു ഘട്ടം വരും. അപ്പോൾ ക്ഷീയമാണപ്രതിഫലനിയമം പ്രവൎത്തിച്ചുതുടങ്ങുന്നു. ഉപചീയമാനപ്രതിഫലനിയമത്തിന്നു രണ്ടു വശങ്ങളുണ്ടു്. (1) യഥാസ്ഥിതം (Static) (൨) പരിവൎത്തിതം (Dynamic). ഉൽപാദനരീതികളോ ഉൽപാദനോപകരണങ്ങളോ ഭേദപ്പെടാത്തസ്ഥിതിയിൽ ഉൽപാദനത്തിൻെറ പരിമാണത്തെ മാത്രം വർദ്ധിപ്പിച്ചാൽ ഉൽപാദനച്ചെലവു ചുരുങ്ങുന്നതും പ്രതിഫലം വർദ്ധിക്കുന്നതും ആണു്. ഈ അവസ്ഥയിൽ ഉൽപാദനം യഥാസ്ഥിതമാണു്. ഉൽപാദനരീതികൾ ഭേദപ്പെടുത്തുകയാൽ ഉൽപാദനച്ചെലവു ചുരുങ്ങുകയാണെങ്കിൽ അതിനെ പരിവൎത്തിതം എന്നു പറയാം. സാമാന്യമായി നോക്കുമ്പോൾ നിൎമ്മാണവ്യവസായങ്ങളിൽ (Manufacturing industries) ക്ഷീയമാണപ്രതിഫലനിയമം സാവധാന

ത്തിലേ പ്രവൎത്തിക്കുന്നുള്ളു എന്നു പറയാം. കൃഷി മുതലാ
യ തൊഴിലുകളിൽ പ്രകൃതിശക്തിയാണു് മുഖ്യാവലം
ബം. എന്നാൽ നിൎമ്മാണവ്യവസായങ്ങളിൽ മനുഷ്യശ
ക്തി മുന്നിട്ടു നില്ക്കുന്നു. പ്രകൃതി വരുത്തിത്തീൎക്കുന്ന പ്രതി
ഫലക്ഷയത്തെ കുറെ അധികകാലത്തേയ്ക്കു തടുത്തുനി
ൎത്തുവാൻ നിൎമ്മാണവ്യവസായത്തിൽ മനുഷ്യശക്തിക്കു
സാധിക്കും. ഇങ്ങിനെയുള്ള കാലങ്ങളിൽ വ്യവസായത്തി
നു 'സ്ഥിരപ്രതിഫല'മുള്ളതായിപ്പറയുന്നു. ഈ നിയമ
ത്തിനു സ്ഥിരപ്രതിഫലനിയമം (Law of;constant
returns) എന്നാണു് പേർ. പ്രതിഫലം എപ്പോഴും മൂല
ധനം, പ്രയത്നം എന്നിവയ്ക്കനുരൂപമായിരുന്നാൽ ഈ നി
യമം പ്രവൎത്തിക്കുന്നുവെന്നു പറയാം. മേൽപറഞ്ഞ നിയ
മങ്ങളെല്ലാം വ്യത്യസ്തപ്രതിഫലനിയമം(Law of varying
returns) എന്ന ഒരേ നിയമത്തിന്റെ ശാഖകളാണെന്നു
ചിലപ്പോൾ ഗണിക്കപ്പെടുന്നു. ക്ഷീയമാണപ്രതിഫലം
ഉപചീയമാനപ്രതിഫലം, സ്ഥിരപ്രതിഫലം ഈ മൂന്നാ
ണു് പ്രധാന ശാഖകൾ.

വ്യവസായങ്ങളുടെ തദ്ദേശപ്രതിഷ്ഠിതത്വം എന്നതു്
ഓരോ വ്യവസായവും അതാതിനു് ഏററവും പററിയ പ്ര
ദേശങ്ങളിൽതന്നെ വേരൂന്നി വളരുകയാണു്. സംഘാടക
നു് ഇതിനെക്കുറിച്ചു നല്ലവണ്ണം ചിന്തിക്കേണ്ടിയിരിക്കുന്നു.
സ്റ്റാഫോഡ്ഷയറിൽ മൺപാത്രവ്യവസായവും യോക്ക്
ഷയറിൽ രോമവസ്ത്രവ്യവസായവും ചിരപ്രതിഷ്ഠിതമാ
യിരിക്കുന്നു. ഇപ്രകാരം തന്നെ ഇന്ത്യയിൽ പരുത്തിനെയ്
ത്തു ബോംബായിലും, ജൂട്ട് നെയ്ത്തു കല്ക്കത്തയിലും ചില

കാരണങ്ങളാൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഭൂമിശാസ്ത്രീയവും മറ്റും ആയ ആനുകൂല്യങ്ങൾ നല്ലവണ്ണം പരിശോധിച്ച ശേഷമേ വ്യവസായത്തിന്റെ കേന്ദ്രം സംഘടകൻ തീൎച്ചപ്പെടുത്താവൂ. കാലാവസ്ഥ, ഭൂപ്രകൃതി, പ്രയത്നാക്കളുടെയും അസംസ്കൃതപദാൎത്ഥങ്ങളുടെയും സാമീപ്യം, തുറമുഖങ്ങൾ, തീവണ്ടിമാൎഗ്ഗങ്ങൾ, ജലമാൎഗ്ഗങ്ങൾ, വിക്രയസ്ഥലങ്ങൾ മുതലായവ പരിഗണിക്കേണ്ട ചില സംഗതികളാണ്. പുറമെ സ്ഥലത്തിന്റെ വില, എടുപ്പുകൾ വിസ്തൃതങ്ങളാക്കാൻ വേണ്ട ഇടം എന്നിവയും കണക്കാക്കേണ്ടതാണ്. ഈ മാതിരി ആനുകൂല്യങ്ങളുള്ള ദിക്കിൽ തദനുരൂപങ്ങളായ വ്യവസായങ്ങൾ ദൃഢമൂലങ്ങളായിത്തീരുന്നു. നമ്മുടെ നാട്ടിലെ ചില്ലറ വ്യവസായങ്ങളിൽതന്നെ ഈ തദ്ദേശപ്രതിഷ്ഠിതത്വം പ്രകടമാണ്. പാലക്കാടൻ പായ, മീനംപോളം പുകയില, തളിപ്പറമ്പു തോൎത്ത്, ഏറനാടൻ ചക്ക മുതലായവ സുപ്രസിദ്ധങ്ങളാണല്ലോ. വ്യവസായങ്ങളുടെ തദ്ദേശപ്രതിഷ്ഠയ്ക്കുള്ള കാരണങ്ങളിൽ മുഖ്യങ്ങൾ താഴെ പറയുന്നവയാണ്:—

1. അസംസ്കൃതപദാൎത്ഥങ്ങളുടെ സാമീപ്യം.

ഇതു് ഏററവും പ്രധാനമായ ഒരു കാരണമാണ്. ലോഹങ്ങൾ കുഴിച്ചെടുക്കൽ, മീൻപിടുത്തം, മരം മുറിക്കൽ മുതലായവ അതാതു സാധനങ്ങളുള്ള ദിക്കുകളിൽ മാത്രമാണല്ലോ ഉണ്ടാവുക. ഇരുമ്പ്, കല്ക്കരി എന്നിവ ഉപയോഗിച്ചു നടത്തേണ്ട വ്യവസായങ്ങൾ അവ ധാരാളം സിദ്ധിക്കുന്ന പ്രദേശത്തേ പ്രതിഷ്ഠിതമാകയുള്ളു. അല്ലെങ്കിൽ കടത്തുകൂലി ലാഭത്തെ വിഘ്നിപ്പിക്കും. പല

ത്തി, രോമം മുതലായവ ധാരാളമുള്ള ദിക്കുകളിൽ മററാനുകൂല്യങ്ങളുണ്ടെങ്കിൽ അതാത്തു വ്യവസായങ്ങൾ പ്രതിഷ്ഠിതമായിത്തീരും. ഇതിന്നു ചില അപവാദങ്ങളും ഇല്ലെന്നില്ല. ലങ്കാഷയറിൽ പരുത്തി ഉണ്ടാവുന്നില്ലെങ്കിലും അവിടെ പരുത്തിനെയ്ത്തു സുപ്രതിഷ്ഠിതമായിരിക്കുന്നതു മററാനുകൂല്യങ്ങൾ തികച്ചും ഉള്ളതുകൊണ്ടാണു്.

2. ജലശക്തി, വിദ്യുച്ഛക്തി എന്നിവയുടെ സൌലഭ്യം.

പുരാതനകാലത്തു വ്യവസായശാലകൾ, ഊക്കോടെ ഒഴുകുന്ന നദീതീരങ്ങളിലാണു സ്ഥാപിതമായിരുന്നതു്. ഇപ്പോൾ വിദ്യുച്ഛക്തിയും കല്ക്കരിയും സുലഭമായ ദിക്കുകളിൽ അവ വളൎന്നുവരുന്നു.

3. ഭൂപ്രകൃതിയും കാലാവസ്ഥയും.

തുറമുഖങ്ങൾ, നദി മുതലായ ഗതാഗതമാൎഗ്ഗങ്ങൾ, ശീതോഷ്ണസ്ഥിതി എന്നിവയുടെ ആനുകൂല്യം വ്യവസായങ്ങളെ പ്രതിഷ്ഠിതങ്ങളാക്കുന്നു. ലങ്കാഷയറിൽ, ലിവർപ്പൂൾ തുറമുഖത്തിന്റെയും നനവുള്ള കാലാവസ്ഥയുടേയും ആനുകൂല്യംമൂലമാണു പരുത്തിനെയ്ത്തിനെ ദൃഢമൂലമാക്കിയിരിക്കുന്നതു്.

4. വിക്രയസ്ഥലങ്ങളുടെ സാമീപ്യം.

അടുത്തു വിക്രയസ്ഥലങ്ങളുണ്ടെങ്കിൽ വ്യവസായങ്ങൾ അവിടെ വൎദ്ധിക്കും. ഇതുകൊണ്ടു് ഇന്നത്തെ വ്യവസായങ്ങളധികവും പട്ടണപ്രദേശങ്ങളിലേക്കു് ആകൃഷ്ടമായിരിക്കുന്നു. ലണ്ടനിലെ വ്യവസായങ്ങളുടെ എണ്ണവും വണ്ണവും ആശ്ചൎയ്യകരമാംവിധം വൎദ്ധിച്ചിരിക്കുന്നതിന്നിതാണു കാരണം. ഭാരം വഹിച്ചുകൊണ്ടു പോവാൻ കഴി

യാത്ത പദാൎത്ഥങ്ങളൊക്കെ വിക്രയസ്ഥലങ്ങളുടെ സമീപത്തുതന്നെയാണുണ്ടാവുക. ചെങ്കല്ലു്, അപ്പം മുതലായവ ഇതിന്നുദാഹരണമാണു്. അപ്പം, പച്ചക്കറികൾ മുതലായവ ദൂരെ വഹിച്ചുകൊണ്ടുപോകുമ്പോഴെല്ലാം കേടു വന്നുപോകാൻ ഇടയുണ്ടല്ലോ.

### 5. പ്രയത്നത്തിന്റെ പ്രതിഷ്ഠ.

മതപരമോ രാഷ്ട്രീയമോ ആയ കാരണങ്ങളാൽ ഒരു ദേശത്തെ ആളുകൾ അവിടംവിട്ടു മറെറാരു ദേശത്തു ചെന്നു താമസിച്ചു തങ്ങളുടെ തൊഴിൽചെയ്തുപജീവിക്കുന്നു. അങ്ങിനെ അവിടെ അതാതു തൊഴിൽ ഉറച്ചുവളരുവാൻ ഇടയാകുന്നു. ഇവിടെ വ്യവസായത്തിന്റെ ദേശപ്രതിഷ്ഠയ്ക്കു കാരണം തൊഴിൽക്കാരുടെ പ്രതിഷ്ഠതന്നെ. വിദഗ്ദ്ധരായ വേലക്കാരുള്ള ദിക്കിൽ ചിലപ്പോൾ മററു സംഗതികളെ അവഗണിച്ചുകൊണ്ടു വ്യവസായം വളരുവാൻ ഇടയാകും.

വ്യവസായങ്ങളുടെ തദ്ദേശപ്രതിഷ്ഠയുടെ ഫലങ്ങൾ നിമിത്തം അവ അതേ ദിക്കുകളിൽതന്നെ ഇടന്നുകൊണ്ടു പോകുന്നു. ആ വക ഫലങ്ങളിൽ ചിലതു താഴെ ചേൎക്കാം.

1. പ്രയത്നം, മൂലധനം എന്നിവ അതാതു വ്യവസായങ്ങളിൽതന്നെ പ്രയുക്തമായി ഉൽകൎഷം പ്രാപിക്കുന്നു.

2. ഒരു വ്യവസായം പ്രതിഷ്ഠിതമായ ദേശത്തു് അനേകം അവാന്തരവ്യവസായങ്ങൾ(Subsidiary Industries) വളൎന്നുവരുന്നു. പരുത്തി നെയ്ത്തുള്ള ദിക്കിൽ അതു മാത്രമല്ല, നൂൽനൂല്ക്കൽ, ചായംമുക്കൽ (Dyeing), വസ്ത്രമു

ണം (Calico-printing) മുതലായ പലതും ആവിർഭവിക്കുന്നു.

3. ഗതാഗതസൌകൎയ്യങ്ങളും വാഹനസൌകൎയ്യങ്ങളും വൎദ്ധിക്കുന്നു.

4. സാങ്കേതികപത്രങ്ങളും സാങ്കേതികസ്ഥാപനങ്ങളും ആവിൎഭവിക്കുന്നു. ഇവയുടെ പ്രവൃത്തി സാങ്കേതികവിഷയങ്ങളെക്കുറിച്ചു ഗവേഷണം നടത്തുകയാണ്.

5. വ്യവസായാവിചലനം (Industrial inertia) ചില പ്രത്യേകാനുകൂല്യങ്ങളാൽ ഒരേടത്തിൽ ദൃഢമൂലമായ വ്യവസായം ആ ആനുകൂല്യങ്ങളിൽ ചിലതു കാലാന്തരത്തിൽ നഷ്ടപ്പെട്ടാലും അവിടെത്തന്നെ തുടരുന്നതിന്നാണ് ഈ പേർ. സ്റ്റാഫോർഡ്ഷയറിലെ മൺപാത്രവ്യവസായം ഇതിന്നുദാഹരണമാണ്. കളിമണ്ണ് ഇപ്പോൾ അവിടെ അലഭ്യമാണെങ്കിലും, അതു ദൂരത്തുനിന്നു കൊണ്ടുവന്ന് അവിടത്തന്നെ ആ വ്യവസായം നടത്തിവരുന്നു. ഇങ്ങിനെ വ്യവസായങ്ങൾ തുടൎന്നുകൊണ്ടു പോകുന്നതിന്നു രാഷ്ട്രീയമായ രക്ഷയും (Protection) ഉപകരിക്കും.

വ്യവസായങ്ങളുടെ തദ്ദേശപ്രതിഷ്ഠകൊണ്ടു പല ഗുണങ്ങളുണ്ട്. അവ 1. അതാതു വ്യവസായത്തിൽ തദ്ദേശീയൎക്കുള്ള വൈദഗ്ദ്ധ്യം വൎദ്ധിക്കുക, 2. ഉൽകൃഷ്ടങ്ങളായ യന്ത്രങ്ങൾ കണ്ടുപിടിക്കാൻ ഇടയാകുക, 3. അവാന്തരവ്യവസായങ്ങൾ വൎദ്ധിക്കയും വളരുകയും ചെയ്യു എന്നിവയാണ്. എന്നാൽ ഇതുകൊണ്ടു ചില ദോഷങ്ങളും ഇല്ലെന്നില്ല. അവയിൽ പ്രധാനങ്ങൾ താഴെ പറയുന്നവയാണ്. (1) ഒരു ദേശം ഒരു വ്യവസായത്തെ മാത്രം സമാശ്ര

ത്തിക്കുവാൻ ഇടയാകുന്നതു്. ഈ വ്യവസായത്തിനു ഹാനി നേരിട്ടാൽ പട്ടണം കഷ്ടത്തിലാവുന്നു. എന്നല്ല, ഇതു് അവിടെനിന്നു മറെറാരു ദിക്കിലേയ്ക്കു മാററപ്പെട്ടാൽ തൊഴിലില്ലായ്മയും അസ്വാസ്ഥ്യവും ഉണ്ടാവാനിടവരുന്നു. (൨) ഒരു പ്രത്യേകതരം വൈദഗ്ദ്ധ്യം മാത്രം ആർജ്ജിപ്പാനിടവരുന്നു. ഇതു നിമിത്തം ജനസംഖ്യ വർദ്ധിക്കുമ്പോൾ ബഹുമുഖങ്ങളായ യത്നങ്ങളിൽ ജനങ്ങൾക്കേർപ്പെടാൻ കഴിവില്ലാതെ വരുന്നു. പക്ഷെ അവാന്തരവ്യവസായങ്ങളുടെ ആവിർഭാവം ഇതിന്നു് ഒരു പരിഹാരമാണു്.

വ്യവസായങ്ങളുടെ കേന്ദ്രീകരണത്തെക്കുറിച്ചാണല്ലോ ഇതുവരെ പറഞ്ഞതു്. എന്നാൽ ആധുനികകാലത്തു പ്രധാനവ്യവസായങ്ങളുടെ കേന്ദ്രീകരണവിഘടനം (Decentralisation) അല്പാല്പം ആവിർഭവിച്ചുതുടങ്ങിയിരിക്കുന്നു. ഒരു ദിക്കിൽ പ്രതിഷ്ഠിതമായ വ്യവസായം അവിടെനിന്നു മാററി മറെറാരു ദിക്കിൽ കേന്ദ്രീകരിക്കയാണിതു്. ഇതിന്നു പ്രധാനകാരണം ഇപ്പോൾ വിദ്യുച്ഛക്തിയുടെ ഉപയോഗം വർദ്ധിച്ചിരിക്കുന്നതു തന്നെ. വിദ്യുച്ഛക്തിയെ എവിടെ വേണമെങ്കിലും നിഷ്പ്രയാസം എത്തിക്കാവുന്നതുകൊണ്ടു പണ്ടത്തെ മാതിരി കല്ക്കരിയുള്ള ദിക്കുകളിൽതന്നെ കിടന്നു വ്യവസായങ്ങൾക്കിന്നു കഷ്ടപ്പെടേണ്ടതില്ല. നല്ല വായുവും വെളിച്ചവും വിശാലമായ സ്ഥലവും ഉള്ള നാട്ടുപുറങ്ങളിലേക്കു വ്യവസായങ്ങൾക്കിനിമേൽ മാറാവുന്നതാണു്. ഇങ്ങിനെയുള്ള മാററം ഇംഗ്ലണ്ടിൽ വടക്കുനിന്നു തെക്കോട്ടു് ആരംഭിച്ചിട്ടുണ്ടെന്നു തൊഴിലാളിമന്ത്രിസംഘത്തിന്റെ റിപ്പോർട്ടിൽനിന്നു തെളി

യുന്നു. രണ്ടാമത്തെ സംഗതിയും കേന്ദ്രീകരണവിഘടനത്തെ സഹായിച്ചിട്ടുണ്ട്. അതു് ഏററവും അഭിവൃദ്ധമായ ഗതാഗതസൌകര്യങ്ങളാണ്. വളരെ വേഗത്തിലും ആദായത്തിലും സാധനങ്ങളെ എത്രദൂരം വഹിച്ചു കൊണ്ടു പോവാനും ഇന്നു സാധിക്കുന്നതിനാൽ വ്യവസായങ്ങൾ കടൽത്തീരത്തോ വിക്രയസ്ഥലങ്ങൾക്കടുത്തോ അസംസ്കൃതപദാർത്ഥങ്ങൾക്കടുത്തോ സ്ഥാപിതമാവണമെന്നില്ല. മൂന്നാമതായി, പട്ടണങ്ങളിൽ സ്ഥലവാടക വളരെ അധികമായതും കേന്ദ്രീകരണവിഘടനത്തെ അനുകൂലിക്കുന്നു. വിദ്യുച്ഛക്തി എവിടെയും എത്തിക്കാവുന്നതിനാൽ വാടക ചുരുങ്ങിയ ഉൾനാട്ടുകളിലുള്ള വിശാലസ്ഥലങ്ങളിലേക്കു വ്യവസായങ്ങൾ മാറിത്തുടങ്ങിയിരിക്കുന്നു. എന്നാൽ കേന്ദ്രീകരണവിഘടനത്തിനുള്ള ഒരു തടസ്ഥം വിദഗ്ദ്ധവേലക്കാരുടെ ദൌർല്ലഭ്യമാണു്. ഇവർ ഇപ്പോൾ പട്ടണങ്ങളിലായതുകൊണ്ടു് ഉൾനാട്ടിലേക്കു മാറുന്ന വ്യവസായത്തിനു തൊഴിൽവൈദഗ്ദ്ധ്യത്തിന്റെ അഭാവംകൊണ്ടുള്ള ന്യൂനത അപരിഹാര്യമായിത്തീരും.



# ആധുനികവ്യവസായസംഘടന.

## XI

ഇന്നത്തെ ഒരു വ്യാവസായിക സമുദായത്തിലുള്ള ഉൽപാദനസംഘടനയുടെ വിവിധരൂപങ്ങളെക്കുറിച്ചു (Different forms of productive organisation) നമുക്കിനി ചിന്തിക്കാം.

ഉൽപാദനത്തിന്റെ അംഗീകരണം, പ്രയത്നവിഭജനം എന്നിവയുടെ ഫലമായി ഉണ്ടായിട്ടുള്ള വ്യാപാരങ്ങളുടെ ഏകകൃത്യത്വത്തെ (Specialisation) കുറിച്ചു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. വാച്ചുനിർമ്മാണത്തെ ഇതിന്നൊരു ഉദാഹരണമായെടുക്കാം. വാച്ചിന്റെ ഓരോ ഭാഗവും ഉണ്ടാക്കുന്നതു് ഓരോ പ്രത്യേകസംഘമാണു്. പുറമെ ഓരോ ജാതി വാച്ചിനു് ഓരോ പ്രത്യേക പ്രവർത്തകസംഘവുമുണ്ടു്. വ്യാപാരത്തിന്റെ ഈ ഏകകൃത്യത്വമാണു് ഇന്നത്തെ ഉൽപാദനസംഘടനയുടെ ഒന്നാമത്തെ സ്വഭാവം.

രണ്ടാമത്തെ സ്വഭാവം ഒരു സംഘടകൻ ഇടയിൽ കടന്നുകൂടുക എന്നുള്ളതാണു്. വിഭിന്നങ്ങളായ ഉൽപാദനോപകരണങ്ങളെ ഒന്നിച്ചു ചേർത്തി ഉൽപാദനത്തെ ഉത്തമമായവിധം നയിക്കുന്നതാണു് സംഘടകന്റെ കൃത്യം. ഈ കൃത്യം മൂലധനക്കാരന്റെയും പ്രയത്നക്കാരന്റെയും കൃത്യങ്ങളിൽനിന്നു വ്യത്യസ്തമാണു്.

മേൽപറഞ്ഞവിധമുള്ള വ്യാപാരങ്ങളുടെ ഏകകൃ

ത്തിതത്വത്തിന്റെ ഫലമായ വ്യവസായ തദ്ദേശപ്രതിഷ്ഠ (Localisation of industry) ആണു് മൂന്നാമത്തെ സ്വഭാവം. വ്യവസായത്തിനു സർവ്വഥാ അനുകൂലങ്ങളായ സ്ഥിതിവിശേഷങ്ങളുള്ള സ്ഥലത്തു് അതു വളർന്നു വേരൂന്നുന്നു എന്നുതന്നെ ഇതു്.

ഒരേ വ്യവസായത്തിൽതന്നെ മൂലധനം, പ്രയത്നം എന്നിവ വർദ്ധിച്ച തോതിൽ ചേർത്തു പ്രതിഫലോപചയം ഉണ്ടാക്കുവാൻ ശ്രമിക്കുന്നതാണു് നാലാമത്തെ സ്വഭാവം. ഇതിനു സാധാരണ വ്യവസായത്തിന്റെ ഏകതാനത (Concentration of industry) എന്നു പറഞ്ഞുവരുന്നു. ഈ ഏകതാനതനിമിത്തം സംഘടനയ്ക്കു മെച്ചമുണ്ടാകുകയും സ്ഥലകാലപ്രയത്നങ്ങൾ വളരെ കുറഞ്ഞുകിട്ടുകയും ചെയ്യുന്നു. പുറമെ വിക്രയവൃത്തിയുടെ സ്വായത്തീകരണം (Monopolistic control) കൂടി ചിലപ്പോൾ ഇതുനിമിത്തം സംഭവിക്കുന്നു.

വ്യവസായത്തിന്റെ ഈ ഏകതാനതപോലെതന്നെ സഹകരണവാസന (Tendency to integration) യും പ്രകടമാണു്. അസംസ്കൃതപദാർത്ഥത്തിന്റെ ഉൽപാദനംമുതൽ അന്ത്യഘട്ടംവരെയുള്ള വിവിധവ്യാപാരങ്ങളെല്ലാം ഒരേ നേതൃത്വത്തിൻകീഴിൽ സഹകരിച്ചു പരിപൂർത്തി നേടുന്നതാണിതിന്റെ സ്വഭാവം. ഈ സഹകരണത്തിന്റെ ഫലമായി ഉൽപന്നങ്ങളും (Products) അവാന്തരോൽപന്നങ്ങളും (By-products) ഉണ്ടായിത്തീരുന്നു. അവാന്തരോൽപന്നങ്ങളെ വർദ്ധിപ്പിക്കയും വേണ്ടപോലെ ഉപയോഗിക്കയും ചെയ്യുന്നതു സഹകരണരീതിയുടെ ഒരു പ്രധാന

സ്വഭാവമാണ്. ഇതിനു പ്രശസ്തമായ ഉദാഹരണം ചിക്കാഗോവിലെ (വടക്കെ അമേരിക്ക) മാംസവ്യവസായമാണ്. ഇവിടെ മാംസത്തിന്നായി ഹിംസിക്കപ്പെടുന്ന മൃഗങ്ങളുടെ ഒരു ഭാഗവും വെറുതെ കളയുന്നില്ല. കൊമ്പ്, കുളമ്പ് എന്നിവയിൽനിന്നു പല മാതിരി പശകൾ, കട്ടക്കകൾ മുതലായ പല ഉപാന്തരോൽപന്നങ്ങളും സിദ്ധിക്കുന്നു. രക്തത്തിലെ അലബ്യൂമിനം (Albumin) ഉപയോഗിച്ച് അച്ചടിമഷിയും, എല്ലും ഉണങ്ങിയ രക്തവുംകൊണ്ടു കൃത്രിമവളവും, രോമംകൊണ്ടു വസ്ത്രങ്ങളും, രോമത്തൈലംകൊണ്ടു രോമസ്സോപ്പും (Woolsoap) മററും ഉണ്ടാക്കിവരുന്നു. പശുക്കുട്ടികളുടെ എല്ലിൽനിന്നു ജലതനം (Gelatine) എന്ന ദീപനൗഷധവും, മാംസത്തിൽനിന്നു മാംസസ്സത്തും, എല്ലിൽനിന്നു കത്തിപ്പിടികളും, രോമങ്ങളിൽനിന്നു ബ്രഷും, മററു ഭാഗങ്ങളിൽനിന്നു മററനേകം സാധനങ്ങളും നിർമ്മിക്കുന്നു. ഇത്ര വമ്പിച്ച ഉപാന്തരോൽപാദനം ലോകത്തിൽ മറെറാന്നും കാണുന്നതല്ല.

ആധുനികസംഘടനയുടെ മറെറാരു സ്വഭാവം ഉൽപന്നങ്ങളുടെ ഐകരൂപ്യം (Standardisation) ആകുന്നു. ഇതുനിമിത്തം ഉൽപാദനച്ചെലവു നന്നെ ചുരുങ്ങുന്നു. വിനിയോക്താക്കൾക്കിങ്ങിനെ വിലയിൽ ലാഭം കിട്ടുകയും ചെയ്യുന്നു. തീവണ്ടിക്കമ്പനിക്കാർ പാതയുടെ അകലത്തിലും മററും സർവ്വത്ര ഐകരൂപ്യം വരുത്തിയിരിക്കുന്നതു് ഈ സംഗതി ഉദ്ദേശിച്ചാണ്. വണ്ടിക്കു വേണ്ടിവരുന്ന ഓരോ ഭാഗവും വേറെവേറെ വർദ്ധിച്ച തോതിൽ ഉണ്ടാക്കുവാനും ഏതു ഭാഗത്തെയും ഏതു വണ്ടിയിലും ഉപ

യോഗിക്കുവാനും സാധിക്കുന്നതുകൊണ്ടു ചെലവിൽ വളരെ കുറവു കിട്ടുന്നുണ്ടു്. ഫോർഡ്'കാറിന്നു വില ചുരുങ്ങുവാനും ഇതുതന്നെ കാരണം.

സംഘടനാസമുൽക്കർഷത്തിന്നനുകൂലങ്ങളായ പല സംഗതികളുണ്ടു്. അവയിൽ പ്രധാനമായവ താഴെ കൊടുക്കുന്നു:—

1. പ്രകൃതിസമ്പന്നതയും പ്രാകൃതികാനുകൂല്യങ്ങളും.

ലോഹസമ്പത്തു ധാരാളമുള്ള ശാന്തമേഖലാപ്രദേശങ്ങളിലാണു് ഉൽപാദനസംഘടന അത്യന്തം അഭിവൃദ്ധി പ്രാപിക്കുവാൻ ഇടയാകുക. ലോഹാദിസമ്പത്തു് അധികമുണ്ടെങ്കിലും ഉഷ്ണമേഖലയിലും ശീതമേഖലയിലും വ്യവസായസമുൽക്കർഷം ഉണ്ടാകയില്ല. കാലാവസ്ഥയുടെ കാഠിന്യം അദ്ധ്വാനത്തിന്നനുഗുണമല്ല. ഉഷ്ണരാജ്യങ്ങളിൽ ജനങ്ങൾ അലസന്മാരും പ്രകൃതിയുടെ ഔദാര്യത്താൽ തൃപ്തന്മാരും കഠിനാദ്ധ്വാനവിമുഖന്മാരും ആയിരിക്കും. ശാന്തമേഖലയിൽതന്നെ നല്ല തുറമുഖങ്ങളും ജലഗതാഗതസൌകര്യങ്ങളും ഉള്ള രാജ്യങ്ങളിൽ വ്യവസായസംഘടനയ്ക്കു മേന്മ കൂടും.

2. ജനസംഖ്യയും ജനങ്ങളുടെ സ്വഭാവവും.

പ്രകൃതിസമ്പന്നത എത്രതന്നെ അധികമായിരുന്നാലും വേണ്ടത്ര ജനങ്ങളില്ലാത്തിടത്തു് അതു വേണ്ടവിധം ഉപയോഗിക്കപ്പെടുകയില്ല. ജനങ്ങൾ അധികമാകുന്തോറും വിക്രയം അധികമാകയും അപ്പോൾ ഉൽപാദനസംഘടന വിപുലമായിത്തീരുകയും ചെയ്യും. ബ്രിട്ടൺ പ്രാപി

ച്ചിട്ടുള്ള അഭിവൃദ്ധിയും കനഡ, ആസ്ത്രേലിയ എന്നി രാജ്യങ്ങളിലെ അനഭിവൃദ്ധിയും താരതമ്യപ്പെടുത്തിയാൽ ഈ സംഗതി നല്ലവണ്ണം വെളിവാകും.

### 3. വ്യവസായങ്ങളുടെ സ്വഭാവം.

ലോഹസമ്പത്തു ധാരാളമുള്ള ദിക്കിലാണ് ജനം ഫലപുഷ്ടിയുള്ള നിലങ്ങളും വിലപിടിച്ച കാടുകളും ഉള്ള പ്രദേശങ്ങളിലേക്കാളധികം വ്യവസായസംഘടനാഭിവൃദ്ധി കാണുന്നതു്. കാർഷികവ്യവസായങ്ങളിൽ നിർമ്മാണവ്യവസായങ്ങളിലെന്നപോലെ വ്യാപാരങ്ങളുടെ ഏകവൃത്തിത്വത്തിനു് ആനുകൂല്യമില്ല. കാർഷികവ്യവസായങ്ങളിൽ പ്രകൃതിശക്തിയെ അതിലംഘിക്കുവാൻ മനുഷ്യശക്തിക്കു സാധിക്കയില്ല. എന്നല്ല, കാർഷികവ്യവസായാന്തർഗ്ഗതങ്ങളായ വിവിധവ്യാപാരങ്ങൾ ഒന്നിനു വഴിയെ മറ്റൊന്നു് എന്നിങ്ങിനെയുള്ള പൌർവ്വാപര്യക്രമത്തിലാണ് സംഭവിക്കുന്നതു്. നിർമ്മാണവ്യവസായാന്തർഗ്ഗതങ്ങളായ വ്യാപാരങ്ങളെല്ലാം ഒരേസമയത്തുതന്നെ നടത്തുവാൻ സാധിക്കും.

### 4. ഭരണനീതി

പരിഷ്കാരാഭിവൃദ്ധി പ്രാപിച്ച രാജ്യങ്ങളിൽ ഗവർമ്മെണ്ടുകൾ തുറമുഖം, ഗതാഗതസൌകര്യം മുതലായവ ഉണ്ടാക്കിക്കൊടുത്തും നീതിന്യായം കൃത്യമായി പരിപാലിച്ചും സാങ്കേതികവിദ്യാഭ്യാസം പ്രചരിപ്പിച്ചും ഉൽപാദനത്തെ സഹായിക്കുന്നു. ഈ മാതിരിയുള്ള ഗവർമ്മെണ്ടുസഹായങ്ങൾ ലഭിക്കാത്ത രാജ്യങ്ങളിൽ ഉൽപാദനം അത്ര സമ്പുഷ്ടമാകയില്ല.

## 5. സാമാന്യസ്ഥിതിഗതികൾ

വിദേശീയാക്രമണം ഇല്ലാതിരിക്ക, യുദ്ധങ്ങൾ കൂടാതെ കഴിയുക, ആപത്തുകൾ, വിപ്ലവങ്ങൾ എന്നിവ സംഭവിക്കാതിരിക്ക മുതലായ സംഗതികൾ മൂലധനത്തിന്റെ വർദ്ധനയ്ക്കും വ്യവസായസംഘടനയുടെ മേന്മയ്ക്കും കാരണമാകും.

ഒരു വ്യവസായത്തിന്റെ പരിമാണത്തെ നിയമിക്കുന്ന സംഗതികളെക്കുറിച്ചാണിനി ചിന്തിക്കേണ്ടതു്. ഒരേദേശത്തുതന്നെയുള്ള ഉൽപാദനസംഘടനകൾ ഒരേ വലുപ്പത്തിലുള്ളവയായിരിക്കയില്ല. ഈ പരിമാണവ്യത്യാസത്തിനു മുഖ്യകാരണം മനുഷ്യസംബന്ധമായ വ്യത്യാസമായിരിക്കും. എന്നാൽ മററനേകസംഗതികളും ഈ വിഷയത്തിൽ പരിഗണിക്കേണ്ടതുണ്ടു്. വ്യവസായത്തിന്റെ വലുപ്പം വർദ്ധിക്കുന്തോറും അതു് അധികമധികം ആദായകരമായിത്തീരുന്നു എന്നുള്ള സംഗതിയാണു് അതിന്റെ വർദ്ധനയ്ക്കു പ്രേരകമായിരിക്കുന്നതു്. എന്നാൽ ചില വ്യവസായങ്ങൾ മിക്കപ്പോഴും ചെറിയ തോതിലും ചിലതു് വർദ്ധിച്ച തോതിലും നടക്കുവാൻ ഇടയാകുന്നതെങ്ങിനെ? ഇന്നൽവ്യവസായം ഇൻഷ്വറൻസ് (ജീവരക്ഷാധനാപ്പാത്തു്) വ്യവസായത്തെക്കാൾ പരിമിതമായതെങ്ങിനെ? കാർഷികവ്യവസായങ്ങൾക്കു നിർമ്മാണവ്യവസായങ്ങളെക്കാൾ വൈപുല്യം കുറഞ്ഞതെന്തു്? ഒരേ ദിക്കിൽതന്നെ സമീപത്തായി വലിയതും ചെറിയതും ആയ ഒരേ വ്യവസായത്തിന്റെ സംഘടനകൾതന്നെ വിജയകരമായി നടക്കുന്നതെങ്ങിനെ? എന്നിങ്ങിനെ പല ചോദ്യങ്ങളും ഇവിടെ സമു

ഭവിക്കുന്നു. കാൎഷികവ്യവസായങ്ങളിൽ ക്ഷണം ക്ഷീയമാണപ്രതിഫലനിയമം പ്രവൎത്തിച്ചുതുടങ്ങുന്നു എന്നുള്ളതാണ് അതിന്റെ പരിമിതത്വത്തിനു ഹേതു. മററുള്ള ചോദ്യങ്ങൾക്കുള്ള ഉത്തരം എളുപ്പത്തിൽ പറവാൻ സാധിക്കയില്ല.

വ്യവസായങ്ങളുടെ പരിമാണം ആധുനികവ്യവസായസ്വഭാവത്തെ ആശ്രയിച്ചിരിക്കുന്നു. പ്രയത്നവിഭജനവും വ്യാപാരങ്ങളുടെ ഏകവ്യത്തിത്വവും ആണ് മുഖ്യമായ സ്വഭാവം. എന്നാൽ പ്രയത്നവിഭജനം വിക്രയസ്ഥിതിയാൽ പരിമിതമാണ്. ഉൽപന്നങ്ങൾക്ക ധാരാളം ചോദനവും വിക്രയവും ഉണ്ടെങ്കിലേ വൎദ്ധിച്ച വ്യവസായസംഘടനകൊണ്ടു കാൎയ്യമുള്ളു. ചോദനം (Demand) അനിശ്ചിതവും കൂടെക്കൂടെ മാറുന്നതും ആയാൽ ചെറിയ തോതിലുള്ള ഉൽപാദനത്തിനു ഗുണമായി. ചോദനത്തിന്റെ സ്ഥിതിക്കനുസരിച്ച് എളുപ്പത്തിൽ മാററാവുന്നതാണ് ചെറിയ തോതിലുള്ള ഉൽപാദനം. ചോദനം നന്നെ ചുരുങ്ങിയ പദാൎത്ഥങ്ങളുടെ ഉൽപാദനവും ചെറിയ തോതിലേ സാധിക്കയുള്ളു. ഒരു സമുദായത്തിന്നാവശ്യമുള്ള ഉടുപ്പുകളെല്ലാം കുറെ ചെറിയഷാപ്പുകാർ ഉണ്ടാക്കിക്കൊടുക്കുമെങ്കിലും അവയ്ക്കു വേണ്ടശീലകൾ നിൎമ്മിക്കുവാൻ വമ്പിച്ച പത്തോ പന്ത്രണ്ടോ വ്യവസായശാലകൾ വേണ്ടിവന്നേയ്ക്കും. ചെങ്കല്ല്, അപ്പം മുതലായികടത്തുകൂലി അധികമാകുന്ന സാധനങ്ങളുടെ വിക്രയം ഭൂമിശാസ്ത്രീയസംഗതികളാൽ പരിമിതമാണ്. ഇവയുടെ ഉൽപാദനശാലകൾ പല ഭാഗങ്ങളിലായി വിതരണം ചെയ്യപ്പെടുകയും

വിക്രയസ്ഥലസാമീപ്യത്തിനും വിക്രയസ്ഥിതിക്കും അനുസരിച്ച് ഇവയുടെ ഉൽപാദനപരിമാണം രൂപാന്തരപ്പെടുകയും ചെയ്യുന്നു.

വ്യവസായത്തിന്റെ പരിമാണത്തെ നിയന്ത്രിക്കുന്ന മറെറാരു പ്രധാനസംഗതി ഉൽപാദിതവസ്തുവിന്റെ സ്വരൂപമാണ്. കപ്പൽ, തീവണ്ടി മുതലായവ ഒരിക്കലും ചെറിയ തോതിൽ നിൎമ്മിക്കുക സുശകമല്ല. എന്നാൽ ഇഞ്ചിനീയറിങ്ങ് ജീൎണ്ണോദ്ധാരണവ്യവസായമോ ചില്ലറപ്പണി നടത്തുന്ന മുദ്രണവ്യവസായമോ വളരെ വമ്പിച്ച സംഘടനയെ അപേക്ഷിക്കുന്നില്ല. മനുഷ്യവൈദഗ്ദ്ധ്യംകൊണ്ടു മാത്രം ഉണ്ടാക്കാവുന്ന ക്ഷൌരക്കത്തി മുതലായവയുടെ നിൎമ്മാണത്തിൽ വലിയ പ്രയത്നവിഭജനത്തിനു വഴിയില്ലല്ലോ. വമ്പിച്ച ഒരു ഉൽപാദനസംഘടനയുടെ സമീപത്തുതന്നെ ചെറിയൊരുൽപാദകനും ചിലപ്പോൾ പ്രവൎത്തിച്ചുവരുന്നതു കാണാം. വലിയ തോതിലുള്ള ഉൽപാദനത്തിനു പകുതിപ്പണി തീൎന്ന അസംസ്കൃതപദാൎത്ഥങ്ങൾ നല്കിയോ അതിന്റെ ഉൽപാദിതവസ്തുവിൽ ചില വൈചിത്ര്യങ്ങൾ വരുത്തിയോ ആണ് ആയാൾ കഴിച്ചുകൂട്ടുക. എങ്കിലും ഇന്നത്തെ വമ്പിച്ച വ്യവസായങ്ങൾ നിമിത്തം ചെറിയ ഉൽപാദകന്മാർ തിരോധാനം ചെയ്തുകൊണ്ടാണ് വരുന്നതു്.

വമ്പിച്ച തോതിലുള്ള ഉൽപാദനംകൊണ്ടുള്ള ഗുണങ്ങളെ രണ്ടായി തരംതിരിക്കാം. (1) ബാഹ്യമിതവ്യയം (2) ആഭ്യന്തരമിതവ്യയം. വ്യവസായത്തിന്റെ തദ്ദേ

ശേപ്രതിഷ്ഠകൊണ്ടുണ്ടാവുന്നതാണു ബാഹ്യമിതവ്യയം (External Economy). ആഭ്യന്തരമിതവ്യയം (Internal Economy) വ്യവസായത്തിന്റെ ഭരണപരവും വാണിജ്യപരവും ആയ സംഘടനയെ സ്പൃശിക്കുന്നതാണ്. അതിലന്തർഭവിക്കുന്ന സംഗതികളെ താഴെ പ്രദർശിപ്പിക്കാം:—

1. പ്രയത്നവിഭജനംകൊണ്ടുള്ള ഗുണങ്ങളും മിതവ്യയങ്ങളും. ഇതിനെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ട്.

2. ഉപചീയമാനപ്രതിഫലം നിമിത്തമുള്ള ഗുണങ്ങൾ. വ്യവസായത്തിന്റെ പരിമാണം വർദ്ധിക്കുന്തോറും അദ്ധ്വാനത്തിനും വൈദഗ്ദ്ധ്യപ്രകടനത്തിനും അധികമധികം വഴിയുണ്ടാവുന്നു. ഇതുനിമിത്തം പ്രതിഫലവും വർദ്ധിക്കാനിടവരുന്നു. എടുപ്പുകൾ, യന്ത്രങ്ങൾ മുതലായവയിലുള്ള നിലീനമൂലധനം (Sunk capital) വ്യവസായത്തിന്റെ വലുപ്പമധികമാകുമ്പോൾ കൂടുതൽ പ്രതിഫലത്തെ നല്കുന്നു. വാടക, പലിശ, നികുതി, മററു പലവക ചെലവുകൾ മുതലായവയുടെ ഭാരം വമ്പിച്ചതോതിലുള്ള വ്യവസായങ്ങളിൽ എളുപ്പത്തിൽ വഹിപ്പാൻ സാധിക്കുന്നു.

3. സാധനങ്ങളെ ഇടകപ്പടിയായി വാങ്ങുകയും വില്ക്കുകയും ചെയ്യുന്നതു നിമിത്തമുള്ള ഗുണങ്ങൾ. ഒന്നായി സാധനങ്ങൾ വാങ്ങുന്നതു വാങ്ങുന്ന ആൾക്കു ലാഭത്തിനു കാരണമാണ്. വില്ക്കുന്ന ആൾക്കും ഒന്നായി വില്ക്കുന്നതു, വില്പനക്കു വേണ്ടിവരുന്ന ചെലവു ചുരുങ്ങുന്നതുകൊണ്ട്, ലാഭമാണ്.

4. അസംസ്കൃതപദാൎത്ഥങ്ങളുടെ മിതവ്യയവും അവാന്തരോല്പന്നങ്ങളുടെ (By-products) ഉപയോഗവും വ്യവസായസംഘടന വൎദ്ധിക്കുന്തോറും പദാൎത്ഥദ്രവ്യം ചുരുങ്ങുന്നു; എന്നല്ല അവാന്തരോല്പന്നങ്ങളുടെ എണ്ണവും ഉപയോഗവും അധികമാകയും ചെയ്യുന്നു.

5. പ്രത്യേകയന്ത്രങ്ങളും വൈദഗ്ദ്ധ്യങ്ങളും ഉപയോഗിക്കാം. ഒരു വമ്പിച്ച വ്യവസായസംഘടനക്കു മാത്രമേ, ഉല്പാദനത്തിന്ന് അത്യന്തം എളുപ്പം കൂട്ടുന്ന ഇന്നത്തെ വലിയ യന്ത്രങ്ങളെ ഉപയോഗിപ്പാൻ കഴികയുള്ളു. ഈ മാതിരി യന്ത്രങ്ങളുടെ ഉപയോഗം, അതിനെ സംബന്ധിച്ച വിദഗ്ദ്ധന്മാരെയും വ്യവസായത്തിലേക്കാകൎഷിക്കുന്നു. ഇങ്ങിനെ ചെറിയ തോതിലുള്ള ഉല്പാദനസംഘടനകളെയെല്ലാം കവിഞ്ഞു നില്ക്കുവാൻ ഇവക്കു സാധിക്കുന്നു.

6. വമ്പിച്ച സംഘടനകളെ അത്ര വേഗം അങ്ങാടിനിലവാരത്തിന്റെ ഏറ്റക്കുറച്ചിൽ ബാധിക്കയില്ല. ഉല്പന്നങ്ങളെ ഇഷ്ടംപോലെ മാറ്റുവാനും അസംസ്കൃതപദാൎത്ഥങ്ങളെ ധാരാളം കരുതിവെപ്പാനും വലിയ വ്യവസായസംഘടനകൾക്കു സാധിക്കും. പുറമെ വിദഗ്ദ്ധന്മാരുടെ സഹായങ്ങളാൽ ചോദനത്തിന്റെ സ്ഥിതിയും ഗതിയും ശരിയായറിവാനും ആവശ്യത്തിൽ അധികമായ ഉല്പാദനം കൂടാതെ കഴിപ്പാനും അവക്കു സാധിക്കും.

7. പരസ്യം മുതലായവക്കും വില്പനക്കു വേണ്ട ഏൎപ്പാടുകൾക്കും മറ്റും വലിയ സംഘടനകൾക്കു ധാരാളം പണം ചെലവുചെയ്യാൻ സാധിക്കും. ഉല്പന്നങ്ങളുടെ പ്രസിദ്ധീകരണത്തിന്നും പ്രചാരത്തിന്നും ആയി വലിയവ്യ

വസായസംഘടനകൾ അനവധി പണം ഇന്നു ചെലവാ
ക്കുന്നുണ്ട്. അതുപോലെതന്നെ വില്പനസ്സ് ഏജൻറുമാരെ
ലോകത്തിൻെറ നാനാഭാഗങ്ങളിലും ഏൎപ്പെടുത്തുകയും
മററും ചെയ്യുവരുന്നു.

8. പരീക്ഷണങ്ങൾ(Experiments)ക്കും ഗവേഷണ
ങ്ങൾ(Researches)ക്കും അധികം പണം ചെലവാക്കാൻ
ഇവൎക്കു സാധിക്കും. ലീവർ ബ്രദേർസ് ലിമിററഡ് മുത
ലായ കമ്പനിക്കാർ ഈ വിഷയങ്ങൾക്കുവേണ്ടി വളരെ
സംഖ്യ ചെലവു ചെയ്യുന്നുണ്ട്. ഇതു നിമിത്തം ശാസ്ത്രീയ
മായ രീതിയിൽ വ്യവസായങ്ങൾ അഭിവൃദ്ധിപ്പെടുകയും
പുതിയ പുതിയ ഉൽപാദനരീതികൾ കണ്ടുപിടിക്കപ്പെടു
കയും ചെയ്യുന്നു. ഇങ്ങിനെ വ്യവസായങ്ങൾക്കു പരമമായ
ഉൽക്കർഷം ഉണ്ടായിത്തീരുവാൻ ഇടയാകുന്നു.

ലഘുതരോൽപാദനം (Small Scale Production)
കൊണ്ടും ചില ഗുണങ്ങളുണ്ട്. യന്ത്രങ്ങളുടെ വമ്പിച്ച ഉ
പയോഗംകൊണ്ടാണല്ലൊ ബൃഹത്തരോൽപാദനങ്ങൾക്കു
(Large Scale Production) ഭേദമുണ്ടാകുന്നതു്. എ
ന്നാൽ ലഘുതരോൽപാദനങ്ങളിൽ അധികവും വ്യക്തി
പരത്വമാണു് പ്രാധാന്യം വഹിക്കുന്നതു്. ഓരോ വിനി
യോക്താവിൻെറ അഭിരുചിയറിഞ്ഞു് അവൻെറ ആവശ്യ
പൂരണത്തിനു യത്നിക്കയാണു ലഘുതരോൽപാദനക്കാരൻ
ചെയ്യുന്നതു്. ലോകം ഭിന്നരുചിയായിരിക്കുന്ന കാലം
വരെ ലഘുതരോൽപാദനക്കാരനും സ്ഥാനമുണ്ടായിരിക്കും.
ലഘുതരോൽപാദനത്തിൻെറ മേന്മകൾ താഴെ കാ
ണിക്കുന്നവയാണു്.

1. ഉൽപാദനത്തിൽ സംഘടകന് അധികം താൽപൎയ്യമുണ്ടാകയും ആയാളുടെ നേരിട്ടുള്ള മേൽനോട്ടത്തിൽ ഉൽപാദനം നടക്കുകയും ചെയ്യുന്നു. ആയാളുടെ വിജയവും വിഖ്യാതിയും തന്റെ ഉൽപാദിതപദാൎത്ഥത്തെ അനുബന്ധിച്ചിരിക്കുന്നു. ഇതുനിമിത്തം ആയാൾ കൃത്യവിമുഖതകൂടാതെ അശ്രാന്തപരിശ്രമം ചെയ്യുകയും തന്റെ കീഴിലുള്ളവരെക്കൊണ്ടു ശരിയായി പണി എടുപ്പിക്കയും ചെയ്യുന്നു.

2. വലിയ സംഘടനയുടെ ഫലമായി ഉൽപാദിതമാകുന്ന വസ്തുക്കളെക്കാൾ വൃത്തിയായും കൌതുകകരമായും സാധനങ്ങൾ ഉണ്ടാക്കത്തക്കവിധം ലഘുതരോൽപാദകൻ അവയുടെ ഓരോ ഭാഗങ്ങളുടെ കാൎയ്യത്തിലും വളരെ അവധാനപൂൎവ്വം പ്രവൎത്തിക്കുന്നു. ഇതുനിമിത്തം വിനിയോക്താക്കൾക്ക (Consumers) അവ ആകൎഷകങ്ങളായിത്തീരുന്നു. അധികം അദ്ധ്വാനവും അസംസ്കൃതപദാൎത്ഥവും വെറുതെ നഷ്ടപ്പെടാതെ കഴിക്കുവാനും ലഘുതരോൽപാദകനു സാധിക്കും.

3. തൊഴിലാളിക്കും മുതലാളിക്കും തമ്മിൽ അന്യോന്യസമ്പൎക്കത്തിന്നിടവരുന്നതുകൊണ്ടു തൊഴിലാളിവഴക്കുകൾ വളരെ ചുരുങ്ങുന്നു. വലിയ സംഘടനകളിൽ മുതലാളിക്ക നേരിട്ടു തൊഴിലാളികളുമായി ഒരിടപാടും ഉണ്ടാകയില്ല. ഇതു നിമിത്തം ആയാൾക്ക് അവരുടെ സങ്കടങ്ങളിൽ യാതൊരു സഹതാപവും ഉണ്ടാകയില്ല. ഇതാണ് ഇന്നത്തെ മിക്ക തൊഴിലാളിലഹളകൾക്കും പണിമുടക്ക്

ങ്ങൾക്കും മറ്റും കാരണം. ചെറിയ ഉൽപാദകൻ എപ്പോഴും തൊഴിലാളികളുടെ ഇടയിൽ പെരുമാറുന്നതുകൊണ്ടു് ആയാൾക്കു് അവരുടെ ആവശ്യങ്ങളെയും അവശതകളെയും അറിവാനും അനുകമ്പ കാണിപ്പാനും വേണ്ടപ്പോൾ പ്രോത്സാഹനം നല്കുവാനും സാധിക്കും.



# ആധുനികവ്യവസായസംഘടനയുടെ വിവിധരൂപങ്ങൾ.

## XII

നിർമ്മാണവ്യവസായങ്ങളിൽ ചെറിയ സംഘടകന്മാർ തിരോധാനം ചെയ്തുകൊണ്ടാണ് വരുന്നതെന്നു മുമ്പു പ്രസ്താവിച്ചുവല്ലോ. വമ്പിച്ച സംഘടനകളുടെ കിടമത്സരം തടുക്കുവാൻ ഇവക്കു സാധിക്കാത്തതാണ് കാരണം. എന്നാൽ കാർഷികവ്യവസായങ്ങളിൽ ചെറിയ സംഘടകൻെറ സ്ഥാനം ഇനിയും നഷ്ടപ്പെട്ടിട്ടില്ല. ഇതിനു കാരണം ക്ഷീയമാണപ്രതിഫലനിയമം അവയിൽ വേഗം പ്രവർത്തിച്ചു കാണുന്നതാണ്. വമ്പിച്ച സംഘടനയ്ക്കോ വ്യവസായത്തിൻെറ ഏകച്ഛത്രാധിപത്യത്തിനോ അവയിൽ വകയില്ല. താഴെ പറയുന്ന സംഘടനാവിഭാഗങ്ങൾ മിക്കവാറും നിർമ്മാണവ്യവസായങ്ങളെ (Manufacturing industries) സംബന്ധിക്കുന്നവയാണ്.

ഒരു വ്യക്തി സ്വതന്ത്രമായി സ്വന്തം ക്ഷേത്രം, പ്രയത്നം, മൂലധനം എന്നിവ ഉപയോഗിച്ച് ഉൽപാദനം നടത്തുന്നതു വ്യക്തിപരമായ ഉൽപാദനമത്രെ. ഈ സമ്പ്രദായംകൊണ്ടുള്ള ഒരു ഗുണം വ്യക്തിയുടെ പ്രത്യേകശ്രദ്ധ വ്യവസായത്തിൽ പതിയുകയും തന്മൂലം വ്യയം മിതമാകുകയും ഉൽകർഷം വേഗത്തിലുണ്ടാകുകയും ചെയ്യുന്നു എന്നുള്ളതാണ്. എന്നാൽ ഇത്തരം ഉൽപാദകന്മാരിൽ ശേഷിയുള്ളവർ മാത്രമേ ശേഷിപ്പൂ. അധികം കിടമത്സരമി

ല്ലാത്തതും ചോദനം (Demand) സ്ഥിരമായിരിക്കുന്നതും
ആയ പ്രദേശങ്ങളിൽ വ്യക്തിപരോൽപാദനം ഉചിത
മായിരിക്കും. ഇതുനിമിത്തം അതു വളരെ പരിമിതമായി
രിക്കാനേ തരമുള്ളു. ചോദനത്തിന്റെ സ്ഥിതി അനിശ്ചി
തമായിരിക്കുമ്പോഴും ഉൽപാദനമുണ്ടാകായ്കയാൽ വ്യക്തി
പരമായ ഉൽപാദനസമ്പ്രദായം വലിയ വ്യവസായസം
ഘടനകളെപ്പോലെ മിക്കപ്പോഴും കുഴപ്പത്തിൽ പെടു
ന്നില്ല.

വ്യവസായസംഘടനയുടെ മറെറാരു രൂപം സമ്മിളി
തസംഘടന (Partnership) യാണ്. ഇതു് ഏററവും ല
ഘുവും ഏററവും പുരാതനവും ആയ സംഘടനാരീതിയാ
ണ്. ഇതു നിമിത്തം വ്യവസായത്തിന്റെ വൈപുല്യം വ
ർദ്ധിക്കുന്നു. കിടമത്സരത്തെ തടുക്കുവാനുള്ള സ്വാഭാവികമാ
യ ഒരു മാറ്റമാണിതു്. ഈ സമ്പ്രദായപ്രകാരം വ്യവസാ
യത്തിനു വേണ്ട ക്ഷേത്രം, മൂലധനം, പ്രയത്നം എ
ന്നിവ മുൻകൂട്ടി നിശ്ചയിച്ച തോതിൽ ഭിന്നവ്യക്തിക
ളാൽ നല്കപ്പെടുകയും എല്ലാവക്കും സമ്മതമായ
ഒരു വിധത്തിൽ മേലന്വേഷണപ്രവൃത്തികളേയും ലാഭ
ത്തേയും ഭാഗിക്കുകയും ചെയ്യുന്നു. ഒരു സമ്മിളിതസം
ഘടനയിലെ അംഗങ്ങളെല്ലാം ഐക്യത്തോടെ വത്തിക്കു
ന്നതായാൽ അതു വളരെ പ്രബലവും ഉൽകൃഷ്ടവും ആ
യിരിക്കും. വമ്പിച്ച സംഘടനകളേക്കാൾ ഇതു വളരെ ല
ഘുവായിട്ടുള്ളതാണ്. ചോദനത്തിന്റെ സ്ഥിതിക്കനുരൂ
പമായവിധം ഇതിനെ ഭേദപ്പെടുത്തുവാനും എളുപ്പം സാ
ധിക്കും. സമ്മിളിതസംഘടനയിലെ അംഗങ്ങളുടെ ബാധ

കാശങ്ങളും ബാദ്ധ്യതകളും നിയമത്താൽ നിൎണ്ണീതങ്ങ
ളാണ്. ഇവരുടെ ബാദ്ധ്യത ക്ലിപ്തപ്പെടുത്താത്തതാണ്
(Liability is unlimited). ഇതുനിമിത്തം നഷ്ടം വരുത്താ
തിരിപ്പാനുള്ള കരുതലുണ്ടാവുന്നു. പക്ഷെ ഇതുകൊണ്ടു ചി
ല ദോഷങ്ങളുമുണ്ട്. സംഘടനയുടെ കടബാദ്ധ്യതകളും
മററും അംഗങ്ങളുടെ സ്വകാൎയ്യസ്വത്തിനുകൂടി ബാധക
മാണെന്നു വരുന്നതുകൊണ്ട് ഈ മാതിരി സംഘടനയു
ടെ അഭിവൃദ്ധി പ്രതിബദ്ധമായിരിക്കുന്നു. ഈ സമ്പ്രദായ
ത്തിന്റെ മറെറാരു ദോഷം അംഗങ്ങളിൽ ഒരാൾ മരിക്ക
യൊ, പാപ്പരാകുകയൊ മറേറാ ചെയ്താൽ അതു തീരെ
നിന്നുപോകുന്നു എന്നുള്ളതാണ്.

ക്ലിപ്തസംയുക്തസംഘടന (Joint stock enterprise)
കളാണ് ആധുനികകാലത്ത് അത്യന്തം പ്രധാനങ്ങളാ
യിരിക്കുന്നത്. നിൎമ്മാണവ്യവസായങ്ങളിലാണ് ഇവ ധാ
രാളമുള്ളത്. കാൎഷികവ്യവസായങ്ങളിൽ ഇത്തരം സംഘ
ടന കാണ്മാൻ പ്രയാസം. ഈ സംഘടനയ്ക്കാവശ്യമായ മൂ
ലധനം അനേകം ഓഹരികളായി ഓഹരിക്കാർ അല്ലെ
ങ്കിൽ അംഗങ്ങൾ അടയ്ക്കുന്നു. ഓഹരിസംഖ്യകൾ അല്പ
മോ അധികമോ ആവാം. നഷ്ടത്തിൽ അധികഭാഗവും
ഓഹരിക്കാർതന്നെ വഹിക്കുന്നു. വ്യവസായത്തിന്റെ മേ
ലന്വേഷണം, തിരഞ്ഞെടുക്കപ്പെട്ട ഒരു സംഘം ഡയര
ക്ടർമാരെ ഏല്പിക്കപ്പെടുന്നു. ഇവരുടെ കൃത്യങ്ങളെ ശമ്പള
ത്തിനു നിശ്ചയിച്ചിട്ടുള്ള മാനേജർമാർ, സംഘടകന്മാർ
എന്നിവരെ ഏല്പിക്കുന്നു. ഇതു വാസ്തവത്തിൽ സമ്മിളിത
സംഘടനയുടെ മറെറാരു രൂപംതന്നെ. ഇന്നത്തെ വമ്പിച്ച

വ്യവസായസംഘടനകളിൽ അനേകം ഉൽപാദകന്മാരുടെ സഹകരണം ആവശ്യമാണ്. എന്നാൽ അവരെല്ലാം വ്യവസായത്തിന്റെ മേൽനോട്ടത്തിൽ ഭാഗഭാക്കുകളാവാൻ തരമില്ലല്ലൊ.

ക്ലിപ്തസംയുക്തസംഘടനകളുടെ ആദ്യകാലങ്ങളിൽ അംഗങ്ങളുടെ ബാദ്ധ്യത ക്ലിപ്തപ്പെടുത്തിയിരുന്നില്ല. സംഘടനയുടെ കടങ്ങളും മറ്റും മെമ്പർമാരുടെ സ്വകാര്യസ്വത്തിനും ബാധകമായിരുന്നു. എന്നാൽ അനന്തരകാലങ്ങളിൽ നിയമങ്ങൾകൊണ്ട് ഈ ബാദ്ധ്യതയെ ക്ലിപ്തപ്പെടുത്തി. ഇതു നിമിത്തം ഇപ്പോൾ പണക്കാർക്കും സാധുക്കൾക്കും ഒരുപോലെ നിർഭയമായി ഈ സംഘടനകളിലേക്ക് ഓഹരികൾ അടയ്ക്കുകയും ഉൽപാദനത്തിൽ ഭാഗഭാക്കുകളാകയും ചെയ്യാം. സംഘടനയുടെ ബാദ്ധ്യതകൾക്കോ വിഷമതകൾക്കോ അവർ ഉത്തരവാദിത്വം വഹിക്കേണ്ടതുമില്ല. മൂലധനത്തിന്റെ അത്യാവശ്യം വർദ്ധിച്ചതോടുകൂടിയാണു വ്യവസായങ്ങൾക്ക് ഇങ്ങിനെയുള്ള ഏർപ്പാടുകൾ ഉണ്ടായിത്തീർന്നത്. ഇപ്പോൾ സമുദായത്തിലെ ഏതു വ്യക്തിക്കും തന്റെ ധനത്തെ, അത് അധികമായാലും ശരി, അല്പമായാലും ശരി, ഉൽപാദനത്തിൽ ഇറക്കുവാൻ സാദ്ധ്യമായിരിക്കുന്നു. തന്റെ മൂലധനത്തെ ഉത്തമമായ വിധത്തിൽ ഉപയോഗിക്കണമെന്നാഗ്രഹിക്കുന്ന മൂലധനക്കാരനേയും, മൂലധനം അത്യാവശ്യമായ സംഘടനയേയും ക്ലിപ്തസംയുക്തസംഘടന ഒന്നിച്ചു ചേർക്കുന്നു ഇവർ തമ്മിൽ തട്ടുപാൽ വഴിക്കു മാത്രമേ മിക്കപ്പോഴും

ബന്ധമുണ്ടായിരിക്കയുമുള്ളു. ഇങ്ങിനെയുള്ള സംഘടനകളുടെ സംഖ്യ ഇന്നെത്രയോ അധികമാണു്.

ക്ലിപ്തസംയുക്തസംഘടനകൾകൊണ്ടു പല ഗുണങ്ങളുമുണ്ടു്. ബൃഹത്തോൽപാദനം (Large Scale Production)കൊണ്ടുള്ള ഗുണങ്ങൾക്കു പുറമെ, അധികം മൂലധനം ഒരു മാനേജ്മെൻറിനു കീഴിൽ ഉപയോഗിക്കുകയും നിയന്ത്രിക്കുകയും ചെയ്യാൻ ഇതുകൊണ്ടു സാധിക്കും. ഓരോ വ്യക്തിയുടെ കയ്യിലുള്ള ചെറിയ മൂലധനസംഖ്യകൾ വലിയ ഉൽപാദനത്തിനു പോരുകയില്ല. ക്ലിപ്തസംഘടനയിൽ ഇതെല്ലാം ഒന്നിച്ചു ചേർക്കപ്പെടുകയും ഒരു നിയന്ത്രണത്തിന്നധീനത്തിൽ നയിക്കപ്പെടുകയും ചെയ്യുന്നു. നഷ്ടം വന്നാൽ അതു നിരവധി ഓഹരിക്കാരുടെ ഇടയിൽ വിഭക്തമാകുന്നതുകൊണ്ടു് അത്ര നഷ്ടം അസഹ്യമായിത്തീരുന്നില്ല. വലിയ മൂലധനക്കാരന്റെ സ്ഥിതിയിൽനിന്നു നോക്കിയാലും ക്ലിപ്തസംഘടന ഗുണകരമാണു്. അയാൾക്കു മൂലധനത്തെ അനേകം സംഘടനകളിൽ ഇറക്കുകയും അങ്ങിനെ വലിയ നഷ്ടം (ഒരേ സംഘടനയെത്തന്നെ ആശ്രയിക്കുന്നതു നിമിത്തം വരാവുന്ന വലിയ നഷ്ടം) കൂടാതെ കഴിക്കയും ചെയ്യാം. പുറമെ ബാദ്ധ്യതയുടെ ക്ലിപ്തതയും ഓഹരികളെ മറെറാരാളിലേക്കു മാറുവാനുള്ള കഴിവും നിമിത്തം ഈ മാതിരി സംഘടനകളിൽ പണമിറക്കുവാൻ ജനങ്ങൾ പ്രോത്സാഹിതരാകുന്നു. ചെറിയമൂലധനക്കാരനു് ഇങ്ങിനെ ഉൽപാദനങ്ങളിൽ ഏർപ്പെടുവാനും അഭിവൃദ്ധിപ്പെടുവാനും കഴിയുമെന്നു മാത്ര

മല്ല, വേണമെന്നു തോന്നിയാൽ തന്റെ മൂലധനത്തെ മടക്കി മേടിക്കാനും സാധിക്കും.

രണ്ടാമത്തെ ഗുണം സമർത്ഥരായ സംഘടകന്മാരുടെ വൈദഗ്ദ്ധ്യം സമുദായത്തിനു് ഉപയോഗമായിത്തീരുവാൻ ക്ലിപ്തസംഘടനകൾ സഹായിക്കുന്നതാണു്. മൂലധനക്കാരന്നു സംഘടനാസാമർത്ഥ്യമില്ലായ്കയാലും സംഘടനാവിദഗ്ദ്ധന്നു മൂലധനമില്ലായ്കയാലും വന്നുകൂടുന്ന വ്യവസായഹാനിയെ ഇതു് ഇല്ലാതാക്കുന്നു.

മൂന്നാമതായി, ഒരു ക്ലിപ്തസംഘടന വളരെക്കാലത്തോളം ഇടർച്ചയായി നിലവിലുള്ള നിയമബദ്ധമായ ഒരേർപ്പാടാണു്. ഒരു വ്യക്തിക്കു വല്ല ഹാനിയും നേരിട്ടാൽ അതുകൊണ്ടു വ്യവസായത്തിനു യാതൊരു ക്ഷതിയും ഉണ്ടാവാനില്ല. വളരെ കാലതാമസംകൊണ്ടു മാത്രം ലാഭം ഉണ്ടായിത്തുടങ്ങുന്ന വ്യവസായങ്ങൾക്കു് ഇത്തരത്തിലുള്ള സംഘടനയാണു് പറ്റുക.

അവസാനമായി, ക്ലിപ്തസംയുക്തസംഘടനകളുടെ പരസ്യമായ സ്ഥിതിയും നിയമനിയന്ത്രണവും ഗുണകരമാണു്. ഇവയുടെ പ്രവർത്തനനയത്തെ കൂട്ടുകാരുടെ വിവരിക്കയും കാരണസഹിതം സാധൂകരിക്കയും ചെയ്യാൻ ആവശ്യം നേരിടുന്നു. കൂട്ടുകാരുടെ ഇവയുടെ പ്രവൃത്തികളേയും റിപ്പോർട്ടുകളേയും കർശനമായി വിമർശിക്കയും പതിവാണു്.

ക്ലിപ്തസംയുക്തസംഘടനയുടെ ന്യൂനതകൾ മിക്കതും ലഘുതരോൽപാദനത്തിന്റേതാണു്. ശരിയായ സംഘടനാസാമർത്ഥ്യമില്ലാത്ത കപടസംഘടകന്മാരുടെ വലയിൽ മി

ക്കപ്പോഴും മൂലധനക്കാർ പെട്ടുപോകുന്നു എന്നുള്ളതാണു് ഒന്നാമത്തെ ദോഷം. യഥാൎത്ഥത്തിൽ യോഗ്യതയില്ലാത്തവർ ചിലപ്പോൾ പരസ്യങ്ങളും പത്രികകളും വഴിയായി തങ്ങളുടെ യോഗ്യതകളെ പൎവ്വതവൽക്കരിച്ചു കാണിച്ചു ചതിയറിയാത്ത സാധുക്കളെ പ്രതാരണം ചെയ്യുന്നു. എന്നാൽ നിയമത്തിന്റെ നിയന്ത്രണം ഈദോഷത്തിന്നു കുറെ ശമനം വരുത്തീട്ടുണ്ടു്. രണ്ടാമതു ശമ്പളക്കാരനായ മാനേജർ, ഡയറക്ടർമാരുടെ അധീനത്തിലാകയാൽ അയാളുടെ സ്വന്തം ബാദ്ധ്യതയിലോ ഉത്സാഹത്തിലോ ഒന്നും ചെയ്യാൻ അയാൾ പ്രേരിതനല്ല. അഭിപ്രായവ്യത്യാസങ്ങളാൽ പലപ്പോഴും കൢപ്തസംഘടനകൾ കുഴങ്ങാറുണ്ടു്. ഇതിന്നു പുറമെ, മൂലധനംകൊണ്ടു ചെയ്യുന്ന പ്രവൃത്തികൾക്കു മൂലധനക്കാരൻ ബാദ്ധ്യസ്ഥനല്ലായ്കയാൽ ചില ദോഷങ്ങൾ ഉത്ഭവിക്കുന്നു. തങ്ങളുടെ പണത്തിന്റെ ഉപയോഗംകൊണ്ടു നടത്തുന്ന വ്യവസായസ്ഥാപനങ്ങളിൽ എത്ര അതൃപ്തികരമായ സ്ഥിതികളാണുള്ളതെന്നോ, എത്ര സാധുസ്ത്രീകളും കുട്ടികളും അവിടെ കിടന്നു ഞെരുങ്ങുന്നതെന്നോ, അവരുടെ തപ്തനിശ്വാസംകൊണ്ടു് അവിടങ്ങളിലെ അന്തരീക്ഷം എത്ര മലിനമായിട്ടുണ്ടെന്നോ അവരറിയുന്നില്ല. തങ്ങളുടെ പണത്തിൽനിന്നു ലഭിക്കുന്ന ആദായത്തെ ഉപയോഗിക്കുന്ന കാൎയ്യത്തിലും അവൎക്കു സ്വാധീനശക്തിയില്ല.

പരിഷ്കാരം അതിവേഗത്തിൽ മാറിക്കൊണ്ടിരിക്കുന്നതും, ചോദനം അസ്ഥിരവും ആയ സ്ഥിതികളിൽ കൢപ്തസംഘടനകൊണ്ടു ഗുണമുണ്ടാകയില്ല. ചോദനം നിയത

മായ അവസ്ഥയിൽ മാത്രമേ ഈ സംഘടനകൊണ്ടു ഗുണമുണ്ടാകയുള്ളു.

### ഏകായത്താധികാരസംഘടനകൾ.
### (Monopolistic organisations)

ഏകായത്താധികാരം (Monopoly) എന്നതു് ഏതെങ്കിലും ഒരു പദാൎത്ഥത്തെ നിൎമ്മിക്കാനോ വില്ക്കുവാനോ ഉള്ള പ്രത്യേകാധികാരമാണു്. ഇതു് ഒരു വ്യക്തിക്കോ ഒരു സംഘത്തിന്നോ മാത്രമായിരിക്കും ഉണ്ടായിരിക്കുക. ഉദാഹരണത്തിന്നു, തപ്പാൽസംബന്ധമായ സൎവ്വ നിൎമ്മാണങ്ങളും വില്പനകളും ഗവൎമ്മെണ്ടിന്നു് ആയത്തമാണു്. മറ്റാൎക്കും ദ്രവ്യമുണ്ടാക്കുവാനോ വില്ക്കുവാനോ പാടില്ല. ഇപ്രകാരംതന്നെ, നിരത്തുസംബന്ധമായ പ്രവൃത്തികളും പ്രായേണ ഏകായത്താധികാരത്തിൽ നടക്കുന്നവയായിരിക്കും. ഇതു മാതിരിയുള്ള ഏകായത്താധികാരങ്ങളുടെ സംഖ്യ ഇക്കാലത്തു് അപരിമിതമായിട്ടുണ്ടു്.

### ഏകായത്താധികാരവിഭജനം.

ഇവയെ പലപ്രകാരത്തിൽ വിഭജിക്കാം. വിഭാഗങ്ങളിൽ പ്രധാനമായവയെ താഴെ ചേൎക്കുന്നു:—

### 1. പ്രാകൃതികമായ ഏകായത്താധികാരം.
### (Natural monopolies)

ഇതു അസംസ്കൃതപദാൎത്ഥങ്ങളുടെ പരിമിതത്വത്തിൽ നിന്നുണ്ടാവുന്നതത്രെ. രത്നങ്ങളുടെ കാൎയ്യത്തിൽ തെക്കെ ആഫ്രിക്കെക്കു് ഏകായത്താധികാരം ഉള്ളതു് ഇതിന്നുദാഹരണമാണു്.

### 2. സാമുദായികമായ ഏകായത്താധികാരം.
### (Social monopolies)

കന്നിലധികം സംഘടനകൾക്ക നിവ്വഹിപ്പാൻ അസാദ്ധ്യമായ സ്വഭാവവിശേഷത്തോടുകൂടിയ വ്യവസായങ്ങളിലാണ് ഇതു സംഭവിക്കുന്നത്. വിദ്യുച്ഛക്തിവെളിച്ചം, വാതകപ്രദാനം (Gas supyly), ജലസേചനപദ്ധതികൾ, തീവണ്ടികൾ എന്നിവ സാമുദായികമായ ഏകായത്താധികാരത്തിന്നുദാഹരണമാണ്.

### 3. നിയമപരമായ ഏകായത്താധികാരം.
### (Legal monopolies)

നിയമത്താൽ സുരക്ഷിതമായ അധികാരമാണിത്. വ്യാപാരമുദ്രകൾ (Trade marks), പകപ്പവകാശങ്ങൾ (Copy-right) മുതലായവയെ സംബന്ധിക്കുന്ന അധികാരം ഇത്തരത്തിലുള്ളതാണ്. ഇതുനിമിത്തം പൊതുജനക്ഷേമം വർദ്ധിക്കുന്നതുകൊണ്ട് ഇതിനെ പൊതുജനക്ഷേമപരമായ ഏകായിത്താധികാരം(General welfare monopolies) എന്നു പറയാറുണ്ട്.

### 4. ഇച്ഛാപൂവ്വകമായ ഏകായത്താധികാരം.
### (Voluntary monopoly)

കിടമത്സരത്തെ ഇല്ലാതാക്കവാനുള്ള ഉദ്ദേശത്തോടുകൂടി ഉൽപാദകന്മാർ കന്നിച്ചു ചേരുന്നതു നിമിത്തമാണ് ഇതുണ്ടാവുന്നത്. വലിയ സംഘടനകളുടെ ആവിർഭാവംകൊണ്ടു ചെറിയവ തിരോധാനം ചെയ്യുന്ന

തിൽനിന്നുണ്ടാവുന്ന ഏകായത്താധികാരത്തെയും ഇങ്ങിനെ അഭിധാനം ചെയ്യാം. പക്ഷെ ഇവിടെയുള്ള അധികാരം ഉഭയേച്ഛാഫലമല്ലെന്ന് ഓക്കേണ്ടതാണ്.

സമ്മിളിതസംഘടനകൾ കാലക്രമത്തിൽ ക്ലിപ്ത സംയുക്തസംഘടനകളായിത്തീൎന്നതുപോലെ ക്രമേണ ക്ലിപ്തസംഘടനകളും ഒന്നിച്ചു ചേൎന്നു തുടങ്ങി. ഇങ്ങിനെ ചേൎന്ന് ഒന്നായിത്തീൎന്ന സംഘടനകൾക്കും വിവിധരൂപങ്ങളും വിവിധനാമങ്ങളുമുണ്ട്. ഇവയിൽ ഏററവും മുഖ്യമായവ ട്രസ്റ്റ് (Trust), കാട്ടേൽ (Kartell) എന്നിവയാണ്. ഇതു രണ്ടും കിടമത്സരത്തിന്റെ ഫലമാണ്. അവിടവിടെയായി കുറെ വലിയ സംഘടനകളുടെ അധീനത്തിൽ ഉൽപാദനം കേന്ദ്രീകൃതമായപ്പോൾ അസംസ്കൃതപദാൎത്ഥങ്ങൾ, വില്പന എന്നിവയുടെ കാൎയ്യത്തിൽ വലിയ മത്സരമുണ്ടായി. ഇതു നിമിത്തമുള്ള നാശത്തെ ഇല്ലാതാക്കുവാനാണ് മേൽപറഞ്ഞ സംഘടനകൾ ഉത്ഭവിച്ചത്. അമേരിക്കയിലും ബ്രിട്ടനിലും ഇവയ്ക്കു ട്രസ്ററുകൾ എന്നും, ജൎമ്മനിയിൽ കാട്ടേച്ചുകൾ എന്നും പറഞ്ഞു വരുന്നു.

ഒരേ വ്യവസായത്തിലേപ്പെട്ടിരിക്കുന്ന നിരവധി സംഘങ്ങൾ ഒന്നിച്ചു ചേൎന്ന് ഒരു സംഘം ട്രസ്റ്റികളുടെ നിയന്ത്രണത്തിനു വ്യവസായപ്രവൎത്തനത്തെ വിട്ടുകൊടുക്കുമ്പോഴാണ് ട്രസ്ററുകൾ ഉണ്ടാവുന്നത്. എന്നാൽ കാട്ടേൽ എന്ന സമ്പ്രദായം കുറേക്കൂടി ശിഥിലമാണ്. അനേകം ഉൽപാദനവ്യവസായസംഘങ്ങൾ ഒന്നിച്ചുചേൎന്നു തങ്ങളുടെ ഉൽപന്നങ്ങളുടെ പരിമാണം, വില, വിക്രയ

പരിധി എന്നിവയെ സംബന്ധിക്കുന്ന ചില പൊതുനിയമങ്ങൾ രൂപീകരിച്ച് അനുവർത്തിക്കുന്നതാണ കാട്ടെൽ സംഘടനയുടെ സ്വഭാവം. ഇവയിൽവെച്ച് അധികം പ്രതിഷ്ഠയുള്ളത ട്രസ്റ്റ സംഘടനകൾക്കാണ്. ഇവയിൽ ചേരുന്ന സംഘങ്ങളുടെ വ്യക്തിത്വം നഷ്ടമാകുന്നു. എന്നാൽ കാട്ടെൽ സംഘടനയിൽ ചില നിയമങ്ങൾക്കധീനമായ വിധം എല്ലാ സംഘങ്ങളും സ്വസ്വപ്രവൃത്തി തുടർന്നുകൊണ്ടുപോകുന്നു.

ട്രസ്റ്റുകൊണ്ടുള്ള ഗുണങ്ങൾ പലതാണ്.

1. മേലന്വേഷണസംബന്ധമായ വ്യയം ചുരുങ്ങുന്നു.

2. മേലന്വേഷണത്തിനു നല്ല വിദഗ്ദ്ധന്മാരെ തിരഞ്ഞെടുത്ത് എല്ലാ സംഘങ്ങളിലേയ്ക്കും ഉപയോഗിക്കാം.

3. ക്രമമായ പ്രവൃത്തിയും ഉൽപാദനവും ഉണ്ടാവുന്നു. ഒരു ദിക്കിൽ ഉൽപാദനം കുറഞ്ഞാൽ മറ്റൊരു സ്ഥാപനത്തിൽ അതു വർദ്ധിപ്പിച്ച് ഉൽപാദനത്തെ ക്രമപ്പെടുത്തിക്കൊണ്ടുപോകാം.

4. ക്രയവിക്രയങ്ങൾക്കു സൌകര്യവും മിതവ്യയവും ഉണ്ടാവുന്നു. ഉൽപന്നം ആവശ്യമുള്ള സ്ഥലത്തേയ്ക്ക് അതിനോടടുത്തുള്ള ട്രസ്റ്റിന്റെ ശാഖയിൽനിന്ന് അതെത്തിക്കാം. ഇങ്ങിനെ വിക്രയത്തിനുള്ള ചെലവു ചുരുങ്ങുന്നു.

5. പലരുടേയും കണ്ടുപിടുത്തങ്ങൾ, പ്രവർത്തനരീതികൾ, വ്യാപാരമുദ്രകൾ എന്നിവയിൽനിന്ന് ഉത്തമമായവയെ തിരഞ്ഞെടുത്തുപയോഗിക്കാം. ഇങ്ങിനെ ഉൽപാദനത്തിനു മേന്മ കൂടുന്നു.

## ട്രസ്റ്റ്, കാർട്ടൽ എന്നീ സംഘടനകളുടെ ന്യൂനതകൾ.

1. ഉൽപന്നങ്ങളുടെ പ്രമാണം, വില എന്നിവയെ സ്സംബന്ധിക്കുന്ന ഏകായത്താധികാരം. ഒരു പദാർത്ഥത്തിന്റെ ഉൽപാദനം മുഴുവനും ഒരു വലിയ സംഘടനയുടെ അധീനത്തിലായിരുന്നാൽ ഇഷ്ടംപോലെ ഉൽപന്നങ്ങൾക്കു വിലയിടുന്നതിന്നുള്ള തരം സിദ്ധിക്കുന്നു. ഇതുനിമിത്തം വിനിയോക്താക്കൾക്കു (Consumers) ബുദ്ധിമുട്ടു നേരിടുന്നു. കിടമത്സരമില്ലാതാവുമ്പോൾ ഉത്സാഹവും, ഉത്തമരീതികൾ ഉപയോഗിച്ച് ഉൽപാദനത്തിന്ന് ഉൽക്കർഷം കൂട്ടുവാനുള്ള ആഗ്രഹവും കുറയും.

2. അന്യായമായ നയങ്ങൾ പിന്തുടരുക. രഹസ്യമായ ചില കരാറുകൾമൂലം ചില ദിക്കിൽ ആദായത്തിൽ ഉൽപന്നങ്ങൾ വിൽക്കുക, ചില ദിക്കിൽ വില കയററി വിൽക്കുക മുതലായവ സംഭവിക്കുന്നു.

8. മൂലധനം, പ്രയത്നം എന്നിവയെ അനുപയുക്തമാക്കുക. ഇത്തരം സംഘടനകൾ ചിലപ്പോൾ ഉൽപന്നങ്ങളുടെ വില അധികമാക്കുവാൻവേണ്ടി ഉൽപാദനം ചുരുക്കിക്കളയുന്നു. ഇതുനിമിത്തം അതിന്റെ ചെറിയ ശാഖകൾ പൂട്ടേണ്ടതായി വരുന്നു. അപ്പോൾ അതിലെ മൂലധനവും പ്രയത്നവും അനുപയുക്തമാകുന്നു.

4. മൂലധനം അധികമാക്കുക. സംഘടനയുടെ പരിമാണത്തെയും മററും വഴിപോലെ പരിഗണിക്കാതെ മൂലധനം വർദ്ധിപ്പിച്ചുകൊണ്ടേയിരിക്കയും അതിന്നനുസ

രിച്ചു ലാഭം ഇല്ലായ്കയാൽ കുഴപ്പങ്ങൾ ഉണ്ടാകുവാൻ ഇടയാകയും ചെയ്യുക പതിവാണ്.

5. സമുദായത്തിൽ ദുഷ്ടമായ ഫലങ്ങളെ ഉണ്ടാക്കുക. സന്മാൎഗ്ഗരഹിതമായും അന്യായമായും ഉള്ള സമ്പ്രദായങ്ങൾ ചിലപ്പോൾ ഇത്തരം സംഘടനകൾ അനുവൎത്തിക്കാറുള്ളതു സമുദായത്തിനു ഹാനികരമാണ്. ഇവ ചെറിയ ഉൽപാദകരെ നശിപ്പിച്ചു വ്യക്തിപരമായ ഉദ്യമങ്ങളെ നിഷ്ഫലമാക്കുന്നു.

## സഹകരണസംഘടന
## (Co-operative enterprise)

ഉൽപാദനത്തിൽ സംഘടകന്റെ ആവശ്യമില്ലെന്നുള്ള അഭിപ്രായത്തിൽനിന്നാണിതു സംജാതമായതു്. ആവശ്യമുണ്ടെങ്കിൽതന്നെ സംഘടകന്റെ പ്രതിഫലം സാധാരണ ആയാളുടെ പ്രയത്നത്തിനു കിട്ടേണ്ടതിനെക്കാൾ അധികമായിരിപ്പാൻ ന്യായമില്ലെന്നു വാദിക്കപ്പെട്ടു. ഇപ്പോൾ പല രാജ്യങ്ങളിലും സഹകരണസംഘടന നടപ്പിലായിട്ടുണ്ട്. ഇതിന്റെ അടിസ്ഥാനതത്വമിതാണ്: പ്രവൃത്തിക്കാർതന്നെ ഉൽപാദനോപകരണങ്ങളെയെല്ലാം സ്വാധീനത്തിൽവെച്ചു നിയന്ത്രിച്ചുവരുന്നു. ഇതിനു തങ്ങളുടെ ഇടയിൽനിന്നു ചിലരെ അവർ തിരഞ്ഞെടുക്കുന്നു. ചിലപ്പോൾ ശമ്പളം കൊടുത്തു മാനേജർമാരേയും നിശ്ചയിക്കാറുണ്ട്. എന്നാൽ വ്യവസായസംബന്ധമായ നഷ്ടവും ബാദ്ധ്യതകളും മററു ചെലവുകളും ഉൽപാദകന്മാർതന്നെ വഹിക്കുന്നതുകൊണ്ട് ആദായത്തെ അവർ തമ്മിൽ ഭാഗിച്ചെടുക്കുന്നു. ഇങ്ങിനെയുള്ള സഹകരണ

സംഘടന രണ്ടുവിധമാണ്. 1. ഉൽപാദനസഹകരണം (Productive co-operation) 2. വിതരണസഹകരണം (Distributive co-operation). ആദ്യത്തേതിൽ ഉൽപാദകന്മാർ ഉൽപാദനത്തിനുവേണ്ടി മാത്രം സഹകരിക്കുന്നു. രണ്ടാമത്തേതിൽ ഉൽപാദകന്മാർ വിനിയോക്താക്കൾ എന്ന നിലയ്ക്കു സഹകരിച്ചു തങ്ങൾക്കാവശ്യമുള്ളത്ര ഉൽപന്നങ്ങൾ വാങ്ങുകയും വാങ്ങിയ തോതനുസരിച്ചു ലാഭത്തിന്റെ വീതത്തിന് അർഹരാകയും ചെയ്യുന്നു.

എന്നാൽ ഉൽപാദനസഹകരണസംഘടനയുടെ ചരിത്രം നോക്കുന്നതായാൽ അതിനു വിജയമല്ല അധികമുണ്ടായിട്ടുള്ളതെന്നു കാണാം. ഇതിനു കാരണം സംഘടകന്റെ അഭാവമാണ്. വലിയ ശമ്പളം കൊടുത്തു വിദഗ്ദ്ധന്മാരായ മാനേജർമാരെ നിശ്ചയിക്കുന്നതിൽ ഉൽപാദകന്മാർ വിമുഖരാണ്. ഇതിനു പുറമെ സമന്മാരായ അവർക്കു തമ്മിൽ തമ്മിലുള്ള അസൂയയും സഹകരണപുരോഗതിയെ തടയുന്നു.

പക്ഷെ വിതരണസഹകരണസംഘടനയുടെ സ്ഥിതി ഇങ്ങിനെയല്ല. ഇതിനു വമ്പിച്ച വിജയമാണുണ്ടായിട്ടുള്ളതു്. അംഗങ്ങൾക്കാവശ്യമായ സാധനങ്ങളെ അവർക്കു പ്രദാനം ചെയ്യുകയാണ് ഇതിന്റെ ഉദ്ദേശ്യം. ഈ ആവശ്യത്തിനുവേണ്ടി ഒന്നായി ചരക്കുകൾ വാങ്ങുകയും ചില്ലറയായി അംഗങ്ങൾക്കു വില്ക്കുകയുംചെയ്യുന്നു. ചെലവുകളെല്ലാം കഴിച്ചു കിട്ടുന്ന ലാഭത്തെ ഓരോ മെമ്പറും വാങ്ങിയ സാധനങ്ങളുടെ തോതിന്നനുസരിച്ചു വീതിക്കുകയാണു പതിവു്. ഈ സമ്പ്രദായത്തിനു പല ഗുണങ്ങളുമുള്ളതുകൊ

ണ്ടു് ഇതിനു വമ്പിച്ച വിജയമുണ്ടായിട്ടുണ്ടു്. പരിഷ്കൃതങ്ങളായ പല രാജ്യങ്ങളിലും ഇതു വിവിധരൂപത്തിൽ വത്തിക്കുന്നു. ഡെന്മാക്കിലെ സഹകരണ പ്രസ്ഥാനത്തിലുള്ള ക്ഷീരവ്യവസായം (Co-operative dairy farming) ലോകപ്രസിദ്ധമായ സഹകരണസംഘടനയത്രെ. ഗവമ്മെണ്ടുകളും മുനിസിപ്പാലിറ്റികളും ഏറെറടുത്തു നടത്തിവരുന്ന പൊതുസ്ഥാപനങ്ങൾ മിക്കതും സഹകരണസംഘടനയോടു ബന്ധമുള്ളവയാണ്. തപ്പാൽ സവ്വീസ്സുകൾ, വിദ്യുച്ഛക്തിവിതരണം മുതലായവ ഇതിനുദാഹരണമാണ്.

ജീവിതം തുടച്ചയായ ഒരു മത്സരമാണ്. ജീവിതാവശ്യങ്ങൾക്കുവേണ്ടി മനുഷ്യൻ മനുഷ്യനോടു മത്സരിക്കുന്നു. ധനത്തിന്റെ എല്ലാ രൂപങ്ങളും ഈ വക മത്സരത്തിനു പ്രേരകമായിട്ടുണ്ട്. എന്നാൽ ഇത്തരം മത്സരങ്ങൾ വദ്ധിക്കുകയും സമുദായത്തിൽ തന്നിമിത്തം സുഖം നഷ്ടപ്പെടുകയും ചെയ്യുമ്പോഴാണ് സംഘടനകളുണ്ടാവുന്നതു്. അനാവശ്യമായ കിടമത്സരം ഇതു നിമിത്തം ഇല്ലാതാവുന്നു. ഉൽപാദനവ്യവസായങ്ങളിൽ പ്രയത്നം കഴിച്ചു ബാക്കിയുള്ളതെല്ലാം ഒരാൾ കൈവശം വെച്ചു തൊഴിലാളികൾക്ക് പ്രതിഫലം കൊടുത്തു ബാക്കിയുള്ള ലാഭമെല്ലാം ആയാൾ സ്വയം അനുഭവിക്കുന്ന സമ്പ്രദായത്തിനു മുതലാളിസമ്പ്രദായം (Capitalist system) എന്നു പറഞ്ഞുവരുന്നു. എന്നാൽ മുതലാളികളുടെ ഉൽകഷം വിനിയോഗത്തെ ആശ്രയിച്ചാണ് ഇരിക്കുന്നത് എന്നും സ്മത്തവ്യമാണ്.



# ധനവിനിമയം.

## കമ്പോളങ്ങളും കച്ചവടത്തിൽ അവയുടെ പ്രാധാന്യവും.

## XIII

അത്യന്തം വിദൂരമായ ഒരു ഭൂതകാലത്ത് ഓരോ കുടുംബവും അതാതിന്നു വേണ്ട പദാർത്ഥങ്ങളെ മാത്രം ഉൽപാദിപ്പിച്ചിരുന്നതിനാൽ ഉൽപന്നങ്ങളുടെ വിനിമയത്തിന് അന്നു യാതൊരാവശ്യവും ഉണ്ടായിരുന്നില്ല. എന്നാൽ മനുഷ്യരുടെ ആവശ്യങ്ങളും വ്യവസായങ്ങളും വർദ്ധിച്ചതോടുകൂടി ഉൽപന്നങ്ങളെ വിനിമയം ചെയ്വാൻ സഹായിക്കുന്ന ഏതെങ്കിലും ചില സംഘടനകൾ ആവശ്യമായ്ത്തീർന്നു. വാങ്ങുന്നവരും വില്ക്കുന്നവരും ഒന്നിച്ചു കൂടാവുന്ന കമ്പോളങ്ങൾ അഥവാ വിക്രയസ്ഥലങ്ങൾ ഇങ്ങിനെ ആവിർഭവിച്ചു. എന്നാൽ ആദ്യത്തെ കമ്പോളങ്ങൾ കേവലം ദേശ്യങ്ങളായിരുന്നു. അവയിൽ അന്യദേശീയർ സമ്മേളിക്കുവാൻ അവസരം ലഭിച്ചിരുന്നില്ല. വ്യാവസായികവും വാണിജ്യപരവും ആയ അഭിവൃദ്ധിക്കനുസരിച്ചു കമ്പോളങ്ങളും വളർന്നുകൊണ്ടിരുന്നു. ഇങ്ങിനെ ഒരേ പട്ടണത്തിൽതന്നെ വാണിജ്യത്തിന്റെ എത്ര ശാഖകളുണ്ടായിരുന്നുവൊ അത്ര കമ്പോളങ്ങളും ആവിർഭവിച്ചു.

ധനശാസ്ത്രത്തിൽ കമ്പോളം (Market) എന്ന വാക്കിന്റെ അർത്ഥം വളരെ വിശാലമാണ്. അതു വിക്രയസ്ഥലത്തെ മാത്രമല്ല, വിക്രയത്തിനുള്ള പദാർത്ഥങ്ങളെയും

അവയെ വാങ്ങുന്നവരേയും വില്ക്കുന്നവരെയുംകൂടി പരാമൎശിക്കുന്നു. ഈ നിൎവ്വചനപ്രകാരം ദേശ്യത്വംകൊണ്ടുള്ള പരിമിതത്വം കമ്പോളത്തിന്നില്ലാതാവുന്നു. ഒരു പദാൎത്ഥത്തെ വാങ്ങുവാനും വില്ക്കുവാനും ഉള്ള ആളുകൾ എവിടെയെല്ലാം ഉണ്ടോ അവിടെയെല്ലാം അതിന്നു കമ്പോളവുമുണ്ടെന്നു പറയാം. ഒരു ദേശമോ ലോകം മുഴുവനുമോ ഒരു പദാൎത്ഥത്തിന്നു കമ്പോളവ്യാപ്തിയുണ്ടാവാം. ഇന്ത്യയിൽ കന്നുകാലികളുടെ കമ്പോളം ദേശ്യമാണ്. എന്നാൽ, ഇട്ടിന്റെ കമ്പോളം ലോകവ്യാപ്തിയുള്ളതത്രെ.

### കമ്പോളങ്ങളുടെ പരിണാമം.

കമ്പോളങ്ങളുടെ പരിണാമത്തെ സഹായിച്ചിട്ടുള്ള സംഗതികൾ രണ്ടാണ്. 1. ഭൂമിശാസ്ത്രീയം(Geographical) 2. വാണിജ്യസ്വഭാവപരം (Functional). വാങ്ങുന്നവരും വില്ക്കുന്നവരും അധിവസിക്കുന്ന പ്രദേശങ്ങളിലുള്ള കമ്പോളസൌകൎയ്യങ്ങളുടെ വളൎച്ചയെയാണ് ഭൂമിശാസ്ത്രീയ സംഗതികൾ പരാമൎശിക്കുന്നത്. അതിനെ നാലു മുഖ്യ ദശകളായി വിഭജിക്കാം. 1. കുടുംബസംബന്ധമായ കമ്പോളം. 2. തദ്ദേശക്കമ്പോളം. 3. വൎഗ്ഗീയക്കമ്പോളം. 4. ലോകവ്യാപ്തമായ കമ്പോളം. ഒടുവിൽ പറഞ്ഞ മൂന്നു വിഭാഗങ്ങളും ഇന്നു ചില സാധനങ്ങളെ സംബന്ധിച്ചു നിലനിന്നുവരുന്നു. തദ്ദേശക്കമ്പോളം (Local market) ഒരു നഗരത്തിന്റെയോ ഗ്രാമത്തിന്റെയോ സമീപത്തു് അല്പം നാഴികകളുള്ളിലായി വൎത്തിക്കുന്നതാണ്. പക്ഷെ ഇക്കാലത്തെ വാഹനസൌകൎയ്യങ്ങൾ നിമിത്തം തദ്ദേശക്കമ്പോളങ്ങളുടെ സീമ വളരെ വിപുലമായിട്ടുണ്ട്. പുതിയ പാലിന്നുള്ള

കമ്പോളം മുൻകാലങ്ങളിൽ അത്യന്തം പരിമിതപരിധിയോടുകൂടിയതായിരുന്നു. എന്നാൽ ഇപ്പോഴം പാലിന്റെ കമ്പോളസീമ വളരെ വൎദ്ധിച്ചിരിക്കുന്നു. ഇതുപോലെതന്നെ പുതിയ ഫലങ്ങഠം, പച്ചക്കറികഠം, പുഷ്പങ്ങഠം എന്നിവയുടെ കമ്പോളവും വൎദ്ധിച്ച വാഹനസൌകൎയ്യം നിമിത്തം തദ്ദേശ്യമെന്ന നിലവിട്ടു വൎജ്ജീയമായിത്തീൎന്നിട്ടുണ്ട്. എന്നാൽ കടത്തുകൂലി പരിഗണിക്കേണ്ടുന്ന ഒന്നാകയാൽ ചെല്ലാത്ത പദാൎത്ഥങ്ങഠക്കു വിലയിടിവു വരുന്ന കാലങ്ങളിൽ അവയുടെ കമ്പോളവിസ്തൃതി ചുരുങ്ങിപ്പോകുന്നു. ചെറിയ രാജ്യങ്ങളിൽ മിക്ക പദാൎത്ഥങ്ങളുടേയും കമ്പോളം വൎജ്ജീയമായിരിക്കും. എന്നാൽ വലിയ രാജ്യങ്ങളിൽ കടത്തുകൂലി കമ്പോളങ്ങളെ സങ്കുചിതമാക്കിയേക്കാം. എങ്കിലും അമേരിക്കയിലെ സംയുക്തരാജ്യങ്ങഠം, റഷ്യ മുതലായ വമ്പിച്ച രാജ്യങ്ങളിൽ വെണ്ണ, മാംസം മുതലായി ക്ഷണേന കേടുവന്നു പോകുന്ന പദാൎത്ഥങ്ങഠക്കുകൂടി കമ്പോളവിസ്തൃതി അനുദിനം വൎദ്ധിച്ചുവരുന്നു.

ഇങ്ങിനെയാണെങ്കിലും വില കുറവായും ഘനം കൂടിയും ഇരിക്കുന്ന പദാൎത്ഥങ്ങളുടെ കമ്പോളം എപ്പോഴും സങ്കുചിതമാവാനേ തരമുള്ളൂ. ചെങ്കല്ല്, മണൽ, അട്ടിക്കല്ല് മുതലായവ ഇതിനുദാഹരണമാണ്. നേരെമറിച്ചു, സുവാഹ്യങ്ങളും കടത്തുകൂലി താരതമ്യേന ചുരുങ്ങിയവയും ചോദനം അധികമുള്ളവയും ആയ പദാൎത്ഥങ്ങളുടെ കമ്പോളം ലോകവ്യാപ്തമായിരിക്കും. ഉദാഹരണം രത്നങ്ങഠം, സ്വൎണ്ണം മുതലായവ തന്നെ. ജീവിതത്തിന് അത്യാവശ്യമായ പദാൎത്ഥങ്ങളുടെ കമ്പോളവും അതിവ്യാപ്ത

മായിരിക്കും. കടത്തുകൂലിയും ദൂരവും അധികമായാലും
മനുഷ്യന്റെ ജീവധാരണത്തിന്ന് അത്യാവശ്യമായവയെ ഉ
പേക്ഷിപ്പാൻ സാധിക്കുന്നതല്ലല്ലൊ.

വ്യാപാരസമ്പ്രദായപരമായ കമ്പോളാഭിവൃദ്ധിക്കു നാ
ലു ദശകളുണ്ടു്:—

### 1. സാമാന്യകമ്പോളം.
### (General market)

നാനാവിധങ്ങളായ ഉൽപന്നങ്ങളുടെ ക്രയവിക്ര
യങ്ങളേയും അവ നിർവ്വഹിക്കുന്നതിന്നു സമീപദേശങ്ങ
ളിൽനിന്നു കൂടുന്ന ആളുകളേയും സംബന്ധിക്കുന്നതാണു
സാമാന്യകമ്പോളം. ചോദനത്തിന്റെയും പ്രദാനത്തി
ന്റെയും സ്ഥിതിക്കനുരൂപമായവിധം വിലകളെല്ലാം അ
പ്പോഴപ്പോൾ തിട്ടപ്പെടുത്തുന്നതായിരിക്കും. എന്നാൽ
ഒരേ പദാർത്ഥത്തിന്നു ഒരേ വിലതന്നെയേ ഉണ്ടായിരിക്ക
യുമുള്ളു.

### 2. പ്രത്യേകകമ്പോളം.
### (Specialised market)

ഓരോ പദാർത്ഥത്തിന്നും പ്രത്യേകകമ്പോളങ്ങൾ ഉ
ണ്ടായിക്കൊണ്ടാണിപ്പോൾ കാണുന്നതു്. വ്യവസായവാ
ണിജ്യാദികളുടെ അഭിവൃദ്ധിക്കനുസരിച്ചു കമ്പോളങ്ങളും
പ്രത്യേകങ്ങളായ്ത്തീരുന്നു. ഇന്നത്തെ അസംസ്കൃതമായ
പരുത്തിക്കുള്ള കമ്പോളം, പരുത്തി നൂലിന്റെയും പരു
ത്തി വസ്ത്രങ്ങളുടേയും കമ്പോളങ്ങളിൽനിന്നു തീരെ വേർ
പെട്ടതത്രെ.

## 3. സാമ്പിൾ (മാതൃക) വഴിക്കുള്ള കമ്പോളം.

## (Marketting by sample)

ഉൽപന്നങ്ങളുടെ വൈവിധ്യവും അപരിമിതത്വവും നിമിത്തം സ്റ്റോക്ക മുഴുവനും കമ്പോളത്തിൽ പ്രദർശിപ്പിക്കുവാൻ പ്രയാസമായി വരുന്നു. അപ്പോഴാണ് മാതൃകകൾ അല്ലെങ്കിൽ 'സാമ്പിൾ' ഉപയോഗിക്കുന്നതു്. ഇതു നിമിത്തം അനാവശ്യമായ ഉൽപന്നങ്ങളെ അങ്ങോട്ടും ഇങ്ങോട്ടും കടത്തുന്നതിനുള്ള സമയവും അദ്ധ്വാനവും പണച്ചെലവും ലാഭമാകുന്നു. ആവശ്യക്കാർക്കാണെങ്കിൽ ഇഷ്ടംപോലെ തിരഞ്ഞെടുക്കയും ചെയ്യാം. എന്നാൽ എല്ലാ പദാർത്ഥങ്ങളും ഇങ്ങിനെ വില്ലാൻ സാധിക്കയില്ല. അസംസ്കൃതസാധനങ്ങളാണ് ഈ വിധം വില്പനക്ക് ഏററവും പററിയതു്. നിർമ്മിതവസ്തുക്കളിൽ ഐകരൂപ്യമുള്ള ഉൽപന്നങ്ങളേയും ഇങ്ങിനെ വില്ക്കുവാൻ സാധിക്കും.

## 4. തരംതിരിച്ചു വില്പന നടത്തുന്ന കമ്പോളം.

## (Marketting by grading)

സൂക്ഷ്മത്തിൽ ഇതു 'സാമ്പിൾ' വഴിക്കു വില്പന നടത്തുന്നതിൻെറ ഒരു പ്രകാരാന്തരമത്രെ. ഗുണം അനുസരിച്ചു തരംതിരിക്കുവാൻ സാധിക്കുന്ന അസംസ്കൃതപദാർത്ഥങ്ങൾക്കാണ് ഇത്തരം കമ്പോളങ്ങൾ കാണുക. ഉൽപന്നങ്ങളുടെ ഓരോ തരവും സുപ്രസിദ്ധങ്ങളായാൽ 'സാമ്പിൾ' നോക്കാതെ, തരത്തിൻെറ പേരുമാത്രം കേട്ട് അതിനെ വാങ്ങുവാൻ ആരും മടിക്കുന്നതല്ല. പരുത്തിക്കു

മ്പോളത്തിലാണ് ഈ തരംതിരിക്കൽ പരിപൂൎണ്ണത പ്രാപിച്ചിരിക്കുന്നത്.

### ഔദാസീന്യനിയമം അഥവാ കമ്പോളനിയമം.

### (The Law of indifference or the Law of markets)

പരിപൂൎണ്ണമായ കിടമത്സരമുള്ള ഒരു കമ്പോളവും ഒരിക്കലും ഇല്ല. അങ്ങിനെയായാൽ വാങ്ങുന്നവരിൽ ഒരാളും മറ്റൊരാളെക്കാൾ ഒരേ സാധനത്തിന് അധിക വില കൊടുക്കയില്ല. വാങ്ങുന്ന ആൾക്കു സാധനം വേണമെന്നല്ലാതെ ഇന്നാളിൽനിന്നു വാങ്ങണമെന്നില്ലായ്കയാൽ ആർ വില കുറച്ചു വില്ക്കുന്നുവോ അവിടെനിന്നാണ് എല്ലാവരും വാങ്ങുക. ഇപ്രകാരം തന്നെ വില്ക്കുന്നവരിലും ഒരാൾ വില്ക്കുന്ന വിലയിൽ കുറച്ചു മറ്റൊരാൾ വില്ക്കുന്നതല്ല. ഇങ്ങിനെ ഒരേ കമ്പോളത്തിൽ ഒരേ സാധനത്തിന് ഒരു വിലയേ ഉണ്ടാവാൻ തരമുള്ളു. ഇതിനെയാണു ജെവൺസ് ഔദാസീന്യനിയമം എന്നു വിളിക്കുന്നത്. എന്നാൽ ഈ നിയമം എല്ലാ കമ്പോളങ്ങളിലും ശരിക്കു പ്രവൎത്തിക്കുന്നില്ല. ഇതിന്നു കാരണം പൂൎണ്ണമായ കിടമത്സരം ഇല്ലാത്തതാണ്. പക്ഷെ കിടമത്സരം തന്നെ ചിലപ്പോൾ വില വ്യത്യാസങ്ങൾക്കു കാരണമാവുന്നു.

### പരിപൂൎണ്ണമായ കമ്പോളത്തിന് ആവശ്യമായ അവസ്ഥകൾ.

ഒരു പദാൎത്ഥത്തിന് ഒരേ വില മാത്രം ഉണ്ടാകത്തക്കവിധം ഔദാസീന്യനിയമം പ്രവൎത്തിക്കുന്ന കമ്പോളമാണ് പൂൎണ്ണമെന്നു പറഞ്ഞുവല്ലോ. ഒരു കമ്പോളത്തിന്റെ പരിപൂൎത്തിക്കു വേണ്ട സംഗതികൾ താഴെ ചേൎക്കാം:—

1. എളുപ്പമായ ഗതാഗതമാർഗ്ഗങ്ങളും വാഹന സൌകര്യങ്ങളും.

ഇതു നിമിത്തം വാങ്ങുന്നവരും വില്ക്കുന്നവരും അന്യോന്യം കാര്യങ്ങൾ അറിയിപ്പാനും കമ്പോളനിലവാരങ്ങൾ അറിവാനും മററും സാധിക്കും. ഉൽപന്നങ്ങളെ ക്ഷണം അങ്ങോട്ടുമിങ്ങോട്ടും എത്തിച്ചു കൊടുപ്പാനും വിഷമമുണ്ടാകയില്ല.

(2) നിർവ്വിഘ്നമായ മത്സരം (Free competition).

പൂർണ്ണമായ കമ്പോളം വേണമെങ്കിൽ കിടമത്സരം നിർവ്വിഘ്നമായിരിക്കണം. വാങ്ങുന്നവരും വില്ക്കുന്നവരും സ്വഹിതത്തെ മാത്രം ലാക്കാക്കി പ്രവർത്തിക്കണം. എന്നാൽ മാത്രമേ ഒരു പദാർത്ഥത്തിന്നു ഒരു വില മാത്രം ഉണ്ടാകയുള്ളൂ.

(3) വർദ്ധിച്ച വ്യാപ്തി (Wide extent)

ഇതിന്നു ആവശ്യമായ പല സംഗതികളുമുണ്ടു്. അവയെ താഴെ കാണിക്കാം:—

(a) വിപുലമായ ചോദനവും പ്രദാനവും.

(Extensive demand and supply)

എന്നുവെച്ചാൽ അസംഖ്യം ആളുകൾ വാങ്ങാനും വില്പാനും ഉണ്ടായിരിക്കുക എന്നർത്ഥം. ഗോതമ്പിന്റെ കമ്പോളം രോമത്തിന്റെ കമ്പോളത്തേക്കാൾ വിപുലമാണു്. രോമത്തിന്നു ഉഷ്ണരാജ്യങ്ങളിൽ ആവശ്യമില്ലല്ലോ. എന്നാൽ ശീതകാലത്തു് അതിന്നു അധികം കമ്പോള

വ്യാപ്തിയുണ്ടായിരിക്കും. ഫാഷന്റെ (പരിഷ്കാരരീതികളുടെ) മാററത്തിനനുസരിച്ചും കമ്പോളങ്ങൾക്കു സങ്കോചവികാസങ്ങൾ ഉണ്ടാവുന്നു.

(b) ഉൽപന്നങ്ങളെ കൃപ്തമായവിധത്തിൽ തരംതിരിപ്പാനും നിയതമായവിധത്തിൽ വർണ്ണിപ്പാനും ഉള്ള കഴിവു്.

ഇതുനിമിത്തം നേരിട്ടുള്ള പരിശോധനയോ മുൻകൂറായുള്ള പരിശോധനയോ കൂടാതെ ലോകത്തിലെവിടെയും ഉൽപന്നങ്ങളെ കത്തുമൂലമോ കമ്പിമൂലമോ വില്ക്കാൻ കഴിയും. ഗോതമ്പു്, പരുത്തി എന്നിവയെ ഇങ്ങിനെ ചെയ്യാം. എന്നാൽ കന്നുകാലികളുടെ കാര്യം ഈ മാതിരിയല്ല.

(c) ഉൽപന്നത്തിന്റെ സുവാഹ്യത.

(Portability of the commodity)

ചെങ്കല്ലു്, മണൽ മുതലായി ഘനം കൂടിയവയും വില കുറഞ്ഞവയും ആയ പദാർത്ഥങ്ങൾക്കു കമ്പോളവികാസം കുറയും. കടത്തുകൂലി വിലയിൽ എത്രയോ അധികമാകുന്നതാണു് ഇവയുടെ കമ്പോളം സങ്കുചിതമാവാൻ കാരണം.

(d) ഉൽപന്നത്തിന്റെ ചിരസ്ഥായിത്വം

(Durability of the commodity)

അധികം ഈടു നില്ക്കാത്തതും ദുർബ്ബലവുമായ പദാർത്ഥങ്ങൾക്കു വിശാലമായ കമ്പോളസീമയുണ്ടാവാൻ തരമില്ല. കാരണം ഇവയെ വളരെ ദൂരം വഹിച്ചുകൊണ്ടു പോവാൻ സാധിക്കാത്തതുതന്നെ. പുതിയ മാംസത്തിന്റെ കമ്പോളം വളരെ സങ്കുചിതമാണെങ്കിലും ശീതളീകൃതമാം

സത്തിന്റെ (Frozen meat) കമ്പോളം അത്യന്തം വികാസമുള്ളതാണ്. ക്ഷണം കേടു വന്നുപോകുന്ന പുഷ്പം, ഫലം മുതലായവയുടെ കമ്പോളവും പരിമിതമായിരിക്കും.

(e) ഉൽപന്നത്തിന്റെ സൌലഭ്യം.

അത്യുത്തമവസ്തുക്കൾ, കലാമാതൃകകൾ മുതലായി ധാരാളം കിട്ടാത്ത പദാൎത്ഥങ്ങളുടെ കമ്പോളം പരിമിതമായിരിക്കും. ക്ഷണം നശിക്കാത്തവയും ജീവിതാവശ്യങ്ങൾക്ക് അനപേക്ഷ്യവും ആയ വസ്തുക്കളുടെ കമ്പോളം ലോകവ്യാപ്തിയുള്ളതായിരിക്കും.

### സംപ്രയുക്തമായ മൂലധനത്തിനുള്ള കമ്പോളം.
### (The market for invested capital)

സംപ്രയുക്തമൂലധനത്തിനുള്ള കമ്പോളമാണ് ഏകദേശം പരിപൂൎണ്ണതയെ സമീപിക്കുന്നതു്. ഇതിനെ മൂലധനവിനിമയത്തിനുള്ള സ്ഥലങ്ങൾ (Stock Exchanges) ലണ്ടൻ, പാരീസ്സ്, ന്യൂയോൎക്ക്, അസ്റ്റർഡം മുതലായി പല ദിക്കിലുമുണ്ടു്. ഓഹരികൾ, ഋണാനുവാദങ്ങൾ (Debentures) മുതലായി മൂലധനത്തിന്റെ വകഭേദങ്ങളെ ശരിയായി തരംതിരിച്ചു വിവരിക്കാൻ സാധിക്കും. രേഖാരൂപത്തിലുള്ള മൂലധനങ്ങളെ വളരെ ദൂരം വഹിച്ചുകൊണ്ടു പോകയും ചെയ്യാം. പുറമെ മൂലധനവിനിമയസ്ഥാപനങ്ങൾ തമ്മിൽ കമ്പികൾവഴിക്കും മറ്റും എപ്പോഴും ഇടപെട്ടുകൊണ്ടുതന്നെയിരിക്കുന്നു. എന്നല്ല മൂലധനവിനിമയസംബന്ധമായ പ്രവൃത്തികളെല്ലാം സുപ്രസിദ്ധങ്ങളും ദൃഢമൂലങ്ങളുമാണ്. ഇതുനിമിത്തം മൂലധ

നവിനിമയകമ്പോളങ്ങളാണ് മറെറല്ലാററിലുംവെച്ച് പ
രിപൂൎണ്ണമായിരിക്കുന്നതു്.

### ലണ്ടനിലെ മൂലധനവിനിമയസംഘടന.

### (Organisation of the London Stock-Exchange)

ഈ സംഘടന വിനിമയസ്ഥാപനങ്ങളുടെ ഉടമ
സ്ഥന്മാരടങ്ങിയ ഒരു സ്വതന്ത്രസംഘമാണ്. അവരുടെ
നിയമങ്ങൾക്കനുസരിച്ച് ഓഹരികളെ സംബന്ധിച്ച ത
ങ്ങളുടെ ഇടയിൽതന്നെ വ്യാപാരം നടത്തുവാനാണ് അ
വർ സമ്മേളിക്കുന്നതു്. ഈ സ്ഥാപനങ്ങളുടെ മേലന്വേ
ഷണം നടത്തുന്നതു തിരഞ്ഞെടുക്കപ്പെടുന്ന മുപ്പതു് അം
ഗങ്ങളാണ്. സാമാന്യവിഷയങ്ങളുടെ അന്വേഷണത്തി
ന്നു മുപ്പതു് അംഗങ്ങൾ അടങ്ങിയ ഒരു കമ്മിററിയുമുണ്ട്.
ഔദ്യോഗികമായ മിക്ക അധികാരങ്ങളും ഈ കമ്മിററി
ക്കാണ്. മെമ്പർമാർ തമ്മിലുള്ള തൎക്കങ്ങൾ തീൎക്കുന്നതും
മററും കമ്മിററിയാണ്. മെമ്പർമാരുടെ പ്രവൃത്തികളിലു
ള്ള അനൌചിത്യത്തിന്ന് അവരെ ശിക്ഷിപ്പാനുള്ള അധി
കാരവും കമ്മിററിക്കുണ്ട്. എന്നാൽ കീഴ്നടപടി (Prece-
dents) കളെ എപ്പോഴും അനുസരിച്ചു കഴിച്ചുകൂട്ടാതെ ഓ
രോ സന്ദൎഭത്തിലും പുതിയ രീതികൾ പിന്തുടരുന്നതു് ഈ
സമ്പ്രദായത്തിന്നുള്ള ഒരു ദോഷമാണ്. എങ്കിലും അത്യ
ന്തം വിജയകരമായി നടക്കുന്ന ഒരേൎപ്പാടാണിതെന്നു നി
സ്സംശയമാണ്.

### മൂലധനവിനിമയസ്ഥാപനങ്ങളുടെ സാമ്പത്തികവൃത്തികൾ.

സംയുക്തമായ മൂലധനത്തിന്നു കമ്പോളമുണ്ടാക്കി

ഈ വിനിമയസ്ഥാപനങ്ങൾ മുഖ്യമായ ഒരു സാമ്പത്തികകൃത്യമാണ് നിർവ്വഹിക്കുന്നത്. ആ മൂലധനത്തിന്റെ കൈമാററവും വീണ്ടും ഉള്ള വ്യവസ്ഥാപനവും ഇതു സാദ്ധ്യമാക്കുന്നു. സാർവ്വദേശികവ്യാപാരങ്ങൾ ഇങ്ങിനെ സാധിക്കുന്നതിനുപുറമെ ഋണങ്ങൾക്കു പകരം സംപ്രയുക്ത മൂലധനം, ഓഹരികൾ എന്നിവയെ ഇതു സ്വീകാര്യമാക്കുന്നു. വാണിജ്യസാധാരണമായ കാപട്യം ഇതിലില്ലാത്തയാൽ അനവധി ജനങ്ങൾ ഇതിലേക്കാകൃഷ്ടരാകുന്നു. മൂലധനവിനിമയസൌകര്യങ്ങൾനിമിത്തം നിർഭയമായി ജനങ്ങൾ വ്യവസായങ്ങൾക്കു മറ്റും മൂലധനമിറക്കിവരുന്നു.

മൂലധനക്കമ്പോളങ്ങളുടെ മറെറാരു ഗുണം ഋണപത്രങ്ങളെയോ ധനപത്രങ്ങളെയോ വാങ്ങുകയോ വില്ക്കുകയോ ചെയ്യാനുള്ള കഴിവാകുന്നു. ഇവയുടെ യഥാർത്ഥവിലയെക്കുറിച്ചു വിനിമയക്കാർ എപ്പോഴും ശ്രദ്ധിച്ചുകൊണ്ടേയിരിക്കും. എന്നാൽ ചിലപ്പോൾ വെറും ഊഹവും ഈ വിഷയത്തിൽ പ്രയോഗിക്കാറുണ്ട്.

### പുതിയ മൂലധനത്തിനുള്ള കമ്പോളം.

പുതിയ വ്യവസായങ്ങൾക്കു വേണ്ട മൂലധനം നല്കുന്ന പ്രവൃത്തിയിലേർപ്പെട്ടിരിക്കുന്ന കമ്പോളങ്ങൾ വളരെ ശിഥിലങ്ങളാണ്. പുതിയ മൂലധനത്തെ വ്യവസായങ്ങളിലേക്കാകർഷിക്കുന്ന ചില സ്ഥാപനങ്ങൾ ഈവക കമ്പോളങ്ങളിൽ കാണാം. ഇവയിൽ മുഖ്യമായ ഒന്നു വിളംബരാലയം (Issuing house) ആണ്. സ്വദേശത്തിലേയും വിദേശത്തിലേയും ആവശ്യാർത്ഥം ഇവർ മൂലധന

ക്കാൎക്കു ഋണപത്രങ്ങൾ നല്കി മൂലധനം ശേഖരിക്കുന്നു. ഇങ്ങിനെ വ്യവസായങ്ങൾക്കും അപ്രയുക്തമായ മൂലധനശേഖരങ്ങൾക്കും മദ്ധ്യേയുള്ള ഒരു പ്രവാഹമാൎഗ്ഗമാണു് ഇത്തരം വിളംബരാലയങ്ങൾ. ഇവൎക്കു പുറമെ മൂലധനപ്രയോജനസംഘം (Investing trust) എന്ന സംഘവും ഈ ആവശ്യത്തെ നിൎവ്വഹിക്കുന്ന മറെറാരു സ്ഥാപനമത്രെ. ഇവ രണ്ടും വ്യവസായങ്ങൾക്കു മൂലധനം എത്തിച്ചുകൊടുക്കുകയാണു് ചെയ്യുന്നതു്. എന്നാൽ ധനവിനിയോഗക്കമ്പനികൾ (Finance Companies) എന്ന മറെറാരുതരം സ്ഥാപനങ്ങൾ വ്യവസായത്തിന്നു മൂലധനം നല്കുന്നതിന്നു പുറമെ തങ്ങൾ ധനമിറക്കുന്ന വ്യവസായങ്ങളെ ഭരിക്കുകകൂടി ചെയ്യുന്നു.

### ഭാവിപ്രതീക്ഷയോടുകൂടിയ വ്യാപാരങ്ങൾ (Speculation).

വിലയിലുണ്ടാവാൻ പോകുന്ന ആധിക്യത്തെയോ കുറവിനെയോ ഉദ്ദേശിച്ചു നടത്തപ്പെടുന്ന വ്യാപാരങ്ങൾ ഭാവിപ്രതീക്ഷാപരങ്ങളാണു്. ഒരേ കമ്പോളത്തിൽതന്നെ മറെറാരു സമയത്തു വാങ്ങുകയോ വില്ക്കുകയോ ചെയ്യുന്നതു നിമിത്തം ലാഭം ഉണ്ടാകുമെന്നു കരുതി അതിന്നെത്രയോ മുമ്പുതന്നെ പദാൎത്ഥങ്ങൾ വാങ്ങുകയോ വില്ക്കുകയോ ആണിതു്. ചോദനത്തിന്റെ സ്ഥിതി നന്നായറിഞ്ഞു വ്യാപാരങ്ങളിൽ നല്ല പരിചയമുള്ള ആൾ ഇതിൽ ഏൎപ്പെടുകയാണെങ്കിൽ വലിയ അപായം പറ്റുന്നതല്ല. അത്തരം ഉദ്യമത്തെ ന്യായമായ ഉദ്യമം (Legitimate enterprise) എന്നു പറയാം. ചോദനത്തെയോ അപകടങ്ങളേ

യെറ കുറിച്ച യാതൊന്നും അറിയാത്ത സ്ഥിതിയിൽ കേവലം ചില ഊഹങ്ങൾകൊണ്ട് വ്യവസായങ്ങളിൽ ധനമിറക്കുന്നതു കേവലപ്രതീക്ഷാപരമായ വ്യാപാരമാണ് (Speculation proper). യാതൊന്നും ആലോചിക്കാതെ വളരെ വലിയ ലാഭത്തെമാത്രം ആഗ്രഹിച്ച നടത്തുന്ന വ്യാപാരങ്ങൾ അന്യായമായ ഭാവിപ്രതീക്ഷയോടുകൂടിയവ (Illegitimate speculation) ആകുന്നു.

ഭാവിപ്രതീക്ഷാപരമായ വ്യാപാരം ആണ് വാസ്തവത്തിൽ മിക്ക വ്യവസായങ്ങളിലും നടക്കുന്നതു്. ഉൽപന്നങ്ങൾക്ക ചോദനമുണ്ടാവുമെന്ന മുൻകൂട്ടി അറിഞ്ഞശേഷമാണ് ഉൽപാദനം ആരംഭിക്കുന്നതു്. അതിനിടയ്ക്കു വല്ല കാരണങ്ങളാലും ചോദനമില്ലാതെയായാൽ ഉൽപാദകന്നു വലിയ നഷ്ടം വരുന്നു. എന്നാൽ ചില സാധനങ്ങളെസ്സംബന്ധിച്ച മിക്കപ്പോഴും വലിയ നഷ്ടം കൂടാതെ കഴിയുന്നുണ്ട്. പരുത്തി, രോമം, ഗോതമ്പ് മുതലായി എപ്പോഴും എവിടെയും ആവശ്യമുള്ള പദാൎത്ഥങ്ങൾകൊണ്ടുള്ള വ്യവസായങ്ങളിൽ ഭാവിപ്രതീക്ഷ വലിയ നഷ്ടത്തിന്നിടയാക്കുന്നതല്ല. സാധാരണയായി പദാൎത്ഥങ്ങൾക്കും ഉൽപാദകന്മാൎക്കും ഇടയിലുള്ള ചിലരാണ് (Middlemen) ഭാവിപ്രതീക്ഷയോടുകൂടി വാങ്ങുകയും വില്ക്കുകയും ചെയ്യുന്നതു്. ഇവർ ലോകത്തിൻെറ നാനാഭാഗങ്ങളിലും പദാൎത്ഥങ്ങളുടെ നിലവാരങ്ങളെക്കുറിച്ച നല്ല വിവരമുള്ളവരായിരിക്കും. വില കുറഞ്ഞ രാജ്യങ്ങളിൽനിന്നു പദാൎത്ഥങ്ങൾ വാങ്ങി വില അധികമായ ദിക്കുകളിൽ ഇവർ അവയെ വില്ക്കുന്നു. എന്നാൽ മിക്കപ്പോഴും ഇവർ തങ്ങൾ

വാങ്ങുകയോ വില്ക്കുകയോ ചെയ്യുന്ന പദാൎത്ഥങ്ങളെ സ്പ
ൎശിക്കുകൂടി പതിവില്ല. തങ്ങൾ ഇടയിൽനിന്നു് അവയെ
ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്കു മാററിക്കമാത്രമേ ഇവർ
ചെയ്യുന്നുള്ളു. എങ്കിലും ഇവരുടെ സഹായം ഉൽപാദക
ന്മാൎക്കു് അനപേക്ഷ്യമാണു്. ഇതുനിമിത്തം വലിയ നഷ്ട
ങ്ങൾ കൂടാതെ കഴിപ്പാൻ അവൎക്കു സാധിക്കുന്നു. മദ്ധ്യസ്ഥ
ന്മാർ സമൎത്ഥരും ഊഹാപോഹപടുക്കളും ആണെങ്കിൽ
അവൎക്കും വലിയ നഷ്ടം നേരിടുകയില്ല. ചിലപ്പോൾ ഒരു
വഴിക്കു വന്നിട്ടുള്ള നഷ്ടത്തെ അവർ മറെറാരു വഴിക്കു തീ
ൎക്കുകയും ചെയ്യും. സാധാരണ ഇവർ പദാൎത്ഥങ്ങളെ തൊ
ടുന്നതേ ഇല്ല. പകരം സമ്മതിപത്രങ്ങൾ (Vouchers)
കൊണ്ടാണു് കൈകാൎയ്യം നടത്തുന്നതു്.

ആധുനികകാലത്തു വ്യാവസായികവ്യാപാരങ്ങളിലേ
ൎപ്പെടുന്നവൎക്കു് നഷ്ടത്തിൽനിന്നു് ഇൻഷ്വറൻസ് കമ്പനി
കൾ വളരെ സഹായമായിത്തീൎന്നിട്ടുണ്ടു്. നാനാരൂപങ്ങ
ളിലും ഇൻഷ്വർ ചെയ്യാൻ സാധിക്കുന്നതുകൊണ്ടു പലവി
ധ നഷ്ടകഷ്ടങ്ങളിൽനിന്നും ഇന്നു് ഉൽപാദകന്മാൎക്കു ര
ക്ഷാമാൎഗ്ഗം നേടാൻ സാധിക്കും.



# ചോദനവും പ്രദാനവും—മൂല്യവും വിലയും തീൎച്ചപ്പെടുത്തുന്നതെങ്ങിനെ?

## XIV

ഒരു പദാൎത്ഥത്തിനു വിനിയോക്താക്കൾ കൊടുക്കാൻ ഇഷ്ടപ്പെടുന്ന വില ആ പദാൎത്ഥത്തിൻെറ അന്ത്യോപയോഗിത (Marginal utility) കൊണ്ടാണു് നിൎണ്ണീതമാവുന്നതെന്നു പറഞ്ഞുവല്ലോ. പുറമെ ഒരു പദാൎത്ഥത്തിൻെറ കമ്പോളവില ക്രേതാക്കളും വിക്രേതാക്കളും തമ്മിലുള്ള കിടമത്സരംകൊണ്ടാണു് തീൎച്ചപ്പെടുന്നതെന്നും നാം ഗ്രഹിച്ചു. പദാൎത്ഥങ്ങൾ കൈമാററം ചെയ്യുന്നതിനെ സംബന്ധിക്കുന്ന അടിസ്ഥാന തത്വങ്ങളെ ഇനി വിശകലനം ചെയ്യാം.

പൂൎവ്വകാലങ്ങളിൽ ഒരു പദാൎത്ഥത്തിനു പകരം മറെറാന്നു കൈമാററം ചെയ്കയായിരുന്നു പതിവു്. ഈ സമ്പ്രദായത്തിനു സാധനങ്ങളുടെ 'കൈമാററം' (Barter) എന്നു പറയുന്നു. ഇങ്ങിനെ പദാൎത്ഥങ്ങളെത്തന്നെ കൈമാററം ചെയ്യുന്നതു വലിയ അസൌകൎയ്യങ്ങൾക്കു കാരണമാക്കി. തന്മൂലം 'പണം' എന്ന ഒരു വിനിമയോപാധി ആവിൎഭവിച്ചു. ഇപ്പോൾ പദാൎത്ഥങ്ങളുടെ വില പണത്തിൻെറ തോതിലാണു് കണക്കാക്കുന്നതു്. പദാൎത്ഥത്തിനു സ്വതേയുള്ള വിലയെ മൂല്യം (Value) എന്നു പറയാം. മൂല്യത്തെ പണത്തിൻെറ തോതിൽ കണക്കാക്കിയാൽ

അതു വില (Price) ആയി. ഈ ഉപന്യാസത്തിൻെറ ഉ
ദ്ദേശം എങ്ങിനെയാണ് പദാൎത്ഥങ്ങളുടെ വില നിൎണ്ണീത
മാവുന്നതെന്നു പരിശോധിക്കയാണ്.

എല്ലാ കമ്പോളത്തിലും ഒരു സമയത്തു് ഒരു പദാൎത്ഥ
ത്തിന്ന് ഒരു വിലയേ ഉണ്ടായിരിക്കു എന്നു പ്രതിപാദി
ക്കുന്ന ഔദാസീന്യനിയമ (Law of indifference)ത്തെക്കു
റിച്ചു പ്രസ്താവിച്ചുവല്ലോ. പദാൎത്ഥങ്ങളുടെ ചോദനവും
(Demand) പ്രദാനവും (Supply) തുല്യമായിരിക്കുന്നതു്
ആ വിലയിലാണ്. വിലക്കു ചിലപ്പോൾ മാററങ്ങളുണ്ടാ
വാം; ഉഭയപക്ഷം ക്രേതാക്കൾക്കും വിക്രേതാക്കൾക്കും സ്വ
സമ്മതമായതായിരിക്കും അപ്പോഴും വിലയുടെ സ്ഥിതി.
ഇതു നിൎണ്ണയിക്കുന്നതു വാങ്ങുന്നവരുടേയും വില്ക്കുന്നവരു
ടേയും കിടമത്സരമായിരിക്കും. ഇങ്ങിനെ നിൎണ്ണീതമായ
വിലയോടുകൂടി നടക്കുന്ന പദാൎത്ഥവിനിമയം (Exchange)
വിനിമയാകൎത്താക്കളേയും ഉല്പാദകന്മാരേയും കൂട്ടിയിണ
ക്കുന്നു.

## ചോദനവും പ്രദാനവും.
## (Demand and supply)

ഒരാൾക്ക് ഒരു പദാൎത്ഥത്തിന്മേലുള്ള ആഗ്രഹത്തി
ൻെറ മാനദണ്ഡം അതിന്ന് അയാൾ കൊടുപ്പാൻ ഇച്ഛ
പ്പെടുന്ന വിലയത്രെ. ഇങ്ങിനെ പദാൎത്ഥങ്ങൾക്കുള്ള ചോ
ദനം, അവയെ വാങ്ങുവാനുള്ള ത്രാണിയോടുകൂടി അവയെ
ആഗ്രഹിക്കുക എന്നതാണ്. ഈ ആഗ്രഹത്തെയാണ് പ
ണത്തിൻെറ തോതിൽ വിലയായി അളക്കുന്നതു്. പദാ

ൎത്ഥത്തിന്റെ 'പ്രദാനം' എന്നു പറയുന്നതു് ഒരു പ്രത്യേക സമയത്തിൽ കമ്പോളത്തിൽ വില്പനയ്ക്കു കൊണ്ടുവന്നിട്ടുള്ള പദാൎത്ഥപരിണാമത്തെക്കുറിയ്ക്കുന്നു. വില്പനയ്ക്കു് അവതരിപ്പിക്കാതെ കരുതിവെച്ചിട്ടുള്ള പദാൎത്ഥത്തെ 'പ്രദാനം' (Supply) എന്നു വാക്ക കറിക്കുന്നതല്ല. അത്തരം പദാൎത്ഥസമൂഹത്തെ പദാൎത്ഥശേഖരം (Stock) എന്നു പറയാം. വേഗം കേടുവന്നു പോകുന്ന പദാൎത്ഥങ്ങളുടെ 'പ്രദാന'വും 'ശേഖര'വും ഏകദേശം തുല്യമായിരിക്കും. കാരണം അവയെ കമ്പോളത്തിൽനിന്നു വളരെ സമയം അകററി നിൎത്തുവാൻ സാധിക്കാത്തതുതന്നെ. എന്നാൽ അധികകാലം കേടുവരാതെ നില്ക്കുന്ന സാധനങ്ങളുടെ പ്രദാനം എപ്പോഴും ശേഖരത്തിന്റെ ഒരു ചെറിയ അംശം മാത്രമായിരിക്കും.

ചോദനത്തെപ്പോലെത്തന്നെ പ്രദാനവും ചിലപ്പോൾ സ്ഥിതിഭേദക്ഷമവും (Elastic) ചിലപ്പോൾ സ്ഥിതിഭേദാക്ഷമവും (Inelastic) ആയിരിക്കും. വിലകളുടെ വ്യത്യാസങ്ങൾക്കനുസരിച്ചു പ്രദാനം ഭേദപ്പെടുന്നതായാൽ അതു സ്ഥിതിഭേദക്ഷമമാണു്. വിലയിലുള്ള മാററങ്ങൾക്കനുസരിച്ചു പ്രദാനം ഭേദപ്പെടാതിരുന്നാൽ അതു സ്ഥിതിഭേദാക്ഷമവുമത്രെ.

## ചോദനപ്രദാന നിയമങ്ങൾ.

## (The laws of supply anddemand)

ചോദന പ്രദാനങ്ങൾ നിമിത്തമാണു് വില നിൎണ്ണീതമാകുന്നതെന്നു നാം ഗ്രഹിച്ചുവല്ലോ. വാങ്ങുന്ന ആള

കൾ പദാൎത്ഥങ്ങളെ കഴിയുന്നേടത്തോളം കുറഞ്ഞ വിലയ്ക്കു വാങ്ങുവാനും വില്ക്കുന്ന ആളുകൾ അവയെ ഏററവും അധികവിലയ്ക്കു വില്ക്കുവാനുമാണല്ലോ ആഗ്രഹിക്കുക. ഇതു നിമിത്തം ഒരാൾ മററുള്ളവരെക്കാൾ വില കുറച്ചു വില്പാന തുടങ്ങിയാൽ വാങ്ങുന്നവരെല്ലാം അവിടെനിന്നു വാങ്ങിത്തുടങ്ങും. എന്നാൽ അവിടെ പദാൎത്ഥത്തിന്റെ പ്രദാനം ഇതു നിമിത്തം ഇല്ലാതായാൽ പദാൎത്ഥത്തിന്നു വില കയറുന്നു. ഒരുപക്ഷെ മററു കച്ചവടക്കാരും തങ്ങളുടെ ചരക്കുകൾ വില്പാൻവേണ്ടി ഇതിന്നിടയ്ക്കു വില കുറച്ചുവെന്നും വരാം. ഇങ്ങിനെ ഒരു പദാൎത്ഥത്തിന്ന്, ഒരിടത്ത്, ഒരേ സമയത്ത് ഒരേ വിലയേ ഉണ്ടാവാൻ തരമുള്ളൂ. ഇതു ക്രേതാക്കളുടേയും വിക്രേതാക്കളുടേയും കിടമത്സരംകൊണ്ടുണ്ടാവുന്നതാണ്. പ്രദാനവില ചോദനവിലയോടു സമമാവുമ്പോഴാണു വില നിശ്ചിതമാകുന്നത്. പ്രദാനം ചോദനത്തെ അപേക്ഷിച്ച് അധികമാകുന്തോറും ചോദനവില (Demand price) കുറയുന്നു. പ്രദാനത്തെ അപേക്ഷിച്ചു ചോദനം അധികമാകുമ്പോൾ പ്രദാനവില വൎദ്ധിക്കയും ചെയ്യുന്നു. വേറൊരു വിധത്തിൽ പറയുന്നതായാൽ വൎദ്ധിച്ചുകൊണ്ടിരിക്കുന്ന വില ചോദനത്തെ ചുരുക്കുകയും കുറഞ്ഞുകൊണ്ടിരിക്കുന്ന വില അതിനെ അധികമാക്കുകയും ചെയ്യുന്നു. ഇതാണ് ചോദന നിയമം. ഇനി പ്രദാനനിയമത്തിന്നനുസരിച്ചു നോക്കുകയാണെങ്കിൽ വൎദ്ധിച്ചുകൊണ്ടിരിക്കുന്ന വില പ്രദാനത്തെ അധികമാക്കുകയും ക്ഷയിച്ചുകൊണ്ടു വരുന്ന വില അതിനെ ചുരുക്കുകയും ചെയ്യുന്നു എന്നു പറയാം.

### കമ്പോളവില.

### (Market price)

ഏതെങ്കിലും ഒരു പ്രത്യേക സമയത്തു കമ്പോളത്തിലുള്ള വിലയാണു് കമ്പോളവില. ചോദനപ്രദാനങ്ങളുടെ സാമ്യാവസ്ഥയെയാണു് ഇതു കാണിക്കുന്നതു്. ഈ വിലയ്ക്കു പ്രതിദിനം മാററം വരാം. ഇങ്ങിനെയുള്ള മാററം ചോദനപ്രദാനങ്ങളുടെ മാററത്തെ അനുസരിച്ചിരിക്കും. ചോദനം കുറഞ്ഞും പ്രദാനം അധികമായും ഇരുന്നാൽ വില ചുരുങ്ങുന്നു. നേരെമറിച്ചു ചോദനം അധികവും പ്രദാനം കുറവും ആയാൽ വില വർദ്ധിക്കയും ചെയ്യുന്നു. ക്ഷണത്തിൽ കേടുവന്നു പോകുന്നവയും അധികം ഈടുനില്പാത്തവയും ആയ പദാർത്ഥങ്ങളുടെ വിലയിൽ വരുന്നപോലെയുള്ള വലിയ വ്യത്യാസങ്ങൾ ചിരസ്ഥായികളായ പദാർത്ഥങ്ങളുടെ വിലയിൽ സംഭവിക്കുന്നതല്ല.

### സാമാന്യവില.

### (Normal Price)

ഒരു പദാർത്ഥത്തിന്റെ കമ്പോളവില ഇങ്ങിനെ അപ്പഴപ്പോൾ ഭേദപ്പെടാമെങ്കിലും ഈ ഭേദങ്ങളെ കുറെ കാലങ്ങളോളം പരിശോധിച്ചുകൊണ്ടിരുന്നാൽ മിക്ക പദാർത്ഥങ്ങൾക്കും സ്ഥിരമായ ഒരു വിലയുള്ളതായിക്കാണാം. മാററങ്ങളെല്ലാം ഈ വിലയ്ക്കു മീതെയോ താഴെയോ ആയിരിക്കും. ഈ വിലയെയാണു് സാമാന്യവിലയെന്നു പറയുന്നതു്. ഇതു കമ്പോളവിലയിൽനിന്നു വ്യത്യസ്തമായിരിക്കും. കമ്പോളവില, ഒരു പദാർത്ഥത്തിനു് ഏതെങ്കിലും

ഒരു പ്രത്യേകകാലത്തുള്ള വിലയാകയാൽ അതിനെ സ്വല്പകാലവിലയെന്നോ ന്യൂനസാമാന്യവിലയെന്നോ (Short period price or subnormal price) പറയുന്നു. പുനർനിർമ്മാണക്ഷമമായ വസ്തുക്കളുടെ സാമാന്യവില, നിർബ്ബാധമായ കിടമത്സരാവസ്ഥകളിൽ ഉല്പാദനച്ചെലവിനോടു സമീപിച്ചുതുടങ്ങും. ഒരു പദാർത്ഥത്തിന്റെ കമ്പോളവില ഉൽപാദനച്ചെലവിൽ (Cost of production) അധികമായാൽ പുതിയ ഉൽപാദകന്മാർ ഉണ്ടായിത്തീരുകയും പഴയവർ അധികമധികം ഉൽപാദിപ്പിച്ചു തുടങ്ങുകയും ചെയ്യും. ഇങ്ങിനെ പ്രദാനമധികമാകയും തന്മൂലം വില ചുരുങ്ങുകയും ചെയ്യും. നേരെമറിച്ചു കമ്പോളവില ഉൽപാദനച്ചെലവിൽ ചുരുങ്ങിയാൽ ഉൽപാദനം ചുരുങ്ങുകയും അതു് അചിരേണ വിലവർദ്ധനവിന്നു് ഇടയാക്കുകയും ചെയ്യും.

ക്ഷണം വീണ്ടും വീണ്ടും നിർമ്മിക്കുവാൻ സാദ്ധ്യമായ പദാർത്ഥങ്ങളുടെ വില ശരിയായ കിടമത്സരം ഉള്ളപ്പോഴും വളരെക്കാലം സാമാന്യവിലയിൽ അധികമോ ചുരുക്കമോ ആയിരിക്കയില്ല. പ്രദാനം എത്ര വേഗം ചുരുക്കുകയും എത്ര വേഗം അധികമാക്കുകയും ചെയ്വാൻ സാധിക്കുമോ അത്രത്തോളം കമ്പോളവില ഉൽപാദനച്ചെലവിനോടു സമീപിക്കും. ചോദനത്തെ ബാഹ്യക്ലിപ്തമായി അനുസരിക്കുന്ന പ്രദാനമുള്ള ഒരു പദാർത്ഥവുമില്ല. ചില പദാർത്ഥങ്ങളുടെ പ്രദാനം വളരെ വേഗത്തിൽ അധികമാക്കാം. അവയുടെ വില ഉൽപാദനച്ചെലവോടു് ഏകദേ

ശം സമമായിരിക്കയും ചെയ്യും. ഉദാഹരണം യന്ത്രായുധ ങ്ങൾതന്നെ. സാമാന്യമായി പറയുമ്പോൾ, പ്രദാനത്തിൻെറ സ്ഥിതിക്കനുസരിച്ച് ഒരു വിനിയോക്താവിന്നു കൊടുക്കാമെന്നുള്ള സംഖ്യയാണ് സ്വല്പകാലവിലകളെ നിർണ്ണയിക്കുന്നത് എന്നും ആ വില വിനിയോക്താവിന്ന് ആ പ്രദാനത്തെ സംബന്ധിച്ചുള്ള അന്ത്യോപയോഗിത (Marginal utility)യുടെ ഒരളവാണെന്നും സമത്ഥിക്കാം. ദീർഘകാലത്തിൽ വില ഉൽപാദനച്ചെലവിനാൽ നിർണ്ണീതമാകയും കമ്പോളവിലക്കു ചുററും മാറിക്കൊണ്ടിരിക്കയും ചെയ്യുന്നു.

പുനർനിർമ്മാണച്ചെലവ് (Cost of production) ഉൽപാദനച്ചെലവിൻെറ വിലക്കു ഭേദം വരുത്തും. പതിനഞ്ചു കൊല്ലം മുമ്പ് ഒരു വീടു കെട്ടുവാൻ 2000-ക വേണ്ടിവന്നിരുന്നുവെന്നു കരുതുക. അതേ മാതിരി ഒരു വീട് ഇപ്പോൾ 1200-കകൊണ്ടു നിർമ്മിക്കുവാൻ സാധിക്കുമാണെങ്കിൽ ആ വീട്ടിന്ന് ആരും ഇപ്പോൾ 2000-ക കൊടുക്കുന്നതല്ലല്ലോ.

പ്രദാനം പരിമിതമായ വസ്തുക്കൾക്കു വിലയിൽ മാററം വരാം. ഇതു ചോദനത്തിൻെറ വദ്ധനവുകൊണ്ടാണുണ്ടാവുന്നത്. ഉദാഹരണത്തിന്നു പുരാതനകാലത്തു ജീവിച്ചിരുന്ന ഒരു ചിത്രകാരൻെറയോ കലാകാരൻെറയോ മാതൃകകൾ പരിമിതങ്ങളായിരിക്കയും ആവശ്യക്കാർ അധികമാകയും ചെയ്യുമ്പോൾ അവയ്ക്കു വില വദ്ധിക്കുന്നു.

ചോദനത്തിന്നനുസരിച്ചു പ്രദാനം വദ്ധിപ്പിക്കുവാൻ ക്ഷണം സാധിക്കുന്ന പദാത്ഥങ്ങൾക്കും അങ്ങിനെ

സാധിക്കാത്ത പദാൎത്ഥങ്ങൾക്കും മദ്ധ്യേ ചിരകാലംകൊണ്ടു പ്രദാനം വൎദ്ധിപ്പിക്കാവുന്ന ചില പദാൎത്ഥങ്ങളും ഉള്ളതായിക്കാണാം. വല്ല കാരണങ്ങൾകൊണ്ടും മൃഗിത്തോലിനു ചോദനം വൎദ്ധിച്ചുവെന്നു കരുതുക. എന്നാൽ പെട്ടെന്ന് ഇതിന്റെ പ്രദാനം വൎദ്ധിപ്പിക്കുവാൻ സാധിക്കയില്ല. മാംസത്തെ തിരസ്കരിച്ചു തോലിനെ മാത്രം ഉദ്ദേശിച്ചു മൃഗികളെക്കൊല്ലുന്നതക്കവിധം തോലിനു വില വൎദ്ധിച്ചാൽ വളരെ മൃഗികൾ കൊല്ലപ്പെടുമെന്നു തീൎച്ചയാണ്. എങ്കിലും പെട്ടെന്നു തോലിന്റെ പ്രദാനം വൎദ്ധിപ്പിക്കാൻ സാധിക്കയില്ല. തന്മൂലം പ്രദാനം പരിമിതമായ പദാൎത്ഥത്തെപ്പോലെതന്നെ അതു കുറേകാലത്തേക്കു വിലക്കൂടിവരും. ഇത്തരം പദാൎത്ഥങ്ങൾക്കു പ്രശസ്തമായ ഒരു ഉദാഹരണം കമ്പിയില്ലാക്കമ്പിയന്ത്രങ്ങളും അവയുടെ ഭാഗങ്ങളുമാണ്. കമ്പിയില്ലാക്കമ്പിയുടെ തത്വങ്ങളെ ഉപയോഗിച്ചുകൊണ്ടുള്ള സന്ദേശപ്രക്ഷേപണ (Broad casting) ങ്ങൾ പ്രചാരത്തിലായതോടുകൂടി ഈ വക യന്ത്രങ്ങൾക്കും അവയുടെ ഭാഗങ്ങൾക്കും ഉള്ള ചോദനം അത്യന്തം വൎദ്ധിച്ചു. എന്നാൽ അവയുടെ പ്രദാനം ഉടനടി വൎദ്ധിപ്പിക്കുവാൻ സാധിക്കാതെ വന്നു. ഇതുനിമിത്തം അവയുടെ വില വിനിയോക്താക്കളുടെ അന്ത്യോപയോഗിതയനുസരിച്ചു നിലയിലായി; അതായതു ചോദനത്തിന്നനുസരിച്ചു വില വൎദ്ധിച്ചു. എന്നാൽ അചിരേണ അവയുടെ പ്രദാനം വളരെ വൎദ്ധിക്കയും തന്മൂലം വില ഉൽപാദനച്ചെലവിൽ ചുരുങ്ങുകയും ചെയ്തു. എങ്കിലും ഇപ്പോൾ ഇവയുടെ ചോദനം കുറച്ചു ചുരുങ്ങീട്ടുണ്ട്.

മിക്കപ്പോഴും ചോദനത്തിന്റെ വദ്ധനാനുസരിച്ചു പ്രദാനം വദ്ധിപ്പിക്കാൻ സാധിക്കാത്തതു പദാത്ഥത്തിന്റെ ഉല്പാദനം അധികമാക്കുന്നതിന് ആവശ്യമായ മൂലധനം ദുലഭ്യമാകയാലാണ്. ഇത്തരം പദാത്ഥങ്ങളിൽ ചിലതാണ് പരുത്തിനൂലും രോമവസ്ത്രങ്ങളും. ഇത്തരം പദാത്ഥങ്ങൾക്കുള്ള ചോദനം വദ്ധിച്ചാൽ കമ്പോളവില അധികമാകുന്നതായിരിക്കും ഫലം. കാരണം കുറെക്കാലത്തേയ്ക്കു പ്രദാനം വദ്ധിപ്പിക്കാൻ സാധിക്കാത്തതുതന്നെ. എന്നാൽ ചോദനം വദ്ധിച്ചാൽ അധികം നെയ്ത്തുശാലകൾ ആവിർഭവിക്കയും അങ്ങിനെ പ്രദാനം അധികമാവുമ്പോൾ വിലയിടിയുകയും ചെയ്യും.

ഇവയ്ക്കു പുറമെ ചില പ്രത്യേകകാലങ്ങളിൽ മാത്രം സിദ്ധിക്കുന്നവയും ക്ഷണം നശിച്ചുപോകുന്നവയും ആയ ചില പദാത്ഥങ്ങളുണ്ട്. ഇവയുടെ ചോദനത്തിന്നനുസരിച്ചു പ്രദാനത്തെ ക്ഷണം വദ്ധിപ്പിക്കാൻ കഴിയും. എന്നാൽ ഇവയുടെ പ്രദാനം ചുരുക്കുവാനാണ് വഴിയില്ലാത്തതു്. കാരണം ഭാവിയിലുള്ള വില്പന ഉദ്ദേശിച്ച് ഇവയെ കരുതിവെപ്പാൻ സാധിക്കാത്തതാണ്. പഴങ്ങൾ, മത്സ്യങ്ങൾ എന്നിവ ഇത്തരത്തിൽ പെട്ടവയാണ്.

### ഉൽപാദനച്ചെലവ്.

ഉൽപന്നത്തെ കമ്പോളത്തിൽ എത്തിക്കുന്നതിനു മുമ്പ് ഉൽപാദകനു ചെയ്യേണ്ടിവന്നിട്ടുള്ള എല്ലാ ചെലവുകളും ഇതിലുൾപ്പെടും. അവയെ രണ്ടു വലിയ വിഭാഗങ്ങളാക്കാം. 1 പ്രാഥമികം (Prime cost) 2 പരിപൂരകം (Supplementary)- ഉൽപാദനത്തിന്റെ പരിണാമത്തി

നനുസരിച്ചു ഭേദപ്പെടുത്താവുന്നതാണ് പ്രാഥമികച്ചെലവ്. ഇതിൽ കൂലികൾ, അസംസ്കൃതപദാർത്ഥങ്ങൾ, വിറക്, വാഹനോപയോഗം, വിദ്യുച്ഛക്തി മുതലായവയുടെ ഉപയോഗം എന്നിവയ്ക്കുള്ള ചെലവുകൾ ഉൾപ്പെടുന്നു.

ഉൽപാദനത്തിൻെറ ഏററക്കുറച്ചലിനനുസരിച്ചു ഭേദപ്പെടാത്തതാണ് പരിപൂരകച്ചെലവുകൾ. അവ സ്ഥിരമൂലധനത്തെ സംബന്ധിച്ചുള്ളവയാണ്. സ്ഥലവാടക, നികുതി, ഓഹരികൾക്കുള്ള പലിശ, മേലന്വേഷണത്തിനുള്ള ശമ്പളം, യന്ത്രങ്ങൾ കേടുപാടു തീർക്കാനുള്ള ചെലവ്, രാത്രി വെളിച്ചത്തിനുള്ള ഏർപ്പാടുകൾക്കുള്ള ചെലവ് എന്നിവ ഈ വകുപ്പിലുൾപ്പെടും. ഇവ ഉൽപാദനം വർദ്ധിച്ചാലും കുറഞ്ഞാലും ഭേദപ്പെടുന്നില്ല.

ഒരു പദാർത്ഥത്തിൻെറ ഉൽപാദനച്ചെലവു കണക്കാക്കുന്നതിൽ പ്രാഥമികച്ചെലവുകളോടുകൂടി ഏതു തോതിൽ പരിപൂരകച്ചെലവുകൾ ചേർത്തണമെന്നു പറവാൻ പ്രയാസമാണ്. എങ്കിലും ഇവയിൽ ഒരു ഭാഗം വിക്രയവിലയിൽ ഉൾപ്പെടുത്താതെ തരമില്ല. ഇങ്ങിനെ പ്രാഥമികച്ചെലവോടു ചേർക്കുന്ന പരിപൂരകച്ചെലവിൻെറ ഭാഗത്തിനു മേൽച്ചെലവു എന്നു പറയുന്നു.

സാമാന്യമായി പറയുമ്പോൾ ഉൽപാദകനു കിട്ടുന്ന വില ആയാളുടെ മൊത്തം ചെലവിനെ കാലാന്തരത്തിൽ ഈടാക്കുവാൻ സഹായിക്കുന്നതായിരിക്കണം. എന്നാൽ താഴെ പറയുന്ന അവസ്ഥകളിൽ വില എല്ലാച്ചെലവുകളെയും നികത്തുന്നതിന് അശക്തമായിരിക്കും:—

### 1 വ്യാപാരമാന്ദ്യം സംഭവിക്കുമ്പോൾ

വ്യാപാരം മന്ദീഭവിക്കുമ്പോഴും വിനിയോക്താക്കളുടെ സംഖ്യ ചുരുങ്ങുമ്പോഴും കമ്പോളവില ഉൽപാദനച്ചെലവിൽനിന്നു ചുരുങ്ങുന്നതാണ്. അപ്പോൾ ഉൽപാദകൻ തന്റെ വ്യവസായശാല അടച്ചുപൂട്ടി പ്രവൃത്തി നിൎത്തുകയോ വേലക്കാരെ പിരിയ്ക്കുകയോ കിട്ടുന്ന വിലയ്ക്കു യന്ത്രങ്ങളെ വില്ക്കുകയോ ചെയ്യേക്കാം. പക്ഷെ ഇതു യഥാൎത്ഥത്തിൽ സംഭവിക്കുന്നില്ല. യന്ത്രങ്ങളും മറ്റും ഒരു പ്രത്യേക തരത്തിലുള്ളവയാകുമ്പോൾ ക്ഷണം വില്പാൻ സാധിച്ചു എന്നു വരികയില്ല. ആ സ്ഥിതിയിൽ ഉൽപാദനം മാത്രം നിൎത്തിയാൽ ഉൽപാദകന്നു് അപ്പോഴും പലിശ, വാടക മുതലായ സ്ഥാപനച്ചെലവുകൾ സഹിക്കേണ്ടിവരും. അതുകൊണ്ടു് ഉൽപാദനം തുടൎന്നുകൊണ്ടിരിക്കയാണു് അപ്പോഴും ഭേദമെന്നു വരുന്നു. കമ്പോളവില പ്രാഥമികച്ചെലവെങ്കിലും വഹിക്കുന്നതുവരെ ഉൽപാദനം തുടരാവുന്നതാണ്. ഇതാണ് മിക്ക ഉൽപാദകന്മാരും ഇന്നു വ്യാപാരമാന്ദ്യമുള്ളപ്പോൾ ചെയ്യുന്നതു്.

### 2 സ്ഥിരമൂലധനം ഒരു പ്രത്യേക തരത്തിലായിരിക്കുമ്പോൾ

ചില വ്യവസായങ്ങൾക്കു, യന്ത്രങ്ങൾ, എടുപ്പുകൾ എന്നീ വിഷയങ്ങൾക്കായി വളരെ പണം ഉൽപാദനം ആരംഭിക്കുന്നതിന്നുമുമ്പു് ചെലവിടേണ്ടിവരും. ഇങ്ങിനെയുള്ള സ്ഥിരമൂലധനം (Fixed capital) മറുവിധത്തിൽ ഉപയോഗിപ്പാൻ തരമില്ലാതെ വരുന്നു. വ്യവസായത്തിൽനിന്നു അനുരൂപമായ പ്രതിഫലം സിദ്ധിക്കാതെ

വരുമ്പോൾ ഇത്തരം വ്യവസായങ്ങൾ തീരെ നിൎത്തിക്കളയുന്നതു വലിയ നഷ്ടത്തിനിടവരുത്തും. കഷ്ടിച്ചു് ഉൽപാദനച്ചെലവു് ഈടാകുമെങ്കിൽ വ്യവസായം തുടൎന്നുപോകയാണു്, മൂലധനത്തെ മുഴുവൻ നഷ്ടപ്പെടുത്തുകയേക്കാൾ ഭേദം. ചിലപ്പോൾ പ്രാഥമികച്ചെലവുമാത്രം ചേരുകിട്ടുന്ന അവസരങ്ങളിൽക്കൂടിയും വ്യവസായം തുടരുക തന്നെയായിരിക്കും നല്ലതു്.

### 3 വിദേശങ്ങളിൽ ഉൽപന്നങ്ങളെ വില താഴ്ത്തി വില്ക്കുമ്പോൾ.

സ്വദേശത്തെ ഉൽപാദനങ്ങളിൽ ആവശ്യം കഴിച്ചു് അവശേഷിക്കുന്ന പദാൎത്ഥങ്ങളെ വിദേശക്കമ്പോളങ്ങളിൽ കഷ്ടിച്ചു പ്രാഥമികച്ചെലവു് ഈടാക്കത്തക്കവിധമോ ചിലപ്പോൾ അതിലും ചുരുങ്ങിയോ വില്ക്കുന്നു. ഇങ്ങിനെ സ്വദേശക്കമ്പോളത്തിൽ ശരിയായ വില നിലനിൎത്തുവാൻ ഉല്പാദകന്നു സാധിക്കുന്നു.

### 4 വൈദേശികക്കിടമത്സരമുണ്ടാവുമ്പോൾ

മുകളിൽ പറഞ്ഞവിധം വിദേശികൾ വില താഴ്ത്തി വില്ക്കു (Dumping)മ്പോൾ സ്വദേശത്തുള്ള ഉൽപാദകന്മാൎക്കും പ്രാഥമികച്ചെലവിൽ ചുരുങ്ങി തങ്ങളുടെ ചരക്കുകൾ വില്ക്കേണ്ടിവരുന്നു. അല്ലെങ്കിൽ അവൎക്കു വിൽപനയുണ്ടാകയില്ലല്ലോ. വിദേശീയരുടെ കിടമത്സരംകൊണ്ടുള്ള ഈ വിലയിടിവു താല്ക്കാലികം മാത്രമാണെങ്കിൽ സ്വദേശത്തിലെ ഉൽപാദകന്മാർ ഉൽപാദനം തുടരേണ്ടതാം.

എന്നാൽ സ്ഥിരമായ മത്സരവും വിലയിടിവും ഉണ്ടെങ്കിൽ സ്വദേശോൽപാദനങ്ങൾക്കു ഹാനി നേരിട്ടേക്കും. അപ്പോൾ സ്വദേശത്തിലെ ഉൽപാദകന്മാർ ഒന്നുകിൽ ആദായകരമായ ഉൽപാദനരീതികൾ കണ്ടു പിടിക്കയോ അല്ലെങ്കിൽ മറ്റു വല്ല പദാർത്ഥങ്ങളും ഉണ്ടാക്കുവാൻ ഉദ്യമിക്കുകയോ ചെയ്യേണ്ടിവരും.

## അന്ത്യമായ ഉൽപാദനച്ചെലവ്
## (Marginal cost of production)

ഉൽപാദകന്നു നഷ്ടം കൂടാതെ കഷ്ടിച്ചു കമ്പോളത്തിൽ അപ്പിക്കാവുന്ന 'പ്രദാന'ത്തിന്റെ ഭാഗത്തിനുള്ള ചെലവിനെയാണ് അന്ത്യോൽപാദനച്ചെലവു എന്നു പറയുന്നത്. ഈ വാക്കിനെ രണ്ടർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. ചിലപ്പോൾ സീമാവർത്തികളായ സ്ഥാപനങ്ങളുടെ, അതായത്, കഷ്ടിച്ചു നഷ്ടം കൂടാതെ അങ്ങിനെ നടന്നു പോകുന്ന സ്ഥാപനങ്ങളുടെ (Marginal firms)ഉൽപന്നത്തിന്റെ ഓരോ അംശത്തിന്നും വേണ്ടിവരുന്ന ശരാശരിച്ചെലവ് എന്ന അർത്ഥത്തിൽ ഈ വാക്കുപയോഗിക്കപ്പെടുന്നു. മറ്റു ചിലപ്പോൾ, പൂർണ്ണമായ ഒരു സ്ഥാപനത്തിന്റെ അന്ത്യോൽപാദനങ്ങളിൽ ഓരോ അംശത്തിന്റെയും ഉൽപാദനച്ചെലവിനെ ഈ വാക്കു കുറിക്കുന്നു. ഉപചീയമാനപ്രതിഫലത്തോടുകൂടിയ ഒരു വ്യവസായത്തിൽ ഉൽപാദനം വർദ്ധിപ്പിക്കുന്നതുകൊണ്ട് അനുരൂപമായ പ്രതിഫലം സിദ്ധിക്കാത്തതായ ഒരു ഘട്ടം വരും. ഈ ഘട്ടത്തിൽ വേണ്ടിവരുന്ന ഉൽപാദനച്ചെലവിനെയാണ് അന്ത്യോൽപാദനച്ചെലവെന്നു പറഞ്ഞതു. ഈ ഘട്ട

ത്തിൽ വിലയിടിവു വരുന്നതായാൽ ഇത്തരം വ്യവസായസ്ഥാപനങ്ങൾക്ക് ഹാനി നേരിട്ടേക്കും.

അന്ത്യോൽപാദനച്ചെലവാണു കാലക്രമത്തിൽ വിലയെ നിർണ്ണയിക്കുന്നത്. എന്നാൽ പ്രദാനത്തിന്റെ ഭേദങ്ങളനുസരിച്ച് ഇതു ഭേദപ്പെടും. പദാർത്ഥം ഉപചീയമാനപ്രതിഫല (Increasing returns)ത്തിനു വിധേയമാണെങ്കിൽ ചുരുങ്ങിയ ഉൽപാദനച്ചെലവിൽ ധാരാളം പ്രദാനം സിദ്ധമാവും. അതുകൊണ്ടു ചോദനം വർദ്ധിച്ചാൽ പ്രദാനവും വർദ്ധിക്കയും തന്മൂലം വിലയിടിവുവരികയു ചെയ്യും. നേരെ മറിച്ചു ചോദനം ചുരുങ്ങിയാൽ ഉൽപന്നങ്ങളുടെ ഓരോ അംശത്തിനും ചെലവധികമാകയും അപ്പോൾ വില വർദ്ധിക്കയും ചെയ്യും.

എന്നാൽ പദാർത്ഥം സ്ഥിരപ്രതിഫലത്തിനു (Constant returns) അധീനമാണെങ്കിൽ പ്രദാനത്തിലുള്ള ഭേദം വിലയെ ബാധിക്കുന്നതല്ല. കാരണം ഉൽപാദനത്തിന്റെ ഓരോ അംശവും സ്ഥിരമായ ചെലവിൽ സിദ്ധിക്കുന്നു എന്നുള്ളതുതന്നെ.

പദാർത്ഥം ക്ഷീയമാണപ്രതിഫലത്തിനു വിധേയമാണെങ്കിൽ അധികം പ്രദാനം അധികം ചെലവുകൊണ്ടു മാത്രമേ സിദ്ധിക്കൂ. അതുകൊണ്ടു ചോദനം അധികമായാൽ വിലയും കയറും. നേരെ മറിച്ചു ചോദനം ചുരുങ്ങിയാൽ, അൽപമായ പ്രദാനം അൽപമായ ചെലവിൽ സിദ്ധിക്കാവുന്നതുകൊണ്ടു, വിലയും ചുരുങ്ങുന്നു.

## മൂല്യത്തെ സംബന്ധിക്കുന്ന അന്ത്യോപയോഗിതാസിദ്ധാന്തം.

## (The Marginal Utility Theory of Value)

ചോദനപ്രദാനങ്ങളുടെ പരസ്പരപ്രവൎത്തനംകൊണ്ടാണു വില നിൎണ്ണീതമാവുന്നതെന്നു ധരിച്ചുവല്ലോ. എന്നാൽ ചോദനമാവട്ടെ, വിനിയോക്താക്കൾക്കു പദാൎത്ഥത്തെ സംബന്ധിച്ചുള്ള അന്ത്യോപയോഗിതയാൽ നിയമിതമാണ്. വില, ഉപലബ്ധമായ പദാൎത്ഥത്തിന്റെ അന്ത്യോപയോഗിതയെ അളക്കുന്നു. വിലയുടെ മാററത്തെ ചോദനം വളരെ വേഗത്തിൽ അനുസരിക്കുന്നു. പ്രദാനം അതിനെ അത്ര വേഗം അനുസരിക്കുന്നില്ല. എന്നാൽ ക്രമേണ അതു വില വൎദ്ധനവ്വനുസരിച്ചു വൎദ്ധിക്കയും വിലയിടിവിന്നനുസരിച്ചു കുറയുകയും ചെയ്യുന്നു. അന്ത്യോൽപാദനച്ചെലവിൽ അധികരിച്ചുള്ള വിലയാൽ പ്രദാനം വൎദ്ധിക്കയും അതിൽ ചുരുങ്ങിയ വിലയാൽ പ്രദാനം കുറയുകയും ചെയ്യും.

ഒരു പ്രത്യേകകാലത്ത് ഒരു പദാൎത്ഥത്തിന്റെ വില അതിന്റെ പ്രദാനത്തെ അപേക്ഷിച്ചുള്ള ചോദനത്തിന്റെ സ്ഥിതിയാൽ നിൎണ്ണീതമാണ്. എന്നുവെച്ചാൽ വിനിയോക്താവിന്നു ഉപലബ്ധമായ പദാൎത്ഥത്തിന്റെ അന്ത്യോപയോഗിതയാണ് വിലയെ നിൎണ്ണയിക്കുന്നതെന്നു സാരം. പുനൎന്നിൎമ്മാണക്ഷമമായ പദാൎത്ഥങ്ങളുടെ വില ഉൽപാദനച്ചെലവിന്നു ഏകദേശം സമമായിത്തീരുന്നു. പണത്തിന്റെ തോതിൽ അളക്കുന്ന അന്ത്യോപയോഗി

തയും അന്ത്യോൽപാദനച്ചെലവും തമ്മിലുള്ള സമീകരണാവസ്ഥയെയാണു വില കുറിക്കുന്നതു്.

വിലയെക്കുറിച്ചുള്ള സിദ്ധാന്തത്തിൽ കാലം അതിപ്രധാനമായ ഒന്നാണു്. കാലത്തെ വിഗണിക്കുന്നതായാൽ വില സാക്ഷാൽ ഉൽപാദനച്ചെലവു തന്നെയായിരിക്കും. എന്നാൽ ആചാരങ്ങളും, അഭിരുചികളും, പരിഷ്കാരങ്ങളും എന്നിവ മാറി മാറിക്കൊണ്ടിരിക്കുന്നു. ഉൽപാദനരീതികളും പരിമാണങ്ങളും ഇടയ്ക്കിടയ്ക്കു ഭേദപ്പെടുന്നു. അല്പകാലപരിധികളിൽ വിലയെഭേദപ്പെടുത്തുന്ന സംഗതികളല്ല ദീർഘകാലാതിർത്തികളിൽ പ്രവർത്തിക്കുന്നതു് എന്നു ഓർക്കേണ്ടതാണു്.



# മൂല്യത്തെക്കുറിച്ചുള്ള മറ്റു സിദ്ധാന്തങ്ങൾ.

## XV

മൂല്യത്തിന്റെ അന്ത്യോപയോഗിതാസിദ്ധാന്തത്തെ (Marginal utility theory of value) കുറിച്ച് ഇതിനു മുമ്പു പ്രതിപാദിച്ചിട്ടുണ്ടല്ലോ. മൂല്യത്തെ സംബന്ധിക്കുന്ന മറ്റു പല സിദ്ധാന്തങ്ങളുമുണ്ട്. പ്രയത്നസിദ്ധാന്തം (Labour theory) ഉൽപാദനവ്യയസിദ്ധാന്തം (Cost of production theory) എന്നിവ അവയിൽ ചിലതാണ്. ഇവ പ്രദാനത്തിന്റെ വശത്തുനിന്നാണു മൂല്യത്തെ വീക്ഷിക്കുന്നതു്. ഒരു പദാർത്ഥത്തിന്റെ മൂല്യത്തെ നിർണ്ണയിക്കുന്നതു് അതിനെ കമ്പോളത്തിൽ അവതരിപ്പിക്കുവാൻ വേണ്ടിവരുന്ന യത്നങ്ങളാണ്.

### മൂലധനത്തെക്കുറിച്ചുള്ള പ്രയത്നസിദ്ധാന്തം.
### (Labour theory of value)

ഈ സിദ്ധാന്തത്തിന്റെ പ്രവാചകന്മാരിൽ പ്രധാനികൾ കാറൽ മാർക്സ് (Karal Marx), ആദാം സ്മിത്ത് (Adam Smith), റിക്കാർഡോ (Ricardo) എന്നിവരാണ്. മൂല്യത്തിന്റെ ഏകനിദാനം പ്രയത്നമാണെന്നും അതുകൊണ്ടു പ്രയത്നത്തിന്റെ പ്രതിഫലം വ്യവസായത്തിന്റെ സാകല്യേനയുള്ള ഉൽപന്നമായിരിക്കണമെന്നുമാണു മാർക്സിന്റെ സിദ്ധാന്തം. ഇതു് അത്യന്തം സ്വതന്ത്രമായ ഒരഭിപ്രായമാണ്. അന്ത്യോപയോഗിതാസിദ്ധാന്ത

ത്തിൽനിന്ന് ഇത്ര വ്യത്യസ്തമാണ്. ഏതൊരു പദാർത്ഥ
ത്തിന്റെയും വില അതിലന്തർഭവിക്കുന്ന പ്രയത്നത്താലാ
ണു നിർണ്ണീതമാകുന്നതെന്നാണു ചുരുക്കത്തിൽ പ്രയത്നസി
ദ്ധാന്തം. പ്രയത്നം എല്ലാ മൂല്യത്തിന്റെയും അസ്തിവാര
മാണെന്നും, പ്രയത്നത്തിന്റെ പരിമാണമാണു പദാർത്ഥ
ങ്ങളുടെ വിലയെ മിക്കപ്പോഴും നിശ്ചയിക്കുന്നതെന്നും റി
ക്കാർഡൊ പറയുന്നു. ഒരു പദാർത്ഥത്തിന്റെ കമ്പോളവി
ല ചോദനപ്രദാനങ്ങളാൽ നിർണ്ണീതമാവുന്നുവെങ്കിലും അ
തിന്റെ സാമാന്യവില (Normal price) അതുണ്ടാക്കു
വാൻ ചെലവു ചെയ്യേണ്ടിവരുന്ന പ്രയത്നത്താൽ നിയ
മിതമാണ്. പദാർത്ഥങ്ങൾ പ്രയത്നത്തിന്റെ മൂർത്തീകരണ
മാണെന്നും വില പ്രയത്നത്തിന്റെ സത്താണെന്നും കാ
റൽമാർക്സ് പറയുന്നു. ഇതിന്നെതിരായി, ഉൽപാദനം
മൂലധനത്തിന്റെ ഫലമാണെന്നു പറയുന്നവരോടു മൂലധ
നം തന്നെ പരിണതമായ പ്രയത്നമാണെന്നദ്ദേഹം പറയു
ന്നു. മൂലധനം രാശീകൃതമായ പ്രയത്നമാണെന്നും അതി
നെ ഉൽപാദനത്തിൽ പ്രയത്നത്തോടുകൂടി ഉപയോഗി
ക്കുമ്പോൾ വീണ്ടും മൂലധനം ഉണ്ടാവുമെന്നും മാർക്സി
ന്റെ അനുയായികൾ വാദിക്കുന്നു. മൂലധനം, അതുണ്ടാ
ക്കിയ പ്രയത്നക്കാരുടെതാണെന്നും മുതലാളികൾക്ക് ഇന്ന്
അതു കിട്ടീട്ടുള്ളതു് അവരോ അവരുടെ പൂർവ്വികരോ തൊ
ഴിലാളികളുടെ പ്രയത്നഫലത്തിൽനിന്ന് ഒരു ഭാഗം അ
വർക്കനുവദിക്കാതെ പിൻ വലിച്ചതുകൊണ്ടാണെന്നുമാണു
അവരുടെ സിദ്ധാന്തം.

പ്രഥമദൃഷ്ടിയിൽ ഈ സിദ്ധാന്തം യുക്തിയുക്തമാ

ണ്ടെന്നു തോന്നാം. എന്നാൽ ഇവിടെയുള്ള മുഖ്യമായ വിഷമത 'പ്രയത്നം' എന്ന വാക്കിന്റെ അർത്ഥത്തെ സംബന്ധിച്ചതാണ്. മനുഷ്യൻ കൈകൊണ്ടു ചെയ്യുന്ന പ്രയത്നം മാത്രമാണോ അതിലന്തർഭവിക്കുക? അതോ സംഘടകന്റെ കർമ്മത്തെയും അതു കുറിക്കുമോ? ഉൽപാദനോപകരണങ്ങളിൽ ഉണ്ടായ സംഘടനയെ പ്രയത്നമായി ഗണിക്കാമോ? ഗണിക്കാമെങ്കിൽ അതിനെ മറ്റു കൈവേലക്കാരുടെ പ്രയത്നവുമായി എങ്ങിനെ താരതമ്യപ്പെടുത്താം? ഒരാഴ്ചയിൽ നൂറുറുപ്പികയോളം വിലവരുന്ന ഒരു ചിത്രമെഴുത്തുകാരന്റെ ഒരാഴ്ചത്തെ പ്രയത്നത്തെ, ഒരു കെട്ടുകാരന്റെ ഒരാഴ്ചത്തെ പ്രയത്നത്തോടു എങ്ങിനെ താരതമ്യപ്പെടുത്താം? പ്രയത്നത്തിന്റെ ഗുണങ്ങളെ അളക്കുന്നതിനുള്ള മാനദണ്ഡമെന്ത്? ഇവക്കു പുറമെ, ആവശ്യമില്ലാത്ത ഒരു പദാർത്ഥം ഉൽപാദിപ്പിക്കുന്ന ഒരാളുടെ പ്രയത്നവും വളരെ ആവശ്യമുള്ള ഒരു പദാർത്ഥത്തെ ഉൽപാദിപ്പിക്കുന്ന ഒരാളുടെ പ്രയത്നവും ഒരേ മാതിരിയാണെന്നു കണക്കാക്കാമോ?

പ്രയത്നസിദ്ധാന്തത്തിന്റെ ധുരന്ധരന്മാർ ഈ വിഷമതകൾക്കു സമാധാനം പറവാൻ ശ്രമിച്ചിട്ടില്ലെന്നില്ല. പക്ഷെ അതുകൊണ്ടു ഇതിനെസ്സംബന്ധിച്ച കുഴപ്പങ്ങൾ ഒട്ടും ചുരുങ്ങീട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. പദാർത്ഥങ്ങളുടെ വില "സാമുദായികമായി ആവശ്യമായ പ്രയത്ന"ത്തിന്റെ തോതിൽ അളക്കണമെന്നു മാർക്സ് പറയുന്നു. എന്നാൽ ഏതു പ്രയത്നമാണ് സാമുദായികമായി ആവശ്യമുള്ളതെന്ന് ആരാണ് തീർച്ചപ്പെടുത്തുന്നവൻ? ഒരു കാ

ലത്തു സാമുദായികമായി ആവശ്യമായ പ്രയത്നം മറെറാരു കാലത്തു ആവശ്യമല്ലാതെ വരാം. യന്ത്രത്തിന്റെ കണ്ടുപിടുത്തംകൊണ്ടു് അനവധി കൈവേലക്കാരുടെ ജോലികളും മുടങ്ങീട്ടുണ്ടു്. അവർ അവരുടെ കൈവേല ഇപ്പോഴും തുടരണമോ അതോ അവരുടെ പ്രയത്നം ഇപ്പോളും സാമുദായികമായി ആവശ്യമില്ലാത്തതായിട്ടുണ്ടോ? ഒരു പ്രവൃത്തിയിൽ കുറെ പ്രയത്നം വ്യയംചെയ്തശേഷം ആ പ്രവൃത്തി ഉപേക്ഷിക്കപ്പെടുന്നുവെങ്കിൽ അപൂർണ്ണമായ ആ പ്രവൃത്തിയുടെ വില അതിൽ വ്യയം ചെയ്തിട്ടുള്ള പ്രയത്നത്താൽ മാത്രം കണക്കാക്കപ്പെടുമോ? ഒരിക്കലും ഇല്ല. അതിനാൽ പ്രയത്നം ഉപയോഗിക്കപ്പെടുന്നു എന്നുള്ളതുകൊണ്ടല്ല ഒരു പദാർത്ഥത്തിനു് വിലയുണ്ടാവുന്നതു്. പ്രത്യുത അതിനു വിലയുണ്ടാവുമെന്നുള്ള പ്രതീക്ഷയാലാണു് അതിൽ പ്രയത്നം പ്രയോഗിക്കപ്പെടുന്നതെന്നു പറയാം. സൂക്ഷ്മമായി ചിന്തിച്ചാൽ 'പ്രയത്നസിദ്ധാന്തം' വിലയുടെ ഒരു ശരിയായ വ്യാഖ്യാനം നല്കുന്നുണ്ടെന്നു പറയാൻ വഴി കാണുന്നില്ല. ഒന്നാമതു്, അതു പ്രയത്നത്തിന്റെ അർത്ഥത്തെ ശരിയായി നിർവ്വചിക്കുന്നില്ല. മാനസികപ്രയത്നത്തെ എങ്ങിനെ കായികപ്രയത്നവുമായി താരതമ്യപ്പെടുത്താം? പ്രയത്നത്തിന്റെ വിവിധഗുണങ്ങളെ താരതമ്യഗ്രഹണത്തിനുവേണ്ടി എങ്ങിനെ അളക്കാം? രണ്ടാമതു്, അസ്ഥാനത്തിലും പ്രയത്നമുണ്ടാവാം എന്ന സംഗതിയെ അതു് അവഗണിക്കുന്നു. മൂന്നാമതു്, നിർമ്മിതമായതിനുശേഷം പദാർത്ഥങ്ങളുടെ വിലയെങ്ങിനെ കൂടക്കൂടെ മാറുന്നുവെന്നു് അതു വിവരിക്കുന്നില്ല. പുറമെ ദുർഭിക്ഷവില

കളെപ്പററി (സുപ്രസിദ്ധ ചിത്രങ്ങൾക്കും പ്രതിമകൾക്കും മററുമുള്ള വിലകളെപ്പററി) ഇതു യാതൊന്നും പ്രസ്താവിക്കുന്നില്ല.

പ്രയത്നക്കാരൻെറ പ്രതിഫലം നാട്ടുനടപ്പുകളിലുള്ള മാററങ്ങളെ ആശ്രയിച്ചിരിക്കുന്നു എന്നു സമ്മതിക്കാമെങ്കിലും പ്രയത്നത്തിൻെറ തോതിൽ ഒരു പദാർത്ഥത്തിൻെറ വില നിർണ്ണയിക്കണമെന്നു പറയുന്നതു വളരെ യുക്തിയുക്തമാണെന്നു തോന്നുന്നില്ല. വിലയെ നിർണ്ണയിക്കുന്ന ഏക സംഗതി പ്രയത്നമാണെന്ന് ഒരിക്കലും പറവാൻ തരമില്ല. മററു പല പ്രധാന സംഗതികളും വിലയുടെ കാര്യത്തിൽ പരിഗണിക്കേണ്ടതുണ്ട്. വില പരമാർത്ഥത്തിൽ വിനിയോക്താവ് കൊടുക്കാൻ ഇഷ്ടപ്പെടുന്നതെന്തോ അതാണല്ലോ.

## വിലയുടെ ഉൽപാദനവ്യയസിദ്ധാന്തം
## (The cost of production theory of value)

പ്രദാനത്തെ (Supply) മാത്രം ആസ്പദമാക്കി വിലയെ വ്യാഖ്യാനിക്കാനുള്ള ഒരു പരിശ്രമമാണ് ഉൽപാദനവ്യയസിദ്ധാന്തം. "പ്രയത്നവും മൂലധനവുംകൊണ്ട് ഉണ്ടാക്കപ്പെടുന്ന സാധനങ്ങളുടെയെല്ലാം വില, ഉൽപാദനവ്യയവും ലാഭവും കൂടിയതാണെന്നു പറയാം." ഉൽപാദനവ്യയം മാത്രമാണ് വിലയെ നിയമിക്കുന്നതെന്ന ശാഠ്യം ഈ സിദ്ധാന്തത്തിലില്ല. ഏതു പദാർത്ഥത്തിൻെറയും വില അതിൻെറ ഉൽപാദനവ്യയത്തിൽ അധികമാകുമ്പോൾ ഉൽപാദനം വർദ്ധിക്കയും തന്മൂലം ക്രമേണ വില

ചുരുങ്ങുവാനിടവരികയും ചെയ്യുന്നു. ഇപ്രകാരംതന്നെ പദാൎത്ഥത്തിന്റെ വില ഉൽപാദനവ്യയത്തിൽ ചുരുങ്ങുമ്പോഴും പ്രമാണവും ചുരുങ്ങുന്നു. ഇതു കാലക്രമത്തിൽ വില വൎദ്ധനവിന്നു ഇടയാക്കുന്നു. ഈ തത്വത്തെ ആസ്പദിച്ചാണു് ഉൽപാദനവ്യയമാണു് വിലയെ നിൎണ്ണയിക്കുന്നതെന്നു പറയുന്നതു്. എന്നാൽ ഇങ്ങിനെയുള്ള വില വൎദ്ധനവും വിലയിടിവും നിൎബ്ബാധമായ കിടമത്സരമുള്ളപ്പോഴേ സംഭവിക്കു. ഇത്തരം കിടമത്സരത്തിന്റെ പ്രവൎത്തനത്തെ തടുക്കുന്ന പല സംഗതികളും ഉണ്ടാവാം. മറ്റുൽപാദനോപകരണങ്ങളുടെ ആവശ്യത്തെ ഈ സിദ്ധാന്തം സമ്മതിക്കുന്നുണ്ടെന്നതു ശരിതന്നെ. പക്ഷെ ഇവയുടെ വിലയെ അളക്കുവാനുള്ള ഒരു തോതു് ഏതാണു്? മൂലധനം, പ്രയത്നം, ക്ഷേത്രം, സംഘടന ഇവയ്ക്കു പൊതുവായി വല്ല മാനദണ്ഡവുമുണ്ടോ? ഒരു പദാൎത്ഥത്തിന്റെ വില അതു ഉൽപാദിപ്പിക്കുവാൻ വേണ്ടിവന്നിട്ടുള്ള ഉപകരണങ്ങളുടെയെല്ലാം വിലയുടെ തുകയാണെന്നു് ഈ സിദ്ധാന്തം സമൎത്ഥിക്കുന്നു. ഇങ്ങിനെ ഒരു വില മറ്റൊരു വിലയെയും, അതു മൂന്നാമതൊന്നിനെയും എന്നിങ്ങിനെ ആശ്രയിച്ചു തുടങ്ങിയാൽ വിലയ്ക്കു അനവസ്ഥാദോഷം വന്നുചേരും.

ഇവയ്ക്കുപുറമെ ഈ സിദ്ധാന്തത്തിന്നു മറ്റു പല ന്യൂനതകളുമുണ്ടു്. അനുഷ്ഠാനത്തിൽ പ്രയുക്തമായ മൂലധനം, പ്രയത്നം എന്നിവയെ അതു പരിഗണിക്കുന്നില്ല. ഉൽപാദനത്തിന്നുശേഷം ചില സ്ഥിതിവ്യത്യാസങ്ങളാൽ വില മെച്ചപ്പെടുന്നതിനെയും അതു ഗണിക്കുന്നില്ല. ദൌൎല്ലഭ്യവില (Scarcity value)യെക്കുറിച്ചു് അതു് ഒന്നും പ്രസ്താ

വിക്കുന്നില്ല. മുല്യമേറിയ ഒരു വസ്തുവിന്നു അധികം വില കൊടുപ്പാൻ വിനിയോക്താക്കൾ തെയ്യാറായിരിക്കും. ഈ വിലയ്ക്കു് ഉൽപാദനവ്യയവുമായി ബന്ധമുണ്ടാകയില്ല. പുറമെ ചില പദാൎത്ഥങ്ങളുടെ കാൎയ്യത്തിൽ ഉൽപാദനച്ചെലവു നിൎണ്ണയിക്കാൻ കഴിവുണ്ടാകയില്ല. അവാന്തരോല്പന്നങ്ങളുടെ(By-products) കാൎയ്യമിങ്ങിനെയാണു്. സാധാരണയായി, വിനിയോക്താക്കൾ എന്തു കൊടുപ്പാൻ ഇഷ്ടപ്പെടുന്നുവെന്നു നോക്കി അതനുസരിച്ച വില കൂട്ടപ്പെടുത്തുകയാണു് ഉൽപാദകൻ ചെയ്യുന്നതു്. പിന്നീടു ചോദനത്തിന്നനുസരിച്ച വിലയെ ഭേദപ്പെടുത്തുകയും ചെയ്യുന്നു. ഉൽപാദനവ്യയത്തിൽ ചുരുങ്ങി വില്പുതെന്നുള്ള ഒരു ചിന്ത മാത്രമേ ഉൽപാദനവ്യയത്തെ സംബന്ധിച്ചു് ഉൽപാദകനുള്ളു. എങ്കിലും കിടമത്സരമുള്ള സമയത്തു വില ഏകദേശം ഉൽപാദനവ്യയത്തോടു സമീപിക്കുമെന്നുള്ളതു ശരിതന്നെ. പക്ഷെ മിക്കപ്പോഴും വില ഉൽപാദനവ്യയത്തിൽ വളരെ അധികമോ വളരെ ചുരുങ്ങിയോ നിലനില്ക്കുന്നതിന്നു കാരണമെന്തെന്നു ഈ സിദ്ധാന്തം വെളിപ്പെടുത്തുന്നില്ല.

### അന്ത്യോപയോഗിതാസിദ്ധാന്തത്തെ സ്വീകരിക്കുന്നതിന്നുള്ള കാരണം.

പ്രയത്നസിദ്ധാന്തവും ഉൽപാദനവ്യയസിദ്ധാന്തവും മേൽപറഞ്ഞവിധം വിലയെസംബന്ധിച്ച സമഗ്രമായ ഒരു സമാധാനം നല്കുന്നില്ല. എങ്കിലും ഈ സിദ്ധാന്തങ്ങൾ നിരുപയോഗങ്ങളാണെന്നു പറവാൻ തരമില്ല.

നാം വളരെ പ്രയത്നം ചെയ്തുണ്ടാക്കുന്ന ഭക്ഷണസാധനങ്ങൾ, വസ്ത്രങ്ങൾ എന്നിവയെ അപേക്ഷിച്ച് ഭൂമിയിൽനിന്നു പെറുക്കിയെടുക്കുന്ന രത്നങ്ങൾക്ക് എത്രയോ അധികം വില നാം കല്പിക്കുന്നത് എത്ര അസംബന്ധമാണെന്നു പ്രയത്നസിദ്ധാന്തം വെളിപ്പെടുത്തുന്നു. നിർബ്ബാധമായി കിടമത്സരമുള്ളപ്പോൾ വില ഉൽപാദനവ്യയത്തോടു സമീപിക്കുമെന്ന് ഉൽപാദനവ്യയസിദ്ധാന്തവും നമ്മെ ഉൽബോധിപ്പിക്കുന്നു.

എന്നാൽ അന്ത്യോപയോഗിതാസിദ്ധാന്തം (Utility theory) ഇവയേക്കാൾ ഉൽകൃഷ്ടമാണ്. അതു നമുക്ക് വിലയെക്കുറിച്ചുള്ള ഒരു മതിയായ വിവരണം തരുന്നു. സ്ഥിരമായ വില എന്നൊന്നില്ലെന്നും വിലയെന്നത് ഒരു സാധനത്തെ മറെറാന്നിൻെറ തോതിൽ കണക്കാക്കുക എന്നുള്ളതാകയാൽ അതു ചോദനപ്രദാനങ്ങൾക്കനുസരിച്ച് മാറിക്കൊണ്ടിരിക്കുന്നുവെന്നും അതു നമ്മെ പഠിപ്പിക്കുന്നു. ഉള്ളിമവും ഷീറ്റ്റും അപ്പുറ്റും ആയ പദാർത്ഥങ്ങളുടെ വിലയെപ്പററി (ഇവയുടെ വിലയ്ക്ക് ഉൽപാദനവ്യയവുമായി യാതൊരു ബന്ധവുമില്ല.) ശരിയായ സമാധാനം നല്കുന്നത് ഈ സിദ്ധാന്തം മാത്രമാണ്. പുറമെ ഉപയോഗിതയുള്ളതും എന്നാൽ വിനിമയവിലയില്ലാത്തതുമായ വെള്ളം, വെളിച്ചം മുതലായവയുടെ വിലയെക്കുറിച്ചും അതു ശരിയായ വിവരണം തരുന്നു. പദാർത്ഥങ്ങളുടെ അന്ത്യോപയോഗിതയാണ് വിനിയോക്താവ് അവസ്തു കൊടുപ്പാൻ ഇഷ്ടപ്പെടുന്ന വിലയെ നിർണ്ണയിക്കുന്നത്.

## സംയുക്തചോദനം (Joint demand)

ഏതെങ്കിലും ഒരു പദാർത്ഥത്തിന് ചോദനമുണ്ടാവുമ്പോൾ അതിന്റെ നിർമ്മിതിക്കത്യന്താപേക്ഷിതങ്ങളായ പല പദാർത്ഥങ്ങൾക്കും ചോദനമുണ്ടാവുന്നു. ഈ കട്ടവിൽ പറഞ്ഞ ചോദനത്തെയാണ് സംയുക്തചോദനമെന്നു പറയുന്നത്. വസ്ത്രങ്ങൾക്കുള്ള ചോദനംനിമിത്തമാണ് പരുത്തിക്കും ഉൽപാദനസാമഗ്രികൾക്കും ചോദനമുണ്ടാവുന്നത്. അപ്പോൾ പരുത്തിയുടേയും ഉൽപാദനസാമഗ്രികളുടേയും ചോദനത്തെ സംയുക്തചോദനം എന്നു പറയാം. വസ്ത്രങ്ങൾക്കുള്ള ചോദനം വിനിയോക്താക്കളിൽനിന്നു നേരിട്ടുണ്ടാവുന്നതാണ്. അതിനെ ആശ്രയിച്ചുണ്ടാവുന്നതാണ് പരുത്തിക്കും മററുമുള്ള ചോദനം. അതുകൊണ്ടു പരുത്തിക്കും മററുമുള്ള ചോദനത്തെ പരമ്പരാചോദനം (Indirect demand) എന്നു പറയാം. നിർമ്മിതവസ്തുവിന്നു ചോദനം അധികമാകയും തന്മൂലം വില വർദ്ധിക്കയും ചെയ്താൽ അതിന്നാവശ്യമായ അസംസ്കൃതപദാർത്ഥങ്ങളുടേയും മററും ചോദനവും വിലയും വർദ്ധിക്കാനിടയുണ്ട്. എന്നാൽ സംയുക്തചോദനമുള്ള പദാർത്ഥങ്ങളുടെ കാര്യത്തിൽ, ഓരോ ഘടകപദാർത്ഥത്തിന്റെ സ്ഥിതികൾക്കും വ്യത്യാസമുണ്ടാകാവുന്നതുകൊണ്ടു ഇങ്ങിനെ വിലയും ചോദനവും വർദ്ധിച്ചുകൊള്ളണമെന്നില്ല. ഘടകങ്ങളിൽ ഒന്നു വളരെ ദുർല്ലഭമാണെങ്കിൽ അതിന്നു വില വളരെ വർദ്ധിച്ചേക്കാം. എന്നാൽ ധാരാളം സിദ്ധിക്കുന്നതോ, എളുപ്പത്തിൽ പ്രദാനം വർദ്ധിപ്പിക്കാവുന്നതോ ആയ ഘടക

പദാൎത്ഥത്തിന്റെ വിലയിൽ വലിയ വ്യത്യാസമുണ്ടാവുന്നതല്ല.

സംയുക്തചോദനംനിമിത്തമുണ്ടാവുന്ന വിലവ്യത്യാസങ്ങൾ ഒട്ടും സ്ഥിരമല്ലെന്നു ഗ്രഹിക്കണം. ഒരു പദാൎത്ഥത്തിന്നു ചോദനം അധികമായാൽ പ്രദാനവും അനുരൂപമായവിധം വൎദ്ധിക്കയും അപ്പോൾ വില വീണ്ടും താഴുകയും ചെയ്യും. ഇനി, ഒരുപക്ഷെ ഒരു പദാൎത്ഥത്തിന്റെ പ്രദാനം ചോദനത്തിന്നനുരൂപമായി വൎദ്ധിപ്പിക്കാൻ സാധിച്ചില്ലെന്നു വെയ്ക്കുക. അപ്പോൾ വിനിയോക്താക്കൾ അധികവിലയുള്ള ആ പദാൎത്ഥത്തിന്നു പകരം തത്തുല്യമായ മറ്റു വല്ലതും ഉപയോഗിച്ചുതുടങ്ങും. അതുനിമിത്തം അചിരേണ ചോദനം ചുരുങ്ങുകയും വില താഴുകയും ചെയ്യും.

### സംയുക്തപ്രദാനവും സംയുക്തവ്യയവും
### (Joint supply and joint cost)

ഒരു പദാൎത്ഥത്തെ ഉപയോഗപ്പെടുത്തുന്നതിൽനിന്നു കിട്ടുന്ന രണ്ടോ അധികമോ ഉല്പന്നങ്ങളെ സംയുക്തോല്പന്നങ്ങളെന്നു പറയാം. സംയുക്തോല്പന്നങ്ങളുടെ പ്രദാനത്തിന്നാണു് സംയുക്തപ്രദാനമെന്ന സംജ്ഞ. മാംസവും തോലും മൃഗത്തിൽനിന്നും, നൂലും കൊട്ടയും പരുത്തിയിൽനിന്നും വാതകവും (Gas) ടാറും (Tar) കല്ക്കരിയിൽനിന്നും, കിട്ടുന്നതു് ഇതിന്നുദാഹരണമാണു്. എല്ലാ അവാന്തരോല്പന്നങ്ങളിലും(By-product) സംയുക്തപ്രദാനാവസ്ഥ പ്രത്യക്ഷമാണു്.

സംയുക്തപ്രദാനത്തിനു വിലയോടുള്ള ബന്ധത്തെക്കുറിച്ചാലോചിക്കുമ്പോൾ രണ്ടു സംഗതികൾ ഓർക്കേണ്ടതുണ്ടു്. ഒന്നാമത്തു് ഒരേ മൂലവസ്തുവിൽനിന്നു സിദ്ധിക്കുന്ന പദാർത്ഥങ്ങൾ പരസ്പരം സ്ഥിരമായ തോതിലാണു് ഉണ്ടാവുന്നതു്. ഒരു മൃഗത്തിൽനിന്നു കിട്ടുന്ന മാംസത്തിനും തോലിനും ഒരതിർത്തിയുണ്ടു്. മൃഗത്തിൽനിന്നു് ഇവ കിട്ടുന്ന തോതിനെ വളരെ ഭേദപ്പെടുത്താൻ സാധിക്കയില്ല. രണ്ടാമത്തെ സംഗതി, ഇങ്ങിനെ സിദ്ധിക്കുന്ന അവാന്തരോൽപന്നങ്ങളുടെ തോതു വർദ്ധിപ്പിക്കുവാൻ സാധിക്കയില്ലെങ്കിലും അവയ്ക്കുള്ള ചോദനങ്ങൾ ഭേദപ്പെടാത്തവയല്ല എന്നാണു്. ഉൽപന്നങ്ങളിൽ ഓരോന്നിനുള്ള ചോദനവും അപരിമിതമായി വർദ്ധിച്ചേക്കാം. സംയുക്തോൽപന്നങ്ങളിൽ ഓരോന്നിനും ഉള്ള വിലയുടെയെല്ലാം തുക അവയുടെ സംയുക്തോൽപാദനച്ചെലവു സഹിക്കുവാൻ വേണ്ടത്രയായിരിക്കണം. മാംസത്തിനുള്ള ചോദനം അധികമായാൽ അതിന്റെ പ്രദാനവും വർദ്ധിക്കും. അപ്പോൾ മാംസത്തോടൊന്നിച്ചു തോലിന്റെ പ്രദാനവും അധികമാവും. അതു നിമിത്തം തോലിനു വിലയിടിവു സംഭവിച്ചേക്കാം. എന്നാൽ ഈ നഷ്ടം മാംസത്തിന്റെ വിലവർദ്ധന നിമിത്തം പരിഹരിക്കപ്പെടുന്നു.

മിക്ക അസംസ്കൃതപദാർത്ഥങ്ങളിൽനിന്നും പരസ്പരം തീരെ വ്യത്യാസപ്പെട്ട പല സാധനങ്ങളേയും ഉണ്ടാക്കാൻ സാധിക്കും. ബാർലികൊണ്ടു് അപ്പവും മദ്യവും ഉണ്ടാക്കാം. റബ്ബർകൊണ്ടു ടയറുകൾ, ചെരുപ്പുകൾ, കുഴലുകൾ, ടെന്നീസ്സ് പന്തുകൾ മുതലായി പലതും നിർമ്മിക്കാം.

ഇങ്ങിനെയുള്ള ഒരു പദാൎത്ഥത്തിന്റെ മുഖ്യമായ ചോദന
ത്തിന്നു വ്യത്യസ്തചോദനം (Composite demand) എന്നു
പറയുന്നു. അതേ പദാൎത്ഥത്തിന്റെ മറ്റു ചോദനങ്ങൾക്കു
സംഘൎഷചോദനങ്ങൾ (Competitive demands) എന്നും
പറഞ്ഞു വരുന്നു. മദ്യത്തിന്നുവേണ്ടി ബാൎലിയുടെ ചോ
ദനം അധികമായാൽ അപ്പത്തിന്നുവേണ്ടിയുള്ള അതി
ന്റെ ഉപയോഗം അതിന്നനുസരിച്ചു കുറയും. വ്യത്യസ്ത
ചോദനംപോലെത്തന്നെ വ്യത്യസ്തപ്രദാനവും (Compo-
site supply) ഉണ്ട്. ഒരേ ആവശ്യംതന്നെ രണ്ടോ അതി
ലധികമോ സാധനങ്ങൾകൊണ്ടു തൃപ്തിപ്പെടുത്താം. പഞ്ച
സാരക്കു വില അധികമാവുമ്പോൾ ജനങ്ങൾ വെല്ലം (ശ
ൎക്കര) ഉപയോഗിക്കാറുണ്ടല്ലോ. കുറെ തൊഴിലാളികൾക്കു
പകരം ചിലപ്പോൾ ഒരു യന്ത്രം ഉപയോഗിക്കാൻ ഉൽ
പാദകൻ ഉദ്യമിക്കുന്നതും ഇതിന്നുദാഹരണമാണ്. ഇങ്ങി
നെ ഒരേ ചോദനത്തെ തൃപ്തിപ്പെടുത്തുന്നതിന്നുള്ള ഭിന്നപ്ര
ദാനങ്ങൾക്കാണു വ്യത്യസ്തപ്രദാനം (Composite supply)
എന്നു പറയുന്നത്.

വിവിധോൽപന്നങ്ങൾ (Multiple products) ആ
ധുനികവ്യവസായത്തിന്റെ ഒരു പ്രത്യേകതയാണ്. ഉൽ
പാദകൻ, ഒരു പദാൎത്ഥമല്ല ഉൽപാദിപ്പിക്കുന്നത്. അ
യാൾ നാനാവിധങ്ങളായ പദാൎത്ഥങ്ങളെ ഉൽപാദിപ്പി
ക്കുന്നതുകൊണ്ട് ഓരോ ഉൽപന്നത്തിന്റേയും ഒട്ടാകെ
ഉൽപാദനച്ചെലവു കണ്ടു പിടിക്കുവാൻ പ്രയാസമാണ്.
അതുകൊണ്ട് അവയുടെ വില കമ്പോളത്തിൽ എന്തു സി
ദ്ധിക്കുന്നുവോ അതായിരിക്കും. എന്നാൽ കാലക്രമത്തിൽ

ഇവയിൽനിന്നു വല്ല ലാഭവും കിട്ടത്തക്ക വിധത്തിലുള്ള ഒരു കമ്പോളവിലയായിരിക്കും സ്വീകാൎയ്യമായിരിക്കുകയെന്നും ഓൎക്കേണ്ടതാണ്.

ഇങ്ങിനെ വിവിധോൽപന്നങ്ങൾ ഉണ്ടാക്കുന്നതിൽ ഏൎപ്പെട്ടുകൊണ്ടിരിക്കുന്ന ഒരുൽപാദകൻ ഏതേതുൽപന്നങ്ങൾ തനിക്കധികം ആദായത്തെ നൽകുന്നുവോ അവയുടെ ഉൽപാദനത്തെ തുടൎന്നുകൊണ്ടുപോകുന്നു. അവയെ ഉൽപാദിപ്പിക്കുവാൻ ആയാൾ യന്ത്രങ്ങളെ ഉപയോഗിക്കുന്നു. ഇങ്ങിനെ ഒരു കൈത്തറിയെ പരുക്കൻ വസ്ത്രങ്ങളും മിനുസവസ്ത്രങ്ങളും ഉണ്ടാക്കുവാൻ ഉപയോഗപ്പെടുത്താം. ഇത്തരം ഉൽപന്നങ്ങളെ പരിവൎത്തിതോൽപന്നങ്ങൾ (Alternate products) എന്നു പറയുന്നു.



# ഏകായത്താധികാരവും വിലകളും.

## XVI

മൂല്യത്തെക്കുറിച്ചു മുമ്പു വിവരിച്ച സിദ്ധാന്തങ്ങളെല്ലാം നിർബ്ബാധമായ കിടമത്സരമുള്ളപ്പോൾ മാത്രമേ പ്രവൎത്തിക്കുന്നുള്ളൂ. എന്നാൽ പൂൎണ്ണമായ കിടമത്സരം ഒരിടത്തും കാണുന്നില്ല. അതുകൊണ്ടു ചോദനമോ പ്രദാനമോ കൃത്രിമമായ ചില നിയന്ത്രണങ്ങൾക്ക് അധീനമാകപ്പെടേണ്ടിവരുന്നു. ഇങ്ങിനെയുള്ള അവസ്ഥയിൽ ഏകായത്താധികാരം ഉള്ളതായി കരുതപ്പെടുന്നു. ചോദനത്തെയോ പ്രദാനത്തെയോ കൃത്രിമമായവിധം നിയന്ത്രിക്കുവാനുള്ള അധികാരം ഒരു വ്യക്തിയുടെയോ ഒരു സംഘത്തിന്റെയോ കയ്യിൽ സമൎപ്പിക്കുന്നു. ഏകായത്താധികാരം (Monopoly) എന്നതിന്റെ അൎത്ഥം വളരെ നിയതമല്ല. ഒരു പദാൎത്ഥത്തിന്റെ പ്രദാനത്തെ മുഴുവനുമോ, മിക്കവാറുമോ, സാരമായവിധത്തിൽ നിയന്ത്രിക്കുക എന്നൊരൎത്ഥം നമ്മുടെ താല്ക്കാലികാവശ്യത്തിന്നു സ്വീകരിക്കാം.

സമ്പൂൎണ്ണമായ ഏകായത്താധികാരം വളരെ ദുൎല്ലഭമാണ്. ചോദനത്തിന്റെ ഏകായത്താധികാരം പ്രദാനത്തിന്റേതിനേക്കാളും ദുൎല്ലഭമത്രെ. സാധാരണയായി ഏകായത്താധികാരം എന്നതു പ്രദാനത്തെ മാത്രം സംബന്ധിക്കുന്നതായിട്ടാണ് ഉപയോഗിച്ചുവരുന്നത്. സമ്പൂൎണ്ണമായ ഏകായത്താധികാരത്തിന്റെ സമീപത്തു വരുന്നവയാണ് റജിസ്റ്റ് ചെയ്തതും പകൎപ്പവകാശമുള്ളതും

ആയ സാധനങ്ങൾ, ബാഷ്പം, ജലം, വിദ്യുച്ഛക്തി എന്നിവയുടെ പ്രദാനങ്ങൾ, തപ്പാൽ സർവ്വീസ്സുകൾ മുതലായി നിയമപരവും സാമുദായികവും ആയ ഏകായത്താധികാരങ്ങൾ. എന്നാൽ ഇവയുടെ കാര്യത്തിലും വസ്ത്വന്തരങ്ങളെ (Substitutes) വിനിയോഗിപ്പാൻ സാധിക്കും. കത്തിക്കേണ്ട ആവശ്യത്തിന്നു വിദ്യുച്ഛക്തിക്കു പകരം ബാഷ്പമോ (Gas) എണ്ണയോ ഉപയോഗിക്കാമല്ലോ. പ്രാകൃതികമായ ഏകായത്താധികാരവും ഓരോ പ്രത്യേക സ്ഥലങ്ങളിലുള്ള പ്രവർത്തനത്താൽ പരിമിതമാണ്. പ്രാകൃതികമായ ഒരു പൂർണ്ണ ഏകായത്താധികാരത്തിന്നു ഉദാഹരണം തെക്കേ അമേരിക്കയിലെ ചിലി എന്ന രാജ്യഖണ്ഡത്തിലെ നൈട്രേററ് (Nitrate) എന്ന ധാതുവാണ്. ഒരു വളമെന്ന നിലയിൽ ഇതിന്നു വളരെ ചോദനമുണ്ട്. എന്നാൽ ഇതിൻെറ പ്രദാനം പരിമിതമായിരിക്കുന്നതിനാൽ ഇതു പ്രാകൃതിക നൈട്രേററിൻെറ ലോകവിലയെ നിയന്ത്രിക്കാൻ ശക്തിയുള്ള ഒരു ഏകായത്താധികാരമായിത്തീൎന്നിട്ടുണ്ട്. തെക്കേ ആഫ്രിക്കയിലെ രത്നത്തിൻെറ സ്ഥിതിയും ഇതിന്നൊരുദാഹരണമാണ്. ലോകത്തിലെ കാപ്പിയിൽ അധികഭാഗവും ബ്രസീലിൽ നിന്നാണ് വരുന്നതു്. എന്നാൽ ബ്രസീൽ കാപ്പിക്കൃഷിക്കാൎക്കു വിലയെ നിയന്ത്രിക്കാൻ സാധിക്കുന്നില്ല. കാരണം കാപ്പി മററു പല ദിക്കിലും ഉണ്ടാക്കാൻ സാധിക്കുന്നതും ഉണ്ടാക്കിവരുന്നതും അത്രെ. വില അധികമായാൽ മററു പല ദിക്കിലും അതുൽപാദിപ്പിച്ചുതുടങ്ങും.

ഒരു പദാൎത്ഥത്തിൻെറ പ്രദാനത്തെ സംബന്ധിച്ച

മാത്രമല്ല ചില സര്‍വ്വീസ്സുകളുടെ പ്രദാനത്തെ സംബന്ധിച്ചും ഏകായത്താധികാരങ്ങളുണ്ടാവാം. വൈദ്യസംബന്ധമായ സര്‍വ്വീസ്സുകളുടെ ഏകായത്താധികാരം ബ്രിട്ടീഷ് മെഡിക്കൽ അസോസിയേഷന്ന (ബ്രിട്ടീഷ് വൈദ്യസമാജം) ഉള്ളത് ഇതിന്നുദാഹരണമാണ്. രജിസ്റ്റർ ചെയ്യിട്ടുള്ള ഡാക്ടര്‍മാര്‍ക്ക മാത്രമേ ചികിത്സ നടത്താൻ പാടുള്ളൂ. ഈ പ്രകാരംതന്നെ തൊഴിൽസംഘ (Trade Unions)ങ്ങളും ഒരുവക ഏകായത്താധികാരംതന്നെ. തങ്ങളുടെ കൂലിനിരക്കുകളും യോഗക്ഷേമവും പരിപാലിക്കാനായി രൂപീകൃതമായ കൂലിക്കാരുടെ സമ്മേളനമാണിതു്. ഈ യൂനിയൻ അതിൽ ചേരുന്ന അംഗങ്ങളുടെ സംഖ്യയെ നിയന്ത്രിക്കുകയും അംഗങ്ങളല്ലാത്തവരെ മുതലാളികൾ പ്രവൃത്തിക്കെപ്പെടുത്തുന്നതു പ്രതിഷേധിക്കയും ചെയ്യുന്നു. ഇത്തരം തൊഴിൽസംഘങ്ങളെ ഒരുവക പരിമിതമായ ഏകായത്താധികാരമെന്നു പറയാം.

### ഏകായത്താധികാരവിഭജനം.

ഏകായത്താധികാരത്തെ ആദ്യം രണ്ടു മഹാ വിഭാഗങ്ങളാക്കാം. (1) ചില സര്‍വ്വീസ്സുകളെ വിക്രയം ചെയ്യുന്ന സംഘങ്ങൾ (2) പദാര്‍ത്ഥങ്ങളെ വിക്രയം ചെയ്യുന്ന സംഘങ്ങൾ. ഇങ്ങിനെയുള്ള സംഘങ്ങളിൽ പലവകയുണ്ട്. ഈ സംഘങ്ങളെ അവയുടെ നിയന്ത്രണശക്തിസ്വാതന്ത്ര്യമനുസരിച്ചു താഴെ പറയുന്നവിധം വിഭജിക്കാം.

1. വില്പനയ്ക്കുള്ള സ്ഥിതികളെ ക്രമപ്പെടുത്തുന്നതിന്നുള്ള സംഘങ്ങൾ. ഈ സംഘങ്ങളുടെ ഉദ്ദേശ്യം വില്പനയ്ക്കുള്ള നിശ്ചയങ്ങൾ, ലാഭത്തിന്റെ തോതുകൾ, കടത്തി

ന്റെ അവധി, വാഹനച്ചെലവു് എന്നിവയെസ്സംബന്ധി
ച്ചു് ഐകരൂപ്യം ഉണ്ടാക്കുകയാണു്. ഇതു മിക്ക തൊഴി
ലുകളിലും ഉള്ളതായിക്കാണാം.

2. മൂല്യസംഘങ്ങൾ (Price Associations). വിക്രയ
വിലകളെ നിയന്ത്രിക്കുന്നതാണു് ഇവയുടെ ഉദ്ദേശ്യം. ഈ
സംഘങ്ങളിൽ വില ക്ലിപ്തപ്പെടുത്തുന്ന പതിവില്ല. എ
ന്നാൽ എല്ലാവരും യോജിച്ചു വില ഏററവും ചുരുങ്ങുന്ന
പക്ഷം എത്രയാകാം എന്നു നിശ്ചയിക്കുന്നു. എങ്കിലും
ഈ നിശ്ചയം നിയമദൃഷ്ട്യാ സാധുവല്ല. അംഗങ്ങൾ ഇ
തിനെ ലംഘിച്ചു എന്നും വരാം. അതുകൊണ്ടു വളരെ ഫ
ലവത്തായവയല്ല ഇത്തരം സംഘങ്ങൾ. ചീനാസമാജം,
തെക്കെ ആഫ്രിക്കൻസമാജം മുതലായി ഏതെങ്കിലും ഒരു
കടൽമാൎഗ്ഗത്തെ സംബന്ധിച്ചുള്ള കപ്പലുടമസ്ഥന്മാരുടെ
സമ്മേളനങ്ങൾ ഇവയ്ക്കുദാഹരണങ്ങളത്രെ.

3. ഉൽപാദനത്തെ ചുരുക്കുന്നതിനുള്ള സംഘങ്ങൾ.

ഒരു പ്രത്യേക വ്യവസായത്തിൽ ഏൎപ്പെട്ടിരിക്കുന്ന
അനേകം കമ്പനികളിൽനിന്നു സിദ്ധിക്കുന്ന ഉൽപന്ന
ങ്ങൾ ആവശ്യത്തിലധികമാകുമ്പോളാണു് ഇത്തരം സം
ഘങ്ങളുണ്ടായിത്തീരുന്നതു്. പ്രദാനം ചോദനത്തിലധിക
മാകുമ്പോൾ ഉൽപാദകന്മാൎക്കൊക്കെ നഷ്ടംനേരിടുന്നു. അ
പ്പോൾ പ്രദാനം ചുരുക്കേണ്ട ആവശ്യം ഉണ്ടാവുന്നു. ക
ഴിഞ്ഞ ലോകമഹായുദ്ധത്തിനു ശേഷം മലയാ അൎദ്ധദ്വീ
പിൽ റബ്ബർ ആവശ്യത്തിലധികം ഉൽപാദിതമായി. ഇ
തു നിമിത്തം റബ്ബറിന്റെ വില വളരെ താണുപോയി. അ

പ്പോൾ എഫ്. എം. എസ്സിലെയും സ്ട്രെയിററ്സ് സെററിൽമെണ്ടിലെയും ബ്രിട്ടീഷ് റബ്ബർ തോട്ടക്കാർ ഒന്നിച്ചു ചേൎന്ന് ഉൽപാദനം ചുരുക്കുവാൻ ശ്രമിച്ചു. അവരുടെ ശ്രമം കുറെ കാലത്തേയ്ക്കു ഫലിക്കുകയും റബ്ബറിന്നു വില കയറുകയും ചെയ്തു.

### 4. ദേശവിഭാഗത്തിന്നുള്ള സംഘങ്ങൾ.

സംഘത്തിലെ ഘടകങ്ങളായ സംഘടനകൾ ഓരോ നിശ്ചിതസ്ഥലങ്ങളിൽ മാത്രമേ വിക്രയവ്യാപാരം നടത്താവു എന്ന് ഇത്തരം സംഘങ്ങൾ തീൎച്ചപ്പെടുത്തുന്നു. ഇമ്പീരിയൽ പുകയിലക്കമ്പനിയും അമേരിക്കൻ പുകയില ട്രസ്റ്റും തമ്മിൽ വിക്രയപരിധിയെ പരിമിതമാക്കിക്കൊണ്ടു ചെയ്തിട്ടുള്ള കരാറു ഇതിന്നു പ്രശസ്തമായ ഒരു ഉദാഹരണമാണ്.

### 5. ഉൽപാദനത്തെ വ്യവസ്ഥപ്പെടുത്തുന്നതിന്നുള്ള സംഘങ്ങൾ.

സംഘങ്ങളിലെ അംഗങ്ങളായ കമ്പനികളിൽ ഓരോന്നിന്നും ഒരു നിശ്ചിതകാലപരിധിക്കുള്ളിൽ ഒട്ടാകെ സംഘം വകയായുള്ള ഉൽപാദനത്തിൽ ഇത്ര ഭാഗം ഉൽപാദിപ്പിക്കാം എന്നു നിശ്ചയിക്കുന്നു. ഈ അതിൎത്തിയിൽ കവിഞ്ഞുൽപാദനം നടത്തുന്ന കമ്പനി, സംഘത്തിലേയ്ക്കു പിഴയടയ്ക്കേണ്ടതായിവരുന്നു. ഇങ്ങിനെ കിട്ടുന്ന പിഴയിൽ ഒരു ഭാഗം ചിലപ്പോൾ, അനുവദിച്ചിട്ടുള്ളത്ര ഉൽപാദനം നടത്താത്ത കമ്പനിക്കാൎക്കും സംഘത്തിൽനിന്നു കൊടുക്കാറുണ്ട്.

### 6. വിക്രയസംഘങ്ങൾ

ഇത്തരം സംഘങ്ങളിലാണ് മുമ്പു വിവരിച്ച കാട്ടെലുകൾ (Kartells) ഉൾപ്പെടുന്നതു്. ഇവയിലെ ഘടകങ്ങളായ കമ്പനികൾ തങ്ങളുടെ വ്യക്തിത്വത്തെ പരിപാലിക്കയും ബാഹ്യവും ആഭ്യന്തരവുമായ കാൎയ്യങ്ങളെ വേണ്ടപോലെ നിയന്ത്രിക്കയും ചെയ്യുന്നു. എന്നാൽ വിക്രയവ്യാപാരം നിൎവ്വഹിക്കുന്നതു് അവയിൽനിന്നു ഭിന്നമായ ഒരു വിക്രയാധികൃതസംഘമാണ്. ഈ സംഘം വിലയെ നിൎണ്ണയിക്കയും ഭിന്നഭിന്നഘടകങ്ങൾ ഉൽപാദിപ്പിക്കേണ്ടതെത്രയാണെന്നു ക്ലിപ്തപ്പെടുത്തുകയും ഉൽപന്നങ്ങളെ വിററഴിക്കയും ചെയ്യുന്നു. ഇത്തരം സംഘടനകൾ ജൎമ്മനിയിലാണ് അധികമുള്ളതു്. ഗ്ലാസ്ഗോവിലെ സെന്ററൽ സെല്ലിങ്ങ് ഏജൻസി ലിമിററഡ്, ഇതിന്നൊരു നല്ല ഉദാഹരണമാണ്. ഈ വക സംഘങ്ങളുടെയെല്ലാം പരമോദ്ദേശ്യം ലാഭത്തെ ഉണ്ടാക്കുകയോ അധികമാക്കുകയോ ചെയ്യത്തക്കവിധം വിലയെ നിയന്ത്രിക്കയാണ്.

### മുതലാളിസംഘങ്ങൾ
### (Employers' Associations)

ഉൽപാദകസംഘങ്ങളുടെ മറെറാരു രൂപമാണിതു്. സാമാന്യമായിപ്പറയുമ്പോൾ ഈ വക സംഘങ്ങളുടെ ഉദ്ദേശ്യം പ്രദാനത്തിന്റെ ഏകായത്താധികാരം സമ്പാദിക്കയല്ല, പ്രത്യുത, മുതലാളികളുടെ യോഗക്ഷേമപരിപാടികളുടെ മേലന്വേഷണം നടത്തുകയാണ്.

ഇത്തരം സംഘങ്ങളും സമ്മേളനങ്ങളും അധികം

പ്രചാരം പ്രാപിച്ചിട്ടുള്ളതു് ഇംഗ്ലണ്ട്, അമേരിക്ക, ജർമ്മനി എന്നീ മൂന്നു വലിയ വ്യാവസായിക രാജ്യങ്ങളിലാണു്. എന്നാൽ ഇവയ്ക്കു നിയമദ്വാരാ സാധുത്വമില്ലായ്കയാൽ, ഇംഗ്ലണ്ടിൽ ഇവ വേണ്ടപോലെ അഭിവൃദ്ധിപ്പെടാൻ ഇടയായിട്ടില്ല.

ഏകായത്താധികാരത്തെ ഇച്ഛാപൂർവ്വകം (Conscious) എന്നും സ്വാഭാവികം (Natural) എന്നും രണ്ടായി ചിലപ്പോൾ തരംതിരിക്കാറുണ്ടു്. ഏകായത്താധികാരം വേണമെന്നു കരുതിക്കൂട്ടി ആവിർഭവിപ്പിക്കുമ്പോൾ അതിനെ ഇച്ഛാപൂർവ്വകമെന്നു പറയാം. എന്നാൽ സ്വതേയുള്ള വളർച്ചയാൽ വന്നുകൂടുന്ന ഏകായത്താധികാരം സ്വാഭാവികമത്രെ. ഇവയിൽ രണ്ടാമത്തേതാണ് അധികം വിജയകരം. ജെനറൽ മോട്ടോർസ് ലിമിറ്റഡ് എന്ന കമ്പനിയേക്കാൾ ഫോർഡ് മോട്ടോർ കമ്പനി വിജയകരമായതു് ആദ്യത്തേതു് ഇച്ഛാപൂർവ്വകവും രണ്ടാമത്തേതു സ്വാഭാവികവും ആയതുകൊണ്ടാണ്. ഏകായത്താധികാരങ്ങളിൽ ഇച്ഛാപൂർവ്വകങ്ങളായവ പരാജയപ്പെടാനുള്ള ഒരു കാരണം അതിമൂലധനപ്രയോഗ (Over-capitalisation) മാണ്.

മേല്പറഞ്ഞവിധത്തിലുള്ള സംഘങ്ങളുടെ രൂപീകരണത്തിന്നനുകൂലങ്ങളായ പല സ്ഥിതികളുമുണ്ട്.

(1) വൈദേശികമായ കിടമത്സരത്തിൽനിന്നു തദ്ദേശവ്യവസായങ്ങളെ സുരക്ഷിതമാക്കുന്ന ചുങ്കങ്ങളും, സാമ്പത്തികനയങ്ങളും, അമേരിക്ക, ജർമ്മനി മുതലായ രാജ്യ

ങ്ങളിൽ സംഘത്രപീകരണത്തെ സഹായിച്ചിട്ടുണ്ട്. സ്വതന്ത്രവാണിജ്യനയം (Policy of free trade) അംഗീകരിച്ചിട്ടുള്ള ബ്രിട്ടനിൽ ആ നയംനിമിത്തം വ്യക്തിപരമായ ഉദ്യമങ്ങൾ വർദ്ധിച്ചിരിക്കുന്നു.

(2) ഒരു വ്യവസായത്തിലേർപ്പെടുന്ന കമ്പനികളുടെ എണ്ണം കറവും അതിന്നാവശ്യമായ മൂലധനം വളരെ അധികവും ആയാൽ സംഘത്രപീകരണത്തിനു സൌകര്യം കൂടും.

(3) പദാർത്ഥങ്ങൾ പ്രകൃത്യാ പരിമിതങ്ങളാകുമ്പോൾ അവയുടെ നിയന്ത്രണം ചുരുക്കം ചിലരുടെ അധീനത്തിലാവുന്നു. ജർമ്മനിയിലെ ക്ഷാര (Potash) വും അമേരിക്കയിലെ കല്ക്കരി, എണ്ണ എന്നിവയും ചിലിയിലെ നത്ര (Nitrate)വും തെക്കെ ആഫ്രിക്കയിലെ രത്നവും ഇങ്ങിനെ ഏകായത്താധികാരത്തോടുകൂടിയവയാകുന്നു.

(4) ഉൽപന്നങ്ങൾക്ക നിഷ്പ്രയാസം ഐകരൂപ്യം വരുത്താവുന്നതാണെങ്കിൽ സംഘത്രപീകരണം സുകരമായിരിക്കും.

(5) വ്യവസായത്തിനു പ്രബലമായ തദ്ദേശപ്രതിഷ്ഠയുണ്ടാവുന്നതു കേന്ദ്രീകരണത്തെ സഹായിക്കും.

(6) മത്സരപരമായ സ്ഥാപനങ്ങൾക്ക തമ്മിൽ സഹകരണം പുലർത്തുന്ന ഏതവസ്ഥയും സംഘസൃഷ്ടിയെ സൌകര്യപ്പെടുത്തും.

സംഘത്തിൻെറ ആവിർഭാവം അസാദ്ധ്യമാക്കുന്ന മൂന്നു സ്ഥിതികളുണ്ട്. (1) ഉൽപാദനം സ്വന്തം വിനി

യോഗത്തിന്നായിരിക്കുക. (2) വലിയ കമ്പോളങ്ങളിൽ വിക്രയത്തിന്നു വളരെ ചുരുങ്ങിയ തോതിൽ സാധനങ്ങൾ ഉൽപാദിപ്പിക്കുക—ഇതു വിലയിൽ യാതൊരു ഭേദഗതിയും വരുത്തുന്നതല്ല. (3) കേവലമായ ഏകായത്താധികാരം ഉണ്ടായിരിക്കുക—ഈ മൂന്നു സന്ദർഭങ്ങളിലും ഉൽപാദകൎക്കു കിടമത്സരത്തെ ഭയപ്പെടേണ്ട ആവശ്യമില്ലാത്തതാണ് സംഘസൃഷ്ടിയുണ്ടാവാതിരിപ്പാനുള്ള കാരണം.

ഒരു പദാൎത്ഥത്തിന്നു കഴിയുന്നേടത്തോളം അധികം വില ചുമത്തുവാൻ ഏകായത്താധികാരം പ്രയോജകീഭവിക്കുന്നുവെന്നു വിചാരിക്കുന്നതു ശരിയല്ല. ഉൽപാദനക്ഷമതയും സംഘടനാഗുണവും വൎദ്ധിപ്പിച്ചു വ്യാവസായികസംഘങ്ങൾ ലാഭം അധികമാക്കുകയാണു ചെയ്യുന്നതു്. ഏകായത്താധികാരമുള്ളവർ പദാൎത്ഥപ്രമാണത്തെ നിയന്ത്രിക്കുന്നുണ്ടെങ്കിലും കഴിയുന്നത്ര ഉയൎന്ന വില ചുമത്തുന്നുണ്ടെന്നു പറവാൻ തരമില്ല. അധികവില ചുമത്തിയാൽ പല പുതിയ ഉൽപാദകന്മാർ ആവിൎഭവിക്കുകയോ, വസ്ത്വന്തരവിനിയോഗപ്രസക്തിയുണ്ടാകയോ ചെയ്യും. പുറമെ, ഗവൎമ്മെണ്ടു്, അന്യായവില ചുമത്തുന്ന ഏകായത്താധികാരസംരംഭങ്ങളെ തടഞ്ഞേക്കും. അതുകൊണ്ടു് ഏകായത്താധികാരങ്ങൾക്കു വിലയെ നിയന്ത്രിപ്പാനുള്ള കഴിവു വളരെ പരിമിതമാണെന്നറിയണം.

വിലയധികമാക്കിയാൽ ഏകായത്താധികാരംതന്നെ ക്രമേണ നഷ്ടപ്പെടുമെന്നു നാം ഗ്രഹിച്ചുവല്ലോ. എന്നാൽ പിന്നെ എങ്ങിനെയാണ് ഇത്തരം അധികാരമു

ള്ളവർ വിലയെ നിയന്ത്രിക്കുന്നത്? മററു വിലകളെപ്പോലെത്തന്നെ ഏകായത്താധികാരവിലയും ചോദനപ്രദാനങ്ങൾക്കധീനമാണ്. ചോദനം വിനിയോക്താക്കളുടെ അന്ത്യോപയോഗിതക്കു അനുസരിച്ചിരിക്കും. രണ്ടാമത് ഏകായത്താധികാരത്തിലുള്ള ഉൽപന്നങ്ങളുടെ വിലയും മററു പദാർത്ഥങ്ങളുടേതുപോലെത്തന്നെ അന്ത്യോൽപാദനച്ചെലവു (Marginal cost of production) വഹിപ്പാൻ തക്കതായിരിക്കണം. എന്നാൽ ഇവിടെ ഒരു വ്യത്യാസമുണ്ട്. നിർബ്ബാധമായ കിടമത്സരാവസ്ഥയിൽ സാമാന്യവില അന്ത്യോൽപാദനച്ചെലവിനോട് ഏകദേശം സമീപിക്കുന്നു. എന്നാൽ ഏകായത്താധികാരത്തിൽ വില ഈ ചെലവിൽ ചുരുങ്ങാതെ മാത്രം സൂക്ഷിച്ചാൽ മതിയാവും. പ്രദാനത്തെ ചുരുക്കി വിലയെ ഏകായത്താധികാരിക്ക് ഇഷ്ടംപോലെ വർദ്ധിപ്പിക്കാം. പക്ഷെ അങ്ങിനെ ചെയ്താൽ ചോദനം ക്രമേണ കുറയുകയും ലാഭം ചുരുങ്ങുകയും ചെയ്യേക്കാം. ഇങ്ങിനെതന്നെ പ്രദാനമധികമാക്കി വില ചുരുക്കുവാനും ആയാൾക്കു സാധിക്കും. ഇടയ്ക്കിടയ്ക്ക് ഉൽപന്നത്തിന്റെ വിലയെ ആയാൾ ക്ലിപ്തപ്പെടുത്തുകയും പ്രദാനത്തെ അന്ത്യോപയോഗിതയാൽ നിർണ്ണയിക്കാൻ വിടുകയും ചെയ്യുന്നു. ഇങ്ങിനെ ആയാൾക്ക് ഒന്നുകിൽ പ്രദാനത്തെയോ അല്ലെങ്കിൽ വിലയെയോ ക്ലിപ്തപ്പെടുത്താം. പക്ഷെ രണ്ടും കൂടി ക്ലിപ്തപ്പെടുത്താൻ സാധിക്കയില്ല. ഏതു സ്വീകരിച്ചാലും, ഏററവും അധികം ധനാഗമം ഉണ്ടാകുന്ന ആ അവസ്ഥയിൽ എത്തിച്ചേരുന്നതായിരിക്കും പ്രദാനത്തിന്റെ ലക്ഷ്യം. ആകെച്ചെലവിനും ആകെ വര

വിന്നും തമ്മിലുള്ള വ്യത്യാസം കഴിയുന്നത്ര അധികമാക്കുന്നതായിരിക്കും ഏകായത്താധികാരി (Monopolist) യുടെ ഉദ്ദേശ്യം.

ഇതു സാധിക്കുന്നതിന് ഒന്നാമതായി ആയാൾ ഉൽപന്നത്തിനുള്ള ചോദനത്തിന്റെ സ്ഥിതിയെ സൂക്ഷ്മമായി അറിയണം. ഉൽപന്നം അതിനു പകരം മറെറാരു വസ്തു ഉപയോഗിപ്പാൻ സാധിക്കാത്ത ഒരു നിത്യോപയുക്തപദാൎത്ഥമാണെങ്കിൽ ചോദനം സ്ഥിതിഭേദാക്ഷമമായിരിക്കും. അപ്പോൾ വിലയധികമാക്കാം. പക്ഷെ വളരെ അധികവില ചുമത്തുന്നത് ഇവിടേയും ദോഷകരമായിരിക്കും. കാരണം നിത്യാവശ്യങ്ങളായ പദാൎത്ഥങ്ങൾക്കു ക്രമാതീതമായ വില ചുമത്തി സാധു വിനിയോക്താക്കളെ കഷ്ടപ്പെടുത്തുന്നത് ഒരു ഗവൎമ്മെണ്ടും അധികകാലം അനുവദിക്കുന്നതല്ല. ഉൽപന്നത്തിനു പകരം മറെറാന്നുപയോഗിക്കുവാൻ തരമുണ്ടെങ്കിൽ ചോദനം ഭേദക്ഷമമായിരിക്കും. അപ്പോൾ അധികവില ചുമത്തിയാൽ ആ പദാൎത്ഥത്തിനുള്ള ആവശ്യം ഗണ്യമായ വിധത്തിൽ കുറഞ്ഞുപോകും. ഇവിടെ ഏകായത്താധികാരി വളരെ സൂക്ഷിച്ചുവേണം വിലയെ ഭേദപ്പെടുത്താൻ. രണ്ടാമതു് ആയാൾ തന്റെ ഉൽപന്നങ്ങളുടെ വിവിധപരിണാമങ്ങൾക്കുള്ള ഉൽപാദനച്ചെലവു സൂക്ഷ്മമായി കണ്ടറിയണം. വില ചുരുക്കിയാൽ പ്രദാനം വൎദ്ധിക്കയും അപ്പോൾ ഒട്ടാകെ ലാഭം അധികമാകയും ചെയ്യുമെന്നു തോന്നുമ്പോൾ അങ്ങിനെ ചെയ്യാവുന്നതാണു്. പദാൎത്ഥത്തിന്റെ ഓരോ അംശത്തിലുള്ള ലാഭം ചുരുക്കമാണെങ്കിലും

വളരെ അധികം ചോദനമുണ്ടെങ്കിൽ ഒട്ടാകെ ലാഭം അധികമായിത്തീരും. പക്ഷെ ഇതു് ഉപചീയമാനപ്രതിഫലാവസ്ഥയിൽ ഉൽപാദനം നടത്തുമ്പോൾ മാത്രമേ തരമുള്ളുവെന്നും ഓൎക്കണം.

വാസ്തവത്തിൽ ഏകായത്താധികാരിക്കു വളരെയധികം വിലയ്ക്കു വില്പന നടത്തിയോ വളരെ അധികം ഉൽപന്നങ്ങളെ വിക്രയംചെയ്തോ ലാഭം അത്യന്തം വൎദ്ധിപ്പിക്കാൻ സാധിക്കയില്ല. വില ക്രമാതീതമായി വൎദ്ധിപ്പിച്ചാൽ ചോദനം കുറയുകയും, വസ്ത്വന്തരവിനിയോഗത്തിനും കിടമത്സരത്തിനും ഗവൎമ്മെണ്ടു നിരോധത്തിനും ഇടയാകയും ചെയ്യും. പദാൎത്ഥത്തിന്റെ പരിമാണം വൎദ്ധിപ്പിച്ചാൽ ഉൽപാദനച്ചെലവു ലാഭത്തെ വിഹനിക്കയോ, പ്രദാനം ചോദനത്തെക്കാൾ അധികമായാൽ വില ഉൽപാദനച്ചെലവിൽ ചുരുങ്ങുകയോ ചെയ്യും. ചിലപ്പോൾ പദാൎത്ഥത്തിന്റെ പ്രദാനാധിക്യത്താൽ, വില അധികമാക്കാൻവേണ്ടി, പദാൎത്ഥങ്ങളിൽ ഒരു ഭാഗം നശിപ്പിച്ചു കളയുകകൂടി പതിവുണ്ടു്.

ഫോർഡ് കാറിന്റെ ഉൽപാദനത്തിനു ഹെൻറി ഫോർഡിനു് ഒരിക്കൽ ഏകായത്താധികാരമുണ്ടായിരുന്നു. എങ്കിലും അദ്ദേഹത്തിനു കാറുകൾക്കു വില വൎദ്ധിപ്പിക്കുവാൻ തരമുണ്ടായിരുന്നില്ല. മറ്റു കാറുകൾ നടപ്പിലായിത്തുടങ്ങുമെന്ന ഭയം തന്നെയായിരുന്നു ഇതിനു കാരണം. എന്നാൽ അപ്പോഴത്തെ വിലയിൽ മൂന്നിലൊന്നു വൎദ്ധിപ്പിച്ചാൽക്കൂടിയും അപ്പോൾ ഫോൎഡ്കാറുകൾക്കു ധാരാളം വില്പനയുണ്ടാകുമായിരുന്നു. പക്ഷെ കാറുകളെ

വളരെ ചുരുങ്ങിയ വിലയ്ക്കാണ് വിററിരുന്നതു്. കാരണം ഫോർഡ്കാറുകൾ ഉപചീയമാനപ്രതിഫലാവസ്ഥയിൽ ഉണ്ടാക്കപ്പെട്ടതും അവയ്ക്കുള്ള ചോദനം ഭേദക്ഷമമായതും തന്നെ. അതുകൊണ്ടു തന്റെ ഏകായത്താധികാരത്തെ ഉപയോഗിക്കാതിരിക്കുന്നതാണ് ആദായകരമെന്നു ഫോർഡ് കണ്ടു.

എന്നാൽ രത്നങ്ങളുടെ കഥ ഇങ്ങിനെയല്ല. രത്നങ്ങളുടെ പ്രദാനം മിക്കവാറും തെക്കെ ആഫ്രിക്കയിൽനിന്നാണ്. അവയെ മുഴുവനും കമ്പോളത്തിലെത്തിക്കുന്നതു ലണ്ടൻ ഡയമണ്ട് സിൻഡിക്കേററ് (London Diamond Syndicate) എന്ന സംഘമാണ്. പുതിയ ഖനികളുടെ കണ്ടുപിടിത്തമാണ് ഇവരുടെ അധികാരത്തിനു ഹാനിചെയ്യുന്ന ഒരു സംഗതി. ഇങ്ങിനെയുള്ള സന്ദർഭങ്ങളിലും ഗവൺമെണ്ടു അവിടെ പ്രവേശിച്ചു പുതിയ പ്രദാനത്തെ നിയന്ത്രിക്കുന്നു. ഇങ്ങിനെ ഏകായത്താധികാരം തികച്ചും ഉപയോഗിക്കാവുന്ന സ്ഥിതിയിലാണു ലണ്ടൻ ഡയമണ്ട് സിൻഡിക്കേററ്. അതുകൊണ്ട് ഓരോ വർഷവും അവർ രത്നത്തിന്റെ പ്രദാനത്തെ ഏററവും ആദായമുണ്ടാകുന്ന വിധത്തിൽ ക്ലിപ്തമാക്കുന്നു. രത്നം നിത്യാവശ്യത്തിനു വേണ്ട പദാർത്ഥമല്ലായ്കയാൽ വില വർദ്ധിപ്പിക്കുന്നതിൽ ഗവൺമെണ്ടുകളുടെ തടസ്ഥവും ഭയപ്പെടേണ്ടതായിട്ടില്ല.

മേല്പറഞ്ഞതിൽനിന്ന് ഏകായത്താധികാരവില വിനിയോക്താക്കൾക്കു ദോഷകരമായ്ക്കൊള്ളണമെന്നില്ലെന്നു മനസ്സിലായല്ലോ. വാസ്തവത്തിൽ മിക്കപ്പോഴും, കിടമത്സരമുള്ള സ്ഥിതിയിലേക്കാളും ചുരുങ്ങിയ വില ഏകായ

ത്താധികാരമാവുമ്പോൾ സംഭവിക്കാം. എന്നല്ല, പൊതു ജനാഭിപ്രായം നന്നാക്കുവാനും ഗവൎമ്മെണ്ടു നിരോധം ഇല്ലാതാക്കുവാനും ഏകായത്താധികാരികൾ വിലയെ ന്യായമായ വിധത്തിൽ ക്ലിപ്തപ്പെടുത്തുകയും ചെയ്യുക്കാം.

ഏകായത്താധികാരികൾ തങ്ങളുടെ ഉൽപന്നങ്ങളെ എല്ലാ വിനിയോക്താക്കൾക്കും ഒരേ വിലയ്ക്കു വിററു എന്നു വരുന്നതല്ല. വിനിയോക്താക്കളുടെ ആഗ്രഹത്തിൻെറ ആധിക്യം, സ്വത്തു്, പണത്തിനെസ്സംബന്ധിച്ച് അവരുടെ അന്ത്യോപയോഗിത എന്നിവയെ വിവേചിച്ചറിഞ്ഞു തരംപോലെയാണവർ വില ചുമത്തുന്നതു്. സാധുക്കളുടെ ഇടയിൽ വില കുറച്ചു വില്ക്കാഞ്ഞാൽ അവക്കു അവിടെ യാതൊരു വില്പനയും ഉണ്ടാകയില്ല. ഇതുപോലെത്തന്നെ മററു വസ്തുക്കളെ പകരം ഉപയോഗിക്കുന്നവരുടെ ഇടയിലും വില കുറയ്ക്കേണ്ടിവരുന്നു. ഏകായത്താധികാരമുള്ളവർ പദാർത്ഥങ്ങളെ എല്ലായിടത്തും ഒരേ വിലയ്ക്കു വില്ക്കുന്നുമില്ല. ചില ദിക്കിൽ കിടമത്സരത്തെ ഇല്ലാതാക്കുവാനോ കിടമത്സരമുള്ളപ്പോൾ തങ്ങളുടെ പദാൎത്ഥത്തിനു ചെലവുണ്ടാക്കുവാനോ അവർ വില താഴ്ത്തിവില്ക്കാറുണ്ടു്. ഈ മാതിരി വിലയെ അനിയതമാക്കി വ്യാപരിക്കുന്നതുകൊണ്ടു സമുദായത്തിനു പൊതുവിൽ ദോഷമാണുണ്ടാവുക. അതുനിമിത്തം ചിലപ്പോൾ ഗവൎമ്മെണ്ടുകൾ അതിനെ നിയമംകൊണ്ടു തടയാറുണ്ടു്.

തീവണ്ടി, കപ്പൽ മുതലായവയുടെ സൎവ്വീസുകൾ മിക്കപ്പോഴും ഏകായത്തമായിരിക്കും. എന്നാൽ ചിലപ്പോൾ ഇവയ്ക്കും കിടമത്സരം ഉണ്ടാവാം. അപ്പോൾ കിട

മത്സരമുള്ളിടത്ത് ഇവയുള്ള കൂലിനിരക്ക സാധാരണ കുറയ്ക്കാറുണ്ട്.

## ന്യൂനമൂല്യവില്പന (Dumping)

ഒരു ദേശത്തുള്ള അധിക പദാൎത്ഥങ്ങളെ വിദേശക്കമ്പോളങ്ങളിൽ വിലതാഴ്ത്തി വില്ക്കുന്നതാണിത്. ഇങ്ങിനെയുള്ള ന്യൂനമൂല്യവില്പന അതു നടക്കുന്ന സമുദായത്തിന്നു ദോഷകരമാകയാൽ ഗവൎമ്മെണ്ടുകൾ ചിലപ്പോൾ അതിനെ വൎദ്ധിച്ച ചുങ്കം, നികുതി മുതലായവകൊണ്ടു തടയാറുണ്ട്. മഹായുദ്ധത്തിന്നു മുമ്പു ജൎമ്മനി ഇങ്ങിനെ വിദേശക്കമ്പോളങ്ങളിൽ ന്യൂനമൂല്യവില്പന നടത്തിയിരുന്നു. എന്നാൽ പ്രതികൂലച്ചുങ്കം ഇല്ലാത്ത രാജ്യങ്ങളിൽ മാത്രമായിരുന്നു അവരങ്ങിനെ ചെയ്തത്.

മേല്പറഞ്ഞതിൽനിന്നു, ഏകായത്താധികാരങ്ങൾ ഉല്പാദകന്മാർ പൊതുക്ഷേമത്തെ വിഘാതിക്കുന്നതിന്നുള്ള ഒരു പ്രബലമായ ആയുധമായിത്തീരാൻ പ്രയാസമില്ലെന്നു മനസ്സിലാവുന്നുണ്ടല്ലോ. ഏകായത്താധികാരങ്ങൾ ഇങ്ങിനെ സമുദായത്തിന്നുദോഷകരമായി പരിണമിക്കുമ്പോൾ ഗവൎമ്മെണ്ടുകൾ നിയമനിൎമ്മാണംകൊണ്ട് അവയുടെ ശക്തിയെ കുറയ്ക്കാറുണ്ട്.

---

# ധനശാസ്ത്രവിതരണം

## വിതരണസ്വരൂപം.

## XVII

ധനശാസ്ത്രത്തിൽ മുഖ്യമായ നാലു വിഷയങ്ങളിൽ മൂന്നെണ്ണത്തെക്കുറിച്ച്, അതായതു ധനവിനിയോഗം, ധനോൽപാദനം, ധനവിനിമയം എന്നിവയെക്കുറിച്ച്, നാം സാമാന്യമായി ചിലതെല്ലാം ഗ്രഹിച്ചു കഴിഞ്ഞു. ഇനി ചിന്തിപ്പാനുള്ളതു ധനവിതരണത്തെ (Distribution of wealth) ക്കുറിച്ചാണ്. ഉൽപാദനസംരംഭങ്ങൾക്കായി ക്ഷേത്രം, പ്രയത്നം, മൂലധനം, സംഘടന എന്നിവ നല്കുന്നവൎക്ക് അതാതിനുചിതമായ വിധത്തിലുള്ള പ്രതിഫലം എന്തായിരിക്കണം എന്നാണു നമുക്കാലോചിപ്പാനുള്ളതു്.

പുരാതനകാലങ്ങളിൽ ഇക്കാൎയ്യത്തെ സംബന്ധിച്ചു യാതൊരു വിഷമതയും ഉണ്ടായിരുന്നില്ല. കാരണം, മിക്കപ്പോഴും ഉൽപാദനോപകരണങ്ങളെല്ലാം പ്രദാനം ചെയ്തിരുന്നതു് ഒരേ വ്യക്തി തന്നെയായിരുന്നുവെന്നുള്ളതാണ്. എന്നാൽ ആധുനികസമുദായത്തിൽ ക്ഷേത്രം, പ്രയത്നം, മൂലധനം, സംഘടന എന്നിവയോരോന്നും തീരെ വ്യത്യസ്തവും ഭിന്നവ്യക്തികളാൽ പ്രദാനം ചെയ്യപ്പെടുന്നവയും ആണ്. അതുകൊണ്ടോരോന്നിനും തക്കതായ പ്രതിഫലം നല്കിയില്ലെങ്കിൽ അതു പിന്നെ ഉൽപാദനത്തിന്

ഉപലഭ്യമാകയില്ല. ഉൽപാദനവ്യാപാരങ്ങൾ നിമിത്തം ധനമുണ്ടാവുന്നു. അങ്ങിനെ ധനമുണ്ടാവാൻ സഹായിച്ചിട്ടുള്ള സർവ്വവും ഉണ്ടായ ധനത്തിൽ ഒരോഹരി കിട്ടുവാൻ അഭിലഷിക്കുന്നതു് അസ്വാഭാവികമല്ല. അതുകൊണ്ടു ധനോൽപാദനത്തിനു പ്രയോജകീഭവിക്കുന്ന മേൽപറഞ്ഞ നാലുപകരണങ്ങൾക്കു തക്ക പ്രതിഫലമാകത്തക്കവിധം ഉൽപാദിതമായ ധനത്തെ വിഭാഗിക്കേണ്ടതു് ഏതു തത്വങ്ങളെ ആസ്പദിച്ചാണെന്നാരായുന്നതു ധനശാസ്ത്രത്തിന്റെ ധർമ്മങ്ങളിൽ മുഖ്യമായ ഒന്നാണ്. ഇവിടെ ക്ഷേത്രമുടമസ്ഥൻ, പ്രയത്നക്കാരൻ, മുതലാളി സംഘടകൻ എന്നിവർ തങ്ങളുടെ ധനത്തെയും സേവനങ്ങളേയും ഉൽപാദനാവശ്യങ്ങൾക്കായി നൽകുന്നതു് ഏതു നിശ്ചയത്തിന്മേലാണെന്നു കണ്ടുപിടിക്കേണ്ട ആവശ്യം നേരിടുന്നു.

ധനശാസ്ത്രത്തിൽ 'വിതരണം' എന്ന വാക്കിനു് 'ഉൽപാദകനിൽനിന്നു പദാർത്ഥത്തെ വിനിയോക്താവിനു് എത്തിച്ചു കൊടുക്കുക' എന്ന വാണിജ്യപരമായ അർത്ഥമല്ല ഉള്ളതു്. നേരെ മറിച്ചു്, ഉൽപാദനത്തിനു സഹായിക്കുന്ന ഉപകരണങ്ങളിൽ ഓരോന്നിനും ഉൽപന്നത്തിന്റെ ഏതു ഭാഗത്തിന്നാണർഹതയെന്നു തീർച്ചപ്പെടുത്തി അതനുസരിച്ചു് ഉൽപന്നത്തെ വിഭാഗിക്കുക എന്നാണതിന്റെ അർത്ഥം. ധനശാസ്ത്രത്തിന്റെ ഈ ശാഖ ഏററവും വിഷമമായ ഒന്നാണെങ്കിലും അത്യന്തം രസകരമാകുന്നു. സൂക്ഷ്മം ആലോചിച്ചാൽ തമ്മിൽ മിക്കവരും ഓരോ വിധത്തിൽ ഉൽപാദനം നിർവ്വഹിക്കുന്നവരായതുകൊണ്ടു ലോകത്തിലെ പദാർത്ഥങ്ങളിൽ നമുക്കുള്ള ഭാഗം

എത്രയാണെന്നു പരിച്ഛേദിക്കുന്ന കാൎയ്യവുമായി നമുക്കു വലിയ ബന്ധമുണ്ട്. തങ്ങളുടെ ഏകീകരിച്ച പരിശ്രമങ്ങളുടെ ഫലമായുണ്ടായ ഉൽപന്നങ്ങളിൽ ഉൽപാദകന്മാൎക്കുള്ള അവകാശങ്ങളെക്കുറിച്ചു വളരെ വാദങ്ങളും വഴക്കുകളും ഉണ്ടാകാമെന്നുള്ളതുകൊണ്ടു വിതരണം എന്ന വിഷയം വളരെ വിഷമതയുള്ള ഒന്നാണ്.

വിതരണത്തിന്റെ വൈചിത്ര്യത്തിന്നനുസരിച്ചാണു ധനത്തിൽനിന്നു സിദ്ധിക്കുന്ന തൃപ്തിയോ സുഖമോ സ്ഥിതി ചെയ്യുന്നതു്. ആധുനികവ്യാവസായികസമുദായങ്ങളിൽ ഇപ്പോഴും ധനവിതരണം സമമായ വിധത്തിലല്ലായ്കയാൽ ജനങ്ങളുടെ ജീവിതരീതികൾക്കു തമ്മിൽ വളരെ വ്യത്യാസമുണ്ട്. ധനികന്മാർ തങ്ങളുടെ ഏതു സ്വേച്ഛകളെയും തൃപ്തിപ്പെടുത്താൻ സാധിക്കുന്നു. എന്നാൽ ദരിദ്രന്മാൎക്ക് അത്യാവശ്യങ്ങളെക്കൂടി നിവൃത്തിക്കുവാൻ സാധിക്കുന്നില്ല. ഉൽപന്നങ്ങളുടെ വിഭാഗം സമമായാൽ ഇങ്ങിനെയുള്ള ഒരു വിഷമത സമുദായത്തിൽ സംഭവിക്കയില്ല. ഈ വിഷമത ഉൽപാദനത്തെക്കൂടി ബാധിക്കുന്ന ഒന്നാണ്. ഉൽപാദനം ചോദനത്തിന്നനുസരിച്ചിരിക്കും എന്നു നാം ഗ്രഹിച്ചുവല്ലോ. ചോദനം എന്നതു പദാൎത്ഥത്തെ വാങ്ങുവാനുള്ള ത്രാണിയോടുകൂടിയ ആവശ്യമാണ്. ദരിദ്രരുടെ ആവശ്യത്തിന്റെ പിന്നിൽ വാങ്ങാനുള്ള ത്രാണിയില്ലായ്കയാൽ അതുൽപാദനത്തെ പ്രേരിപ്പിക്കയില്ല. എന്നാൽ ഏററവും അനാവശ്യമായ ഒരു സുഖസാമഗ്രിക്കുള്ള ധനികന്റെ ആവശ്യംകൂടി അതിന്റെ ഉൽപാദനത്തിന്നു പ്രേരകമാകും. കാരണം ധനിക

ന്നു് അതു വാങ്ങുവാനുള്ള ശക്തിയുള്ളതുതന്നെ. ഇതു നിമിത്തമാണു് ആധുനികഗവൎമ്മേണ്ടുകൾ വിദ്യാഭ്യാസം, ആരോഗ്യം, വാസസ്ഥലം എന്നിവയുടെ കാൎയ്യത്തിൽ മരിൎക്കു് പല ആനുകൂല്യങ്ങളും നല്കിവരുന്നതു്.

വ്യവസായത്തിന്റെ ആദിമദശകളിൽ തൊഴിലാളികൾക്കു തങ്ങളുണ്ടാക്കുവാൻ സഹായിച്ച ധനത്തിൽ മിക്കവാറുമോ ഏതാനുമോ കിട്ടിയിരുന്നു. ഒരു ഗ്രാമീണകൃഷകൻ തന്റെ കീഴിലുള്ള തൊഴിൽക്കാൎക്കു് അവരുടെ അദ്ധ്വാനത്താൽ ഉണ്ടാവുന്ന ധാന്യത്തിലൊരു ഭാഗമാണു കൊടുക്കുന്നതു്. എന്നാൽ ആധുനികവ്യവസായങ്ങളിൽ അങ്ങിനെ ഒരവസ്ഥയേ ഇല്ല. തൊഴിൽക്കാരനു മിക്കപ്പോഴും താനുണ്ടാക്കുന്ന സാധനങ്ങൾ തീരെ ആവശ്യമുണ്ടായിരിക്കയില്ല. രത്നം കടയുന്ന തൊഴില്ക്കാരനു് രത്നത്തിനുള്ള ആവശ്യമോ അതു വാങ്ങാനുള്ള ശക്തിയോ ജീവിതത്തിൽ ഉണ്ടായില്ലെന്നു വരാം. ഇതുപോലെതന്നെ ചെരിപ്പുതുന്നിയോ അവന്റെ കുടുംബക്കാരോ ചെരുപ്പു ഉപയോഗിച്ചില്ലെന്നും വരാം. ഓരോ തൊഴിൽക്കാരനും തന്റെ പ്രയത്നത്തിന്റെ ഫലത്തെ വിനിയോഗിക്കുന്ന ആ സ്വാഭാവികസമ്പ്രദായം പരിഷ്കാരപുരോഗതിയിൽ ഇല്ലാതായിരിക്കുന്നു. അതിനു പകരം തൊഴിൽക്കാരനു പണത്തിന്റെ രൂപത്തിൽ പ്രതിഫലം കൊടുത്തുവരികയാണു് ഇപ്പോൾ ചെയ്യുന്നതു്. ഇങ്ങിനെ പണം എന്നൊരു കൃത്രിമോപാധിയുടെ ആവിൎഭാവത്തോടുകൂടി വിതരണത്തിന്റെ വിഷമത ഒന്നുകൂടി വൎദ്ധിച്ചിട്ടുണ്ടു്.

ഉൽപാദനോപകരണങ്ങളുടെ എല്ലാംകൂടിയുള്ള സഹായത്തിന്റെ ഫലമായി സാമുദായികധനം പ്രതിദിനം വൎദ്ധിച്ചുകൊണ്ടുവരുന്നു. എന്നാൽ ഇങ്ങിനെ വൎദ്ധിച്ചുകൊണ്ടുവരുന്ന ഈ ധനശേഖരത്തിനു നാലു വ്യയമാൎഗ്ഗങ്ങളുണ്ടു്. ക്ഷേത്രം, പ്രയത്നം, മൂലധനം, സംഘടന എന്നിവയുടെ പ്രതിഫലപ്രദാനംതന്നെ ഈ മാൎഗ്ഗങ്ങൾ. ഇവയെല്ലാംകൂടി വേണ്ടിവരുന്ന ധനത്തെയാണു് സാമുദായികധനാഗമം (Social income) എന്നു പറയുന്നതു്. എന്നാൽ ഈ സാമുദായികധനാഗമം, അഥവാ ഉൽപാദനോപകരണങ്ങൾക്കുള്ള പ്രതിഫലം, സാമുദായികധനശേഖരത്തിൽനിന്നു കവിഞ്ഞുപോയാൽ ഒരു സമുദായത്തിനും അധികം നിലനില്പുണ്ടാകയില്ല.

എന്തെങ്കിലും ഒരു പ്രത്യേകകാലാവധിക്കുള്ളിൽ ഉൽപാദനോപകരണങ്ങൾക്കിടയിൽ വിഭജിക്കേണ്ട സംഖ്യ ആ ഉപകരണങ്ങൾനിമിത്തം ആ കാലത്തിനുള്ളിൽ ഉണ്ടായിട്ടുള്ള സൎവ്വ പദാൎത്ഥങ്ങളുടേയും പണത്തിന്റെ രൂപത്തിലുള്ള ഒട്ടാകെ വിലയാകുന്നു. മറെറാരുവിധത്തിൽ പറകയാണെങ്കിൽ എല്ലാ ചെലവുകളും കഴിച്ചു്, ഉൽപാദനംനിമിത്തമുണ്ടായിത്തീരുന്ന വിലയെ (Net value) യാണു് വിതരണം ചെയ്യേണ്ടതു്. ഒരു രാജ്യത്തിലെ പ്രയത്നവും മൂലധനവും അവിടത്തെ പ്രകൃതിസമ്പത്തുകളിൽ പ്രവൎത്തിക്കയാൽ പ്രതിവൎഷം ഉണ്ടായിത്തീരുന്ന പദാൎത്ഥങ്ങളിൽ ഉൽപാദനച്ചെലവുകൾക്കു വേണ്ടിവരുന്ന ഭാഗമൊഴിച്ചു ബാക്കിയുള്ളവയുടെ സമാഹാരമാണു് ആ രാജ്യത്തിലെ യഥാൎത്ഥവാൎഷികധനാഗമം. എന്നാൽ ഒരു രാജ്യ

ത്തെ സംബന്ധിച്ചും ഇതിൽ ക്ലിപ്തമായ ഒരു കണക്കെടു
ക്കുക സുശകമല്ല. എങ്കിലും കൂടക്കൂടെ ഇതിനെ സംബ
ന്ധിക്കുന്ന കണക്കുകൾ പരിഷ്കൃതരാജ്യങ്ങൾ പ്രസിദ്ധപ്പെ
ടുത്താറുണ്ടു്. 1918-ൽ ബ്രിട്ടീഷ് ദേശീയധനാഗമം സു
മാറു് 2,165 മില്യൻ (21,650 ലക്ഷം) പവനായിരുന്നു.
എന്നാൽ 1924-ൽ അതു് 4,000 മില്യൻ (40,000 ല
ക്ഷം) പവനായി വർദ്ധിച്ചുവത്രെ.

ഒട്ടാകെയുള്ള വാർഷികസാമുദായികധനാഗമത്തിൽ
നിന്നാണു് ക്ഷേത്രം, മൂലധനം, പ്രയത്നം, സംഘടന എ
ന്നിവയ്ക്കുള്ള പ്രതിഫലമായ സ്ഥലവാടക (പാട്ടം), പലി
ശ, കൂലി, ലാഭം എന്നീ ഓഹരികൾ കൊടുക്കേണ്ടതു്. ഇ
വയൊക്കെ ഇപ്പോൾ പണത്തിന്റെ രൂപത്തിലാണു്
കൊടുത്തുവരുന്നതെങ്കിലും വാസ്തവത്തിൽ പണം, ഉൽപ
ന്നങ്ങളിൽ അവയ്ക്കുവകാശപ്പെട്ട ഭാഗങ്ങളെ പ്രതിനിധീക
രിക്കമാത്രമാണു് ചെയ്യുന്നതു്. ഈ ഭാഗങ്ങൾ അഥവാ
ഓഹരികൾ എത്രയായിരിക്കണം എന്നു ക്ലിപ്തപ്പെടുത്തു
വാൻ തരമില്ല. ഉൽപാദനവ്യാപാരത്തിന്റെ അഭിവൃദ്ധി
യിൽ ഇവ അധികമാവാനും കച്ചവടമാന്ദ്യംനിമിത്തം
ഉൽപാദനം ക്ഷയോന്മുഖമാവുമ്പോൾ ഇവ ക്ഷയിപ്പാനും
ഇടയാകും. വിപ്ലവങ്ങളോ യുദ്ധങ്ങളോ ഉണ്ടാവുമ്പോഴും
ഇങ്ങിനെ സംഭവിച്ചേക്കാം. യുദ്ധം ഉണ്ടാവുമ്പോൾ പദാ
ർത്ഥശേഖരങ്ങളിൽ വളരെ വലിയ ഭാഗം നശിക്കുന്നതി
നാൽ വീണ്ടും പ്രവൃത്തി ലഭിക്കുന്നതുകൊണ്ടു് അതു്, സമു
ദായത്തിനു ഗുണകരമാണെന്നൊരു തെററിദ്ധാരണ ജന

ങ്ങളുടെ ഇടയിലുണ്ട്. യുദ്ധംകൊണ്ടു ധനം നശിക്കുമ്പോൾ ചുരുക്കം ചില വ്യക്തികൾക്ക് അതു ഗുണകരമായിരിക്കാം. എന്നാൽ ധനനാശം ഏതു സമുദായത്തിലും ഭൂരിപക്ഷം ജനങ്ങൾക്കു ദോഷകരമായിരിപ്പാനേ വഴിയുള്ളൂ. നഷ്ടമായതിനെ വീണ്ടും ഉണ്ടാക്കേണ്ട ഭാരം പ്രയത്നത്തിനുണ്ടാവുന്നു. അപ്പോൾ മററു രൂപങ്ങളിലുള്ള ധനോൽപാദനം അസാദ്ധ്യമായിത്തീരുകയും ചെയ്യുന്നു. ഇങ്ങിനെ സമുദായം മുഴുവനും നഷ്ടം സഹിക്കേണ്ടതായി വരും.

ദേശീയധനത്തിന്റെ വിതരണം (Distribution of national wealth) എന്നതും ഉൽപാദനോപകരണങ്ങളുടെ ഇടയിലുള്ള അതിന്റെ വിതരണത്തെയാണ് പരാമർശിക്കുന്നതു്. അല്ലാതെ ഓരോ വ്യക്തിക്കും എങ്ങിനെ വിതരണം ചെയ്യണം എന്നുള്ളതിനെയല്ല എന്നു പ്രത്യേകം ഓർമ്മിക്കണം. ഒന്നിലധികം ഉൽപാദനോപകരണത്തെ പ്രദാനം ചെയ്യുന്ന ആളുകൾക്കു് ഒന്നിലധികം ഓഹരിക്കും അവകാശമുണ്ട്.

പരിഷ്കാരം അഭിവൃദ്ധിപ്പെടുന്നതോടുകൂടി ഉൽപാദനത്തിൽ ഗവമ്മേണ്ടിനുള്ള ശക്തി അധികമധികം പ്രകടമാകുന്നു. മിക്ക രാജ്യങ്ങളിലും വ്യക്തിയുടെ ധനാഗമത്തിൽ ഒരു ഭാഗം സാവ്വോപകാരനിവ്വഹണാത്ഥം ഗവമ്മേണ്ടുകൾ എടുക്കുന്നു. ചില രാജ്യങ്ങളിൽ ഗവമ്മേണ്ടുതന്നെ വമ്പിച്ച തോതിൽ ഉൽപാദനവ്യവസായം ഏറെറടുത്തു നടത്തുന്നതുമുണ്ട്. ഇത്തരം വ്യവസായങ്ങൾക്കു മൂലധനം നല്കുന്നതു രാജ്യനിവാസികളായതുകൊണ്ട് അവയിൽനി

നുള്ള ലാഭമോ നഷ്ടമോ പരമാവധി അവക്കാണുണ്ടാവേണ്ടതു്. എന്നാൽ ഗവൎമ്മെണ്ടുകളുടെ ധനാഗമത്തിൽ അധികഭാഗവും ഉൽപാദനക്ഷമമല്ലാത്ത കാൎയ്യങ്ങൾക്കുവേണ്ടിയാണു് വ്യയംചെയ്യുന്നതു്. ഉൽപാദനത്തിനു് ഒരുവിധത്തിലും സഹായിക്കാത്ത 'യുദ്ധം' മുതലായവയ്ക്കുവേണ്ടിയും ഗവൎമ്മെണ്ടുകൾ ധനം വ്യയം ചെയ്യാറുണ്ടു്. രാഷ്ട്രത്തിലെ അംഗങ്ങളുടെ ധനാഗമത്തിൽ ഒരു ഭാഗമാണു് ഗവൎമ്മെണ്ടു വാങ്ങുന്നതെന്നുള്ളതുകൊണ്ടു് അതിനെ വ്യവസായോൽപന്നത്തിന്റെ അഞ്ചാമത്തെ ഓഹരിയായി കണക്കാക്കേണ്ടതില്ല.

ഓരോ വ്യക്തിയുടെയും ധനാഗമത്തെക്കുറിച്ചു ധനശാസ്ത്രം ഗവേഷണം ചെയ്യുന്നില്ലെങ്കിലും സ്വകാൎയ്യസ്വത്തു വ്യക്തികൾക്കു് ഉണ്ടെന്നും ഉൽപാദിതധനത്തിന്റെ വിതരണത്തെ ഓരോ ഉൽപാദനോപകരണത്തെയും പ്രദാനം ചെയ്യുന്ന അംഗങ്ങളുടെ ഇടയിൽ വിഭജിക്കുമ്പോൾ അതു പരമാവധി സ്വകാൎയ്യസ്വത്തായിത്തീരുന്നുവെന്നും ശാസ്ത്രജ്ഞന്മാർ സമ്മതിക്കാതെ നിവൃത്തിയില്ല. സ്വകാൎയ്യസ്വത്തുക്കളേയും വ്യക്തിപരാവകാശങ്ങളേയും ബാധിക്കുന്ന നിയമങ്ങൾ ഉൽപാദനത്തെയും തദ്വാരാ ബാധിക്കുമെന്നു വിശദമാണു്. സ്വകാൎയ്യസ്വത്തു കൈവശം വെക്കുവാനുള്ള അധികാരമോ സ്വകാൎയ്യസ്വത്തിനു രക്ഷയോ നിയമം നല്കുന്നില്ലെങ്കിൽ ഉൽപാദനവ്യവസായം തീൎച്ചയായും മന്ദീഭവിക്കുന്നതാണു്. സൃഷ്ടത്തിൽ ധനവിതരണം എന്ന ഏൎപ്പാടു മുഴുവനും സ്വകാൎയ്യസ്വത്തിന്റെ സാധുത്വത്തിലാണു് അടിയുറച്ചുനില്ക്കുന്നതു്.

ഉൽപാദനത്തിൽനിന്നു തൻെറ അദ്ധ്വാനത്തിനു പ്രതി
ഫലമായി കിട്ടുന്ന ധനത്തെ കൈവശം വെയ്ക്കുവാൻ തര
മില്ലെന്നു കണ്ടാൽ ഉൽപാദകനെങ്ങിനെ ആ സംരംഭ
ത്തിൽ ഏൎപ്പെടില്ലയോ അതുപോലെതന്നെ വ്യവസാ
യോൽപന്നങ്ങളുടെ ഓഹരിയെ സ്വാധീനത്തിൽ വെച്ചു
കൊണ്ടിരിപ്പാൻ വ്യക്തികൾക്കു തരമില്ലെങ്കിൽ വിതര
ണവും ഉണ്ടാവുന്നതല്ല.

വിതരണത്തെക്കുറിച്ചു ചുരുക്കത്തിൽ ചിന്തിപ്പാനു
ള്ളതു മൂന്നു കാൎയ്യങ്ങളാണ്. (1) എത്രയാണ് വിതരണം
ചെയ്യേണ്ടതു്? (2) ആൎക്കാണ് വിതരണം ചെയ്യേണ്ടതു്?
(3) വിതരണത്തിനു പാത്രമായ ഓരോ സംഘത്തിനും അ
തിലെ വ്യക്തികൾക്കും കിട്ടേണ്ട ഓഹരിയെ നിൎണ്ണയിക്കു
ന്നതെന്തു്? ഈ മൂന്നു സംഗതികളിൽ ആദ്യത്തെ രണ്ടെ
ണ്ണത്തിനുള്ള സമാധാനം ഇതിനു മുമ്പിൽ വിവരിക്കപ്പെ
ട്ടിട്ടുണ്ട്. അതുകൊണ്ടു മൂന്നാമത്തെ പ്രശ്നത്തെക്കുറിച്ചാണ്
ഇനി ചിന്തിപ്പാനുള്ളതു്.

ഇതു കുറെ വിഷമമായ സംഗതിയാണ്. ക്ഷേത്രമു
ടമസ്ഥൻെറയും, പ്രയത്നക്കാരൻെറയും സെൎവ്വീസുകളെ
പരിഗണിക്കേണ്ടതെങ്ങിനെയാണ്? ഉൽപാദനത്തിൽ ഉ
പയോഗിക്കുന്ന ഓരോ ഉപകരണത്തിൻെറയും തോതു
നിശ്ചയിക്കുന്ന സംഗതിയേതു്? ഓരോ ഉൽപാദനോപക
രണത്തെയും അതിൻെറ അന്ത്യോപയോഗിത(Marginal
utility) യനുസരിച്ചാണ് സംഘടകൻ ഉപയോഗിക്കുന്ന
തെന്നു നാം കണ്ടുവല്ലോ. ഇതുപോലെത്തന്നെ ഉൽപാദി
തധനത്തെ ഉൽപാദനോപകരണങ്ങൾക്കിടയിൽ വിത

രണം ചെയ്യുന്നതും ഓരോ ഉപകരണത്തെസ്സംബന്ധിച്ചു ജനങ്ങൾക്കുള്ള അന്ത്യോപയോഗിതയ്ക്കനുസരിച്ചാണ്. ഓരോ ഉപകരണത്തെയും അതിന്റെ ഉപയോഗം ലാഭകരമായിരിക്കുന്നതുവരെമാത്രമേ സംഘടകൻ ഉപയോഗിക്കു. മിക്കപ്പോഴും ഒരുപകരണത്തിനു പകരം മറ്റൊന്നുപയോഗിക്കുന്ന സമ്പ്രദായം സ്വീകരിക്കപ്പെടുന്നു. പ്രയത്നക്കാക്കു പകരം പുതിയ രീതിയിൽ ഉള്ള യന്ത്രങ്ങൾ ഉപയോഗിക്കാം. സംഘടനസൂക്ഷ്മം കൂടിയാൽ മറ്റുപകരണങ്ങൾക്കുവേണ്ടി അധികം വ്യയം ചെയ്യാതെതന്നെ ഉൽപാദനം ഉത്തമരീതിയിൽ നിലനിൎത്തിക്കൊണ്ടുപോകാം. ഇങ്ങിനെ ഉൽപാദനത്തിൽ ഉപയോഗപ്പെടുത്തുന്നതിന് ഉപകരണങ്ങളുടെ ഇടയിൽത്തന്നെ കിടമത്സരമുണ്ട്. അതുകൊണ്ട് ഓരോ ഉപകരണത്തിന്റെയും അന്ത്യോൽപാദനക്ഷമത്വം (Marginal productivity) ആണ് സമുദായത്തിലേയ്ക്ക് അതുകൊണ്ടുള്ള വിലയെ നിശ്ചയിക്കുന്നതു്. ഈ വിലയാണ് ഓരോ ഉപകരണത്തിനും കിട്ടേണ്ട ഉൽപാദനധനത്തിന്റെ ഓഹരിയെ നിൎണ്ണയിക്കുന്നതു്.

ഇങ്ങിനെ വിതരണത്തെ നിൎണ്ണയിക്കുന്നതിനു മൂല്യസിദ്ധാന്തം (Theory of value) ഉപയോഗപ്പെടുമെങ്കിലും അതുകൊണ്ടു മാത്രം മുഴുവൻ വിതരണത്തെയും ക്ലിപ്തപ്പെടുത്താമെന്നു പറയുന്നതു ശരിയല്ല. വിനിയോക്താവിനു് ഉൽപാദനോപകരണംകൊണ്ടുള്ള അന്ത്യോപയോഗിതയാണ് അതിന്റെ വിലയെ നിൎണ്ണയിക്കുന്നതു്. ഏതെങ്കിലും ഒരുപകരണത്തിന്റെ പ്രദാനം വൎദ്ധിച്ചാൽ അതിന്റെ അന്ത്യോപയോഗിതയും ചുരുങ്ങുന്നു.

എന്നാൽ മറ്റു പദാർത്ഥങ്ങൾക്കും ഉൽപാദനോപ
കരണങ്ങൾക്കും തമ്മിൽ ഈ വിഷയത്തിൽ ഒരു വ്യത്യാ
സമുണ്ട്. ക്ഷേത്രം, പ്രയത്നം, മൂലധനം, സംഘടന എ
ന്നിവസ്തു, എളുപ്പത്തിൽ കണ്ടുപിടിക്കത്തക്ക ഉൽപാദന
വ്യയമല്ല. ഇതു സുമാറ് നിശ്ചയിക്കയേ നിവൃത്തിയുള്ളൂ.
അതുകൊണ്ട് ഉൽപാദനോപകരണങ്ങൾക്കു സിദ്ധിക്കുന്ന
പ്രതിഫലം അവയുടെ ഉൽപാദനവ്യയത്തെ വഹിക്കു
വാൻ സഹായിക്കുമോ എന്നു പറവാൻ പ്രയാസമാണ്.
ഇക്കാരണത്താൽ ചോദനപ്രമാണങ്ങളെ ഈ വിഷയ
ത്തിൽ സമീകരിക്കുന്ന കാര്യം വിഷമമായ ഒന്നാണ്.

മുകളിൽ പ്രസ്താവിച്ചപ്രകാരം ഓരോ ഉൽപാദനോ
പകരണത്തിന്റെയും ഓഹരി ഏകദേശം ഇത്രയെന്നു സ
ങ്കല്പിക്കാമെങ്കിലും അവയെ ഭേദപ്പെടുത്തുന്ന പല സംഗ
തികളും ഉണ്ടാവാം. പ്രയത്നക്കാരുടേയോ മുതലാളിമാരുടേ
യോ സംഘങ്ങൾ, ഗവർമ്മെണ്ടു നിയന്ത്രണം, ആചാരാ
നുഷ്ഠാനങ്ങൾ, മുതലായ പലതും ഇവയ്ക്കു ബാധകമാവാം.
കാലാന്തരത്തിൽ വിതരണ വിഷയത്തിലും ചോദനപ്ര
മാണനിയമമാണ് പ്രവർത്തിക്കുക. പക്ഷേ ഗവർമ്മെണ്ടു നി
യന്ത്രണമുണ്ടെങ്കിൽ അതു സമുദായത്തിനു ഗുണകരമാവാ
നിടയുണ്ട്. ലാഭം, പലിശ, കൂലി എന്നീ പ്രധാനങ്ങളാ
യ വിതരണവിഷയങ്ങൾ ഇന്നുവരെക്കും ഒരു സ്വകാര്യക്ക
രാറിന്റെ (Private contract) രൂപത്തിലിരിക്കുന്നതേയു
ള്ളൂ. എന്നാൽ വ്യക്തികൾക്ക് ഇങ്ങിനെ ഗവർമ്മെണ്ട്
അനിയന്ത്രിതസ്വാതന്ത്ര്യം (Laissez faire) അനുവദിക്കു
ന്നതിൽ ഇന്നു മിക്ക ധനശാസ്ത്രജ്ഞന്മാരും പരാങ്മുഖ

താണു്. ഇന്നത്തെ വിയൎപ്പു വാററിക്കുന്ന വമ്പിച്ച വ്യവസായങ്ങളിൽ കൂലിയുടെ നിരക്കു് ഇന്ന തോതിൽ ചുരുങ്ങരുതെന്നു ഗവൎമ്മെണ്ടു ക്ലിപ്തപ്പെടുത്തുന്നതായാൽ അതു് ഒരിക്കലും അനാവശ്യമായ നിയന്ത്രണമാവുന്നതല്ല. എന്നാൽ അങ്ങിനെയുള്ള നിയന്ത്രണം സന്മാൎഗ്ഗബോധത്തിന്റെ ഫലമാകുന്നതല്ലാതെ ഒരിക്കലും സാമ്പത്തികശക്തികളുടെ പ്രവൎത്തനത്തിന്റെ ഫലമാകുന്നതല്ല. പരിഷ്കൃതരാജ്യങ്ങളിൽകൂടി ഇന്നു കൂലിനിരക്കിന്റെ നില, മുതലാളിമാരുടെ രഹസ്യനിശ്ചയങ്ങൾക്കനുസരിച്ചിരിക്കുന്നു. പക്ഷെ ഇപ്പോൾ തൊഴിലാളികളുടെ ഇടയിലുള്ള സംഘബലം നിമിത്തം മുതലാളിമാരെക്കൊണ്ടു തങ്ങൾക്കനുകൂലമായ സ്ഥിതികൾ സമ്മതിപ്പിക്കുവാൻ അവൎക്കു കഴിയുന്നുണ്ടു്.



# ക്ഷേത്രത്തിനുള്ള പ്രതിഫലം നിർണ്ണയിക്കുന്നതെങ്ങിനെ?

## XVIII

വിതരണശാലയിൽ ഒന്നാമതായി ചിന്തിപ്പാനുള്ളതു്, ഉൽപാദനോപകരണങ്ങളിൽ ഒന്നായ ക്ഷേത്രത്തിനു കൊടുക്കേണ്ട പ്രതിഫലം എന്തായിരിക്കണമെന്നാണു്. ക്ഷേത്രത്തിന്റെ പ്രതിഫലത്തിനു ധനശാസ്ത്രത്തിൽ പാട്ടം(ശുല്ക്കം, വാരം rent) എന്ന വാക്കാണു് ഉപയോഗിക്കുന്നതു്. പാട്ടത്തെ സംബന്ധിക്കുന്ന സിദ്ധാന്തങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്നതിനുമുമ്പു്, ഉൽപാദനോപകരണമെന്ന നിലയിൽ ക്ഷേത്രത്തിനുള്ള ചില പ്രത്യേകതകളെ വിവരിക്കേണ്ടിയിരിക്കുന്നു. ഉൽപാദനത്തിനു മനുഷ്യർ ഉപയോഗിക്കുന്ന സർവ്വ പ്രാകൃത വസ്തുക്കളേയും കുറിക്കുന്ന ഒരു വാക്കാണു് 'ക്ഷേത്രം' എന്നതു്. എന്നാൽ മുൻകാലങ്ങളിൽ കാർഷികഖണ്ഡ (Agricultural land) ങ്ങളെ മാത്രമായിരുന്നു ആ വാക്കു് പരാമർശിച്ചിരുന്നതു്. അതുകൊണ്ടു ക്ഷേത്രത്തിനുള്ള പ്രതിഫലത്തെക്കുറിച്ചു ചിന്തിച്ചപ്പോൾ കാർഷികഖണ്ഡങ്ങളെക്കുറിച്ചാണു് മുമ്പുള്ളവർ മുഖ്യമായി ശ്രദ്ധിച്ചതു്. പാട്ടത്തെക്കുറിച്ചുള്ള അവരുടെ സിദ്ധാന്തത്തെ വിവരിക്കുന്നതിനുമുമ്പു് താഴെ പറയുന്ന സംഗതികൾ പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ടു്:—

### 1. പരിമാണത്തിന്റെ പരിമിതത്വം (Limitation of Quantity)

മറ്റുൽപാദനോപകരണങ്ങളിൽനിന്നു് ക്ഷേത്രത്തി

നുള്ള ഒരു വ്യത്യാസം, അതു് പരിമിതവും സ്ഥിരവും പരിമാണം വൎദ്ധിപ്പിക്കുവാൻ കഴിയാത്തതും ആണെന്നുള്ളതത്രെ. അതുകൊണ്ടു ചോദനം വൎദ്ധിച്ചാലും ക്ഷേത്രത്തിന്റെ ഒട്ടാകെ പരിമാണം വൎദ്ധിക്കയില്ല. എന്നാൽ ഉൽപാദനത്തിൽ ഉപയോഗിക്കുന്ന അതിന്റെ അംശങ്ങൾ ചോദനത്തിനനുരൂപമായി വൎദ്ധിച്ചേയ്ക്കാം. ഈ പ്രത്യേകതകൊണ്ടു ക്ഷേത്രത്തിന്റെ പ്രതിഫലം എന്തായിരിക്കണം എന്നു് പൌരാണികശാസ്ത്രജ്ഞന്മാർ സൂക്ഷ്മമായി ചിന്തിക്കേണ്ടിവന്നു. പ്രയത്നം (Labour) മൂലധനം (Capital) എന്നിവയുടെ പ്രതിഫലം ഉൽപാദനവ്യയത്തി (Cost of production)നനുരൂപമായിരിക്കും. എന്നാൽ ക്ഷേത്രം സ്ഥിരവും മനുഷ്യനാൽ അനിൎമ്മിതവും ആയതിനാൽ അതിന്റെ കാൎയ്യത്തിൽ ഉൽപാദനവ്യയസിദ്ധാന്തം യോജിക്കയില്ല.

### 2. ഫലപുഷ്ടിയിലുള്ള വ്യത്യാസം (Difference in fertility)

ക്ഷേത്രങ്ങൾക്കു തമ്മിൽ ഫലപുഷ്ടിയിൽ വളരെ വ്യത്യാസമുണ്ടെന്നുള്ള തത്വത്തെ ആസ്പദിച്ചാണു് റിക്കാൎഡോ (Ricardo) കൎഷകർ പാട്ടനിൎണ്ണയം ചെയ്യുക. ഈ വ്യത്യാസം കാലാവസ്ഥ, ഭൂപ്രകൃതി, മണ്ണിന്റെ ഗുണഭേദം എന്നിവയാൽ വന്നുകൂടുന്നതാണു്. ഫ്രാൻസിലെ മണ്ണു് അത്യന്തം ഫലപുഷ്ടിയുള്ളതാണെന്നു് പ്രസിദ്ധമാണു്. അക്ഷയ്യമായ ഫലപുഷ്ടിയുള്ളതാണു് ചീനയിലെ റെഡ് ബേസിൻ (Red Basin) എന്ന പ്രദേശത്തെ ഭൂമി. എന്നാൽ സഹാറ, കലഹാരി, ഇംഗ്ലണ്ടിലെ ചില മൂർപ്രദേ

ങ്ങൾ എന്നിവ വളരെ ഫലപുഷ്ടി കുറഞ്ഞവയത്രെ. ഇങ്ങിനെയുള്ള വ്യത്യാസം ഭൂമുഖത്തെവിടെയും കാണാം. അതുകൊണ്ടു ചില ക്ഷേത്രങ്ങൾ കൃഷകന് ധാരാളം പ്രതിഫലം നല്കുന്നവയും മററു ചിലതു് അദ്ധ്വാനത്തിന്റെ അല്പഭാഗത്തിനുപോലും പ്രതിഫലം നല്കാത്തവയും അത്രെ. ക്ഷേത്രങ്ങളുടെ വില കണക്കാക്കുന്നതിൽ ഇതു് അത്യന്തം പ്രധാനമായ ഒരു സംഗതിയാണു്.

## 8. സ്ഥിതിയുടെ പ്രാധാന്യം

കുന്നിൻ പ്രദേശങ്ങളിലെക്കാൾ സമതലങ്ങളിലാണല്ലോ കൃഷകന്മാർ സാധാരണ കൃഷിചെയ്യാൻ ഇഷ്ടപ്പെടുക. ഇതുപോലെത്തന്നെ ഒരു നഗരകമ്പോളത്തിലേക്കു വേണ്ടുന്ന ധാന്യമോ പച്ചക്കറികളോ ആ നഗരത്തിന്റെ അടുത്തുള്ള കൃഷിസ്ഥലത്തുണ്ടാക്കുവാൻ തരമുണ്ടെങ്കിൽ അതായിരിക്കും അയാൾക്കു് അധികം അഭിമതം. കൃഷിസ്ഥലം കമ്പോളത്തിൽനിന്നു് ദൂരത്താണെങ്കിൽ കടത്തുകൂലി നിമിത്തം വ്യയം അധികമാകും. അതുകൊണ്ടു ക്ഷേത്രം എത്രത്തോളം അധികം അനുകൂലസ്ഥിതിയിൽ ഇരിക്കുന്നുവോ അത്രത്തോളം അതിനു വിലകൂടും. ഗതാഗതമാർഗ്ഗങ്ങളുടെ സമീപത്തായിരിക്കുക എന്നതു ക്ഷേത്രങ്ങളുടെ മറെറാരനുകൂലസ്ഥിതിവിശേഷമാണു്.

ക്ഷേത്രങ്ങളുടെ വിലയെ ഭേദപ്പെടുത്തുന്നതു് അവയുടെ സ്ഥിതിയിലും ഫലപുഷ്ടിയിലുമുള്ള വ്യത്യാസമാണെന്നിപ്പോൾ മനസ്സിലായല്ലോ. ഈ തത്വത്തെ ആസ്പദിച്ചാണു് പാട്ടത്തെക്കുറിച്ചുള്ള സിദ്ധാന്തം രൂപീകരിച്ചിരിക്കുന്നതു്. ഇംഗ്ലണ്ടുപോലെ ജനസംഖ്യ അധികമുള്ള

ചെറിയ രാജ്യങ്ങളിൽ ക്ഷേത്രത്തിന്റെ ഫലപുഷ്ടിയായിരിക്കും പാട്ടത്തിനു നിയാമകമായിരിക്കുക. എന്നാൽ അമേരിക്കപോലെയുള്ള വമ്പിച്ച രാജ്യങ്ങളിൽ കാർഷികഖണ്ഡങ്ങൾ ഏറെക്കുറെ വേർതിരിഞ്ഞു കിടക്കുന്നതുകൊണ്ടു് അവിടെ ക്ഷേത്രത്തിന്റെ അനുകൂലസ്ഥിതിയാണ് പാട്ടത്തെ നിർണ്ണയിക്കുന്നതു്.

### പാട്ടം നിശ്ചയിക്കുന്നതെങ്ങിനെ?

ഉല്ലം (പാട്ടം) സിദ്ധാന്തത്തിന്റെ (Theory of rent) പ്രണേതാവു് ഡേവിഡ് റിക്കാർഡോ ആണെങ്കിലും അദ്ദേഹത്തിനു മുമ്പുതന്നെ ഈ സിദ്ധാന്തം ഒരു അപരിഷ്കൃതരൂപത്തിൽ പ്രചരിച്ചിരുന്നു. ഒരു പുതിയ രാജ്യത്തിൽ കുറെ ആളുകൾ കുടിയേറിപ്പാർക്കുന്നു എന്നു കരുതുക. അപ്പോൾ നല്ല നിലങ്ങൾ ധാരാളം കിട്ടാനുണ്ടായിരിക്കും. ആ സ്ഥിതിയിൽ അവയിൽനിന്ന് ഉൽപാദനവ്യയവും സ്വല്പമൊരു ലാഭവും ഉണ്ടാകത്തക്കവിധം ഉല്പന്നം ഉത്ഭവിക്കുന്നു. എന്നാൽ ക്രമേണ ആ രാജ്യത്തു് ജനസംഖ്യ വർദ്ധിക്കുകയും ഒന്നാംതരം നിലങ്ങൾ കിട്ടാനില്ലാതാകയും ചെയ്താൽ പിന്നെ രണ്ടാംതരം നിലങ്ങൾ കൃഷിചെയ്തുതുടങ്ങും. ഒരേ തോതിലുള്ള അദ്ധ്വാനവും ചെലവും കൊണ്ടു് ഒരേക്കർ വലിപ്പത്തിലുള്ള ഒന്നാംതരം ക്ഷേത്രത്തിൽനിന്നു് കൊല്ലത്തിൽ 60പറ നെല്ലും അതേ വലുപ്പത്തിലുള്ള രണ്ടാംതരം ക്ഷേത്രത്തിൽനിന്നു് 50പറ നെല്ലും കിട്ടുന്നുവെന്നു വിചാരിക്കുക. എല്ലാ ക്ഷേത്രങ്ങളിൽ നിന്നുള്ള ഉൽപന്നവും വില്ക്കുന്നതു് ഒരേ വിലയ്ക്കായിരിക്കണമല്ലോ. അപ്പോൾ രണ്ടാംതരം നിലത്തിൽനിന്നുള്ള ഉൽപന്നത്തി

ന്റെ വില അതിന്റെ ഉല്പാദനച്ചെലവു വഹിക്കാൻ സാധിക്കുന്നത്രയായിരിക്കണം. അല്ലെങ്കിൽ രണ്ടാംതരം നിലം കൃഷി ചെയ്യപ്പെടുകയില്ലല്ലോ. ഇങ്ങിനെ രണ്ടുതരം ക്ഷേത്രങ്ങളിൽ കൃഷിചെയ്യാമെന്നുള്ള സ്ഥിതിയിൽ ഒരു കൃഷിക്കാരന് ഒന്നുകിൽ ഒരു രണ്ടാംതരം നിലം സ്വന്തമായി വാങ്ങി കൃഷിചെയ്യുകയോ, അല്ലെങ്കിൽ ഒരൊന്നാംതരം നിലം പൂർവ്വനിവാസികളിൽ ആരിൽനിന്നെങ്കിലും തല്ക്കാലം പാട്ടത്തിന്നു വാങ്ങി കൃഷിചെയ്യുകയോ ചെയ്യാം. ഒന്നാംതരം നിലം പാട്ടത്തിന്നു വാങ്ങുകയാണെങ്കിൽ ഒന്നാംതരം നിലത്തിൽ രണ്ടാംതരത്തിലേക്കാൾ അധികം കിട്ടുന്ന 5 പറ നെല്ല് ആയാൾ ഉടമസ്ഥന്ന് പാട്ടമായി കൊടുക്കേണ്ടിവരും. ഈ 5 പറനെല്ലു കഴിച്ചു കൃഷിക്കാരന്നു ബാക്കി കിട്ടുന്നതു് ആയാളുടെ പരമപ്രതിഫല (Net return)മാണെന്നു പറയുന്നു. ഇങ്ങിനെ കൃഷകന്റെ പരമപ്രതിഫലം കഴിച്ചു ബാക്കിയുള്ളതേ നിലമുടമസ്ഥന്നു കിട്ടുവാൻ അവകാശമുള്ളു. നിലമുടമസ്ഥന്നു കിട്ടുന്ന ഈ ഭാഗത്തെയാണ് സാമ്പത്തികവാരം (Economic rent) എന്നു പറയുന്നതു്. ഇതു സാധാരണ ധാന്യമായാണ് കൊടുക്കുക. എന്നാൽ ഇപ്പോൾ സൌകര്യം പ്രമാണിച്ചു് ഇതു പണത്തിന്റെ രൂപത്തിലാണ് കണക്കാക്കപ്പെടുന്നതു്.

### ഉല്പാദനസീമ

മുന്നുദാഹരണത്തിലെ രാജ്യത്തിൽ ജനവർദ്ധന നിമിത്തം മൂന്നാംതരം നിലങ്ങൾകൂടി കൃഷിചെയ്തു തുടങ്ങിയെന്നും ഒരേക്കർ മൂന്നാംതരം നിലത്തുനിന്നു 50 പറ നെ

ല്ല് ഉൽപന്നമായികിട്ടിയെന്നും കരുതുക. അപ്പോൾ ഒ
ന്നാംതരം നിലത്തിന്റെ പാട്ടം 10പറ നെല്ലായിത്തീരു
ന്നു. അതുവരെ പാട്ടമില്ലാത്ത രണ്ടാംതരം നിലത്തിന്
5പറ നെല്ല് പാട്ടം കൊടുക്കേണ്ടിവരികയും ചെയ്യുന്നു. ഇ
ങ്ങിനെ അധികമധികം താണതരം നിലങ്ങൾ കൃഷി
ചെയ്തുതുടങ്ങുമ്പോൾ മേത്തരം നിലങ്ങൾക്ക പാട്ടം കൂടുത
ലായിത്തീരുന്നു.

നിലത്തിന്റെ തരം താഴുന്നതോടുകൂടി ഉൽപന്ന
ത്തിന്റെ പരിമാണത്തെ അപേക്ഷിച്ച് ഉൽപാദനച്ചെ
ലവ് അധികമാകയും അങ്ങിനെ ഉൽപന്നത്തിന്റെ വി
ല വൎദ്ധിക്കയും ചെയ്യുന്നു. അപ്പോൾ മേത്തരം നിലങ്ങളു
ടെ പാട്ടവും വൎദ്ധിക്കുന്നു. കൃഷിചെയ്യപ്പെടുന്ന ഏററവും
താണതരം നിലത്തിന്റെ ഉൽപന്നത്തിൽവെച്ച് കൂടുത
ലായി ഒരു മേത്തരം നിലത്തിൽ എന്തു കിട്ടുന്നുവോ അ
താണ് ആ മേത്തരം നിലത്തിന്റെ പാട്ടം. ഈ പാട്ടം
ഉൽപാദനച്ചെലവും കൎഷകന്റെ ഒരു ലാഭവും കഴിച്ച്
ബാക്കിയുള്ളതായിരിക്കും. എല്ലാതരം നിലങ്ങളിലും ഉൽ
പാദനച്ചെലവു സമമാണെന്നാണ് വയ്പ്. ഏററവും താ
ണതരം നിലത്തിൽ ഉൽപാദനച്ചെലവ് ഉല്പന്നത്തിന്റെ
വിലയ്ക്കു സമമായിരിക്കും. ഇത്തരം നിലങ്ങളെ ഉൽപാദന
സീമയിൽ വൎത്തിക്കുന്ന നിലങ്ങൾ (Lands on the margin
of Cultivation) എന്നു പറയുന്നു.

പാട്ടത്തെക്കുറിച്ച് മേൽപറഞ്ഞതെല്ലാം ശരിയായ
കിടമത്സരമുള്ളപ്പോഴേ വാസ്തവമാകുന്നുള്ളു. എന്നാൽ കൃ
ഷിയുടെ കാൎയ്യത്തിൽ ഇങ്ങിനെയുള്ള കിടമത്സരം വളരെ

ചുരുക്കമാണ്. ജന്മി മിക്കപ്പോഴും ശ്രദ്ധക്കുറവുകൊണ്ടോ, പൊതുജനാഭിപ്രായത്തെ ഭയന്നോ, ദയവിചാരിച്ചോ, കുടിയാന്റെ കയ്യിൽനിന്നു് മുഴുവൻ പാട്ടവും പിരിച്ചില്ലെന്നുവരാം. മിക്കപ്പോഴും അലസന്മാരായ കുടിയാന്മാർ ഏററവും അധികം ഉൽപന്നമുണ്ടാകത്തക്കവിധം നിലം നന്നായി കൃഷിചെയ്യുന്നില്ല. ഈ കാരണങ്ങളാൽ ജന്മിക്കു് കിട്ടേണ്ടതു പലപ്പോഴും യഥാർത്ഥത്തിൽ കിട്ടുന്നില്ല.

ക്ഷേത്രത്തിന്റെ അനുകൂലസ്ഥിതിയോർത്തു് അതിനു ചിലപ്പോൾ കുറെ പാട്ടം കൂട്ടികൊടുക്കാറുണ്ടു്. പട്ടണത്തിന്റെ സമീപത്തുള്ള നിലം അല്പം ഫലപുഷ്ടി കുറഞ്ഞതായാലും അതിന്റെ കമ്പോളസാമീപ്യത്താൽ അതിനു ഒരു പ്രത്യേകവാരം സിദ്ധിക്കുന്നതാണ്. എന്നാൽ സ്ഥിതിയുടെ ആനുകൂല്യം ചുരുങ്ങുന്തോറും പാട്ടവും കുറയുമെന്നു ധരിക്കണം.

## പാട്ടമില്ലാത്ത നിലം
## (No-rent Land)

ഉൽപാദനസീമയിൽ വർത്തിക്കുന്ന നിലത്തിൽനിന്നു (Marginal land) യാതൊരു പാട്ടവും സിദ്ധിക്കുന്നതല്ല. കാരണം ഉൽപാദനച്ചെലവു് ഉൽപന്നത്തിന്റെ വിലയോടു സമമായതുതന്നെ. പുതുതായി ജനങ്ങൾ കുടിയേറിപ്പാർത്തുവരുന്ന രാജ്യങ്ങളിലാണ് ഇത്തരം നിലങ്ങൾ ഉണ്ടാവുക. എന്നാൽ അവിടേയും ഇവ ചുരുങ്ങിയാണു വരുന്നതു്. പഴയ രാജ്യങ്ങളിൽ എല്ലാ നിലങ്ങൾക്കും പാട്ടമുണ്ടു്. പക്ഷെ അതുകൊണ്ടു മേപ്പടി നിയമം തെററിപ്പോകുന്നില്ല. പുതിയ രാജ്യങ്ങളിൽ ഉൽപാദനസീമയിലുള്ള

നിലങ്ങളെ ആസ്പദിച്ചാണ പഴയ രാജ്യങ്ങളിലെ നിലങ്ങളുടെ പാട്ടം കണക്കാക്കുക. പഴയ രാജ്യത്തിലെ ഏററവും താണതരം നിലത്തിൽനിന്നുള്ള ഉൽപന്നം കൂടി പുതിയ രാജ്യത്തിലെ സീമാവൎത്തി ക്ഷേത്രത്തിലുള്ള ഉൽപന്നത്തെക്കാൾ അധികമാകുമ്പോഴും അവയിലെ ഉല്പന്നങ്ങൾ ഒരേ കമ്പോളത്തിൽ വില്ക്കപ്പെടുമ്പോഴും മാത്രമേ ഇങ്ങിനെ സംഭവിക്കൂ.

പാട്ടമില്ലാത്ത നിലം പഴയ രാജ്യങ്ങളിലും ഉണ്ടാവാം. പക്ഷെ ആ സംഗതി അറിയപ്പെടുന്നില്ല എന്നു മാത്രമേയുള്ളു. മേത്തരം നിലങ്ങളും താണതരം നിലങ്ങളും കൂടി കൎഷകൻ ഏറെറടുക്കുകയും രണ്ടിനുംകൂടി ഒന്നിച്ചു പാട്ടം കൊടുക്കുകയുമാണു ചെയ്യുന്നത്. അതുകൊണ്ട് ഒന്നിലെ കുറവു മറെറാന്നിലെ ആധിക്യംകൊണ്ടു നികന്നു പോകുന്നുവെന്നേയുള്ളു. ഏററവും താണതരം ക്ഷേത്രത്തിനുള്ള പാട്ടം വാസ്തവത്തിൽ അതിലിറക്കിയിട്ടുള്ള പണത്തിൻെറ പലിശയാകുന്നുള്ളു. അതുകൊണ്ട് അത്തരം നിലങ്ങളും ഒരു വക പാട്ടമില്ലാത്ത നിലങ്ങൾ തന്നെ.

ജനവൎദ്ധന നിമിത്തം നിലത്തിനുള്ള ചോദനം അധികമാകുകയും അതിനനുസരിച്ചു നിലങ്ങളുടെ സംഖ്യ വൎദ്ധിപ്പിക്കാൻ തരമില്ലാതിരിക്കയും ചെയ്യുമ്പോൾ, ഉള്ള നിലങ്ങളിൽതന്നെ അത്യന്തം ശ്രദ്ധിച്ചു കൃഷിചെയ്തു വിളവു വൎദ്ധിപ്പിക്കാനുള്ള പരിശ്രമമുണ്ടാവുന്നു. ഇത്തരം കൃഷിക്ക് ആശ്രദ്ധിത കൃഷി(Intensive agriculture) എന്നു പറയാം. ഇതുനിമിത്തം നിലത്തിന് ഒരു ക്ഷീണത്തുല്യം

(Scarcity rent) കൂടി സിദ്ധിക്കുവാൻ ഇടയാകുന്നു. നിലങ്ങൾക്കു ഫലപുഷ്ടിയിലും സ്ഥിതി വൈശിഷ്ട്യത്തിലും വ്യത്യാസമുള്ളതുകൊണ്ട് ഈ ദുർഭിക്ഷശുല്കവും വ്യത്യാസപ്പെട്ടിരിക്കും. മേത്തരം നിലങ്ങളുടെ പാട്ടത്തിൽ അപ്പോൾ രണ്ടിനങ്ങൾ ഉൾപ്പെടും. 1. ദുർഭിക്ഷശുല്കം. 2. ഏറ്റവും താണതരം നിലങ്ങളിലെ ഉൽപന്നത്തെക്കാൾ അവയിലുണ്ടാവുന്ന ഉൽപന്നത്തിന്റെ അധികഭാഗം. ഇങ്ങിനെ നോക്കുമ്പോൾ സാമ്പത്തികപാട്ടം (Economic rent) എന്നത് ഒരു വ്യത്യസ്തലാഭമാണെന്നു (Differential gain) തെളിയുന്നു. മേത്തരം നിലത്തിൽ സീമാവത്തിയായ നിലത്തിലേക്കാൾ അധികം സിദ്ധിക്കുന്ന ഉൽപന്നമാണ് ഇതിന്റെ പരിമാണത്തെ നിർണ്ണയിക്കുന്നത്. ഈ സിദ്ധാന്തം ശരിയാകണമെങ്കിൽ നിലങ്ങളെല്ലാം ഒരേ കമ്പോളത്തിൽ ഉൽപന്നവിക്രയം ചെയ്യുന്നവയും ഒരേ വിധം കൃഷി ചെയ്യപ്പെടുന്നവയും ആയിരിക്കണം.

### പാട്ടവും കാർഷികോൽപന്നത്തിന്റെ വിലയും.

പാട്ടം അഥവാ വ്യത്യസ്തലാഭം ക്ഷേത്രമുടമസ്ഥന്നുള്ളതാണ്. വല്ല കാരണംകൊണ്ടും അതു കുടിയാനിൽ തന്നെ ലയിക്കയാണെങ്കിൽ ആ നിലത്തിന് ആവശ്യക്കാരധികമാവും. അപ്പോൾ പാട്ടവും വർദ്ധിക്കും. ഇങ്ങിനെ പരമാവധി അതു ക്ഷേത്രമുടമസ്ഥന്നുതന്നെ സിദ്ധിക്കും. പാട്ടം കുടിയാനിൽതന്നെ ലയിക്കുന്നതുകൊണ്ട് ഉൽപന്നത്തിന്റെ വിനിയോക്താക്കൾക്ക് ഒരിക്കലും ഗുണം സിദ്ധിക്കുന്നതല്ല. കാരണം കാർഷികോൽപന്നങ്ങളുടെ വിലയിൽ പാട്ടം ഒരു നിർണ്ണായകാംശ (Deciding

factor) മായി കടന്നു കൂടുന്നില്ലെന്നുള്ളതന്നെ. ഈ സംഗ
തി അല്പം ആലോചിച്ചാൽ വിശദമാവും. ഒരേവിധമുള്ള
എല്ലാ ഉൽപന്നവും ഒരേ വിലയ്ക്കുതന്നെ വില്ക്കുന്നുമല്ലൊ.
ഏററവും താണതരം നിലങ്ങളുടെ കാൎയ്യത്തിൽകൂടി മൂല
ധനം, പ്രയത്നം മുതലായ ഉപകരണങ്ങൾക്കുള്ള പ്രതി
ഫലം കൊടുപ്പാൻ മതിയായതാവണം ഈ വിലയെന്നു
തീൎച്ചയാണ്. അല്ലെങ്കിൽ അത്തരം നിലങ്ങൾ കൃഷി
ചെയ്യപ്പെടുകയില്ല. പക്ഷെ ഏററവും താണതരം നില
ത്തിന്, അതായതു് സീമാവൎത്തി ക്ഷേത്രത്തിന്, പാട്ടമി
ല്ലെന്നോൎക്കണം. ഉൽപാദനച്ചെലവും സാമാന്യലാഭവും
വഹിക്കത്തക്ക ഉൽപന്നമേ അതിൽനിന്നു സിദ്ധിക്കു. ഇ
ക്കാരണത്താൽ പാട്ടം വിലയെ നിയമിക്കുന്നില്ല. ഒരു നി
ലത്തിനും പാട്ടം കൊടുക്കാതിരുന്നാലും അതുകൊണ്ടു വി
ല ഒരിക്കലും മെച്ചപ്പെടുന്നതല്ല. പാട്ടം കുടിയാനിൽതന്നെ
ലയിക്കുന്നതായാലും വിനിയോക്താക്കൾക്ക് ഉൽപന്നം
തന്മൂലം വില കുറഞ്ഞു കിട്ടുന്നതല്ല.

ഉൽപാദകൻ തന്റെ ഉൽപന്നത്തെ വിററു കിട്ടുന്ന
പണത്തിൽനിന്നാണ് പാട്ടം കൊടുക്കുന്നതെന്നുള്ളതു ശ
രിതന്നെ. പക്ഷെ അതു് ഒരുവിധത്തിലും വിലയിൽ കട
ന്നു കൂടുകയൊ വിലയെ നിയന്ത്രിക്കുകയൊ ചെയ്യുന്നില്ലെ
ന്നേ മേൽപറഞ്ഞതിന്നൎത്ഥമുള്ളു. കാൎഷികോൽപന്നത്തി
ന്റെ അധികവില അധികപാട്ടത്തിന്റെ കാരണമാകു
ന്നതല്ലാതെ ഒരിക്കലും അധികപാട്ടത്തിന്റെ ഫലമാകു
ന്നതല്ല. പാട്ടത്തിന്റെ വൎദ്ധന ഒരിക്കലും വിലയെ വ
ൎദ്ധിപ്പിക്കുവാൻ പൎയ്യാപ്തമല്ല. കാൎഷികോൽപന്നങ്ങളുടെ

വില വൎദ്ധിച്ചാൽ അധികം ചെലവു വേണ്ടിവരുന്ന ക്ഷേ
ത്രങ്ങളിൽ കൃഷിയാരംഭിക്കപ്പെടും. അപ്പോൾ മേത്തരം
നിലങ്ങൾക്ക പാട്ടവും വൎദ്ധിക്കും. നേരെമറിച്ച്, കാൎഷി
കോൽപന്നങ്ങൾക്ക വിലയിടിവു സംഭവിച്ചാൽ പാട്ടവും
ചുരുങ്ങും. കാരണം ഉൽപന്നത്തിനു വിലയിടിവു വരു
മ്പോൾ സീമാവൎത്തികളായ നിലയിൽ ഉൽപാദനം ഇല്ലാ
തായ്വരുന്നതുതന്നെ. അപ്പോൾ മേത്തരം നിലങ്ങൾക്കുള്ള
വ്യത്യസ്തലാഭമായ പാട്ടവും ചുരുങ്ങുന്നു. എന്നാൽ ഇങ്ങി
നെ വിലയിടിവോ വൎദ്ധനയോ സംഭവിക്കാറില്ല. അതു
സാവധാനത്തിലേ സംഭവിക്കു. ഒരു കപ്പുകാലത്തേക്ക നി
ശ്ചയിച്ചിട്ടുള്ള പാട്ടം ആ കാലാവധി കഴിയുന്നതിനു മു
മ്പു ഭേദപ്പെടുകയില്ലല്ലൊ.

ശുല്ക്കസിദ്ധാന്തത്തിന് (Theory of rent) രണ്ടു വശ
ങ്ങളുണ്ട്. 1 ആമ്രേഡിതം. 2 അഭിഷ്യന്ദിതം(Extensive
form) അഭിഷ്യന്ദിതമായ വശത്തെക്കുറിച്ചാണ് ഇതുവ
രെ നിരൂപിച്ചുള്ളു. ഉൽപന്നത്തിന്റെ വില അധികമാകു
മ്പോൾ താണതരം നിലങ്ങൾകൂടി കൃഷി ചെയ്യപ്പെടുമെ
ന്നു നാം ഗ്രഹിച്ചു. എന്നാൽ ഇതു മാത്രമല്ല അപ്പോൾ
സംഭവിക്കുക. മേത്തരം നിലങ്ങളിൽതന്നെ അധികം അ
ദ്ധ്വാനവും മൂലധനവും പ്രയോഗിച്ച് ഉൽപന്നം വ
ൎദ്ധിപ്പിക്കുവാൻ അപ്പോൾ പരിശ്രമമുണ്ടാവുന്നു. ഇതു് ആ
മ്രേഡിതകൃഷി (Intensive agriculture) യാണ്. ഇങ്ങി
നെ രണ്ടു വിധത്തിലും പാട്ടം വൎദ്ധിച്ചേയ്ക്കാം. പക്ഷെ കൃ
ഷി ആമ്രേഡിതമായാലും അഭിഷ്യന്ദിതമായാലും കൃഷി
ക്കാരനുള്ള പ്രതിഫലം സമമാണ്. മേത്തരമായ നിലങ്ങ

ളിൽനിന്നു് അധികം കിട്ടുന്നതെല്ലാം ക്ഷേത്രമുടമസ്ഥന്നു് സാമ്പത്തികവാരമെന്ന നിലയിൽ കിട്ടുന്നു. എന്നാൽ കാർഷികോല്പന്നങ്ങളുടെ വിലയിടിയുമ്പോൾ മേത്തരം നിലങ്ങളിൽ അധികം മൂലധനവും പ്രയത്നവും പ്രയോഗിക്കപ്പെടുകയില്ല. അപ്പോൾ സീമാവർത്തികളായ നിലങ്ങൾ ഉപേക്ഷിക്കപ്പെടുകയും ചെയ്യും.




ഗ്രൂൽക്കസിദ്ധാന്തത്തിന്റെ, അതായതു പാട്ടത്തെക്കുറിച്ചുള്ള സിദ്ധാന്തത്തിന്റെ, ഒരു ചിത്രീകരണമാണു് മുകളിൽ കാണുന്നതു്. കച, ചട, ടത, തപ, മുതലായവ സമവലിപ്പമുള്ള നിലങ്ങളെ കാണിക്കുന്നു. ഇവയിൽ ഒ

രോന്നിനും മീതെയുള്ള സ്ഥംഭം അതാതിൽനിന്നുള്ള ഉൽപന്നത്തിന്റെ പരിമാണത്തെ പ്രതിനിധീകരിക്കുന്നു. 'കച' എന്ന നിലം മാത്രം കൃഷി ചെയ്യുമ്പോൾ പാട്ടമൊന്നുമില്ല. എന്നാൽ ജനവദ്ധന നിമിത്തം 'ചട' എന്ന രണ്ടാംതരം നിലം കൃഷി ചെയ്യപ്പെട്ടു. അപ്പോൾ അതേ ചെലവിൽ കിട്ടിയ ഉൽപന്നത്തെ 2 എന്ന അടയാളമിട്ട സ്ഥംഭം കാണിക്കുന്നു. ഈ സ്ഥംഭത്തിൽനിന്ന് ഒന്നാമത്തെ സ്ഥംഭം കവിഞ്ഞു നില്ക്കുന്നു. ആ കവിഞ്ഞു നില്ക്കുന്ന ഭാഗമായ 'യരലവ' ഇപ്പോൾ ഒന്നാംതരം ക്ഷേത്രത്തിന്റെ പാട്ടമായി. ഇങ്ങിനെ ക്രമത്തിൽ ടത, തപ മുതലായ നിലങ്ങൾ കൃഷി ചെയ്തുതുടങ്ങിയപ്പോൾ കൃഷിച്ചെലവു മാത്രം ഈടാകത്തക്ക ഉൽപന്നം മാത്രം കിട്ടുന്ന 'ശഷ' നിലത്തിനൊഴിച്ച ബാക്കിയെല്ലാററിനും പാട്ടം സിദ്ധിച്ചുതുടങ്ങി. ഈ നിലത്തിന്റെ മുകളിലുള്ള 6-ാം സ്ഥംഭത്തിന്റെ നിരപ്പിൽനിന്നു മീതെ മററു സ്ഥംഭങ്ങളിൽ വരയിട്ടുകാണുന്ന ഭാഗങ്ങളെല്ലാം അതാതു നിലത്തിൽനിന്ന് അപ്പോൾ കിട്ടുന്ന പാട്ടത്തെ കാണിക്കുന്നു. ഏഴാമത്തെ നിലമായ 'ഷസ' കൃഷി ചെയ്യുന്നതിൽനിന്നു ചെലവുകൂടി ഈടാകാത്തതുകൊണ്ട് അതു കൃഷി ചെയ്യപ്പെട്ടുന്നില്ല. അതിനാൽ സീമാവത്തിയായ നിലമാണ് മററുള്ളവയുടെയെല്ലാം പാട്ടത്തെ നിണ്ണയിക്കുന്നതെന്നു ഗ്രഹിക്കണം.

മേൽ കാണിച്ച ചിത്രംതന്നെ ആമ്രേഡിത കൃഷിക്കും പററും. അപ്പോൾ കച, ചട, മുതലായവ വഴിക്കവഴിയെ ക്ഷേത്രത്തിൽ ഉപയോഗിക്കുന്ന മൂലധനം, അ

ധോപാനം എന്നിവയെ കുറിക്കുന്നു. മൂലധനാദികളുടെ ഒ-
ന്നാമത്തെ പ്രയോഗത്തിൽനിന്നു കിട്ടുന്ന പ്രതിഫലത്തെ
യാണ് ഒന്നാമത്തെ സ്തംഭം കാണിക്കുന്നതു്. പിന്നീടുള്ള
ഓരോ പ്രയോഗത്തിലും പ്രതിഫലം ചുരുങ്ങി വരുന്നതു
സ്തംഭങ്ങളുടെ ഉയരക്കുറവു കാണിക്കുന്നു. ഏഴാമത്തെ പ്ര-
യോഗത്തിൽ ചെലവും പ്രതിഫലവും സമമാണ്. ആ
സ്തംഭത്തിന്റെ നിരപ്പിനു മീതെ വരയിട്ട ഭാഗം മുഴുവ-
നും ചെലവുകഴിച്ചുകിട്ടുന്ന പരമപ്രതിഫല(Net return)
മാണ്. ഇതു ക്ഷേത്രമുടമസ്ഥനു ചെല്ലേണ്ടതാണ്. എ-
ല്ലാ ഉൽപന്നത്തിന്റെ വിലയും അവസാനത്തെ 'ശേഷ'
പ്രയോഗത്തിനുള്ള ഉൽപന്നത്തിന്റെ വിലയുടെ തോതി-
ലാണ് അളക്കുന്നതു്. വരയിട്ട ഭാഗം മുഴുവനും നിലത്തി-
ന്റെ മുഴുവൻ പാട്ടത്തെ പ്രതിനിധീകരിക്കുന്നു.

ഒരു നിലത്തിൽനിന്നു കിട്ടുന്ന പാട്ടമാണ് അതി-
ന്റെ വിലയെ നിർണ്ണയിക്കുന്നതു്. ചെലവുകഴിച്ചാദായം
എത്ര അധികം കിട്ടുന്നുവോ അത്ര അധികം വിലയും നി-
ലത്തിനു കല്പിക്കപ്പെടും. എന്നാൽ സൂക്ഷ്മത്തിൽ വില
പലിശനിരക്കിനെ ആശ്രയിച്ചിരിക്കും. പാട്ടം ക്ലിപ്തമായി-
രിക്കെ, പലിശനിരക്കു വർദ്ധിച്ചാൽ ഭൂമിക്കു വിലയിടിയുക-
യും പലിശനിരക്കു താണാൽ ഭൂമിക്കു വില വർദ്ധിക്കയും
ചെയ്യും. പക്ഷെ ഭൂമിയുടെ ജന്മാവകാശം സാമുദായികമാ-
യ ചില മേന്മകളെ നല്കുമ്പോൾ കേവലം പലിശനിര-
ക്കുമാത്രം ഭൂമിയുടെ വിലയെ നിയമിക്കയില്ല. എന്നല്ല
സമ്പന്നമായ സമുദായത്തിൽ ജനവർദ്ധനയാൽ പാട്ടം വ-
ർദ്ധിച്ചു എന്നും വരാം.

## പാട്ടത്തിന്റെ ക്ഷയവർദ്ധനകൾ.

ഉൽപന്നത്തിന്റെ കമ്പോളവിലയെ അനുസരിച്ചാണ് പാട്ടത്തിന്റെ സ്ഥിതി. തന്മൂലം കമ്പോളവിലയെ ഭേദപ്പെടുത്തുന്ന സംഗതികൾ പാട്ടത്തെയും ബാധിക്കും. അവ താഴെ കാണിക്കാം:—

### 1. പരിഷ്കരിച്ച ഗതാഗതസൌകൎയ്യങ്ങൾ.

ഇതുനിമിത്തം വിദൂരത്തിലുള്ള കൃഷിസ്ഥലങ്ങളിൽനിന്നുകൂടി ഉൽപന്നങ്ങളെ കമ്പോളത്തിലെത്തിക്കാൻ കഴിയും. അപ്പോൾ സ്വദേശത്തു താണതരം നിലങ്ങളിൽ കൃഷി ചെയ്യാതാവുകയും തന്മൂലം പാട്ടം താഴുകയും ചെയ്യും.

### 2. പരിഷ്കരിച്ച കൃഷിസമ്പ്രദായങ്ങൾ.

ചോദനം സ്ഥിരമായിരിക്കുമ്പോൾ ഇതുനിമിത്തം ചുരുങ്ങിയ ചെലവിൽ പ്രദാനം വർദ്ധിപ്പിക്കുവാൻ സാധിക്കും. മിക്കപ്പോഴും മേത്തരം നിലങ്ങളിൽതന്നെ ഉൽപാദനം വർദ്ധിപ്പിക്കാവുന്നതുകൊണ്ടു താണതരം നിലങ്ങൾ ഉപേക്ഷിക്കപ്പെടുന്നു. ഇങ്ങിനെ ഉൽപാദനസീമ ചുരുങ്ങുകയും പാട്ടം താഴുകയും ചെയ്യുന്നു. എന്നാൽ വിലയിടിവനുസരിച്ചു ചോദനം വർദ്ധിച്ചാൽ പാട്ടം പൂർവ്വസ്ഥിതിയെ പ്രാപിച്ചേക്കാം.

പരിഷ്കരിച്ച കൃഷിസമ്പ്രദായങ്ങൾനിമിത്തം മേത്തരം നിലങ്ങളല്ല താണതരം നിലങ്ങളാണ് കൃഷി ചെയ്യപ്പെടുക എന്നൊരു പക്ഷമുണ്ട്. മേത്തരം നിലങ്ങളിൽനിന്നു സ്വതേതന്നെ വേണ്ടപോലെ ഉൽപന്നം സിദ്ധിക്കുന്നതുകൊണ്ട് അവയിൽ പിന്നെ വളരെ വർദ്ധനക്കാ

ന്നം വകയില്ല. എന്നാൽ താണതരം നിലങ്ങളിൽ പരിഷ്കൃത കൃഷിസമ്പ്രദായങ്ങൾ ഉപയോഗിച്ച് ഉൽപന്നം വൎദ്ധിപ്പിക്കുവാൻ കഴിയും. ഇങ്ങിനെ താണതരം നിലങ്ങളിൽ ഉൽപന്നങ്ങൾ വൎദ്ധിച്ചാൽ മേത്തരം നിലങ്ങളിലെ പാട്ടം ചുരുങ്ങും. കാരണം അപ്പോൾ അവയ്ക്കു തമ്മിലുള്ള ഉൽപന്നവ്യത്യാസം ചുരുങ്ങുന്നതുതന്നെ.

### 3. ജനവൎദ്ധന.

ജനസംഖ്യ വൎദ്ധിക്കുമ്പോൾ പാട്ടം വൎദ്ധിക്കുന്നു. ജനവൎദ്ധനയുണ്ടാവുമ്പോൾ കാൎഷികോൽപന്നങ്ങളുടെ ചോദനം വൎദ്ധിക്കുന്നു. അപ്പോൾ താണതരം നിലങ്ങൾ കൂടി കൃഷി ചെയ്തുതുടങ്ങും. അങ്ങിനെയായാൽ മേത്തരം നിലങ്ങൾക്കു പാട്ടം വൎദ്ധിക്കുന്നു. ജനസംഖ്യ അധികമാകുമ്പോൾ നിലത്തിന്നതന്നെ വില വൎദ്ധിച്ചേക്കാം. അപ്പോൾ ഒരു ദുൎല്ലഭശുല്കം (Scarcity rent) കൂടി നിലത്തിന്നുണ്ടാവാം. പുറമെ നഗരങ്ങളുടെ ആവിൎഭാവത്തിൽ നിലം മററാവശ്യങ്ങൾക്കും ഉപയോഗിച്ചു തുടങ്ങും. ഇതു കൊണ്ടും അവയുടെ വില കയറാനിടവരുന്നു.

### 4. പരിഷ്കാരപുരോഗതി.

പരിഷ്കാരം അഭിവൃദ്ധി പ്രാപിക്കുമ്പോഴും പാട്ടം അധികമാകാനിടയുണ്ട്. ധനാഭിവൃദ്ധി, പരിഷ്കൃതജീവിതരീതികൾ എന്നിവനിമിത്തം പല മാതിരി പുതിയ ഭക്ഷ്യങ്ങളും ഉടുപ്പുകളും മററും ഉപയോഗിപ്പാൻ ഇടയാകുന്നു. ഇതു പലവിധ ഭക്ഷണപദാൎത്ഥങ്ങൾക്കും രോമം, പരുത്തി, ചണം മുതലായ അനവധി അസംസ്കൃതപദാൎത്ഥങ്ങൾക്കുമുള്ള ചോദനം വൎദ്ധിപ്പിക്കുന്നു. അപ്പോൾ താണ

തരം നിലങ്ങൾ കൂടി കൃഷി ചെയ്യപ്പെടുകയും തന്മൂലം മേത്തരം നിലങ്ങളുടെ പാട്ടം വൎദ്ധിക്കയും ചെയ്യുന്നു.

### 5. സ്ഥലവാടക

നിലത്തിന്റെ സ്ഥിതിയുടെ അനുകൂല്യം നിമിത്തം അതിന്നു പാട്ടം വൎദ്ധിക്കുമെന്നു മുമ്പു പറഞ്ഞുവല്ലൊ. ആ തത്വം തന്നെ സ്ഥലവാടകയുടെ കാൎയ്യത്തിലും പ്രവൎത്തിക്കുന്നു. നഗരത്തിലുള്ള സ്ഥലത്തിന്നു നാട്ടിൻപുറത്തുള്ളതിനേക്കാൾ വാടക കൊടുക്കേണ്ടിവരുമല്ലൊ. നഗരങ്ങൾ പരിഷ്കാരകേന്ദ്രങ്ങളാകയാൽ അവിടെ വ്യാപാരപുഷ്ടി ധാരാളമുണ്ടാവും. പരിഷ്കാരികളായ മിക്കവരും അവിടെ ക്രയവിക്രയങ്ങൾ ചെയ്വാൻ ആകൃഷ്ടരാകുന്നു. അതുകൊണ്ടു് അത്തരം അനുകൂലസ്ഥിതിയിലുള്ള സ്ഥലങ്ങളിൽ വ്യാപാരികൾക്കു വളരെ ലാഭം സിദ്ധിക്കുമെന്നുള്ളതുകൊണ്ടാണു് വാടക അധികം ചുമത്തുന്നതു്. എന്നാൽ സ്ഥലവാടകയധികമായതുകൊണ്ടല്ല വിലയധികമാകുന്നതെന്നു പ്രത്യേകം ഓൎമ്മിക്കണം. വാടക അധികമായാലും കുറഞ്ഞാലും വ്യാപാരികൾ അതേവിലതന്നെ ചുമത്തും. പരിഷ്കാരലഹരി തലയ്ക്കു കയറുകയാൽ പട്ടണാന്തൎഭാഗങ്ങളിൽനിന്നു സുഖസാധനങ്ങൾ വാങ്ങാനുള്ള ചില ജനങ്ങളുടെ ശ്രമത്തെ തങ്ങളുടെ നന്മയ്ക്കായുപയോഗിക്കാതിരിക്കത്തക്കവിധം വിഡ്ഢികളല്ല കച്ചവടക്കാർ. സ്ഥലമുടമസ്ഥന്മാൎക്കീസംഗതിയറിയാം. അതുകൊണ്ടു് അവരുടെ ലാഭത്തിൽനിന്നു നല്ലൊരു പങ്കു തങ്ങൾക്കും ലഭിക്കണമെന്നു കരുതിയാണു് ഉടമസ്ഥന്മാർ വാടകയധികം ചുമത്തുന്നതു്. സ്ഥലത്തിന്നു കിടമത്സരമുണ്ടായാൽ ഉടമസ്ഥനു കിട്ടു

ന്ന ഈ മാതിരി വൎദ്ധിക്കുന്നു. നിലങ്ങളുടെ കാൎയ്യത്തിൽ ഫലപുഷ്ടിവ്യത്യാസം പാട്ടത്തെ നിയന്ത്രിക്കുന്നതുപോലെ എടുപ്പുകളുടെ കാൎയ്യത്തിൽ സ്ഥിതിയുടെ അനുകൂല്യങ്ങളുടെ വ്യത്യാസമാണു് വാടകയെ ക്ലിപ്തപ്പെടുത്തുന്നതു്.

ശുല്ക്കസിദ്ധാന്തം കൃഷിസ്ഥലങ്ങളുടെ കാൎയ്യത്തിൽ മാത്രമല്ല സംഘടന, പ്രയത്നം, മൂലധനം എന്നിവയുടെ ആദായങ്ങളിൽകൂടി പ്രവൎത്തിക്കുന്നു എന്നു ധനശാസ്ത്രജ്ഞന്മാർ പറയുന്നു. (1) ഉൽപാദനച്ചെലവു് ചുരുക്കി ലാഭം വൎദ്ധിപ്പിക്കത്തക്ക സംഘടനാസാമൎത്ഥ്യം ചിലൎക്കുണ്ടാവാം. ഇവൎക്കു്, ആ സാമൎത്ഥ്യമില്ലാത്തവരെക്കാൾ ലാഭം കിട്ടും. ഇങ്ങിനെ അവരെക്കാൾ അധികം കിട്ടുന്ന ലാഭം ഒരു വക പാട്ടംതന്നെ. ഇതിനെ പൌരുഷേയശുല്ക്കം (Personal rent) എന്നു പറയാം. സംഘടനാസാമൎത്ഥ്യം അധികമാകുന്തോറും ഈ ലാഭം വൎദ്ധിക്കയും ചെയ്യും. (2) കൂലിയും ഒരു മാതിരി പൌരുഷേയശുല്ക്കം തന്നെ. പ്രവൎത്തനസാമൎത്ഥ്യം അധികമുള്ള തൊഴിലാളിയ്ക്കു് അത്രയില്ലാത്ത ഒരാളെക്കാൾ അധികം പ്രതിഫലത്തിനൎഹതയുണ്ടല്ലോ. ഇങ്ങിനെ ആയാൾക്കു മറെറാരാളെക്കാൾ അധികം കിട്ടുന്ന പ്രതിഫലത്തിനാണു് പൌരുഷേയശുല്ക്കം എന്നു പറയുന്നതു്. സാമൎത്ഥ്യം അധികമാകുന്തോറും കൂലി വൎദ്ധിക്കയും അപ്പോൾ ഈ ശുല്ക്കം അധികമാകയും ചെയ്യും. ചിലപ്പോൾ തൊഴിൽ പരിശീലിക്കുന്നതിനു വളരെ ദ്രവ്യവ്യയവും അഭ്യാസവും വേണ്ടിവരും. അപ്പോൾ ആ വക തൊഴിൽക്കാരുടെ കൂലിയിൽ പ്രതിഫലത്തിനു പുറമെ അവൎക്കു ചെലവായിട്ടുള്ള പണത്തിന്റെ പലിശയും ഉൾ

ൾപ്പെടുത്തണം. (8) പലിശ അഥവാ ശുല്കാഭാസം (Quasi rent) എന്നതു്, പ്രദാനം ക്ഷണം വർദ്ധിപ്പിക്കാൻ കഴിയാത്ത ഉൽപാദനോപകരണങ്ങളിൽ നിന്നു് സ്വല്പകാലത്തേക്കു കിട്ടുന്ന ലാഭമാണു്. ഒരു മൂലധനം ഒരു യന്ത്രത്തിലിറക്കിയെന്നു കരുതുക. അപ്പോൾ ആ യന്ത്രം കൊണ്ടുണ്ടാക്കാവുന്ന പദാർത്ഥങ്ങളുടെ ചോദനം വർദ്ധിച്ചാൽ ഉടനെ മററു യന്ത്രങ്ങൾ നിർമ്മിച്ചു് അനുരൂപമായ പ്രദാനം ഉണ്ടാക്കുവാൻ സാധിക്കയില്ല. അങ്ങിനെ സാധിക്കുന്നതുവരെ ആ യന്ത്രത്തിൽനിന്നു വളരെ ലാഭം സിദ്ധിക്കും. കാരണം ചോദനം അധികമാകുമ്പോൾ പദാർത്ഥങ്ങൾ അധികവിലയ്ക്കു വില്ക്കപ്പെടുന്നതുതന്നെ. അപ്പോൾ താണതരം യന്ത്രങ്ങളും ഉപയോഗിച്ചുതുടങ്ങും. താണതരം യന്ത്രങ്ങളാൽ സിദ്ധിക്കുന്ന വരുമ്പടിയിൽ വെച്ചു മേത്തരം യന്ത്രങ്ങളിൽനിന്നു് എത്ര അധികം വരുമ്പടി ലഭിക്കുന്നുവോ അതിനെ ഒരു മാതിരി പാട്ടമാണെന്നു കണക്കാക്കാം. എന്നാൽ നിലങ്ങളുടെ പാട്ടവുമായി വളരെ സാമ്യം ഇതിനില്ല. കാരണം നിലങ്ങളുടെ പാട്ടം കാലക്രമത്തിൽ മാത്രമേ സിദ്ധിക്കുകയും വർദ്ധിക്കുകയും ഉള്ളു. എന്നാൽ മേൽപറഞ്ഞ ശുല്കാഭാസം ഒരു ചുരുങ്ങിയ കാലത്തേക്കു മാത്രമേ കിട്ടുകയുള്ളു. രണ്ടാമതു നിലത്തിന്റെ പ്രദാനം വർദ്ധിപ്പിക്കാൻ പ്രയാസമാണു്. എന്നാൽ മേൽപറഞ്ഞ ഉപകരണങ്ങളുടെ പ്രദാനം അധികമാക്കുവാൻ സാധിക്കും. ഇക്കാരണങ്ങൾകൊണ്ടാണു് അവയിൽനിന്നു കിട്ടുന്ന ലാഭത്തെ ശുല്കാഭാസം എന്നു വിളിക്കുന്നതു്.

ഇങ്ങിനെ പാട്ടത്തിന്റെ അംശങ്ങൾ സംഘടനം,

പ്രയത്നം, മൂലധനം എന്നിവയിലും അന്തർഭവിക്കുന്നുണ്ടെന്നു മനസ്സിലായല്ലോ. സീമയിൽ വർത്തിക്കുന്ന ക്ഷേത്രം പ്രയത്നം, സംഘടന, മൂലധനം എന്നിവയിൽനിന്ന് ഉത്തരോത്തരം മേന്മകൂടിയതിന്ന് ഉത്തരോത്തരം ശുല്കവും സിദ്ധിക്കുന്നു. വ്യത്യസ്തലാഭമായ ഈ ശുല്കം ക്ഷേത്രങ്ങളിലെ ഉൽപന്നങ്ങളുടെ വിലയിലോ ഉൽപാദനവ്യയത്തിലോ കടന്നുകൂടുന്നില്ലെന്നു നാം കണ്ടു. എന്നാൽ പ്രയത്നം, മൂലധനം, സംഘടന എന്നിവയ്ക്കുള്ള പ്രതിഫലത്തിൽ ഉൾപ്പെടുന്ന ശുല്കം വിലയെ മേൽപ്പെടുത്തുന്നുണ്ട്. ഇതിന്നു കാരണം അതു പ്രദാനത്തെ ബാധിക്കുന്നുണ്ടെന്നുള്ളതാണ്. കൂലി, ലാഭം, പലിശ എന്നിവയിലുള്ള മേലങ്ങൾ കാലക്രമത്തിൽ പ്രയത്നം, സംഘടന, മൂലധനം എന്നിവയുടെ പ്രദാനത്തെ മേൽപ്പെടുത്തും; എന്നാൽ പാട്ടത്തിന്റെ ഏറക്കുറച്ചിൽ ക്ഷേത്രത്തിന്റെ പ്രകൃതിസമ്പന്നതയെയോ പ്രദാനത്തെയോ വർദ്ധിപ്പിക്കയില്ല. അതുകൊണ്ടു ക്ഷേത്രത്തിനുള്ള പാട്ടം ഉൽപന്നത്തിന്റെ വിലയെ ബാധിക്കയില്ല. എന്നാൽ കൂലി, പലിശ, ലാഭം എന്നിവ കാലക്രമത്തിൽ വിലയിൽ കടന്നുകൂടിയേക്കും.



# കൂലിയും കൂലിയെക്കുറിച്ചുള്ള സിദ്ധാന്തങ്ങളും.

## XIX

ഉൽപാദനോപകരണങ്ങളിൽ ഒന്നായ പ്രയത്നത്തിന്റെ പ്രതിഫലമായ കൂലിയുടെ സ്വരൂപത്തെയും പരിമാണത്തെയും നിർണ്ണയിക്കുന്നതാണ് വിതരണവിഷയത്തിൽ വിഷമതയേറിയ ഒരു സംഗതി. ഈ വിഷമതയ്ക്കു് മുഖ്യമായ ഒരു കാരണം, പ്രയത്നം പ്രയത്നക്കാരനിൽനിന്ന് ഭിന്നമല്ല എന്നുള്ളതാണ്. വാങ്ങുകയും വില്ക്കുകയും ചെയ്യാവുന്ന ഒരു പദാർത്ഥത്തെപ്പോലെയാണ് പ്രയത്നം എന്നു സാധാരണ പറയാറുണ്ടെങ്കിലും സൂക്ഷ്മം ആലോചിച്ചാൽ ഇതു വളരെ ശരിയാണെന്നു തോന്നുന്നില്ല. മററു പദാർത്ഥങ്ങളെപ്പോലെ പ്രയത്നവും വിലകൊടുത്തു വാങ്ങാൻ കഴിയുമെങ്കിലും വിലയധികമാവുമ്പോഴും വില്ക്കാമെന്ന വിചാരത്താൽ കമ്പോളത്തിൽനിന്നു കുറെക്കാലത്തേയ്ക്കു മററു പദാർത്ഥങ്ങളെപ്പോലെ പിൻവലിയ്ക്കാവുന്ന ഒന്നല്ല പ്രയത്നം. തൊഴിലാളികൾ പ്രവൃത്തിയോ, പട്ടിണിയോ, രണ്ടിലൊന്നു വരിക്കേണ്ടിവരുന്നു. ഒരുപക്ഷേ തൊഴില്ക്കാരൻ പ്രയത്നത്തെ കുറെക്കാലത്തേയ്ക്കു് പിൻവലിച്ചുവെന്നുവെച്ചാലും ആയാൾക്ക് അതു പിന്നെ വീണ്ടുകിട്ടുകയില്ല. ഈ സംഗതിയോർക്കുമ്പോഴും ഏററവും വേഗത്തിൽ നശിക്കുന്ന പദാർത്ഥങ്ങളെപ്പോലെ പ്രയത്നത്തെ കണക്കാക്കേണ്ടിവരുന്നു. കൂലിയുടേയും പ്രയത്നത്തിന്റെയും നിരു

പണത്തിൽ മനുഷ്യസംബന്ധമായ അംശങ്ങൾ ധാരാളം
കൂടുന്നുണ്ട്. വിതരണവിഷയത്തിൽ ഈ ശാഖക്കു
ള്ള മറെറാരു പ്രാധാന്യം ഇതു സമുദായത്തിലെ ഭൂരിപ
ക്ഷം ജനങ്ങളെ സംബന്ധിക്കുന്ന ഒന്നാണെന്നുള്ളതാണ്.
മൊത്തത്തിൽ സമുദായത്തിൽ ഒട്ടാകെയുള്ള പ്രയത്നത്തി
ന്റെ സാമാന്യമായ കൂലിയും (General wages) ഓരോ
സംഘത്തിനുമുള്ള ആപേക്ഷികമായ കൂലിയും (Relative
wages) നിർണ്ണയിക്കുന്നതിനാസ്പദമായ ധനശാസ്ത്രതത്വ
ങ്ങളെന്തെല്ലാമാണെന്നാണ് ഈ അദ്ധ്യായത്തിൽ നമുക്ക്
നിരൂപിക്കുവാനുള്ളത്.

സാമാന്യമായ കൂലിയെക്കുറിച്ചു നിരൂപിക്കുമ്പോൾ
പ്രയത്നത്തിന്റെ വിവിധരൂപങ്ങൾക്കു തമ്മിലുള്ള വ്യത്യാ
സത്തെ നാം തല്ക്കാലത്തേക്കു് അവഗണിക്കുന്നു. സാമാ
ന്യമായ കൂലിയുടെ കാര്യത്തിൽ നിയാമകങ്ങളായ അടി
സ്ഥാനതത്വങ്ങളെക്കുറിച്ചു മാത്രമേ ഈ ഘട്ടത്തിൽ നമുക്കു
ശ്രദ്ധ പതിപ്പിക്കേണ്ടതുള്ളു. കായികവും മാനസികവും
ആയ എല്ലാ പ്രയത്നങ്ങളേയും ഈ വകുപ്പിൽ അന്തർഭവി
പ്പിക്കാം. പ്രയത്നം എന്ന ഉൽപാദനോപകരണത്തിനു
ഒട്ടാകെ നല്കപ്പെടുന്ന പ്രതിഫലം അഥവാ ഉൽപന്ന
ത്തിന്റെ ഭാഗം എത്രയാണെന്നും അതു നിർണ്ണയിക്കുന്ന
തെങ്ങിനെയെന്നും അതു വർദ്ധിപ്പിക്കുവാൻ തരമുണ്ടോ എ
ന്നും മാത്രമാണ് ഈ ഘട്ടത്തിൽ നിരൂപിക്കാനുള്ളത്.

'കൂലിയുടെ സാമാന്യത്തോത്' എന്ന വിവരണം സാ
ധാരണ കേൾക്കുന്ന ഒന്നാണ്. എന്നാൽ ഇങ്ങിനെ സാമാ
ന്യമായ ഒരു നിരക്ക് എവിടെയും ഇല്ല. ഓരോ തൊഴിൽ

സംഘത്തെ സംബന്ധിച്ചും ഇതു വ്യത്യസ്തമായിരിയ്ക്കും. എല്ലാ രാജ്യങ്ങളിലും ഇതിന് ഐകരൂപ്യം ഉണ്ടെന്ന് പറവാനും തരമില്ല. എന്നാൽ ഏതെങ്കിലും ഒരു രാജ്യത്ത് കൂട്ടാകെയുള്ള തൊഴിൽക്കാരുടെ ഇടയിൽ കൂട്ടാകെയുള്ള പ്രയത്നപ്രതിഫലത്തെ സമമായി ഭാഗിച്ചാൽ ഓരോരുത്തനും ശരാശരി കിട്ടുന്നതെന്തോ അതിനെ കൂലിയുടെ സാമാന്യനിരക്കെന്നു നമ്മുടെ തല്ക്കാലാവശ്യത്തിനുവേണ്ടി പറയാം. എന്നാൽ ഇങ്ങിനെ ഒരു സാമാന്യ കൂലിനിരക്ക് ഒരു രാജ്യത്തും കാണുന്നതല്ല.

ഏതെങ്കിലും ഒരു വിലയ്ക്കു വാങ്ങുകയും വില്ക്കുകയും ചെയ്യാവുന്ന ഒരു പദാർത്ഥത്തെപ്പോലെ പ്രയത്നത്തെ കണക്കാക്കാമെങ്കിലും അതിൻെറ ചോദനപ്രദാനങ്ങൾക്കു ചില പ്രത്യേകതകളെല്ലാം ഉണ്ട്. കൂലിയെക്കുറിച്ചുള്ള സിദ്ധാന്തങ്ങളെ രൂപീകരിക്കുമ്പോൾ ഈ പ്രത്യേകതകളേയും പരിഗണിക്കേണ്ടതാണ്.

1. ഒരാളുടെ പ്രയത്നം ആയാളുടെ ഒരു ഭാഗമാണ്. മൂലധനം, ക്ഷേത്രം എന്നിവയുടെ ഉടമാവകാശത്തെ ഒരാളിൽനിന്ന് മറെറാരിളിലേയ്ക്ക് സംക്രമിപ്പിക്കുവാൻ കഴിയും. എന്നാൽ പ്രയത്നത്തെസ്സംബന്ധിച്ച് അങ്ങിനെ ചെയ്യാൻ തരമില്ല. പ്രയത്നക്കാരനു പ്രവൃത്തിയെ വില്ക്കാൻ സാധിക്കുമെങ്കിലും പ്രയത്നക്ഷമത ആയാളിൽതന്നെ ഇരിക്കുന്നതേയുള്ളു. ഇതു പ്രയത്നത്തിൻെറ ചലനത്തിന് (Mobility of labour) തടസ്സമാണ്. തന്മൂലം അതിൻെറ ചോദനപ്രദാനങ്ങളും പ്രതിബന്ധിക്കപ്പെടുന്നു.

2. പ്രയത്നശക്തി നശ്വരമാണു്. കാലവിളംബത്തിൽ അതു് തിരിയെക്കിട്ടാത്തവിധം നഷ്ടപ്പെടുന്നു. എവിടെ, എപ്പോൾ, ആവശ്യമോ അവിടെ അപ്പോൾ അതു് ഉപയോഗിക്കാഞ്ഞാൽ പിന്നെ അതു തിരിച്ചു കിട്ടുകയില്ല. കമ്പോളവില കയറുന്നതുവരെ പിൻവലിക്കാവുന്ന ഒരു പദാർത്ഥംപോലെയല്ല, പ്രയത്നം.

3. പ്രയത്നശക്തി കാലവിളംബത്താൽ നഷ്ടമായിത്തീരുന്നതുകൊണ്ടു മുതലാളിയും തൊഴിലാളിയും തമ്മിലുള്ള പിശക്കങ്ങളിൽ മിക്കപ്പോഴും മുതലാളിക്കാണു് ഗുണം കിട്ടുക. തൊഴിലാളിക്കു് ഉപജീവിക്കണമെങ്കിൽ പ്രയത്നിക്കാതെ തരമില്ല. അതുകൊണ്ടു മുതലാളിയുമായി വളരെക്കാലം വഴക്കടിച്ചു നില്പാൻ അവനു പ്രയാസമാണു്. എന്നാൽ ഇപ്പോൾ തൊഴിലാളി സംഘടനയ്ക്കു പ്രാബല്യം വർദ്ധിച്ചു വരുന്നതുകൊണ്ടു തൊഴിലാളികൾക്കു പ്രത്യേകം പ്രത്യേകമായി മുതലാളിമാരോടു് ഇടപെടേണ്ടി വരുന്നതല്ല.

4. പ്രയത്നത്തിന്റെ പ്രദാനം (Supply) വളരെ സാവധാനത്തിലേ വർദ്ധിപ്പിക്കുവാൻ സാധിക്കൂ. ജനസംഖ്യയുടെ ക്രമത്തിലുള്ള വർദ്ധനയിൽനിന്നാണു് പ്രയത്നത്തിന്റെ പ്രദാനവർദ്ധനയും ഉണ്ടാകേണ്ടതു്. ഏതെങ്കിലും ഒരു തൊഴിൽക്കാരനെ വളർത്തി ആ തൊഴിൽ ശീലിപ്പിക്കേണ്ടതിനു കുറെ കാലതാമസം വേണ്ടിവരും. പ്രയത്നത്തിനു ചോദനം വർദ്ധിച്ചാൽ ഒന്നുകിൽ ആ തൊഴില്ക്കാരുടെ സംഖ്യ വർദ്ധിപ്പിക്കുകയോ, അല്ലെങ്കിൽ മററു തൊഴിലുകളിൽനിന്നു പ്രയത്നക്കാരെ അതിലേയ്ക്കു ആകർഷി

കയോ ചെയ്യാം. സാമാന്യമായി നോക്കുമ്പോൾ പ്രയത്നത്തിന്റെ ചോദനത്തിനനുസരിച്ച് പ്രദാനം എളുപ്പത്തിൽ വദ്ധിപ്പിക്കാവുന്നതല്ലെന്നു കാണാം.

സാമാന്യ വേതന സിദ്ധാന്തങ്ങൾ.

(Theory of general wages)

പ്രയത്നത്തിന്റെ പ്രതിഫലം ആയ കൂലി അഥവാ വേതനം ഉൽപന്നത്തിന്റെ ഏതു ഭാഗമായിരിക്കണമെന്നതിനെക്കുറിച്ചു പല സിദ്ധാന്തങ്ങളുമുണ്ടെങ്കിലും അവയിൽ ഒന്നും നിർദ്ദോഷമല്ല. വേതനസിദ്ധാന്തങ്ങളിൽ മുഖ്യങ്ങൾ 1. ഉപജീവനസിദ്ധാന്തം (The subsistence theory). 2. വേതനധനശേഖരസിദ്ധാന്തം (The wages fund theory) 3. പരിശിഷ്ടാവകാശസിദ്ധാന്തം. (The residual claimant theory) 4. അന്ത്യോൽപാദനക്ഷമതാസിദ്ധാന്തം (The marginal productivity theory) എന്നിവയാണ്.

ഉപജീവനസിദ്ധാന്തം.

ഈ സിദ്ധാന്തത്തെത്തന്നെ, കൂലിയെക്കുറിച്ചുള്ള ആയസനിയമം (Iron law of wages) എന്നും പറയുന്നു. പതിനെട്ടാം നൂററാണ്ടിലെ ഫ്രഞ്ച് ധനശാസ്ത്രജ്ഞസംഘമാണ് ഈ സിദ്ധാന്തം രൂപവൽക്കരിച്ചതെങ്കിലും ലാസ്സാൽ (Lassalle) എന്ന ജർമ്മൻശാസ്ത്രജ്ഞനാണ് ഇതിനെ പുഷ്ടിപ്പെടുത്തിയത്. പ്രയത്നശക്തി, മററു പദാത്ഥങ്ങളെപ്പോലെ വാങ്ങുകയോ വില്ക്കുകയോ ചെയ്യാവുന്നതൊന്നാണെന്നും അതിന്റെ വില ക്രമത്തിൽ അതിന്റെ ഉൽപാദനവ്യയത്തോട് ഏകദേശം സമമായിത്തീരുന്നു

വെന്നുമാണ് ഈ സിദ്ധാന്തം സ്ഥാപിക്കുന്നതു്. പ്രയത്നക്കാരന്റെ ഉല്പാദനവ്യയം ആയാളുടെ ഉപജീവനത്തിന്—ആയാൾക്കും കുടുംബത്തിനും കഷ്ടിച്ചു കഴിഞ്ഞുകൂടുന്നതിന്—വേണ്ട വകയാണ്. കൂലി ഈ സംഖ്യയോടു സമമായിരിക്കുന്നമെന്നും ഇതിലധികം കൊടുത്താൽ പ്രയത്നക്കാരുടെ സംഖ്യ വർദ്ധിക്കുമെന്നും അപ്പോൾ കിടമത്സരം നിമിത്തം കൂലി കുറയുമെന്നുമാണ് ഉപജീവനസിദ്ധാന്തക്കാർ പറയുന്നതു്. കൂലി ഉപജീവനത്തിനു വേണ്ട വകയിൽ ചുരുങ്ങിയാൽ പ്രയത്നക്കാരും കുടുംബങ്ങളും പട്ടിണിയാകുകയും പ്രയത്നത്തിന്റെ പ്രദാനം ചുരുങ്ങുകയും ചെയ്യും. അപ്പോൾ കൂലി വർദ്ധിക്കുവാൻ ഇടയാകുന്നു. ഈ സിദ്ധാന്തം ഇപ്പോൾ നിരസ്തപ്രായമായിരിക്കുന്നു.

പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യകാലങ്ങളിൽ ഈ സിദ്ധാന്തം പരക്കെ വിശ്വസിക്കപ്പെട്ടിരുന്നു. ജനസംഖ്യയുടെ വർദ്ധനയെക്കുറിച്ചുള്ള മാൽത്തസ്സിന്റെ സിദ്ധാന്തങ്ങളും (Malthusian doctrine of Population) ഇതിൽ ജനങ്ങൾക്കു വിശ്വാസം വർദ്ധിപ്പിച്ചു. വിവാഹത്തിനും കുടുംബത്തിനും മനുഷ്യനുള്ള അത്യന്തരമായ ആഗ്രഹം അതിപ്രബലമാണെന്നും മറ്റുള്ളവയ്ക്കു മുമ്പു് ഇതു പരിപൂർത്തി നേടുന്നുവെന്നും മാൽത്തസ് വാദിച്ചു. ഉപജീവനമാർഗ്ഗങ്ങൾ വർദ്ധിക്കുന്നതിൽവെച്ചു് എത്രയോ അധികം വേഗത്തിൽ ജനസംഖ്യ വർദ്ധിക്കുന്നുവെന്നദ്ദേഹം പറഞ്ഞു. ഇതിനാൽ ഒരു കാലത്തു് ഉപജീവനമാർഗ്ഗങ്ങളെ അതിക്രമിച്ചു ജനസംഖ്യ വർദ്ധിക്കാതെ കഴികയില്ലെന്നു് അദ്ദേഹം തീർച്ചപ്പെടുത്തി. അപ്പോൾ ജനങ്ങൾ വിഷവക

ത്തോടുകൂടി, വിവാഹത്തിൽനിന്നു പിന്തിരിയുകയൊ സന്താനോൽപാദനത്തെ നിയന്ത്രിക്കയോ ചെയ്യാഞ്ഞാൽ ക്ഷാമം, യുദ്ധം, രോഗം, വെള്ളപ്പൊക്കം മുതലായവയാൽ പ്രകൃതിതന്നെ ആ കാൎയ്യം നിൎവ്വഹിച്ചുകൊള്ളുന്നു. സ്ഥൂലദൃഷ്ടിക്കു മാൽത്തസ്സിന്റെ സിദ്ധാന്തം ശരിയാണെന്നു തോന്നാമെങ്കിലും ജനസംഖ്യയുടെ വൎദ്ധനയനുസരിച്ചു ജനങ്ങൾക്കു ദാരിദ്ര്യം വൎദ്ധിക്കുന്നുവെന്നതിന്നു വലിയ തെളിവുകളൊന്നുമില്ല. ഈ നൂറ്റാണ്ടിൽ പരിഷ്കൃതരാജ്യങ്ങളിൽ മുമ്പത്തേക്കാളെത്രയോ ജനസംഖ്യയുണ്ടെങ്കിലും ജനങ്ങൾ മുമ്പത്തേക്കാൾ സമ്പന്നരായിത്തീരുകയാണു ചെയ്തിട്ടുള്ളതെന്നു കണക്കുകൾകൊണ്ടു കാണുന്നു.

കാൎയ്യമിങ്ങിനെയാണെങ്കിലും ജനസംഖ്യയുടെ അതിവൎദ്ധനയെക്കുറിച്ചു ചിന്തിക്കാതെ തരമില്ല. ക്ഷീയമാണപ്രതിഫലതത്വത്തെ (Diminishing returns) തടുക്കുവാനുള്ള സംരംഭങ്ങൾ വിഫലമായാൽ ഒരു സമുദായത്തിൽ ജനനനിയന്ത്രണം ആരംഭിക്കാതെ നിവൃത്തിയുണ്ടാകയില്ല. അങ്ങിനെ ചെയ്തില്ലെങ്കിൽ ജനങ്ങളുടെ ജീവിതരീതിയുടെ തരം ഒന്നു താഴുവാൻ ഇടയാകും. ഈ നൂറ്റാണ്ടിൽ ജനസംഖ്യ വളരെ വൎദ്ധിച്ചിട്ടുണ്ടെങ്കിലും ജനങ്ങളുടെ ജീവിതരീതിയും ഉയൎന്നതായിത്തീൎന്നിട്ടുണ്ടു്. ഉൽപാദനം മുമ്പത്തേക്കാൾ എത്രയോ അധികം വൎദ്ധിച്ചിരിക്കുന്നുവെന്നാണിതിൽനിന്നു മനസ്സിലാകുന്നതു്. "ഇന്ത്യയിൽ ജനസംഖ്യ കണക്കിലധികം വൎദ്ധിച്ചുപോയി; അതുകൊണ്ടു ജനനനിയന്ത്രണത്തിന്നുള്ള ഉപായങ്ങൾ

ജനങ്ങൾ അംഗീകരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു—" എന്നിങ്ങിനെയുള്ള മുറവിളികൾ ഇപ്പോൾ ഭാരതീയനായമണ്ഡലത്തിൽ മാറ്റൊലിക്കൊള്ളുകയാണ്. എന്നാൽ ഇന്ത്യയിൽ ക്ഷീയമാണപ്രതിഫലതത്വമിനിയും പ്രവർത്തിച്ചു തുടങ്ങിയിട്ടില്ല. നമ്മുടെ രാജ്യത്തിലെ ഉൽപന്നങ്ങളെ ഇനിയും എത്രയോ മടങ്ങു വർദ്ധിപ്പിക്കാവുന്നതിനാൽ ഇപ്പോഴുള്ള 35.6 കോടി ജനങ്ങൾക്ക് ഇവിടെ ഉപജീവനത്തിനുള്ള വകയില്ലെന്നു പറയുന്നതു ശരിയല്ല.

പ്രയത്നകാരന് ഉപജീവനത്തിനു വേണ്ട വക നല്കുന്നതായിരിക്കണം കൂലി, എന്നുള്ള ഉപജീവനസിദ്ധാന്തം കാലക്രമത്തിൽ, ഓരോതരം തൊഴിലാളികൾക്കും അതാതുതരത്തിനുചിതമായ സുഖജീവിതാവസ്ഥ പരിപാലിക്കുവാൻ തക്കവിധമായിരിക്കണം കൂലിയെന്നുള്ള സിദ്ധാന്തമായി മാറി; ഇതിനെ ജീവിതവേതനം (Living wage) എന്നു വിളിച്ചുവരുന്നു. എന്നാൽ ഈ സിദ്ധാന്തം പലപ്രകാരത്തിലും ആക്ഷേപാർഹമാണ്. ഒരുപോലെയുള്ള രണ്ടു തൊഴിലുകളിൽ ഏർപ്പെടുന്നവരുടെ ജീവിതവേതനം വ്യത്യാസപ്പെടുന്നതിന് ഈ സിദ്ധാന്തപ്രകാരം കാരണം കാണുന്നില്ല. അവരുടെ കൂലിയെ നിർണ്ണയിക്കുന്നതിനു സ്ഥിരമായ ഒരടിസ്ഥാനതത്വവും ഇതു പ്രദർശിപ്പിക്കുന്നില്ല. ഭിന്നദേശങ്ങളിൽ ഒരേ തൊഴിലിനു ഭിന്നമായ കൂലിയുണ്ടാവുന്നതിനുള്ള കാരണവും ഈ സിദ്ധാന്തം വെളിപ്പെടുത്തുന്നില്ല. ചില തൊഴിലുകളിൽ ഉപജീവനത്തിനു വേണ്ടതിലെത്രയോ അധികം കൂലി നല്കുന്നു. എന്നാൽ മററു ചില ക്ലേശകരങ്ങളായ തൊഴിലുക

ളിൽ കഷ്ടിച്ച് ഉപജീവനത്തിനുള്ള വകകൂടി തൊഴില്കാ
ൎക്കു സിദ്ധിക്കുന്നില്ല. പുറമെ ഈ സിദ്ധാന്തം ചോദന
ത്തെ തീരെ ഗണിക്കുന്നില്ല. കൂലിയെ പ്രദാനത്തിന്റെ
വശത്തുനിന്നു വിവരിക്കുവാൻ മാത്രമെ ഇതു് ഉദ്യമിക്കുന്നു
ള്ളു. എന്നാൽ ഏതൊരു വസ്തുവിന്റെയും വില നിൎണ്ണയി
ക്കുന്നതിന്നു ചോദനവും പ്രദാനവും ഒരുപോലെ പരിഗ
ണിക്കേണ്ടതാണെന്നു നാം മുമ്പു കണ്ടുവല്ലൊ. ഈ ഉപ
ജീവനസിദ്ധാന്തം ഇപ്പോൾ നിരസിക്കപ്പെട്ടിരിക്കുന്നുവെ
ങ്കിലും ഇതു് ഇപ്പോഴും ചില സാമ്യവാദസിദ്ധാന്തങ്ങളു
ടെ അടിസ്ഥാനമായിരിക്കുന്നു. കൂലിയുടെ ഏററവും ചുരു
ങ്ങിയ ഒരതിൎത്തിയേയും അതു കുറിക്കുന്നു. ഒരുവിധത്തി
ലും കൂലി അതിനു ചുവട്ടിൽ പോകയില്ലെന്നു് ഈ സിദ്ധാ
ന്തം നമ്മെ ഓൎമ്മിപ്പിക്കുന്നു.

## വേതനധനശേഖരസിദ്ധാന്തം
## (Wages fund theory).

ഈ സിദ്ധാന്തത്തിന്നു് ഉപജീവനസിദ്ധാന്തത്തെ
ക്കാൾ ഒരു വിശേഷമുള്ളതു് അതു ചോദനപ്രദാനങ്ങളെ
വേതനനിൎണ്ണയവിഷയത്തിൽ ഹേതുക്കളായി പരിഗണി
ക്കുന്നുണ്ടെന്നതാണു്. ജോൺസ്റ്റ്യൂവട്ടു് മിൽ എന്ന ശാസ്ത്ര
ജ്ഞനാണു് ഈ സിദ്ധാന്തത്തെ അഭിവൃദ്ധിപ്പെടുത്തിയതു്.

രാജ്യത്തിലെ മൂലധനത്തിൽ കൢപ്തമായ ഒരു ഭാഗം
കൂലി കൊടുക്കുന്നതിനായി വിനിയോഗിക്കുന്നുണ്ടെന്നു
മിൽ (Mill) വാദിച്ചു. ഇതിനെ അദ്ദേഹം വേതനധന
ശേഖരം (Wages fund) എന്നു വിളിച്ചു. പ്രയത്നത്തിന്നു
ള്ള ഒട്ടാകെ ചോദനത്തിന്റെ വിലയാണു് ഇതു്. കൂലി

യുടെ നിരക്ക് ഈ ധനശേഖരത്തിനും പ്രയത്നത്തിന്റെ
പ്രദാനത്തിനും തമ്മിലുള്ള ബന്ധത്തിനനുസരിച്ചിരിക്കു
ന്നു. അതായത് തൊഴിൽക്കാരുടെ എണ്ണത്തെയും പ്രയ
ത്നത്തെ വാങ്ങാൻ ഉപയോഗിക്കുന്ന ധനശേഖരത്തി
ന്റെ വണ്ണത്തെയും അനുസരിച്ചു കൂലി ഭേദപ്പെടുന്നുവെ
ന്നു സാരം. ഈ ധനശേഖരം ക്ലിപ്തമായിരിക്കെ, തൊഴിൽ
ക്കാരുടെ എണ്ണം വർദ്ധിച്ചാൽ കൂലിനിരക്കു താഴുന്നു. പ്രയ
ത്നത്തിന്റെ പ്രദാനത്തെയോ ധനശേഖരത്തെയോ ബാ
ധിക്കുന്ന സംഗതികളൊക്കെ കൂലിയെയും ബാധിക്കുന്നു.

ഈ സിദ്ധാന്തപ്രകാരം കൂലിനിരക്കിന്റെ വർദ്ധന
രണ്ടു സംഗതികൾകൊണ്ടുണ്ടാവാം. 1. വേതനധനശേ
ഖരത്തിന്റെ വർദ്ധന. 2. തൊഴിൽക്കാരുടെ എണ്ണം ചുരു
ങ്ങുക. ഈ സിദ്ധാന്തത്തിന്റെ പ്രചാരകന്മാർ മാൽത്ത
സ്സിന്റെ തത്വത്തെ സ്വീകരിച്ചു ജനസംഖ്യ, ധനശേഖ
രത്തെക്കാൾ വളരെ വേഗത്തിൽ വർദ്ധിക്കുമെന്നു വിശ്വ
സിച്ചവരായിരുന്നു. കൂലിനിരക്കു വർദ്ധിച്ചാൽ തൊഴിൽക്കാ
രുടെ സംഖ്യ വർദ്ധിക്കയും തൊഴിൽക്കാർ അധികമായാൽ
കൂലിനിരക്കു കുറയുകയും ചെയ്യുമെന്നും അവർ വാദിച്ചു.
ഈ സിദ്ധാന്തം സ്വീകരിച്ചാൽ കൂലിനിരക്കിന്റെ വർദ്ധ
ന അസംഭാവ്യമാണെന്നുകൂടി പറയേണ്ടിവരും. ജനനനി
യന്ത്രണോപായങ്ങളാൽ തൊഴിൽക്കാരുടെ സംഖ്യ ചുരു
ങ്ങിയാൽ മാത്രമേ ഈ സിദ്ധാന്തപ്രകാരം കൂലിനിരക്കി
ന്റെ വർദ്ധനയ്ക്കു വഴിയുള്ളു. അതുകൊണ്ട് ഇതിന്റെ പ്ര
ചാരകന്മാർ ജനസംഖ്യ ചുരുക്കുവാൻ തൊഴിൽക്കാരോട്
ഉപദേശിക്കുകൂടി ചെയ്തിട്ടുണ്ട്.

പെരിന ധനശേഖരസിദ്ധാന്തം ഇന്നും ചിലർ സ്വീകരിച്ചുവരുന്നുണ്ടെങ്കിലും അതിനെക്കുറിച്ചു പല ആക്ഷേപങ്ങളും ഉത്ഭവിച്ചിട്ടുണ്ട്. അവയിൽ പ്രധാനമായവ താഴെ പ്രദർശിപ്പിക്കാം:—

1. സൂക്ഷ്മത്തിൽ ഈ സിദ്ധാന്തം ഒരു വസ്തുസ്ഥിതികഥനം മാത്രമാണ്. സാമാന്യമായ കൂലിനിരക്ക, തൊഴിൽക്കാരുടെ എണ്ണംകൊണ്ടു ധനശേഖരത്തെ, അതായതു പ്രയത്നത്തിനുള്ള കൂട്ടാകെ പ്രതിഫലത്തെ, ഹരിച്ചുകിട്ടുന്നതാണ്. എന്നാൽ ഈ ധനശേഖരം ഉണ്ടാവുന്നതെങ്ങിനെയെന്നോ അതിന്റെ പരിമാണം നിർണ്ണയിക്കുന്നതെങ്ങിനെയെന്നോ ഈ സിദ്ധാന്തം ബോധിപ്പിക്കുന്നില്ല.

2. ലാഭത്തിന്റെ പരിത്യാഗംകൊണ്ടു മാത്രമേ കൂലി വർദ്ധിക്കുന്നുള്ളു എന്നുള്ള അഭിപ്രായം സ്വീകാര്യമല്ല. ഉപചീയമാനപ്രതിഫലനിയമവും വർദ്ധിച്ച കൂലിനിമിത്തം ഉണ്ടാകാവുന്ന പ്രയത്നശക്തിവർദ്ധനയും ഉൽപന്നത്തെ വർദ്ധിപ്പിച്ചേക്കാം. അപ്പോൾ കൂലിയും ലാഭവും വർദ്ധിക്കയും ചെയ്യുന്നു. പ്രയത്നച്ചെലവു, കൂലി എന്നിവയുടെ വ്യത്യാസത്തെ ഈ സിദ്ധാന്തം പരിഗണിക്കുന്നില്ല. കൂലി, സംഘടകൻ കൂലിക്കാരനു കൊടുക്കുന്ന വേതനമാണ്. എന്നാൽ പ്രയത്നച്ചെലവു സംഘടകന് ഉൽപന്നം സിദ്ധിക്കുന്നതിനായി ചെലവു ചെയ്യേണ്ടിവരുന്ന ഇനങ്ങളിൽ ഒന്നാണ്.

3. ലാഭത്തിന്റെ പരിത്യാഗംനിമിത്തമുണ്ടാവുന്ന കൂലിവർദ്ധന വ്യവസായത്തിൽനിന്ന് ഉടനെ മൂലധനത്തെ

പിൻവലിക്കുന്നതിന്ന് ഇടയാക്കുകയും പ്രയത്നത്തിന്റെ ചോദനത്തെ കുറയ്ക്കുകയും ചെയ്യുന്നില്ല. സിദ്ധാന്തികൾ വാദിക്കുന്നവിധം മൂലധനം അത്ര ചലമോ, ലാഭം അത്ര ക്ഷോഭമമോ (Inelastic) അല്ല.

4. കൂലിവർദ്ധനനിമിത്തം ജനസംഖ്യ അവശ്യം വർദ്ധിച്ചുകൊള്ളണമെന്നോ അതുനിമിത്തം പിന്നീട് കൂലി കുറഞ്ഞുകൊള്ളണമെന്നോ ഇല്ല. പാശ്ചാത്യരാജ്യങ്ങളിൽ കൂലിയേക്കാൾ കുറഞ്ഞ തോതിലാണ് ജനസംഖ്യ വർദ്ധിക്കുന്നതെന്നു കണക്കുകൾകൊണ്ടു കാണുന്നു.

5. ഭിന്നഭിന്ന തൊഴിലുകളിൽ കൂലിനിരക്കിന്റെ വ്യത്യാസത്തിനു കാരണമെന്തെന്ന് ഈ സിദ്ധാന്തം വിവരിക്കുന്നില്ല.

6. വേതനധനശേഖരത്തെ പ്രയത്നക്കാരുടെ എണ്ണം, പ്രയത്നത്തിന്റെ സ്വരൂപം എന്നിവയെ അപേക്ഷിക്കാതെ ക്ലിപ്തപ്പെടുത്താവുന്നതല്ല. കൂലിയായികൊടുക്കുന്ന ധനം കൂലിക്കാരുടെ എണ്ണത്തേയും അവരുടെ പ്രയത്നസ്വരൂപത്തേയും ആണ് ആശ്രയിച്ചിരിക്കുന്നത്.

7. ഒട്ടാകെയുള്ള മൂലധനത്തെ ആശ്രയിച്ചാണ് എപ്പോഴും കൂലിയുടെ നിരക്ക് എന്നു പറയാവുന്നതല്ല. കൂലി മൂലധനത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു പറയുന്നതു പലിശയും ലാഭവും പ്രയത്നത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു പറയുന്നതുപോലെ അസംഗതമാണ്.

ഈ വക വിഷമതകൾ നിമിത്തം മില്ലിനുതന്നെ തന്റെ സിദ്ധാന്തത്തെ അവസാനം ഉപേക്ഷിക്കേണ്ടി

വന്നു. എന്നാൽ ചിലരുടെ ഇടയിൽ ഇപ്പോഴും ഈ സിദ്ധാന്തത്തിൽ അന്തസ്യൂതമായ തത്വങ്ങൾ പ്രചരിച്ചു കാണുന്നു. ശരിയായ ചിന്തയുടെ അഭാവത്തെയാണിതു കാണിക്കുന്നതെന്നുവേണം വിചാരിക്കാൻ.

### പരിശിഷ്ടാവകാശസിദ്ധാന്തം.

### (Residual claimant theory)

ധനശേഖര സിദ്ധാന്തത്തിൻെറ പ്രധാന ന്യൂനത, അതു പ്രയത്നത്തിനുള്ള പ്രതിഫലത്തേയും ഉൽപാദനവ്യയത്തേയും തമ്മിൽ വേർതിരിക്കുന്നില്ല എന്നതാണ്. അധികം കൂലികൊടുക്കുന്ന ഒരു പ്രയത്നക്കാരനിൽനിന്നു ചുരുങ്ങിയ കൂലിയോടുകൂടിയ പ്രയത്നക്കാരനിൽനിന്നു കിട്ടുന്നതിനേക്കാൾ അധികം ലാഭം മുതലാളികൾക്കു കിട്ടുന്നു. അധികം നന്നായി പണിയെടുക്കുന്ന ഒരു പ്രയത്നക്കാരന്ന് അധികം കൂലിയും കൊടുക്കുന്നു. കാരണം അയാളുടെ വില മുതലാളിയെ സംബന്ധിച്ചു അധികമാണ്. മുതലാളി ഇങ്ങിനെ ആയാളെ അധികം വില മതിക്കുന്നതു് ആയാളുടെ ഉൽപാദനക്ഷമത്വം അധികമായതുകൊണ്ടാണ്. അതുകൊണ്ടു പ്രയത്നക്കാരൻെറ കൂലി ആയാളുടെ ഉൽപാദനക്ഷമതയാൽ നിർണ്ണീതവും അതിനനുരൂപവും ആകുന്നു. ഇതായിരുന്നു പരിശിഷ്ടാവകാശസിദ്ധാന്തത്തിൻെറ പൂർവ്വരൂപം. പിന്നീടാണ് അതിന്നു പരിശിഷ്ടാവകാശസിദ്ധാന്തമെന്നു പേർ നടപ്പായതു്.

വ്യവസായത്തിൽനിന്നുള്ള ഉൽപന്നത്തിൻെറ പരിശിഷ്ടാവകാശി പ്രയത്നക്കാരനാണെന്ന് ഈ സിദ്ധാന്തം

സ്ഥാപിക്കുന്നു. ഒരു പ്രയത്നക്കാരന്റെ കൂലി, താൻ ഉൽപാദിപ്പിക്കുന്ന പദാൎത്ഥത്തിൽ വാടക, നികുതി, പലിശ എന്നിവയ്ക്കുള്ള ഭാഗം കഴിച്ചു ബാക്കിയുള്ളതാണ് എന്നു ജെവൺസ് എന്ന പണ്ഡിതൻ അഭിപ്രായപ്പെട്ടു. പ്രൊഫസ്സർ വാക്കർ (Prof Walker) എന്ന അമേരിക്കൻ ശാസ്ത്രജ്ഞനും ഈ അഭിപ്രായത്തെ സ്വാഗതം ചെയ്തു. പൂൎണ്ണമായ കിടമത്സരാവസ്ഥയിൽ ഒരു പ്രയത്നക്കാരന്ന് എത്രത്തോളം അധികം വൈദഗ്ദ്ധ്യമുണ്ടോ അത്രത്തോളം അധികം ഉൽപന്നത്തിന്മേൽ ആയാൾക്കവകാശപ്പെടുകയും ചെയ്യാമെന്നുകൂടി അദ്ദേഹം പറഞ്ഞു. ഒരു പ്രയത്നക്കാരൻ എത്ര അധികം ഉൽപാദിപ്പിക്കുന്നുവോ അത്രയധികം സമ്പാദിക്കുകയും ചെയ്യുന്നു എന്നു ഈ സിദ്ധാന്തം ചൂണ്ടിക്കാണിക്കുന്നു.

ഈ പരിശിഷ്ടാവകാശസിദ്ധാന്തം ധനശേഖരസിദ്ധാന്തത്തെക്കാൾ യുക്തിയുക്തമാണ്. എന്നാൽ ഇതിന്നും ചില ന്യൂനതകളുണ്ട്. ഒരു രാജ്യത്തെ തൊഴിൽക്കാരുടെ കൂലിനിരക്കു മറ്റൊരു രാജ്യത്തുള്ളവരുടേതിൽനിന്നു വ്യത്യാസപ്പെടുന്നതെങ്ങിനെയെന്നു ഈ സിദ്ധാന്തം ഉൽബോധിപ്പിക്കുന്നുവെങ്കിലും ഒരേ രാജ്യത്തുതന്നെ അപ്പഴപ്പോഴുണ്ടാവുന്ന കൂലിനിരക്കിന്റെ വ്യത്യാസങ്ങൾക്ക് ഇതു കാരണം പറയുന്നില്ല; എന്നല്ല, ചോദനത്തിന്നനുസരിച്ചുള്ള പ്രദാനാധിക്യന്യൂനതകളെ ഈ സിദ്ധാന്തം പരിഗണിക്കുന്നില്ല. എങ്കിലും പ്രയത്നത്തിന്റെ ഉൽപാദനക്ഷമതയെ പ്രകടമാക്കുന്നതിന്ന് ഈ സിദ്ധാന്തം ഉപകരിക്കുന്നു.

## അന്ത്യോൽപാദനക്ഷമതാസിദ്ധാന്തം
## (The Marginal Productivity Theory)

കൂലിയെക്കുറിച്ചുള്ള ഈ ആധുനികസിദ്ധാന്തത്തിൽ ഇതിനുമുമ്പൊരിക്കൽ വിവരിച്ചിട്ടുള്ള മൂല്യസിദ്ധാന്തം (Theory of Value) പ്രയുക്തമായി കാണാം. പ്രയത്നത്തിന്റെ ചോദനത്തിനും അതിന്റെ പ്രദാനത്തിനും തമ്മിലുള്ള ബന്ധമാണു കൂലിയെ നിയന്ത്രിക്കുന്നതെന്നാണു് ഇപ്പോഴം വിശ്വസിച്ചുവരുന്നതു്. പ്രദാനത്തിന്റെ വശത്തുനിന്നു പറകയാണെങ്കിൽ, ക്ലിപ്തമായ ഒരതിർത്തിയിൽനിന്നു ചുരുങ്ങി വളരെക്കാലമൊന്നും കൂലിയുടെ നിരക്കു നിലനില്ക്കുകയില്ല. കൂലി, ചുരുങ്ങിയതു് ഇത്രയായിരിക്കണമെന്നു പറയുന്നതിനു പകരം തൊഴിൽക്കാരന്റെ ജീവനാംശം ഇത്രയായിരിക്കണം എന്നും പറയാറുണ്ടു്. തൊഴില്ക്കാരന്റെ ജീവിതത്തിന്നാവശ്യമായ—സാധാരണരീതിയിൽ ജീവിക്കുവാൻ ആവശ്യമായതിൽ ഒഴിച്ചുകൂടാൻ പാടില്ലാത്ത—ധനത്തെയാണു് 'ജീവനാംശം' എന്നു നിർദ്ദേശിച്ചതു്. ഈ ജീവനാംശത്തിൽക്കുറഞ്ഞ കൂലി ഒരു തൊഴില്ക്കാരനും സ്വീകരിക്കയില്ല. മററു പദാർത്ഥങ്ങളുടെ ഉൽപാദനത്തിൽ ഉൽപാദനവ്യയത്തിന്റെ സ്ഥാനമാണു് പ്രയത്നത്തിന്റെ കാര്യത്തിൽ ഈ ജീവനാംശത്തിനുള്ളതു്.

പ്രയത്നത്തിനുള്ള ചോദനം, പ്രയത്നത്തെസ്സംബന്ധിച്ച സംഘടകനുള്ള അന്ത്യോപയോഗിതയെ ആശ്രയിച്ചിരിക്കുന്നു. ലാഭജനകമായവിധം ഉപയോഗിക്കാവുന്ന തൊഴിൽക്കാരുടെ എണ്ണത്തിനു് ഒരതിർത്തിയുണ്ടു്.

ഈ അതിത്തിയിൽ കഴിഞ്ഞ് ആരും പ്രയത്നത്തെ ഉപയോഗിക്കയില്ല. ഈ അതിത്തിയിൽ ഉപയോഗിക്കുന്ന പ്രയത്നത്തിൻെറ ഉപയോഗിതയാണ് അന്ത്യോപയോഗിത. ഇതു നിൎണ്ണയിക്കുന്നതു പ്രയത്നക്കാരുടെ ഉൽപാദനക്ഷമതയെ അനുസരിച്ചുമാണ്. എപ്പോഴും തൊഴിൽക്കാരൻെറ പ്രയത്നത്തിൽനിന്നു കിട്ടുന്ന ഉൽപന്നത്തിൻെറ ഭാഗം ആയാളുടെ കൂലിക്കു സമമായിരിക്കുന്നുവോ അപ്പോഴും പ്രയത്നത്തിൻെറ അന്ത്യോപയോഗിതാഘട്ടമായി. ഈയാൾക്കു കൊടുക്കുന്ന കൂലിയാണ് മറ്റുള്ളവരുടെ കൂലിയേയും നിയമിക്കുന്നതു്. ചുരുക്കിപ്പറയുന്നതായാൽ ഈ സിദ്ധാന്തമനുസരിച്ചു കൂലി, സംഘടകനു പ്രയത്നത്തെ സംബന്ധിച്ചുള്ള അന്ത്യോപയോഗിതകൊണ്ടാണ് നിൎണ്ണീതമാവുന്നതു്. സാമാന്യമായ കൂലി തൊഴിൽക്കാരൻെറ ജീവിതരീതിയെ പരിപാലിക്കുവാൻ വേണ്ടത്രയുമായിരിക്കണം. വാസ്തവത്തിൽ പ്രയത്നംകൊണ്ടുണ്ടാവുന്ന പദാൎത്ഥങ്ങളുടെ ചോദനത്തിനനുസരിച്ചിരിക്കും പ്രയത്നത്തിൻെറ ചോദനവും. പക്ഷെ ചോദനസ്ഥിതി അറിയുന്നതിനെത്രയോ മുമ്പുതന്നെ ഉൽപാദനം തുടങ്ങേണ്ടിവരുന്നു. അപ്പോഴും സംഘടകൻ ചോദനത്തിൻെറ സ്ഥിതി ഏകദേശം ഊഹിച്ചു് ഉൽപാദനം തുടങ്ങുകയാണ് ചെയ്യുന്നതു്. എന്നാൽ ഉൽപന്നം കമ്പോളത്തിലെത്തിക്കുന്നതിനെത്രയോ മുമ്പായിത്തന്നെ തൊഴിൽക്കാൎക്കു് ആയാൾ കൂലി കൊടുക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു കൂലി, കാലേക്കൂട്ടി വിക്രയം ചെയ്യപ്പെട്ട പ്രയത്നത്തിൻെറ അന്ത്യോൽപന്നത്തെ പ്രതിനിധീകരിക്കുന്നുവെന്നു

Discounted marginal product of labour) പറയ
പ്പെടുന്നു.

ഈ സിദ്ധാന്തത്തിനും ചില ന്യൂനതകളുണ്ടെന്നു
ചിലർ ചൂണ്ടിക്കാണിച്ചിട്ടുണ്ടെങ്കിലും കൂലിയെക്കുറിച്ചു സാ
മാന്യമായും ഭിന്നരാജ്യങ്ങളിൽ അതു വ്യത്യാസപ്പെടുന്ന
രീതിയെക്കുറിച്ചു പ്രത്യേകമായും അതു യുക്തിയുക്തമായ
വിവരങ്ങൾ നമുക്കു നല്കുന്നു. ഒരേ തൊഴിലിന്റെ ഭിന്നശാ
ഖകളിലും ഭിന്നതൊഴിലുകളിലും കൂലി വ്യത്യാസപ്പെടു
ന്നതെങ്ങിനെയെന്നും അതു നമ്മെ ഗ്രഹിപ്പിക്കുന്നു. ഒരു
രാജ്യത്തു കൂലി അധികമാകുന്നതിന്റെ കാരണം ആ രാ
ജ്യത്തു പ്രയത്നത്തിന്റെ അന്ത്യോൽപാദനക്ഷമതത്വം അ
ധികമായിരിക്കുന്നതാണ്. ഇംഗ്ലണ്ടിൽ കൂലി ഇന്ത്യയിലേ
ക്കാൾ അധികമാണ്. ഇതിന്നു കാരണം ഇംഗ്ലണ്ടിൽ ജീ
വിതരീതി അധികം ഉയർന്നതാണ്. രണ്ടാമതു് ഇന്ത്യയിൽ
പ്രയത്നത്തിന്റെ ഉൽപാദനക്ഷമതത്വം ചുരുങ്ങിയിരിക്കു
ന്നു. മൂന്നാമതു് ഇവിടെ പ്രകൃതിസമ്പന്നതയെ അപേക്ഷി
ച്ചു പ്രയത്നം ധാരാളമായിരിക്കുന്നു. ഒരു തൊഴിലിൽ കൂലി
മറ്റൊന്നിനേക്കാൾ അധികമാകുന്നതു് ആ തൊഴിലിൽ
പ്രയത്നത്തിന്റെ അന്ത്യോൽപാദനക്ഷമതത്വം അധിക
മായിരിക്കുന്നതുകൊണ്ടാണ്. ഇതേ കാരണത്താലാണ്
ഒരു ഇഞ്ചിനീയർക്കു്, യന്ത്രം വൃത്തിയാക്കുന്നവനേക്കാൾ
അധികം കൂലി കൊടുക്കുന്നതു്. പുറമെ കൂലി പ്രയത്നത്തി
ന്റെ ചോദനപ്രദാനങ്ങളെ അനുസരിച്ചും ഭേദപ്പെടുമെ
ന്നും ഈ നിയമം പ്രസ്താവിക്കുന്നു. പ്രയത്നക്കാരുടെ
സംഖ്യ വർദ്ധിക്കുമ്പോൾ കൂലി കുറയുകയും അവരുടെ

സംഖ്യ ചുരുങ്ങുമ്പോൾ കൂലി വൎദ്ധിക്കയും ചെയ്യുന്നു.

മേൽവിവരിച്ച അന്ത്യോൽപാദനക്ഷമതാസിദ്ധാന്തത്തിനു ചില ന്യൂനതകളും ഇല്ലാതില്ല. പരിപൂൎണ്ണമായ കിടമത്സരവും തൊഴിൽക്കാരുടെ നിൎബ്ബാധമായ ചലനവും ഉണ്ടെന്നാണ് ഇതിലെ രണ്ട് അടിസ്ഥാനതത്വങ്ങൾ. എന്നാൽ ഇതു് ഒരു സമുദായത്തിലും പരിപൂൎണ്ണമായ നിലയിൽ കാണുന്നതല്ല. രണ്ടാമത്തു് 'ഉൽപാദനക്ഷമതം' എന്നതിൻെറ അൎത്ഥം വളരെ വിശദമല്ല. ഒരു തൊഴിൽക്കാരൻെറ പ്രയത്നം നിമിത്തം വൎദ്ധിക്കുന്ന ഉൽപന്നത്തിൻെറ ഭാഗമോ അതിൻെറ വിലയോ കൂലിയെ നിൎണ്ണയിക്കുന്നതു്? രണ്ടു പക്ഷത്തിലും കൂലി അനിശ്ചിതമായിരിക്കുമെന്നു പറവാനേ വഴിയുണ്ടാകയുള്ളൂ. ഇതുപോലെ മററനേകം ആക്ഷേപങ്ങളും വിഷമതകളും ഇതിനെക്കുറിച്ചുണ്ടാവാം. അതുകൊണ്ട് ഈ സിദ്ധാന്തം ഇപ്പോഴും അപൂൎണ്ണാവസ്ഥയിലാണിരിക്കുന്നതു്. ചുരുക്കത്തിൽ, കൂലിക്ക് ഉയൎന്നതും താണതും ആയ ഓരോ അതിൎത്തികൾ നിശ്ചയിച്ച് അവയ്ക്കുള്ളിൽ കൂലി ഭേദപ്പെട്ടുകൊണ്ടിരിക്കുമെന്നു പറവാനേ തരമുള്ളൂ. ഉയൎന്ന അതിൎത്തി പ്രയത്നക്കാരൻെറ അന്ത്യോൽപാദനക്ഷമതത്തിനും താണ അതിൎത്തി ആയാളുടെ സ്വാഭാവികമായ ജീവിതരീതിക്കും (Standard of life) അനുസരിച്ചിരിക്കും. ഇവയിൽ രണ്ടാമത്തെ അതിൎത്തിയിൽനിന്ന് കൂലി സാധാരണ ചുരുങ്ങുക പതിവില്ല.



# ആപേക്ഷിക വേതനസിദ്ധാന്തങ്ങൾ

## XX

അന്ത്യോൽപാദനക്ഷമതാസിദ്ധാന്തം (Marginal Productivity theory) കൂലിയെക്കുറിച്ച് ഒരുവിധം തൃപ്തികരമായ സമാധാനം നല്കുന്നുവെന്നു നാം കണ്ടുവല്ലൊ. എന്നാൽ ഭിന്നദേശകാലവ്യാപാരങ്ങളിൽ കൂലി ഭേദപ്പെടുന്നതിന് ആ സിദ്ധാന്തം നല്കുന്ന കാരണം മതിയായ ഒന്നല്ല. ആ വക വ്യത്യാസങ്ങൾ, ചോദന പ്രദാനങ്ങളിൽനിന്ന് അന്യമായ ചില സംഗതികളാലും മിക്കപ്പോഴും സംഭവിക്കുന്നു. അവയെന്തെല്ലാമെന്നു പരിശോധിക്കേണ്ടതു് ആവശ്യമാണ്.

ആപേക്ഷികവേതനങ്ങളെ (Relative wages) ക്കുറിച്ചാലോചിക്കുമ്പോൾ, കൂലിക്കാരനു സ്വപ്രയത്നത്തിന്റെ പ്രതിഫലമായി റൊക്കം കിട്ടുന്ന കൂലിയേയും ആ കൂലി കൊണ്ടു ജീവിതാവശ്യങ്ങളെ വാങ്ങാനുള്ള കഴിവനുസരിച്ച് അതിനുള്ള സാക്ഷാൽ വിലയേയും പരിഗണിക്കേണ്ടിവരുന്നു. ഒരു പ്രയത്നക്കാരന് ആഴ്ചയിൽ 5-ക കൂലിയുണ്ടെന്നു മാത്രം പറഞ്ഞാൽ ആ കൂലികൊണ്ടുള്ള പ്രയോജനത്തെ നമുക്കു കണക്കാക്കാൻ സാധിക്കയില്ല. 5-ക കൂലി കിട്ടുമ്പോൾ, പ്രയത്നക്കാരന് സ്വജീവിതാവശ്യങ്ങളെ നിവൃത്തിക്കുവാൻ അപ്പോഴത്തെ പദാർത്ഥങ്ങളുടെ കമ്പോളവിലയനുസരിച്ച് എന്തുവേണ്ടിവരുമെന്നുകൂടി അറിഞ്ഞാൽ മാത്രമേ ആ കൂലിയുടെ സാക്ഷാൽ വില നമുക്കു

തിച്ചപ്പെടുത്താൻ കഴിയു. ഈ വ്യത്യാസമനുസരിച്ച കൂലിയെ മൊത്തക്കൂലി (Nominal wages) എന്നും സാക്ഷാൽ കൂലി (Real wages) എന്നും രണ്ടായി വിഭാഗിക്കാം.

### (1) സാക്ഷാൽ കൂലിയെ നിയന്ത്രിക്കുന്ന സംഗതികഠം

പണത്തിൻെറ ക്രയണശക്തി(Purchasing power) പദാത്ഥങ്ങളുടെ വിലയ്ക്കനുസരിച്ച് ഇളകുമാറുമെട്ടുന്നു. യുദ്ധത്തിനുമുമ്പ് 5-കയ്ക്കു വാങ്ങാവുന്നത്ര പദാത്ഥം യുദ്ധാനന്തരകാലങ്ങളിൽ അതുകൊണ്ടു വാങ്ങാൻ സാധിക്കയില്ല. യുദ്ധം നിമിത്തം പദാത്ഥങ്ങളുടെ വില വളരെ വദ്ധിച്ചതിനാൽ അപ്പോഠം അഞ്ചുറുപ്പിക കൂലി വാങ്ങുന്ന ഒരാഠം യുദ്ധത്തിനുമുമ്പ് അതെ കൂലി വാങ്ങിയിരുന്ന ഒരാളുടെ സ്ഥിതിയിലാണെന്നു പറഞ്ഞുകൂടാ. പണത്തിൻെറ ക്രയണശക്തി ഈ രണ്ടു കാലങ്ങളിൽ വളരെ വ്യത്യാസപ്പെട്ടതാണു കാരണം. മൊത്തക്കൂലി ഈ രണ്ടവസ്ഥകളിലും സമമാണെങ്കിലും സാക്ഷാൽ കൂലി വളരെ വ്യത്യസ്തമാണ്.

### (2) കൂലിയുടെ രൂപം

കൂലി മിക്കപ്പോഴും പണത്തിൻെറ രൂപത്തിലാണു കൊടുക്കുന്നത്. എന്നാൽ പണത്തിൻെറ രൂപത്തിലുള്ള ഈ കൂലി പ്രയത്നത്തിൻെറ പ്രതിഫലത്തെ ശരിക്കു പ്രതിനിധീകരിക്കുന്നില്ല. ഇതു നിമിത്തം കൃഷിയിലേപ്പെട്ടിരിക്കുന്ന തൊഴിലാളികഠ സാധാരണയായി താമസസ്ഥലം വാടകകൂടാതെയോ വളരെ കുറഞ്ഞ വാടകയ്ക്കോ നല്കു

പ്പെടുന്നു. ഇതുപോലെതന്നെ കല്ക്കരിഖനിയിൽ പ്രവൃത്തിയെടുക്കുന്ന ഖനകന്നു കല്ക്കരിയും, മത്സ്യം പിടിക്കുന്ന തൊഴിലാളിക്കു മത്സ്യവും വല്ലതെ ആദായത്തിലൊ വെറുതെയൊ കിട്ടുന്നു. ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാൎക്കു പെൻഷൻ കൊടുക്കുന്നതും ഇക്കൂട്ടത്തിൽ പരിഗണിക്കേണ്ടതാണ്.

(3) തൊഴിലിന്റെ സ്ഥിരതയും അസ്ഥിരതയും

സാക്ഷാൽ കൂലികണക്കാക്കുമ്പോൾ തൊഴിലിന്റെ സ്ഥിരതയും അസ്ഥിരതയും കൂടി പരിഗണിക്കണം. ചില തൊഴിലുകൾ ഒരു കാലത്തു മാത്രമെ ഉണ്ടാകയുള്ളു. ഉദാഹരണം കൊയ്ത്തു, വീടുകെട്ടൽ മുതലായവതന്നെ. മറ്റു ചിലതു് അനിയതമായിരിക്കും. മത്സ്യം പിടിക്കുന്നവന്റെ തൊഴിലിതിന്നുദാഹരണമാണ്. കലശലായ കാറ്റും കോളുമുള്ളപ്പോൾ അവന്റെ തൊഴിൽ മുടങ്ങുന്നു.

(4) പുറം സമ്പാദ്യത്തിനുള്ള കഴിവു്.

തങ്ങളുടെ സാധാരണ ജോലിയുടെ കൂട്ടത്തിലോ ഒഴിവു സമയത്തോ മററു വല്ല തൊഴിലുകളിലും ഏൎപ്പെട്ടു പുറമെ വല്ലതും സമ്പാദിപ്പാൻ ചില തൊഴിലുകാൎക്കു കഴിയും. ബാങ്കുദ്യോഗസ്ഥന്മാൎക്കു് ഇൻഷ്വറൻസ് പ്രവൃത്തികൊണ്ടും അദ്ധ്യാപകന്മാൎക്കു ട്യൂഷൻകൊണ്ടും പുറംസമ്പാദ്യം ഉണ്ടാക്കാം. ചില തൊഴിലുകളിൽ ഇതിന്നു തരമുണ്ടായിരിക്കയില്ല. കുടുംബാംഗങ്ങളെയെല്ലാം ഒരേ തൊഴിലിൽ ഏൎപ്പെടുത്താൻ സൌകൎയ്യമുണ്ടെങ്കിൽ സമ്പാദ്യം ഗണ്യമായ വിധത്തിൽ വൎദ്ധിക്കും. നൂൽനൂല്ക്കുക, നെയ്യുക മുതലായ തൊഴിലുകൾ ഇതിന്നു സൌകൎയ്യമുള്ളവ

യാണ്. കൂലി നിശ്ചയിക്കുമ്പോൾ ഈ സംഗതികൾകൂടി കണക്കാക്കേണ്ടിയിരിക്കുന്നു.

### 5. തൊഴിൽസമയത്തിന്റെ ദൈൎഘ്യം.

സാക്ഷാൽ കൂലികളെ താരതമ്യപ്പെടുത്തുമ്പോൾ പ്രവൃത്തി സമയത്തിന്റെ ദൈൎഘ്യത്തെയും കണക്കാക്കേണ്ടതുണ്ട്. ഒരു ദിവസത്തിൽ എത്ര മണിക്കൂർ പ്രവൃത്തിയെടുക്കുന്നുവെന്നും ഒരു കൊല്ലത്തിൽ എത്ര ദിവസം പണി ചെയ്യേണ്ടിവരുന്നുവെന്നും പരിഗണിക്കണം. രാവിലെ 6 മണിമുതൽ വൈകുന്നേരം 6-മണിവരെ കൃഷിസ്ഥലത്തു പണിയെടുക്കുന്ന ഒരു തൊഴിലാളിയുടേയും രാവിലെ 10 മണിമുതൽ 4 മണിവരെ മാത്രം പണിയെടുക്കുന്ന സ്കൂൾ മാസ്റ്റരുടേയും പ്രതിഫലങ്ങളെ താരതമ്യപ്പെടുത്തുമ്പോൾ ഈ സംഗതി ആലോചിക്കേണ്ടതുണ്ട്. കൎഷകത്തൊഴിലാളിക്കു കൊല്ലത്തിൽ നന്നെ കുറച്ചുദിവസം മാത്രമെ ഒഴിവുകിട്ടുന്നുള്ളുവെന്നും അദ്ധ്യാപകനു വളരെ അധികം ഒഴിവുദിവസങ്ങൾ കിട്ടുന്നുണ്ടെന്നും സ്മൎത്തവ്യമാണ്.

### തൊഴിലിന്റെ സ്വരൂപം.

ചില തൊഴിലുകൾ അത്യായാസകരങ്ങളായിരിക്കും. ഇതുനിമിത്തം തൊഴില്ക്കാരന്റെ ആയുസ്സുതന്നെ ചുരുങ്ങിപ്പോകുന്നു. മറ്റു ചില തൊഴിലുകൾ അപായകരങ്ങളാണ്. ഇവയിൽ തൊഴില്ക്കാരന്ന് അംഗഭംഗം നേരിടുവാനും തന്മൂലം പ്രവൃത്തി മുടങ്ങുവാനും ഇടയുണ്ട്. ഈ വക തൊഴിലുകളുടെ കൂലി നിശ്ചയിക്കുമ്പോൾ ഈ സംഗതികൾകൂടി ഓൎക്കേണ്ടതുണ്ട്.

### 7. ഭാവ്യഭിവൃദ്ധിയിലുള്ള പ്രത്യാശ.

ഭാവിയിൽ അഭിവൃദ്ധിക്കു വഴിയുള്ള തൊഴിലുകളിൽ ആദ്യം സ്വല്പക്കൂലിക്കുകൂടി ജനങ്ങൾ പണിയെടുക്കാൻ പ്രേരിതരാവാം. ഭാവിയിൽ ഇങ്ങിനെ പ്രത്യാശയ്ക്കു വഴിയില്ലാത്ത തൊഴിലുകളിൽ ആരംഭത്തിൽതന്നെ കൂലി കുറെ അധികം കൊടുക്കുന്നതു ന്യായമായിരിക്കും.

മേൽപറഞ്ഞതിൽനിന്നു, രണ്ടു രാജ്യങ്ങളിലോ രണ്ടു തൊഴിലുകളിലോ മൊത്തക്കൂലി സമമായിരിക്കാമെങ്കിലും സാക്ഷാൽ കൂലി വ്യത്യാസപ്പെടാമെന്നും, കൂലിനിരക്കുകളെ താരതമ്യപ്പെടുത്തുകയും തൊഴിലിന്റെ സുഖദുഃഖാദികളെ പരിഗണിക്കയും ചെയ്യുമ്പോൾ സാക്ഷാൽ കൂലിയെയാണ് ആസ്പദമാക്കേണ്ടതെന്നും നമുക്കു മനസ്സിലാവുന്നു.

### പ്രയത്നത്തിന്റെ മൊത്തച്ചെലവും സാക്ഷാൽ ചെലവും

(Nominal and real cost of labour)

കൂലിയെക്കുറിച്ച് ഇതിനു മുമ്പിൽ നിരൂപിച്ചതു കൂലിക്കാരന്റെ പക്ഷത്തുനിന്നാണ്. ഇനി മുതലാളിയുടെ വശത്തുനിന്ന് ഇതിനെ പര്യവേക്ഷിക്കാം. ഉൽപാദനച്ചെലവുകളുടെ കൂട്ടത്തിൽ ഒന്നാണ് കൂലി. പണത്തിന്റേയോ പദാർത്ഥത്തിന്റേയോ രൂപത്തിൽ മുതലാളി തൊഴിലാളിക്കു കൊടുക്കുന്ന പ്രയത്നത്തിന്റെ പ്രതിഫലത്തെ 'മൊത്തച്ചെലവു' എന്നു പറയാം. തൊഴിലാളിയുടെ ഉൽപാദനക്ഷമതയ്ക്കനുസരിച്ചു ആ ചെലവിന്റെ സ്ഥിതിയെക്കണക്കാക്കുന്നതാണ് സാക്ഷാൽ ചെലവ്. ഒരേ

ദാഹരണമെടുക്കാം. ഒരു മുതലാളിയുടെ കീഴിൽ രണ്ടു തൊഴിലാളികൾ പണിയെടുക്കുന്നുവെന്നും അവർക്കിരുവർക്കും ആഴ്ചയിൽ മുമ്മൂന്നുറുപ്പികവീതം കൂലിയാണെന്നും കരുതുക. ഒന്നാമത്തെ ആൾ ആഴ്ചയിൽ നാലുപറക്കണ്ടം കിളയ്ക്കുന്നു. എന്നാൽ രണ്ടാമൻ അതേ സമയത്തിനുള്ളിൽ 8 പറക്കണ്ടം കിളയ്ക്കുന്നുവെന്നു വന്നാൽ മുതലാളിക്കു രണ്ടാമത്തെ തൊഴിലാളിയെ സംബന്ധിച്ച് ഉൽപാദനച്ചെലവു ഒന്നാമത്തെ ആളുടെ പകുതിയേ ഉണ്ടാവുന്നുള്ളൂ. രണ്ടാളുടെ പ്രയത്നത്തിനും മൊത്തച്ചെലവു സമമാണെങ്കിലും അതിന്റെ സാക്ഷാൽ ചെലവ് ഇങ്ങിനെ വ്യത്യാസപ്പെടുന്നു.

മേൽപറഞ്ഞ ഉദാഹരണത്തിൽ രണ്ടാമത്തെ തൊഴിലാളിക്കു ആഴ്ചയിൽ 6 കയോളം കൂലി, മുതലാളിക്കിഷ്ടമുള്ളപക്ഷം, കൊടുക്കാവുന്നതാണ്. ഒന്നാമത്തെ തൊഴിലാളിക്കു 3 ക കൊടുക്കുന്നതു ലാഭകരമായിരിക്കുന്നകാലംവരെ രണ്ടാമന് ആറുറുപ്പിക കൊടുക്കാവുന്നതാണ്. ഈ അധികക്കൂലി ആയാളുടെ വർദ്ധിച്ച ഉൽപാദനക്ഷമതകൊണ്ട് ഈടാവുന്നു. ഇങ്ങിനെ ഉൽപാദനവ്യവസായങ്ങളിൽ ചിലപ്പോൾ കൂലി അധികമായിരിക്കാമെങ്കിലും പ്രയത്നച്ചെലവു വാസ്തവത്തിൽ ചുരുക്കമായിരിക്കും.

ചുരുങ്ങിയ കൂലി, ചുരുങ്ങിയ ഉൽപാദനക്ഷമതയെയാണു കാണിക്കുന്നതു്. വാസ്തവത്തിൽ ഇതു മുതലാളിക്കു് ആദായകരമായിരിക്കയില്ല. തൊഴിലാളിക്കും കുടുംബത്തിനും ഉപജീവനത്തിന്ന് അരിഷ്ടു കൂടാതെ കഴിപ്പാനുള്ള വക കൂലിയിൽനിന്നു കിട്ടാഞ്ഞാൽ അവന്റെ ഉൽപാദ

നക്ഷമത കുറഞ്ഞുപോകും. അതുകൊണ്ടു് ഒരു നിശ്ചിതമായ അതിർത്തിക്കുള്ളിൽ കൂലിനിരക്കു വർദ്ധിപ്പിക്കുന്നതു് ഒടുവിൽ മുതലാളിക്കുതന്നെ ഗുണകരമായിത്തീരുന്നു.

ഇതുപോലെതന്നെ ഒരേദിവസത്തിൽ അധികസമയം തൊഴിലാളിയെക്കൊണ്ടു് പ്രവൃത്തിയെടുപ്പിക്കുന്നതും ഒടുവിൽ മുതലാളിക്കു ദോഷകരമായിത്തീരും. കാരണം അധികസമയം ഒന്നിച്ചു പണിയെടുക്കേണ്ടിവരുമ്പോൾ തൊഴിലാളിയുടെ ഉൽപാദനക്ഷമത നശിക്കുന്നു എന്നുള്ളതുതന്നെ. അതുകൊണ്ടു നിശ്ചിതമായ ഒരതിർത്തിക്കുള്ളിൽ, പ്രവൃത്തിസമയം സ്വല്പം കുറയ്ക്കുന്നതു സൂക്ഷ്മത്തിൽ മുതലാളിക്കുതന്നെ ഗുണകരമായിരിക്കും. പ്രവൃത്തിസമയം ഏററവും ചുരുങ്ങിയതെത്രയായിരിക്കണമെന്നുള്ളതു് കാര്യോത്തരം പ്രത്യേകം നിശ്ചയിക്കേണ്ട ഒന്നാണു്.

അധികം യന്ത്രങ്ങൾ ഉപയോഗിക്കുന്ന വ്യവസായങ്ങളിൽ അധികം കൂലി കൊടുക്കുന്നതു മിതവ്യയംതന്നെയായിരിക്കും. വിലപിടിച്ച വലിയ യന്ത്രങ്ങൾ ഉപയോഗിക്കുന്നവർ അശ്രദ്ധരോ അസമർത്ഥരോ ആയാൽ മുതലാളിക്കു വലിയ നഷ്ടം നേരിടുന്നതാണു് ഇതിനൊരു കാരണം. രണ്ടാമതു, യന്ത്രങ്ങൾക്കായി അധികം മൂലധനം ഇറക്കിയിട്ടുള്ളവർക്കു അവയുടെ ശരിയായ ഉപയോഗവും പരിപാലനവും അത്യന്തം പ്രധാനമായ കാര്യങ്ങളാണു്. അതിനു വേണ്ടിവരുന്ന പ്രയത്നത്തിനു കുറെ അധികം പ്രതിഫലം കൊടുപ്പാൻ അവർ മിക്കപ്പോഴും ഒരുക്കമായിരിക്കും.

മേൽപറഞ്ഞ സംഗതികളെ ആസ്പദമാക്കി, ഒരേ സമുദായത്തിൽ വിഭിന്നതൊഴിലുകൾക്കു കൂലി വ്യത്യാസപ്പെടുന്നതെന്തുകൊണ്ടെന്നു നമുക്കു ചിന്തിക്കാം. അന്ത്യോൽപാദനക്ഷമതാസിദ്ധാന്തം ഇതിനു നല്കുന്ന സമാധാനം പൂർണ്ണമായ ഒന്നല്ല. വിഭിന്നതൊഴിലുകൾക്കു വിഭിന്നവിലയുണ്ടാവുന്നതും ചില തൊഴിലുകളിൽ അധികം ആളുകളും മററു ചിലതിൽ വളരെ ചുരുക്കം പേരും ഉണ്ടാവുന്നതും എന്തുകൊണ്ടാണെന്ന് അതു പറയുന്നില്ല. യന്ത്രപ്രവർത്തകന്മാരുടെ സംഖ്യ കൃഷിത്തൊഴിലാളികളോടൊപ്പമല്ല. അവരുടെ കൂലി തൊഴിലാളികളുടേതിനേക്കാൾ എത്രയോ അധികവുമാണ്. ഇതിനു കാരണമെന്താണ്? സമുദായത്തിൽ ഡാക്ടർമാരും വക്കീൽമാരും ചുരുക്കവും ഗുമസ്തന്മാരും ഷാപ്പിലെ കയ്യാളുകളും അധികവും ആയിരിക്കുന്നതെന്തുകൊണ്ടു? ഇവരുടെ പ്രതിഫലങ്ങൾ വ്യത്യാസപ്പെടുന്നതിനു വല്ല കാരണവുമുണ്ടോ? ഇത്തരം വിഷമപ്രശ്നങ്ങൾക്കെല്ലാം ശരിയായ ഉത്തരം മുഴുവനും ഏതൊരു സിദ്ധാന്തത്തിനും തനിയെ പറവാൻ സാധിക്കുന്നതല്ല. എന്നാൽ ഓരോ തൊഴിലിലും പ്രയത്നത്തിനുള്ള ചോദനപ്രദാനങ്ങളനുസരിച്ച് ചില സാമാന്യവ്യവസ്ഥകളെ നമുക്കു നിർദ്ദേശിക്കാം.

ചോദനത്തിന്റെ വശത്തുനിന്നു പറകയാണെങ്കിൽ, പ്രയത്നത്തിനുള്ള ചോദനം പ്രയത്നഫലത്തിന്റെ വിനിയോക്താക്കളുടെ ചോദനത്തിനനുസരിച്ചിരിക്കും. എന്നാൽ ചില പ്രയത്നഫലങ്ങൾക്കു മററുള്ളവയേക്കാൾ അധികം ചോദനം ഉണ്ടായിരിക്കും. വൈദ്യന്മാരെക്കാളു

ധികം കഷ്ടത്തൊഴിലാളികളെയാണല്ലോ സമുദായത്തിനാവശ്യം. വെണ്ണക്കല്ലിൽ കൊത്തുപണി ചെയ്യുന്നവരേക്കാൾ അപ്പം ഉണ്ടാക്കുന്നവരെയാണ് അധികം സമുദായം ആവശ്യപ്പെടുന്നത്. അധികം ചോദനമുള്ള തൊഴിലുകളിൽ പ്രയത്നത്തിന്റെ പ്രതിഫലം മററുള്ളവയെ അപേക്ഷിച്ചു കുറവായിരിക്കുമെന്നു വിശദമാണ്. ചോദനം ചുരുക്കമായ തൊഴിലുകളിൽ വൈദഗ്ധ്യം കൂടുതൽ വേണ്ടിവരുന്നതുകൊണ്ടു പ്രതിഫലവും അധികമായിരിക്കുന്നു. എന്നാൽ എല്ലാവരും ഈവക തൊഴിലുകളിൽ വൈദഗ്ധ്യം സമ്പാദിച്ച് അധികം പ്രതിഫലം നേടുവാൻ ശ്രമിക്കാത്തതെന്തുകൊണ്ടു? ഇതിനുള്ള സമാധാനം പ്രദാനത്തിന്റെ വശത്തുനിന്നു പറയേണ്ടിയതും.

ഏതു തൊഴിലിലും പ്രയത്നത്തിന്റെ പ്രദാനം, ആ തൊഴിലിന്റെ മൊത്തക്കൂലിയേയും മററു തൊഴിലുകളെ അപേക്ഷിച്ച് അതിനുള്ള സാമാന്യാകർഷണങ്ങളേയും അനുസരിച്ചിരിക്കും. ഇതിനെക്കുറിച്ച് ആദാംസ്മിത്ത് വളരെ കൊല്ലങ്ങൾക്കുമുമ്പുതന്നെ പ്രസ്താവിച്ചു. തൊഴിലുകളുടെ ആകർഷണവ്യത്യാസങ്ങളെക്കുറിച്ച് അദ്ദേഹം പറയുന്ന സംഗതികളുടെ ചുരുക്കം താഴെ കാണിക്കാം.

1. പ്രവൃത്തി സുഖകരമോ അസുഖകരമോ എന്നുള്ളത്. അസുഖകരമായ പ്രവൃത്തികളിൽ ഏർപ്പെടുന്നവർക്കു അധികം പ്രതിഫലം കൊടുക്കുന്നതു സാധാരണമാണ്.

2. പ്രവൃത്തി സുകരമോ ദുഷ്കരമോ എന്നുള്ളത്.

പ്രവൃത്തി അധികം ചെലവും അധികം ബുദ്ധി

മുട്ടും ഉള്ളതാണെങ്കിൽ പ്രയത്നത്തിന്റെ പ്രദാനവും (Supply) ചുരുങ്ങും.

3. പ്രവൃത്തി എല്ലായ്പോഴും ഉള്ളതോ എന്നു്.

ആശാരിക്കു് എപ്പോഴും പ്രവൃത്തി ചെയ്യാം. എന്നാൽ കെട്ടുകാരനു ചില കാലത്തു മാത്രമെ പ്രവൃത്തിയെടുപ്പാൻ തരമുള്ളു. അതുകൊണ്ടു പ്രവൃത്തിയില്ലാത്ത കാലത്തെയ്ക്കുള്ള പ്രതിഫലംകൂടി പ്രവൃത്തിയുള്ളപ്പോൾ അവന്നു കിട്ടേണ്ടിയിരിക്കുന്നു. അത്തരക്കാരുടെ കൂലി ഇങ്ങിനെ സ്വല്പം അധികമായിരിക്കും.

4. തൊഴിലിന്റെ വിജയമോ പരാജയമോ സംഭാവ്യമെന്നുള്ളതു്. ഭാവിയിൽ വിജയം അധികമുണ്ടാവാൻ ഇടയുള്ള തൊഴിലുകളിൽ പ്രയത്നത്തിന്റെ പ്രദാനവും അധികമായിരിക്കും. തൊഴിലിന്റെ പരാജയം തൊഴിൽക്കാരെ അതിൽ പരാങ്മുഖരാക്കും.

5. തൊഴിലാളിയിലുള്ള വിശ്വാസം.

പൂർണ്ണമായ വിശ്വസ്തതയും യോഗ്യതയും സമാർജ്ജിക്കുന്ന തൊഴിലാളികൾ ചുരുക്കമാണു്. എന്നാൽ സാമുദായികമേന്മയ്ക്കു് ഇതു വളരെ പ്രയോജകീഭവിക്കുന്നതുകൊണ്ടു് ഇതും പ്രയത്നത്തിന്റെ പ്രധാന വർദ്ധനയ്ക്കുള്ള ഒരു മാർഗ്ഗംതന്നെയാണു്.

സാക്ഷാൽ കൂലിയെക്കുറിച്ചു വിവരിക്കുന്നകൂട്ടത്തിൽ മേൽപറഞ്ഞ സംഗതികളെക്കുറിച്ചും പ്രസ്താവിച്ചിട്ടുണ്ടു്. വാസ്തവത്തിൽ മൊത്തക്കൂലി, സാക്ഷാൽ കൂലി എന്നിവയ്ക്കു തമ്മിലുള്ള വ്യത്യാസത്തിനു കാരണം വിവിധതൊഴി

ലുകളുടെ ആപേക്ഷികാഹ്ലാദകതാവ്യത്യാസവും തൊഴില്ക്കാ
രനെ സംബന്ധിച്ചേടത്തോളമുള്ള നിരുപയോഗിതാതാര
തമ്യവും അത്രെ. മറെറാരുവിധത്തിൽ പറകയാണെങ്കിൽ
ഒരു തൊഴില്ക്കാരൻ ഒരു തൊഴിലിൽ, അതേമാതിരിയു
ള്ള മറെറാരു തൊഴിലിൽ ഏൎപ്പെടുന്ന ആളെക്കാൾ ചുരു
ങ്ങിയ മൊത്തക്കൂലിക്ക പ്രവൃത്തിയെടുത്തുവെന്നു വരാം.
ഇതിനു കാരണം ആ തൊഴിലിൽ ഏൎപ്പെടുന്നതു് ആ
യാൾക്ക് മററുവിധത്തിൽ അധികം ഗുണകരമായിരിക്കു
കയോ, നിത്യജോലിയിൽ നിരുപയോഗിത ചുരുങ്ങിയി
രിക്കുകയോ ചെയ്യുന്നതാവാം.



# പലിശ; അതു നിൎണ്ണയിക്കുന്നതെങ്ങിനെ?

## XXI

ഉൽപാദനത്തിൽ ഉപയോഗിക്കപ്പെടുന്ന മൂലധനത്തിനു നല്കുന്ന പ്രതിഫലമാണ് പലിശ. വ്യവസായത്തിന്റെ ഉൽപന്നങ്ങളിൽ മൂലധനക്കാരനുള്ള ഓഹരിയെ അതു പ്രതിനിധീകരിക്കുന്നു. ഉൽപാദനാവശ്യത്തിനുപയോഗിക്കുന്ന ധനത്തിന്റെ പ്രതിഫലത്തിനു മാത്രമേ ധനശാസ്ത്രത്തിൽ പലിശ എന്ന പേരുപയോഗിക്കയുള്ളൂ. കടമായി കൊടുക്കുന്ന പണത്തിനുള്ള പ്രതിഫലം എന്നൎത്ഥത്തിലാണ് സാധാരണ 'പലിശ' എന്ന പദം ഉപയോഗിച്ചുവരുന്നത്. പണം മൂലധനത്തെ വാങ്ങുവാനുള്ള ഉപകരണമാണെന്നു് ഓൎമ്മിക്കണം. പണത്തിനും, മൂലധനത്തിനും തമ്മിലുള്ള ഈ വ്യത്യാസത്തെ ആസ്പദിച്ച്, മൂലധനസമ്പാദനത്തിനു പ്രയോജകീഭവിക്കുന്ന പണത്തിന്റെ പ്രതിഫലത്തിനും 'പലിശ'യെന്നു പറയാവുന്നതാണ്. പലിശയുടെ കാൎയ്യത്തിൽ മറ്റൊരു വിഷമതയും ഉണ്ട്. അതു പലിശനിരക്കിന്റെ വ്യത്യാസമാണ്. യാതൊരു പലിശയും കൊടുക്കാതെ ഇടപാടുകാരിൽനിന്നു ബാങ്ക് ഓഫ് ഇംഗ്ലണ്ട് (Bank of England) വളരെ ഡിപ്പോസിറ്റുസംഖ്യകൾ (Deposits) കടം വാങ്ങുന്നു. എന്നാൽ ഉണ്ടികവ്യാപാരികൾ ചിലപ്പോൾ 50 ശതമാനത്തോളം പലിശ വാങ്ങുന്നതായി കാണുന്നു. സാധാരണ ബാങ്കുകൾ 4 ശതമാനം പലിശയോ 6 ശതമാനം

പലിശയ്ക്കാ പണം കടം വാങ്ങുന്നു. ഈ പലിശകളൊക്കെ പണത്തിന്റെ രൂപത്തിലുള്ള മൂലധനത്തിന്റെ ഉപയോഗത്തിനുള്ള പ്രതിഫലമാണെങ്കിൽ—അത്തരം മൂലധനമെല്ലാം പരസ്പരം വിനിമയം ചെയ്യാവുന്നതാണെങ്കിൽ—ഒരേ സമുദായത്തിൽ ഇങ്ങിനെ വ്യത്യാസപ്പെട്ട പലിശനിരക്കുകൾ ഒരേ കാലത്തുണ്ടാവുന്നതെങ്ങിനെയെന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു. കടം വാങ്ങുന്നവരും കൊടുക്കുന്നവരും തമ്മിലുള്ള കിടമത്സരം നിമിത്തം പലിശനിരക്ക് സമമായ ഒരേ തോതിലെത്താത്തതെന്തുകൊണ്ട്?

മേൽപ്രശ്നത്തിനു സമാധാനം 'പലിശ' എന്ന സംജ്ഞയിൽ ശുദ്ധ പലിശ(Pure rent)ക്കു പുറമെ മറ്റു പലതും അന്തർഭവിക്കുന്നുണ്ടെന്നുള്ളതാണ്. അത്തരം പലിശയ്ക്കു മൊത്തപ്പലിശ (Gross interest) എന്നു പറയാം. മൊത്തപ്പലിശയിൽ നാലിനങ്ങൾ ഉൾപ്പെടും.

1. യഥാർത്ഥപലിശ (Net interest). ഇതു മൂലധനത്തിന്റെ ഉപയോഗത്തിനുള്ള പ്രതിഫലം മാത്രമാകുന്നു.

2. നഷ്ടത്തിൽനിന്നു രക്ഷയ്ക്കുള്ള തുക (Insurance against risk). മൂലധനത്തിന്റെ നഷ്ടം സംഭാവ്യമാണെന്നുള്ളപ്പോൾ ഉണ്ടാവാവു സംരക്ഷയ്ക്കായ് കൂടുതൽ ആവശ്യപ്പെടുന്ന പലിശയാണിത്.

3. അസൌകര്യത്തിനുള്ള പ്രതിഫലം. മൂലധനം ഇറക്കുന്ന ആൾക്ക് അസൌകര്യം കൂടുന്തോറും അതിന്റെ ഉപയോഗത്തിനുള്ള പ്രതിഫലവും അധികമാകുന്നു. അല്ലെങ്കിൽ മൂലധനമിറക്കുവാൻ ആരും പ്രേരിതരാകയില്ല.

ഇറക്കിയ പണം ഏതു നിമിഷത്തിലെങ്കിലും മടക്കിക്കൊടുക്കുമ്പോൾ വാങ്ങേണ്ടിവരിക, മടക്കിക്കിട്ടാൻ എളുപ്പം സാധിക്കാത്തവിധം വളരെക്കാലം കെട്ടിക്കിടക്കുക മുതലായതു മൂലധനക്കാരനു് അസൌകൎയ്യങ്ങളാണു്.

4. ഇടവാടുസംബന്ധമായി വേണ്ടിവരുന്ന പ്രവൃത്തികൾക്കുള്ള പ്രതിഫലം. കണക്കെഴുതുക, കത്തെടപാടുകൾ നടത്തുക മുതലായ പല പ്രവൃത്തികളും ചില ഇടപാടുകളിൽ നിൎവ്വഹിക്കേണ്ടിവരും. ഇതു പ്രത്യേകിച്ചു ചില്ലറ ഇടപാടുകളിലായിരിക്കും അധികം വേണ്ടിവരിക. പണയത്തിന്മേൽ കടം കൊടുക്കുക, പ്രോനോട്ടിന്മേൽ ചെറിയ സംഖ്യകൾ കൊടുക്കുക എന്നീ വ്യാപാരങ്ങളിൽ ശരിയായ കണക്കുകൾ വെയ്ക്കുക, പല അവധികളിലായി പണം മടക്കി വാങ്ങുക, കടക്കാരന്റെ സ്ഥിതികളെപ്പററി അന്വേഷിച്ചുകൊണ്ടിരിക്കുക മുതലായ ബുദ്ധിമുട്ടുകൾക്കു ഉത്തമൎണ്ണൻ ഒരു പ്രതിഫലം ഇച്ഛിക്കുക പതിവാണു്. പണം വാങ്ങുന്നവരുടെ കയ്യിൽനിന്നു് ഇതു കിട്ടാതെ തരമില്ല. ഇതു മൊത്തപ്പലിശയിൽ ഉൾപ്പെടുന്ന ഒരിനമാണു്.

വിതരണവിഷയത്തിൽ മൂലധനത്തിന്റെ ഉപയോഗത്തിനു കൊടുക്കേണ്ടുന്ന പലിശയെക്കുറിച്ചാലോചിക്കുമ്പോൾ മൂന്നു പ്രധാനപ്രശ്നങ്ങളാണു് നമ്മുടെ ബുദ്ധിയിൽ ആവിർഭവിക്കുന്നതു്. 1. പലിശ കൊടുക്കേണമോ? 2. കൊടുക്കേണമെങ്കിൽ എന്തിനു്? 3. പലിശയുടെ നിരക്കു തീൎച്ചപ്പെടുത്തേണ്ടതെങ്ങിനെ? പലിശ കൊടുക്കേണമോ എന്ന കാൎയ്യം യഥാൎത്ഥത്തിൽ സന്മാൎഗ്ഗപരമാണു്. സാമ്പത്തികവിഷയവുമായി അതിനു വളരെ ബന്ധമില്ല.

അനാദികാലംമുതല്ക്കുതന്നെ ഇക്കാൎയ്യം വലിയൊരു വാദ
വിഷയമായിത്തീൎന്നിരിക്കുന്നു. ഇന്നും അതിനെപ്പററി ഏ
കകണ്ഠമായ ഒരഭിപ്രായം ലോകരുടെ ഇടയിൽ ഉണ്ടായി
ട്ടില്ല. പണം കടംവാങ്ങുന്ന ആളുടെ പക്കൽനിന്നു പലി
ശ വാങ്ങുന്നതു് ഒരിക്കലും ന്യായമായി സ്വീകരിക്കാവുന്ന
ഒന്നല്ലെന്നു കുറേക്കാലത്തോളം പരക്കെ വിശ്വസിച്ചിരുന്നു.
പുരാതനകാലത്തും മദ്ധ്യകാലങ്ങളിലും മതം ഈ അഭി
പ്രായത്തെ പിന്താങ്ങി പലിശ വാങ്ങുന്നതു നിഷിദ്ധമാ
ണെന്നു വിധിച്ചു. ഇതിനു രണ്ടു കാരണങ്ങളുണ്ടായിരുന്നു.
ഒന്നാമതു് അക്കാലങ്ങളിൽ ഉൽപാദനാവശ്യത്തിനായി
മൂലധനം ഉപയോഗിക്കുക എന്ന സമ്പ്രദായം നടപ്പില്ലാ
തിരുന്നതിനാൽ ധനോപയോഗംകൊണ്ടു ലാഭം ഉണ്ടെ
ന്നുള്ളതിനു തെളിവുകളൊന്നും ഉണ്ടായിരുന്നില്ല. രണ്ടാ
മതു് അന്നത്തെ ഇടപാടുകളുടെ സ്വഭാവംതന്നെ അവ
യുടെ നേരെ വെറുപ്പുണ്ടാക്കത്തക്കതായിരുന്നു. ബുദ്ധിമുട്ടി
ലകപ്പെട്ടു് നിൎവ്വശന്മാരായ ആളുകൾ ഒരു ഭാഗത്തും നിൎദ്ദ
യരും ധനികരും ആയ ഋണദാതാക്കൾ മറെറാരു ഭാഗ
ത്തും വൎത്തിച്ചിരുന്നു. പാശ്ചാത്യരാജ്യങ്ങളിൽ ഈ ഋണ
ദാതാക്കൾ മിക്കവാറും ജൂതന്മാരായിരുന്നു. ഇവർ ചുമ
ത്തിയ അതിപലിശയും ഇവരുടെ നേരെ ക്രിസ്ത്യാനികൾ
ക്കുണ്ടായിരുന്ന മതപരമായ വിദ്വേഷവും ആണു് ഇവൎക്കു
കുപ്രസിദ്ധിയുണ്ടാക്കിത്തീൎത്തതു്.

ആധുനികകാലങ്ങളിൽ വാണിജ്യവ്യവസായാദികളു
ടെ അഭിവൃദ്ധിയോടുകൂടി ഉൽപാദനാവശ്യങ്ങൾക്കു മൂല
ധനം അത്യന്തം അപേക്ഷിതമായി. അപ്പോൾ പലിശ

യുടെ കാൎയ്യത്തിൽ ജനങ്ങളുടെ അഭിപ്രായഗതിക്കും മാറ്റം വന്നു. ഉൽപാദനാവശ്യങ്ങൾക്കു ധനം കടം കൊടുക്കുന്നതു നിമിത്തം ഉൽപാദകന്നു ഗണ്യമായ ലാഭം കിട്ടുന്നതുകൊണ്ടു് ആയാളിൽനിന്നു മൂലധനത്തിന്നു പലിശ വാങ്ങുന്നതു ന്യായമാണെന്നു മൂലധനക്കാരൻ കണ്ടു. ഇതു് ഉത്തമൎണ്ണന്നും അധമൎണ്ണന്നും ഒരുപോലെ ഗുണകരമാണു്. ക്രമേണ ഉൽപാദനാവശ്യത്തിനുപയോഗിക്കുന്ന മൂലധനത്തിന്നു പ്രതിഫലമായി പലിശ കൊടുക്കേണ്ടതു ന്യായവും ആവശ്യവും ആണെന്നുള്ള അഭിപ്രായം പരിഷ്കൃതലോകത്തിൽ പടൎന്നുപിടിച്ചു. പണവിഷയമായ ബുദ്ധിമുട്ടുകൊണ്ടു പണം കടം വാങ്ങുന്ന ഒരു വ്യക്തിയെ അതിപലിശ ചുമത്തി അന്യായമായി കഷ്ടപ്പെടുത്തുന്ന ഉണ്ടികവ്യാപാരംപോലെയല്ല ഉൽപാദനമെന്നു ജനങ്ങൾക്കു ബോദ്ധ്യം വന്നതോടുകൂടി പലിശ വാങ്ങുന്നതിനെക്കുറിച്ചുള്ള ആക്ഷേപവും ഇല്ലാതായി.

എന്നാൽ അടുത്ത കാലത്തു സാമ്യവാദസിദ്ധാന്തികളായ കാറൽമാൎക്സ് (Karal marks), റോഡ്ബേൎട്ടസ് (Rodbertus) എന്നിവർ പലിശയെ കഠിനമായി എതിൎത്തിട്ടുണ്ടു്. പലിശ വാങ്ങുന്നതു് ഒരു മാതിരി കവൎച്ചയാണെന്നാണവർ പറയുന്നതു്. മൂലധനംതന്നെ തൊഴിലാളിയുടെ പ്രയത്നപ്രതിഫലത്തിൽനിന്നു പിൻവലിക്കപ്പെട്ട ഭാഗങ്ങളുടെ സമാഹാരമാണു്. ഇങ്ങിനെ മൂലധനം തന്നെ ഒരുമാതിരി 'തട്ടിപ്പറിയാ'യിരിക്കെ, പലിശ ഒരിക്കലും സാധൂകരിക്കാവുന്നതല്ലെന്നാണു് അവരുടെ വാദം. ഈ വാദത്തിന്നുള്ള സമാധാനം വിതരണത്തെക്കുറിച്ചുള്ള

വിവരണത്തിൽ കൊടുത്തിട്ടുണ്ട്. ധനശാസ്ത്രത്തിൽ, ഉൽപാദനത്തിനു പ്രയോജകീഭവിക്കുന്ന മൂലധനത്തിനുള്ള പ്രതിഫലത്തെക്കുറിച്ചല്ലാതെ അതിന്റെ സാധുത്വാസാധുത്വങ്ങളെക്കുറിച്ചു ചർച്ചചെയ്യേണ്ട ആവശ്യമില്ല. പുറമെ മൂലധനം ആരുടെ കൈവശമിരുന്നാലും അതിന്റെ ഉപയോഗത്തിനു പ്രതിഫലം സിദ്ധിക്കുന്നുണ്ടെന്നുള്ള വാസ്തവം മറച്ചുവെയ്ക്കത്തക്കതല്ല. അതുകൊണ്ടു മൂലധനം മുതലാളിമാരുടെ കയ്യിലിരിക്കുന്നതു ന്യായമല്ലെന്നുള്ളതു്, അതിനു പലിശ നൽകുന്നതു്, അസാധുവാണെന്ന സംഗതിയെ ഒരിക്കലും തെളിയിക്കുന്നില്ല.

ഉൽപാദനത്തിനു മൂലധനം അത്യന്താപേക്ഷിതമാണെന്നു വന്നാൽ അതിന്റെ പ്രദാനത്തെ പ്രതിബന്ധിക്കുന്ന യാതൊന്നും ചെയ്യാൻ പാടില്ലെന്നു സമ്മതിക്കേണ്ടിവരും. സ്വകാര്യസ്വത്തു വെച്ചുകൊണ്ടിരിപ്പാനുള്ള കഴിവും മൂലധനത്തിന്റെ ഉപയോഗത്തിനു പലിശ കിട്ടാനുള്ള തരവും ഉണ്ടെങ്കിൽ മാത്രമേ മൂലധനത്തിന്റെ പ്രദാനം വർദ്ധിക്കയുള്ളൂ. സ്വകാര്യസ്വത്തു നിലനില്ക്കുന്ന കാലം വരെ അതിന്റെ ഉപയോഗത്തിനു പലിശയുടെ രൂപത്തിൽ പ്രതിഫലം കൊടുക്കാതെ നിവൃത്തിയുണ്ടാകയില്ല.

ഇപ്പോൾ പലിശ കൊടുക്കുന്നതു സാധാരണവും സാധുവും ആണെങ്കിലും പല പരിഷ്കൃതരാജ്യങ്ങളിലും അതിപലിശ വാങ്ങി സാധുക്കളെ കഷ്ടപ്പെടുത്തുന്ന ഉണ്ടികവ്യാപാരത്തെ നിൎത്തൽചെയ്യാൻ ശ്രമംചെയ്തുകാണുന്നു. നമ്മുടെ കോടതികളിൽതന്നെ അന്യായപലിശയാണെന്നു തെളിഞ്ഞ സംഖ്യകളെ വിധിച്ചു കൊടുക്കുന്നതല്ല.

### പലിശ കൊടുക്കുന്നതെന്തിന്?

പലിശ മൂലധനത്തിന്റെ ഉപയോഗത്തിനുള്ള പ്രതിഫലമാണ്. ഈ പ്രതിഫലം കൊടുക്കാതെ ഉൽപാദനത്തിനു മൂലധനം ഉപലബ്ധമാകയില്ല. പണം കടം വാങ്ങിയതിനു കൊടുക്കുന്ന പ്രതിഫലത്തെ മാത്രമല്ല പലിശയെന്നു പറയുന്നതു്. മൂലധനത്തിന്റെ താല്ക്കാലികോപയോഗത്തിനുള്ള പ്രതിഫലമാണ് പലിശ. വാസ്തവത്തിൽ മറ്റുള്ളവരുടെ വസ്തുക്കളെ ഉപയോഗിക്കുന്നതിനു കൊടുക്കുന്ന പ്രതിഫലമാണു പലിശയെന്നു പറയാം. ഇപ്പോൾ മൂലധനം കടം വാങ്ങുന്നതു വീണ്ടും മൂലധനം ഉൽപാദിപ്പിക്കാനാണ്. കടം വാങ്ങുന്ന ആൾ അതിന്റെ ഉപയോഗത്തിനു പ്രതിഫലമായി പലിശ കൊടുക്കുന്നതു മൂലധനത്തിന്റെ ഉപയോഗത്തിൽനിന്ന്, അയാൾ കൊടുക്കുന്ന പലിശയേക്കാൾ ആദായം കിട്ടുമെന്നുള്ള പ്രതീക്ഷ കൊണ്ടാണ്.

കടം കൊടുക്കുന്ന ആൾ പലിശ പ്രതീക്ഷിക്കുന്നതു താഴെ പറയുന്ന സംഗതികൾകൊണ്ടാണ്. ഒന്നാമതു മൂലധനം കടം വാങ്ങുന്ന ആൾക്ക് അതുകൊണ്ടു ധനവർദ്ധനയുണ്ടാവുന്നതിനാൽ ആ വർദ്ധനയിൽ ഒരോഹരി ഉത്തമർണ്ണനു കിട്ടേണ്ടതാണ്. കാരണം മൂലധനം കടംകൊടുത്തിട്ടില്ലെങ്കിൽ അയാൾക്ക് അതു സ്വയം ഉൽപാദനത്തിൽ ഉപയോഗിച്ചു ധനം വർദ്ധിപ്പിക്കാമെന്നുള്ളതുതന്നെ. രണ്ടാമതു്, തന്റെ മൂലധനത്തിൽ ഒരു ഭാഗത്തെ തല്ക്കാലം വിട്ടുപിരിയുന്നതിനും ഇഷ്ടംപോലെ അതു പെട്ടെന്നു വിനിമയം ചെയ്യാനുള്ള സൌകര്യത്തെ ഉപേക്ഷി

ക്കുന്നതിനും പകരമായി ഉത്തമൎണ്ണൻ ഒരു പ്രതിഫലം പ്രതീക്ഷിക്കുന്നു. ഭാവിയിൽ ഉപയോഗത്തിനു മൂലധനം ശേഖരിക്കുന്നതിനു വല്ല പ്രേരണയും മുതലാളിക്കു വേണ്ടതാണ്. മൂലധനത്തെ താല്ക്കാലികാവശ്യങ്ങൾക്കായി വിനിയോഗിക്കാതെ ഭാവിയിലെ ഉപയോഗത്തിന് അതിനെ സ്വരൂപിക്കുന്നതിന് ഒരു പ്രയോജനം ആവശ്യമാണല്ലോ. ഇങ്ങിനെ മൂലധനത്തെ സ്വരൂപിക്കുവാനും ഉൽപാദനാവശ്യങ്ങൾക്ക് അതിനെ കടം കൊടുപ്പാനും ജനങ്ങളെ പ്രേരിപ്പിക്കുവാൻ പലിശ അവശ്യം ആവശ്യമാണ്.

### പലിശയെക്കുറിച്ചുള്ള സിദ്ധാന്തങ്ങൾ.

മൂലധനത്തിന്റെ ഉപയോഗത്തിനു നൽകുന്ന പലിശയുടെ സ്വരൂപത്തെയും പരിമാണത്തെയും നിൎണ്ണയിക്കുവാൻവേണ്ടി രൂപീകരിച്ചിട്ടുള്ള പല സിദ്ധാന്തങ്ങളുമുണ്ട്. അവയിൽ ഒന്നാണ് പുരാതനകാലംമുതൽ പ്രചാരത്തിലിരിക്കുന്ന ഉൽപാദനക്ഷമത്വസിദ്ധാന്തം (Productivity theory). ക്ഷേത്രത്തിൽ വിളവുകൾ ഉണ്ടാവുന്ന വിധം മൂലധനത്തിനു പലിശയും ഉണ്ടാവുന്നുവെന്നാണ് ഈ സിദ്ധാന്തം പറയുന്നത്. മൂലധനത്തിന് ഒരു കൂടുതൽ വിലയെ ഉണ്ടാക്കാൻ കഴിയുമെന്നും ഈ കൂടുതൽ വില ഓരോ രൂപത്തിലുള്ള മൂലധനത്തിന്റെയും ഉൽപാദനക്ഷമത്വമനുസരിച്ചിരിക്കുന്നുവെന്നും പണ്ടുള്ളവർ വിശ്വസിച്ചു. ഒരു കൂട്ടം പശുക്കളെയോ ആടുകളെയോ വാങ്ങാൻ ഉപയോഗിക്കുന്ന മൂലധനം നിമിത്തമുണ്ടാകുന്ന വൎദ്ധനയല്ല ഉൽപാദനക്ഷമത്വമെന്നവർ പറഞ്ഞത്. പ്രയത്നത്തിനു സഹായമായി മൂലധനത്തെ പ്രയോഗിക്കു

മ്പോഴുണ്ടാവുന്ന ഉൽപാദനക്ഷമതയെയാണു് അവർ വിവക്ഷിച്ചിരുന്നതു്. മുക്കുവന്നു് ഒരു വലയുടെ സഹായമുണ്ടെങ്കിൽ തന്റെ ഉൽപാദനത്തെ വർദ്ധിപ്പിക്കാൻ കഴിയും. അതുപോലെതന്നെ ഒരു കൃഷിക്കാരന്നു യന്ത്രക്കലപ്പയും കൊയ്ത്തുയന്ത്രവും ഉണ്ടെങ്കിൽ ഉൽപാദനക്ഷമത അധികമാവുന്നു.

ഇതു് ഏററവും ലഘുവായ ഒരു സിദ്ധാന്തമാണു്. മൂലധനത്തിനു ചോദനം ഉണ്ടാവുന്നതെങ്ങിനെയെന്നു് ഇതു വിശദമാക്കുന്നുവെങ്കിലും പല ആക്ഷേപങ്ങളും ഇതിനെക്കുറിച്ചുണ്ടായിട്ടുണ്ടു്. ഉൽപാദനക്ഷമതയാണു് പലിശയെ നിർണ്ണയിക്കുന്നതെങ്കിൽ അതിന്റെ വ്യത്യാസമനുസരിച്ചു യഥാത്ഥ പലിശയും വ്യത്യാസപ്പെടണം. എന്നാൽ ഒരേ സമുദായത്തിൽ യഥാത്ഥ പലിശ ഏകദേശം സമമായിട്ടാണു് കാണുന്നതു്. രണ്ടാമതു മൂലധനപ്രയോഗത്താൽ തൊഴിലാളിയുടെ ഉൽപാദനം അധികമാകുന്നുണ്ടെങ്കിൽ, അങ്ങിനെ അധികമാകുന്നതു്, മൂലധനം, തൊഴിലാളി ഉപയോഗിച്ച ഉപകരണങ്ങൾ, തൊഴിലാളിയുടെ പ്രവൃത്തിക്ഷമത ഇവയിൽ ഏതിന്റെ ഫലമാണെന്നാണു് തീച്ചയാക്കുക? പുറമെ പണം കടം വാങ്ങുന്ന ഒരു ധാരാളി ഉത്തമർണ്ണന്നു കൊടുക്കുന്ന പലിശക്കു് ഈ സിദ്ധാന്തപ്രകാരം സമാധാനം കാണുന്നില്ല. ഇവിടെ ധനം ഉൽപാദനത്തിനു് ഉപയോഗിക്കപ്പെടാത്തതാണു് കാരണം.

ഉൽപാദനക്ഷമതാസിദ്ധാന്തം പലിശയുടെ കാര്യത്തിൽ തൃപ്തികരമായ ഒരു സമാധാനം നല്കുന്നില്ലെന്നു കണ്ടുവല്ലോ. പിന്നീടുള്ള ധനശാസ്ത്രജ്ഞന്മാരിൽ ചിലർ

പലിശയെക്കുറിച്ചു നിരൂപിച്ചു 'വിനിയോഗവിളംബസിദ്ധാന്ത'മെന്ന ഒരു പുതിയ സിദ്ധാന്തം പുറപ്പെടുവിച്ചു. വിനിയോഗവിളംബസിദ്ധാന്ത (Abstinence theory) പ്രകാരം, മൂലധനക്കാരൻ തന്റെ ധനത്തിൽ ഒരു ഭാഗത്തെ ഉടനടി വിനിയോഗിക്കാതെ ഭാവിയിലെ ഉപയോഗത്തിന് അതിനെ കരുതുന്നു. ഇങ്ങിനെ ധനത്തിന്റെ താല്ക്കാലിക വിനിയോഗത്തിനു നേരിടുന്ന വിളംബം സഹിക്കുന്നതിനുള്ള പ്രതിഫലമാണു പലിശ. വിനിയോഗം ഉൽപാദനത്തിൽ കുറഞ്ഞാൽ മാത്രമേ മൂലധനം സ്വരൂപിക്കാൻ കഴിയൂ. പലിശനിമിത്തം വിനിയോഗത്തെ ഉൽപാദനത്തിൽനിന്നു ചുരുക്കുവാനുള്ള പ്രേരണയുണ്ടാവുന്നു.

ഈ വിനിയോഗവിളംബസിദ്ധാന്തവും വളരെ ആക്ഷേപാർഹമായിട്ടുണ്ട്. ഇത് ഉൽപാദനക്ഷമതയെ തീരെ അവഗണിക്കുന്നു. പലിശയെ നിർണ്ണയിക്കുന്നത് ഉൽപാദനക്ഷമത മാത്രമല്ലെങ്കിലും അതും പലിശ നിർണ്ണയിക്കുന്ന സംഗതികളിൽ പ്രധാനപ്പെട്ട ഒന്നാണ്. രണ്ടാമതു പലിശ നിരക്ക്, മൂലധനം കരുതുവാനുള്ള പ്രേരണയുണ്ടാക്കുന്നുവെന്നുള്ളതു ശരിയാണെങ്കിലും മൂലധനം മിക്കവാറും പലിശനിരക്കിനെ അപേക്ഷിക്കാതെ തന്നെയാണ് കരുതപ്പെടുന്നതു്. അധികം വരവുള്ള ആളുകൾക്ക്, അനാവശ്യച്ചെലവില്ലാതിരുന്നാൽ, അവശേഷിക്കുന്ന കുറെ ധനം കരുതാതെ കഴികയില്ല. ഇതിനു പലിശയുടെ പ്രേരണ ആവശ്യമില്ല.

വിനിയോഗവിളംബസിദ്ധാന്തവും പരിപൂർണ്ണമായ

ഒന്നാണെന്നു പറഞ്ഞുകൂടാ. പലിശ നിൎണ്ണയിക്കുന്നതിൽ മൂലധനത്തിന്റെ ഉൽപാദനക്ഷമത്വമെന്നപോലെത്തന്നെ വിനിയോഗവിളംബവും ഒരംഗമാണെന്നുമാത്രം പറയാം.

മൂലധനത്തിനുള്ള ചോദനം അധികമാകുമ്പോൾ പലിശനിരക്കും അധികമാകുന്നു. മൂലധനം ഇറക്കുവാൻ ഒട്ടും ഇഷ്ടമില്ലാത്തവരെക്കൂടി അങ്ങിനെ ചെയ്യാൻ പ്രേരിപ്പിക്കത്തക്കതായിരിക്കണം ഈ പലിശ. ഇങ്ങിനെ മൂലധനമിറക്കുവാൻ പ്രേരിതരാവുന്നവരെ 'സീമാവൎത്തികളായ മൂലധനദാതാക്കൾ' (Marginal investors) എന്നു പറയുന്നു. തല്ക്കാലം തങ്ങളുടെ മൂലധനത്തെ വിനിയോഗിക്കുന്നതിൽനിന്നു വിരമിച്ച് അതിനെ ഭാവിയിലെ ഉപയോഗത്തിനു കരുതിവെക്കുന്നതിനു തക്ക പ്രതിഫലം പലിശയിൽനിന്നു കിട്ടുമോ ഇല്ലയോ എന്നു സംശയിക്കുന്നവരാണിവർ. പലിശനിരക്ക് ഇവൎക്ക് തൃപ്തികരമായ വിധത്തിലായിരുന്നാലേ വേണ്ടത്ര മൂലധനം സിദ്ധിക്കയുള്ളൂ. ഈ നിരക്കിൽതന്നെ മറ്റു മൂലധനദാതാക്കൾക്കും പലിശ കൊടുക്കപ്പെടുന്നു. എന്നാൽ പലിശ, ഉൽപാദനത്തിൽ പ്രയുക്തമായ മൂലധനത്തിന്റെ അന്ത്യോല്പാദനക്ഷമത്വത്തിന് ഏകദേശം സമമായിരിക്കണം. മൂലധനമാവശ്യമുള്ളവർ ഇതിലധികം പലിശ ഒരിക്കലും കൊടുക്കുന്നതല്ല.

### പലിശയെക്കുറിച്ചുള്ള ആസ്ത്രിയൻ സിദ്ധാന്തം
### The Austrian Theory of Interest

ഈ സിദ്ധാന്തം, ആസ്ത്രിയൻ ധനശാസ്ത്രസംഘ

ത്തിന്റെ നേതാവായ പ്രഫസ്സർവോൺ ബോംബാവർക് (Von Bohm Bawerk) എന്നാളാൽ പ്രണീതമാണ്. സാധാരണ മനുഷ്യൻ താല്ക്കാലികാനുഭവത്തെ ഭാവിയിലെ അനുഭവത്തെക്കാൾ ഇഷ്ടപ്പെടുന്നുവെന്ന സംഗതിയിൽ നിന്നാണ് പലിശയുടെ ഉദയം എന്നാണീ സിദ്ധാന്തം പറയുന്നത്. ഇരിക്കുന്നതിനെ വിട്ടു പറക്കുന്നതിനെ പിടിപ്പാൻ ആരും ആഗ്രഹിക്കുന്നില്ല. തല്ക്കാലം സുഖവും തൃപ്തിയും തരുന്നതിനെ പിൽക്കാലം സുഖസംതൃപ്തികൾ തരുന്ന ഒന്നിനെക്കാൾ മനുഷ്യർ വിലമതിക്കുന്നു. ഭാവിയിലെ വിലയെ വർത്തമാനത്തിലെ വിലയോടു സമമാക്കുന്നതിനു കൊടുക്കുന്ന ഒരു സംഖ്യയത്രെ പലിശ. പലിശ, സമയത്തിന്റെ വിലയാണ്. അതിന്റെ ഹേതുവും അളവും, വസ്തുക്കളെ അനുഭവിക്കുവാനുള്ള ധൃതിയാണ്. ഒരാൾക്കു 100ക ഇപ്പോഴൊ, ഒരു കൊല്ലം കഴിഞ്ഞൊ കൊടുക്കാമെന്നു പറഞ്ഞാൽ അയാൾക്കു ഇപ്പോൾതന്നെ കിട്ടുവാനാണ് അയാൾ ഇഷ്ടപ്പെടുക. എന്നാൽ ഒരു കൊല്ലം കഴിഞ്ഞു 110ക കൊടുക്കാമെന്നു പറഞ്ഞാൽ അയാൾ അതുവരെ താമസിച്ചേക്കും. ഇങ്ങിനെ താമസിക്കുന്നതിനു പകരം 10ക കൂടുതൽ കിട്ടുന്നതു തക്കപ്രതിഫലമാകുമെന്നു തോന്നുകയാലാണ് അയാൾ അങ്ങിനെ ചെയ്യുന്നത്. ഈ പത്തുറുപ്പിക താല്ക്കാലികസുഖത്തെ നീട്ടിവെക്കുന്നതിനുള്ള പ്രതിഫലമാണ്. പലിശയെ നിർണ്ണയിക്കുന്നത്, ഇങ്ങിനെ തല്ക്കാലസുഖത്തെ പരിത്യജിച്ചു ഭാവിയിലേക്കു അതു നീട്ടിവെക്കുന്ന വിലയുടെ പരിമാണമാകുന്നു. ഒരേ തരത്തിലും ഒരേ പരിമാണത്തിലും ഉള്ള വസ്തുക്കളുടെ വർത്തമാനവി

ലയ്ക്കും ഭാവിവിലയ്ക്കും തമ്മിലുള്ള വ്യത്യാസത്തെ പലിശ എന്ന പദംകൊണ്ടു കുറിക്കുന്നു.

പദാർത്ഥങ്ങളുടെ വർത്തമാന ഭാവി വിലകളുടെ വ്യത്യാസപരിഗണനത്തിനനുസരിച്ചിരിക്കും മൂലധനപ്രദാനം. ഈ പരിഗണനം വ്യക്തിഗതവ്യത്യാസങ്ങൾക്കനുസരിച്ചുമിരിക്കും. ദരിദ്രനായ ഒരാൾ വർത്തമാനവിലയെ ഭാവിവിലയെക്കാൾ അധികം പരിഗണിക്കും. വർത്തമാനവില ഭാവിവിലയെക്കാൾ അത്ര അധികമാണെന്നു പരിഗണിക്കാത്ത സമുദായത്തിൽ ചുരുങ്ങിയ പലിശ നിരക്കുകൊണ്ട് ആവശ്യമുള്ളത്ര മൂലധനം ശേഖരിക്കാൻ സാധിക്കും. ധാരാളിത്വംകൊണ്ടോ മറ്റോ താല്ക്കാലികസുഖം പ്രിയതരമായി ഗണിക്കപ്പെടുമ്പോഴും മൂലധനം കരുതുന്നതിന് അധികപലിശയുടെ പ്രേരണ വേണ്ടിവരുന്നു. മൂലധനത്തിൻെറ പ്രദാനം ചോദനത്തിനനുരൂപമായി ഉണ്ടാവണമെങ്കിൽ ഏതു സമുദായത്തിലും സീമാവർത്തിയായ മൂലധനദാതാവിൻെറ പരിഗണനയ്ക്കനുസരിച്ച പലിശത്തോതു നല്കേണ്ടിവരും.

പലിശത്തോതധികമാകുംതോറും മൂലധനപ്രദാനവും മിക്കപ്പോഴും അധികമാകും. എന്നാൽ ഇതു സർവ്വത്ര ശരിയാകയില്ല. എന്തെന്നാൽ ഭാവിയിലേക്ക് ഒരു ക്ലിപ്തസംഖ്യ കരുതുന്ന അവസരങ്ങളിൽ പലിശത്തോത് അധികമാകുന്തോറും കരുതേണ്ട സംഖ്യ കുറയുന്നു. പക്ഷേ ആദ്യത്തെ സമ്പ്രദായം, അതായത്, പലിശനിരക്കു വർദ്ധിക്കുമ്പോൾ മൂലധനപ്രദാനവും വർദ്ധിക്കുന്നുവെന്ന സമ്പ്രദായമാണ് അധികമായി കാണാറുള്ളത്.

ഈ ആസ്ത്രിയൻ സിദ്ധാന്തമാണ് ഇന്നു പലിശയ്ക്കുള്ള ഹേതുവിനെ ഏകദേശം ശരിയായി വിവരിക്കുന്ന ഒന്നായി പരക്കെ സ്വീകരിക്കപ്പെട്ടു വരുന്നതു്. എന്നാൽ ഇതു പ്രദാനത്തെക്കുറിച്ചു മാത്രം പരിഗണിക്കുകയും ചോദനത്തെ തീരെ അവഗണിക്കുകയും ചെയ്യുന്നുവെന്നൊരു ന്യൂനതയുണ്ട്. പലിശ കൊടുക്കുന്നതു്, മൂലധനക്കാരൻ കഷ്ടം കൊടുപ്പാൻ പ്രേരിതനാകുന്നുവെന്നുള്ളതുകൊണ്ടു മാത്രമല്ല, അധമർണ്ണൻ അതു വാങ്ങുവാനും പ്രതിഫലം കൊടുപ്പാനും ഇഷ്ടപ്പെടുന്നുവെന്നുള്ളതുകൊണ്ടും കൂടിയാണ്. എങ്കിലും, താല്ക്കാലികസുഖപരിത്യാഗത്തിന്റെ വിലയെ സീമാവർത്തിയായ മൂലധനദാതാവു പരിഗണിക്കുന്നതെങ്ങിനെയെന്ന് ഈ സിദ്ധാന്തം വിവരിക്കുന്നു. ഇതിനെയും ഉൽപാദനക്ഷമതാസിദ്ധാന്തത്തെയും കൂട്ടിച്ചേർത്താൽ സാമാന്യം പൂർണ്ണമായ ഒരു പലിശസിദ്ധാന്തം നമുക്കു ഉപലഭ്യമാവും.

# പലിശയെക്കുറിച്ചുള്ള നിരൂപണം.

## XXII

### പലിശനിരക്ക നിർണ്ണയിക്കുന്നതെങ്ങിനെ?

ഉൽപാദനാവശ്യത്തിനുള്ള മൂലധനത്തിന്റെ പ്രദാന (Supply)ത്തിന്ന് ഒരു പ്രതിഫലം അവശ്യം കൊടുക്കേണ്ടിയിരിക്കുന്നു. നല്കപ്പെട്ടിട്ടുള്ള മൂലധനത്തിന്മേൽ കൊല്ലത്തിൽ ഇത്ര ശതമാനം എന്നിങ്ങിനെയാണ് ആ പ്രതിഫലത്തിന്റെ വിലയെ വ്യവഹരിക്കുന്നതു്. ഈ വില, അഥവാ പലിശനിരക്ക മൂലധനത്തിന്റെ ചോദനപ്രദാനങ്ങൾക്ക തമ്മിലുള്ള ബന്ധത്താലാണ് നിർണ്ണീതമാകുന്നതു്.

മൂലധനത്തെ ഗുണകരമായ വിധം ഉപയോഗിക്കുവാൻ കഴിവുള്ളവരിൽ നിന്നാണ് അതിനുള്ള ചോദനം ഉത്ഭവിക്കുന്നതു്. ആ ചോദനം, മൂലധനം വാങ്ങുന്ന ആൾക്ക് അതിനോടു്സംബന്ധിച്ചുള്ള ഉപയോഗിത (Utility) ക്കനുസരിച്ച തീവ്രമോ മന്ദമോ ആയിരിക്കും. അതുകൊണ്ടു മൂലധനത്തിനുള്ള ചോദനം ക്ഷീയമാണോപയോഗിതാനിയമത്തിനു വിധേയമാണ്. മൂലധനത്തിന്റെ പ്രദാനം അധികമായിരുന്നാൽ ഉപയോക്താവു് അതിന്റെ ഉപയോഗത്തിന് അധികം പ്രതിഫലം കൊടുപ്പാൻ ഇച്ഛിക്കുന്നതല്ല. പലിശനിരക്ക വർദ്ധിച്ചാൽ ചോദനം കുറയുകയും, നിരക്ക ചുരുങ്ങിയാൽ ചോദനം വർദ്ധിക്കയും ചെയ്യുന്നു.

ഉൽപാദനത്തിൽനിന്നു വിനിയോഗം ചുരുക്കി മൂലധനം സഞ്ചയിച്ചിട്ടുള്ളവരിൽനിന്നാണു് അതിന്റെ പ്രദാനം സിദ്ധിക്കുന്നതു്. പ്രദാനത്തിന്റെ പരിമാണം രണ്ടു സംഗതികളെ ആശ്രയിച്ചിരിക്കുന്നു. (1) ചെലവു കഴിച്ചു വല്ലതും കരുതുവാനുള്ള കഴിവു്. (2) അങ്ങിനെ വല്ലതും കരുതുവാനുള്ള ഇച്ഛ. സാമാന്യമായി പറയുമ്പോൾ ഇങ്ങിനെ കരുതുവാൻ വല്ല ആകർഷണവും കൂടാതെ കഴികയില്ല. ആ ആകർഷണം പലിശനിരക്കിലാണിരിക്കുന്നതു്. പലിശനിരക്കു ചോദനപ്രദാനങ്ങൾക്കനുസരിച്ചിരിക്കുന്നു. മൂലധനത്തിന്റെ പ്രദാനം പരിമിതവും ചോദനം അധികവും ആയിരുന്നാൽ പലിശനിരക്കു വർദ്ധിക്കും. നേരെ മറിച്ചു പ്രദാനം ചോദനത്തെക്കാൾ അധികമായാൽ പലിശനിരക്കു ചുരുങ്ങുകയും ചെയ്യും. ദിവസംതോറും കമ്പോളങ്ങളിൽ പലിശയ്ക്കിങ്ങിനെ വൃദ്ധിക്ഷയങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു.

ഉൽപാദനത്തിനു് മൂലധനം അത്യന്താപേക്ഷിതമാണു്. അതിന്റെ ഉപയോഗത്താൽ ഉൽപാദനം അധികമാകയും ഒരു പരിശിഷ്ടവില (Surplus value) ഉണ്ടായിത്തീരുകയും ചെയ്യുന്നു. അതുകൊണ്ടു് ഉൽപാദകന്മാരുടെ ഇടയിൽ മൂലധനത്തിനു ചോദനമുണ്ടു്. മൂലധനത്തിന്റെ ഉപയോഗം അവർക്കു ലാഭകരമാകയാൽ അതിനു വല്ലതും പ്രതിഫലം കൊടുപ്പാൻ അവർ തെയ്യാറാണു്. ഉൽപാദനാവശ്യത്തിനല്ലാതെയും മൂലധനം വിനിയോഗിക്കാറുണ്ടു്. അപ്പോഴും മേൽപറഞ്ഞ പ്രതിഫലം കൊടുക്കാതെ നിവ്വാഹമില്ല. കാരണം അങ്ങിനെ കൊടുത്തി

ല്ലെങ്കിൽ ഉൽപാദകന്മാർ മാത്രമെ മൂലധനം കടം കൊടുക്കപ്പെടുകയുള്ളു എന്നുള്ളതാണ്.

ഇപ്പോഴത്തെ സാമുദായികസമ്പ്രദായപ്രകാരം മിക്ക മൂലധനവും വ്യക്തികളുടെ സ്വകാര്യസ്വത്താണ്. ഇങ്ങിനെ സ്വകാര്യസ്വത്തുള്ള ആളുകൾ തങ്ങൾ കടം കൊടുക്കുന്ന മൂലധനത്തിന്റെ ഉപയോഗത്താൽ ഉൽപാദകന്മാർ സിദ്ധിക്കുന്ന ആദായത്തിൽ ഒരു ഭാഗത്തെ ആഗ്രഹിക്കുന്നു. വ്യാവസായികോൽപന്നത്തിൽ മൂലധനക്കാരനു പ്രതീക്ഷിക്കാവുന്ന ഓഹരി, അതായതു്, ആയാൾക്കു നല്കപ്പെടുന്ന പലിശനിരക്ക്, ആണ് മൂലധനത്തിന്റെ പ്രമാണത്തെ നിർണ്ണയിക്കുന്നതു്.

മൂലധനത്തിനുള്ള വിലയാണ് പലിശനിരക്ക്. മറ്റു വിലകളെപ്പോലെ ഇതും ചോദനത്തിനും പ്രദാനത്തിനും തമ്മിലുള്ള ബന്ധത്തെ അനുസരിച്ചിരിക്കുന്നു. ഉൽപാദനാവശ്യത്തിനുള്ള മൂലധനത്തിന്റെ ചോദനം (Demand) അതിന്റെ അന്ത്യോപയോഗിതയ്ക്കനുസരിച്ചാണിരിക്കുന്നതു്. ഉൽപാദനത്തിന് മൂലധനം നല്കുന്ന ആൾക്ക് അതിന്റെ പ്രതിഫലമായി കൊടുക്കേണ്ടതെത്രയാണെന്ന് ബാഹ്യകൃത്യമായി നിർണ്ണയിക്കുവാൻ വഴിയില്ല. എങ്കിലും മൂലധനമിറക്കുന്നവർ, വസ്തുക്കളുടെ താല്ക്കാലികവില, ഭാവിവില എന്നിവയെക്കുറിച്ചുള്ള പരിഗണനത്തെ ഈ വിഷയത്തിൽ മാനദണ്ഡമായെടുക്കാം. സീമാവർത്തിയായ മുതലാളി (Marginal investor) യുടെ പരിഗണനത്തെയാണ് സാധാരണ സ്വീകരിക്കപ്പെടുകയെന്നു ഗ്രഹിക്കണം. മററു പദാർത്ഥങ്ങളുടെ കാര്യത്തിലെ

ന്നപോലെ മൂലധനത്തിന്റെ കാൎയ്യത്തിലും ചോദനപ്ര
ദാനങ്ങളുടെ സമീകരണം ഉണ്ടാവുന്നു. ഏതു പലിശനി
രക്കിൽ ചോദനപ്രദാനങ്ങൾക്ക് ഇങ്ങിനെ സമീകരണം
ഉണ്ടാവുന്നുവോ അതിനെയാണ് സാധാരണ നിരക്കായി
നിശ്ചയിക്കുന്നതു്. ഈ ഘട്ടത്തിലാണ് ഏററവും അധി
കം മൂലധനം വിനിയോഗിക്കപ്പെടുക.

### പലിശനിരക്ക വ്യത്യാസപ്പെടുന്നതെങ്ങിനെ?

മേൽപറഞ്ഞതൊക്കെ ശുദ്ധപലിശയെ (Pure
interest) ആണ് പരാമശിക്കുന്നതു്. മൊത്തപ്പലിശയെ
ക്കുറിച്ചു യാതൊന്നും അതിൽ സൂചിപ്പിക്കുന്നില്ല. മൂലധ
നത്തിന്റെ ഉപയോഗത്തിനുള്ള വിലയായ ശുദ്ധപലിശ
മററു വിലകളെപ്പോലെ മൂല്യസിദ്ധാന്തങ്ങൾക്കനുസരി
ച്ചാണ് നിൎണ്ണയിക്കപ്പെടുന്നതു്. ഇതുപ്രകാരം ഒരേ ക
മ്പോളത്തിൽ എല്ലാ മൂലധനത്തിനും ഒരേ വിലയേ ഉ
ണ്ടാവാൻ പാടുള്ളു. ഈ വില, അഭിവൃദ്ധി പ്രാപിച്ചുകൊ
ണ്ടിരിക്കുന്ന ബ്രിട്ടൺ മുതലായ രാജ്യങ്ങളിൽ നല്ല ഉറപ്പു
കളിന്മേൽ കൊടുക്കുന്ന മൂലധനത്തിന്റെ പലിശനിരക്കി
നാൽ നിൎണ്ണീതമാകുന്നു. എന്നാൽ മററു സംഗതികൾ ക
ടന്നുകൂടുമ്പോൾ ഈ ശുദ്ധപലിശ അധികമോ ചുരുക്ക
മോ ആയിത്തീരുന്നു. നഷ്ടത്തിന്റെ സംഭാവ്യത, അ
സൌകൎയ്യം മുതലായവയ്ക്കുള്ള പ്രതിഫലംകൂടി ഉൾപ്പെടു
മ്പോൾ പലിശ, ശുദ്ധപലിശയെക്കാൾ അധികമാകുന്നു.
വിദേശങ്ങളിൽ മൂലധനമിറക്കുന്നതിനു സാധാരണ മുത
ലാളികളാരും ഇഷ്ടപ്പെടാറില്ല. അതുകൊണ്ടതിനധികം

ആകൎഷണം ആവശ്യമാണ്. ഈ ആകൎഷണം അധികപ
ലിശയായിരിക്കും. വിദേശങ്ങളിൽ മൂലധനമിറക്കുവാൻ
ഏററവും സന്നദ്ധരായ ആളുകൾ ഇംഗ്ലീഷുകാരാണ്. പ
ലിശ നിരക്കിന്റെ വ്യത്യാസത്തിന് ഒരു പ്രധാന കാര
ണം മുതലാളിമാരുടെ മനഃസ്ഥിതി തന്നെ.

പലിശയും ലാഭവും.

ഉൽപാദനത്തിൽ ഉപയോഗപ്പെടുത്തിയിട്ടുള്ള മൂല
ധനത്തിന്റെ പ്രതിഫലമാണ് പലിശ. എന്നാൽ ലാഭം
സംഘടകന്റെ പ്രവൃത്തിക്കുള്ള പ്രതിഫലമാണ്. ഈ വ്യ
ത്യാസം നല്ലവണ്ണം ഗ്രഹിക്കേണ്ടതുണ്ട്. മൂലധനത്തി
ന്റെ പ്രതിഫലമായ പലിശയിൽ മിക്കപ്പോഴും സംഘട
കന്റെ പ്രതിഫലമായ ലാഭത്തിന്റെ ഒരംശവും കടന്നു
കൂടുന്നതുകൊണ്ടാണ് ചിലപ്പോൾ പലിശ വളരെ അധി
കം വൎദ്ധിച്ചുകാണാറുള്ളത്. മിക്കപ്പോഴും സാധാരണ ക
മ്പനികളിലെ ഓഹരിക്കാർ മുതലാളികളെന്ന സ്ഥിതി
യേക്കാൾ സംഘടകർ എന്ന സ്ഥിതിയിലാണ് വൎത്തിക്കു
ന്നത്. അപ്പോൾ അവൎക്കുള്ള പ്രതിഫലത്തിൽ പലിശ
യും കമ്പനിയുടെ ലാഭത്തിൽ ഒരു ഭാഗവും ഉൾപ്പെടുന്നു.

പലിശയും കിഴിവും.

(Interest and discount)

ഉൽപാദനത്തിനായി കടം കൊടുക്കുന്ന മൂലധന
ത്തിന്റെ ഉപയോഗത്തിനുള്ള പ്രതിഫലമാണ് ധനശാ
സ്ത്രത്തിൽ പലിശ. എന്നാൽ കിഴിവ് (Discount) കടമാ
യി കൊടുക്കുന്ന പണത്തിൽനിന്നു മുൻകൂർ പിടിച്ചെടുക്കു
ന്ന സംഖ്യയാണ്. ധനപത്രങ്ങൾ (Bills) ളെ വിനിമയം

ചെയ്യുമ്പോഴാണ് സാധാരണ ഇതു ചെയ്യാറുള്ളതു്. കിഴിവിന്റെ നിരക്കുകൾ ഓരോ കമ്പോളത്തിലും ഓരോവിധത്തിലാണ്. ഇതിനു കാരണം ഓരോ കമ്പോളത്തിലും കടം കൊടുക്കാവുന്ന പണത്തിന്റെ ചോദനത്തിനും പ്രദാനത്തിനും തമ്മിലുള്ള ബന്ധത്തിന്റെ വ്യത്യാസമാണ്. എന്നാൽ ശുദ്ധ പലിശ ഇതുപോലെയല്ല. അതു് എവിടെയും വ്യത്യാസപ്പെടാറില്ല. വിലയെക്കുറിച്ചുള്ള വിവരണത്തിൽ സാമാന്യവില (Normal price) യേയും കമ്പോളവില (Market price) യേയുംകുറിച്ചു ഗ്രഹിച്ചുവല്ലോ. ശുദ്ധപലിശയെ സാമാന്യവിലയോടും കിഴിവുനിരക്കിനെ കമ്പോളവിലയോടും ഉപമിക്കാം.

### സമുദായപുരോഗതിയും പലിശനിരക്കും.

സമുദായപുരോഗതി നിമിത്തം മൂലധനത്തിനുള്ള ചോദനം അധികമാകുമ്പോൾ പലിശനിരക്കും അധികമാകുമെന്നു പ്രഥമദൃഷ്ടിയിൽ തോന്നാം. എന്നാൽ വാസ്തവം നേരെ മറിച്ചാണ്. മൂലധനത്തിനുള്ള ചോദനം ഇന്നു വളരെ വർദ്ധിച്ചിട്ടുണ്ടു്. ഉൽപാദനത്തിനല്ലാതെയും ഒട്ടധികം മൂലധനം വിനിയോഗിച്ചുവരുന്നുണ്ടു്; യുദ്ധം, പ്രകൃതിവിപ്ലവങ്ങൾ എന്നിവയാൽ മൂലധനം കൂടെക്കൂടെ നഷ്ടപ്പെടാറുമുണ്ടു്. എന്നിട്ടും നൂതനോൽപാദനരീതിയും സംഘടനാവൈശിഷ്ട്യവുംനിമിത്തം ഉൽപാദനം അധികമാകുന്നതേയുള്ളു. പുറമെ വിനിയോഗം കഴിച്ചു ബാക്കിയുള്ള ധനം കരുതുവാനുള്ള പ്രേരണ പരക്കെയുള്ളതും മൂലധനവർദ്ധനയ്ക്കു കാരണമായിട്ടുണ്ടു്.

ഇങ്ങിനെ അഭിവൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കുന്ന സമുദായങ്ങളിലെല്ലാം പലിശനിരക്കു ചുരുങ്ങുവാനിടയായിട്ടുണ്ടു്. പുറമെ, മൂലധനം വ്യവസായങ്ങളിൽ ഇറക്കുവാൻ ആധുനികജനങ്ങൾക്കുള്ള ഇച്ഛയും പലിശ ചുരുങ്ങുന്നതിന്നൊരു കാരണമാണ്. പുരാതനകാലത്തു ജനങ്ങൾ ധനം സമ്പാദിച്ചു അതിനെ പുറത്തെടുക്കാതെ പെട്ടിയിൽ വെച്ചു സൂക്ഷിച്ചു. ഇങ്ങിനെ കെട്ടിക്കിടക്കുന്ന ധനം നിഷ്പ്രയോജനവുമായിത്തീൎന്നു. ഇക്കാലത്തു് ഉൽപാദനങ്ങൾക്കായി പണം ഇറക്കുന്നതുകൊണ്ടുള്ള ഗുണങ്ങൾ സൎവ്വൎക്കും മനസ്സിലായിട്ടുണ്ടു്. മൂലധനമിങ്ങിനെ ധാരാളം സിദ്ധിക്കുന്നുള്ളതിനാൽ അതിന്റെ ചോദനാവില (Demand price) ചുരുങ്ങിയിരിക്കുന്നു. എന്നാൽ പലിശ ചുരുങ്ങിച്ചുരുങ്ങി നിശ്ശേഷം ഇല്ലാതാവാൻ തരമില്ല. എന്തെന്നാൽ ഒരു പ്രതിഫലവും ലഭിക്കാഞ്ഞാൽ മുതലാളി ധനത്തെ തന്റെ താല്ക്കാലികാവശ്യങ്ങൾക്കും സുഖസൌകൎയ്യങ്ങൾക്കുമായി ചെലവു ചെയ്യും. മേൽപറഞ്ഞതു മൊത്തപ്പലിശയ്ക്കും യഥാൎത്ഥപലിശയ്ക്കും (Net interest) ഒരുപോലെ ബാധകമാണ്. ഇറക്കുന്ന പണത്തിനു രക്ഷയും നഷ്ടം കൂടാതിരിപ്പാനുള്ള കഴിവും ഇന്നുള്ളതുകൊണ്ടു് ആ വക ദുൎഘടങ്ങൾ വഹിക്കുന്നതിനുള്ള പ്രതിഫലത്തെ ഇന്നു പലിശയിൽനിന്നു് ഒഴിവാക്കാം.

എന്നാൽ ഇങ്ങിനെ പലിശ ചുരുങ്ങുന്നതു് അവസാനം ഹാനികരമായി തീരും. മുതലാളിമാരുടെ കൈവശമുള്ള ധനം ചുരുങ്ങുകയും ഉൽപാദനത്തിൽ ഇറക്കിയിട്ടുള്ള മൂലധനത്തിൽനിന്നുള്ള വരുമ്പടി കുറയുകയും ചെയ്യുന്നതു

ധനവദ്ധനയ്ക്കു തടസ്ഥമാണ്. എന്നാൽ ഇതുകൊണ്ടു ചില ഗുണങ്ങളുമുണ്ട്. മൂലധനത്തിന്നുള്ള പ്രതിഫലം കുറയുമ്പോഠം പ്രയത്നം, സംഘടന എന്നിവയ്ക്കു കറെ അധികം പ്രതിഫലം കൊടുപ്പാൻ സാധിക്കും. ഉൽപാദനച്ചെലവ് ഇതുനിമിത്തം കറെക്കുറയുവാൻ ഇടയാവുന്നതുകൊണ്ട് ഉൽപന്നങ്ങളുടെ വില താഴുകയും ജനങ്ങഠംക്ക് അതു ഗുണകരമായിത്തീരുകയും ചെയ്യും.

### പലിശയും പാട്ടവും

സമുദായത്തിന്റെ പുരോഗതിയോടുകൂടി പാട്ടം അധികമാകുന്നു; എന്നാൽ പലിശ താഴുന്നു. ഇതാണ് അവസ്ഥ തമ്മിൽ വ്യത്യാസം. ഇതിനു കാരണം കാലക്രമത്തിൽ മൂലധനം വദ്ധിക്കുവാൻ ഇടയാകുന്നതും, നിലം, നേരെമറിച്ചു, പരിമിതമാകയാൽ, വദ്ധിക്കാത്തതും ആകുന്നു. അതുകൊണ്ടു നിലത്തിന്റെ പ്രതിഫലം, അതിന്റെ ആവശ്യം അധികമാകുന്തോറും വദ്ധിക്കുന്നു. സ്ഥിതിയുടെ ആനുകൂല്യം, ഫലപുഷ്ടി എന്നിവയാൽ പാട്ടം വ്യത്യാസപ്പെടുന്നു. എന്നാൽ ശുദ്ധപലിശ (Pure interest) എപ്പോഴും സമമായിരിക്കും. ഇതിന്നുംപുറമെ നിലത്തിന്റെ പാട്ടം നിശ്ചയിക്കുന്നതു, പാട്ടമില്ലാത്ത നിലത്തെ ആസ്പദിച്ചാണ്. എന്നാൽ പലിശയില്ലാത്ത മൂലധനം എന്നൊന്ന് എവിടെയും കാണുകയില്ല. പലിശയില്ലാതെ ഒരു മുതലാളി കറെ ധനം കൊടുക്കുന്നുവെന്നുതന്നെയിരിക്കട്ടെ. എന്നാലും, പലിശയുള്ള മൂലധനത്തെപ്പോലെത്തന്നെ അതിന്ന് ഉപയോഗവും ഉൽപാദനക്ഷമതയും ഉണ്ടായിരിക്കും. കിടമത്സരാവസ്ഥയിൽ അതിന്നു പ്രതിഫലം സി

ധിക്കുന്നതുമാണ്. എന്നാൽ പാട്ടമില്ലാത്ത നിലത്തിന്റെ സ്ഥിതി ഇതല്ല; അതിന് ഏതവസ്ഥയിലും പ്രതിഫലം സിദ്ധിക്കയില്ല.

മൂലധനം മിക്കപ്പോഴും പണത്തിന്റെ രൂപത്തിലാണ് കണക്കാക്കുക. അതിനുള്ള പ്രതിഫലവും അതേ രൂപത്തിൽതന്നെ കണക്കാക്കുന്നു. ഇതുനിമിത്തം ചില ഫലങ്ങളുണ്ടാവുന്നു. പണത്തിന്റെ രൂപത്തിൽ കണക്കാക്കപ്പെടുന്ന പദാർത്ഥങ്ങളുടെ വില ഭേദപ്പെടാവുന്നതാണ്. 1919ൽ 100കയ്ക്കു കിട്ടുന്ന പദാർത്ഥങ്ങളിൽ പകുതി 1918ൽ അതുകൊണ്ടു വാങ്ങാൻ കഴിയുമായിരുന്നില്ല. അപ്പോൾ പദാർത്ഥങ്ങളുടെ വില അധികമാകയും പണത്തിന്റെ വില താഴുകയും ചെയ്തു. പണത്തിന്റെ വില ഇങ്ങിനെ താഴുമെന്നു വിചാരിപ്പാൻ ഇടയുള്ളപ്പോൾ പണം കരുതുന്നതിനു കാര്യധികം ആകർഷണം ആവശ്യമാണ്. പദാർത്ഥങ്ങളുടെ വിലകൾ അധികമാകുന്തോറും മൂലധനപ്രദാനം ചുരുങ്ങുന്നു. എന്നാൽ പലിശനിരക്ക് അതോടുകൂടി വർദ്ധിച്ചാൽ മൂലധനപ്രദാനം അത്ര എളുപ്പത്തിൽ കുറയുന്നതുമല്ല.

സാമാന്യമായി പറയുമ്പോൾ പദാർത്ഥങ്ങൾക്കു വില വർദ്ധിച്ചാൽ പലിശനിരക്കും വർദ്ധിക്കും. കാരണം അപ്പോൾ വർദ്ധിച്ച വിലനിമിത്തം തങ്ങൾക്കു ലാഭം ഉണ്ടാക്കുവാനായി ഉൽപാദകന്മാർ മൂലധനം ആവശ്യപ്പെടുമെന്നുള്ളതുതന്നെ. വഴിയെ പ്രസ്താവിക്കാൻ പോകുന്ന ധനവിനിമയസമ്പ്രദായത്തെക്കുറിച്ചുള്ള വിവരണത്തിൽനിന്നു പലിശനിരക്കിനും പദാർത്ഥങ്ങളുടെ വിലകൾക്കും തമ്മിലുള്ള ബന്ധം നല്ലവണ്ണം മനസ്സിലാകും.



# ലാഭനിൎണ്ണയം.

## XXIII

ക്ഷേത്രം, പ്രയത്നം, മൂലധനം എന്ന മൂന്നു് ഉൽപാദനോപകരണങ്ങൾക്കുള്ള പ്രതിഫലമായ പാട്ടം, കൂലി, പലിശ എന്നിവയെക്കുറിച്ചു നാം നിരൂപിച്ചു കഴിഞ്ഞു. നാലാമത്തെ ഉപകരണമായ സംഘടനത്തിനുള്ള പ്രതിഫലത്തെക്കുറിച്ചാണു് ഇനി ആലോചിക്കുവാനുള്ളതു്. മറ്റുൽപാദനോപകരണങ്ങളെ ഒന്നിച്ചു കൊണ്ടുവന്നു് ഉൽപാദനത്തിൽ സംഘടിപ്പിക്കുന്നതു സംഘടകൻ (Organiser) ആണു്. ആയാൾക്കുള്ള പ്രതിഫലത്തെയാണു് ലാഭം (Profit) എന്നു പറയുന്നതു്. ഏതെങ്കിലും ഒരു വ്യവസായത്തിന്റെ ഉൽപാദനത്തിൽ അതിന്റെ ഉടമസ്ഥനുള്ള ഓഹരിയാണു് ലാഭം. ഒട്ടാകെച്ചെലവുകഴിച്ചു വരവിൽ ബാക്കിയുള്ള ഭാഗമാണിതു്.

പുരാതനകാലത്തു മുതലാളിയുടേയും സംഘടകന്റെയും പ്രവൃത്തികളെ വഴിപോലെ വേർതിരിച്ചിരുന്നില്ല. അതുകൊണ്ടു് അന്നു ലാഭത്തെ വ്യവസായോൽപന്നത്തിന്റെ ഒരു പ്രത്യേക ഓഹരിയായി പരിഗണിച്ചില്ല. എന്നാൽ മൂലധനത്തിനുള്ള യഥാൎത്ഥപലിശയ്ക്കു പുറമെ മൊത്തമായ ലാഭത്തിൽ എന്തൊ ഒരംശംകൂടിയുണ്ടെന്നവർ കണ്ടു. ഈ അംശത്തെ അവർ "മേൽനോട്ടത്തിനുള്ള കൂലി" (Wages of superintendence) എന്നു വിളിച്ചു.

ലാഭം സംഘടകന്റെ പ്രതിഫലമാണ്.

എഫ്. എ. വാക്കർ (Walker) എന്ന അമേരിക്കൻ ധനശാസ്ത്രജ്ഞനാണ് സംഘടകന്റെയും മൂലധനക്കാരന്റെയും ചുമതലകളെ വിശദമായി വിവേചിച്ചത്. സംഘടകൻ വ്യവസായത്തിൽ യാതൊരു മൂലധനവും ഇറക്കണമെന്നില്ല. വ്യവസായവൈദഗ്ദ്ധ്യം, ഭരണസാമർത്ഥ്യം, ബാദ്ധ്യതാബോധം എന്നീ യോഗ്യതകളോടുകൂടി വ്യവസായത്തെ ശരിയായി നടത്തിക്കൊണ്ടു പോകുക മാത്രമാണ് സംഘടകന്റെ കൃത്യം. ഇതു സാധാരണ തൊഴിലിൽനിന്നു വ്യത്യസ്തമാണ്. പാട്ടം, പലിശ, കൂലി എന്നിവ കഴിച്ച് ഉൽപന്നത്തിൽ അവശേഷിക്കുന്ന ഭാഗവും സംഘടകന്റെ പ്രതിഫലവും ആയ ലാഭം കൂലിയിൽനിന്നു വ്യത്യാസപ്പെട്ടതാണ്. അതു നിർണ്ണയിക്കുന്നതു കൂലിയുടെ മാതിരിയില്ലല്ലൊ. ലാഭം സൂക്ഷ്മത്തിൽ ഒരു സാമ്പത്തികവാരം (Economic rent) ആണ്. അതു മിക്കവാറും വാരത്തിന്റെ മാതിരി തന്നെയാണ് കണക്കാക്കുന്നതും. ഇതായിരുന്നു വാക്കറുടെ സിദ്ധാന്തം.

വ്യവസായത്തിന്റെ വിജയം സംഘടകന്റെ പ്രത്യേക വൈദഗ്ദ്ധ്യത്തിന്നനുസരിച്ചിരിക്കും. എന്നാൽ സംഘടകന്മാരുടെ വൈദഗ്ദ്ധ്യത്തിനു വളരെ വൈവിദ്ധ്യമുണ്ട്. ഉത്തമമായ വൈദഗ്ദ്ധ്യത്തിന് ഉത്തമമായ പ്രതിഫലം സിദ്ധിക്കുന്നു. എന്നാൽ കഷ്ടിച്ച് അഹോവൃത്തിക്കുള്ളതു മാത്രം സിദ്ധിക്കുന്ന സംഘടകന്മാരും ഇല്ലെന്നില്ല. ലാഭവും നഷ്ടവും ഇല്ലാത്ത ഈ അവസ്ഥയിലുള്ള സംഘടകന്മാരെ സീമാവർത്തികൾ (Marginal organisers) എന്നു

ചാതുൎയ്യം. ഇവിടെനിന്നാണ് മററുള്ളവരുടെ ലാഭത്തെ
അളക്കുന്നത്. സംഘടകനു വൈദഗ്ദ്ധ്യം, ദീൎഘദൎശിത്വം
ധൈൎയ്യം എന്നിവ അധികമാകുന്തോറും ലാഭത്തിന്റെ
രൂപത്തിലുള്ള ആയാളുടെ പ്രതിഫലവും അധികമാകുന്നു.
സമൎത്ഥനായ ഒരു സംഘടകനു് ഒരു സീമാവൎത്തി സംഘ
ടകനേക്കാൾ എത്ര അധികം വൈദഗ്ദ്ധ്യം കൂടുന്നുവൊ
അത്രയധികം ലാഭത്തിനും ആയാൾ അൎഹനാകുന്നു. സം
ഘടകന്റെ പ്രശസ്തമായ വൈദഗ്ദ്ധ്യത്താൽ നിൎമ്മിതമായ
അധികധനമാണ് ലാഭം. അതു വൈദഗ്ദ്ധ്യത്തിനുള്ള
ഒരു പാട്ടവുമാണ്.

### ലാഭം വിലയുടെ ഒരു ഭാഗമല്ല.

ഒരേ ഉല്പന്നത്തിന്റെ ഭാഗങ്ങൾക്ക് ഒരേ കമ്പോ
ളത്തിൽ ഒരേ കാലത്ത് ഒരു വിലയേ ഉണ്ടായിരിപ്പാൻ
തരമുള്ളുവെന്നു വിലയെക്കുറിച്ചുള്ള വിവരണത്തിൽനിന്നു
നാം ഗ്രഹിച്ചുവല്ലോ. ആ വിലയെ നിൎണ്ണയിക്കുന്നതു സീ
മാവൎത്തിയായ ഉല്പാദക (Marginal producer)ന്റെ
ഉല്പാദനവ്യയ (Expenses of production)മാണ്. വില
ഉല്പാദനവ്യയത്തിൽ ചുരുങ്ങിയാൽ ആയാൾ ഉല്പാദ
നം ഉപേക്ഷിക്കേണ്ടിവരും. വില ഉല്പാദനവ്യയത്തിൽ
അധികമായാൽ ആയാൾക്കു ലാഭം സിദ്ധിക്കുകയും അ
തിലും ചുരുങ്ങിയ തോതിലുള്ള ഉല്പാദകന്മാർ ഉല്പാദ
നം ആരംഭിക്കയും ചെയ്യും. ഇങ്ങിനെ ചെറിയ ഉല്പാദ
കന്മാൎക്കും വലിയ ഉല്പാദകന്മാൎക്കും തങ്ങളുടെ ഉല്പന്ന
ങ്ങൾക്ക് ഒരേ വില തന്നെയാണ് കിട്ടുന്നത്. അതുകൊ

ണ്ടു ലാഭം വിലയുടെ ഭാഗമായിരിപ്പാൻ തരമില്ല. എന്നാൽ പിന്നെ ലാഭം എങ്ങിനെയുണ്ടാവുന്നു? സമത്ഥനായ സംഘടകനു (Organiser) സീമാവത്തി സംഘടകനേക്കാൾ ചുരുങ്ങിയ തോതിലുള്ള ഉൽപാദനവ്യയത്താൽ ഉൽപാദനം നടത്താൻസാധിക്കുന്നു. ഉൽപാദനവ്യയത്തിലുള്ള ഈ വ്യത്യാസമാണ് അധികലാഭത്തിന്നുള്ള ഹേതു. ഉൽപന്നത്തിന്നു വില വദ്ധിച്ചാൽ നന്നെച്ചെറിയ ഉൽപാദകന്മാർകൂടി ഉൽപാദനം ആരംഭിക്കും. അപ്പോൾ അവക്കും മേത്തരം ഉൽപാദകന്മാക്കും തമ്മിൽ ഉൽപാദനവ്യയത്തിൽ വളരെ വ്യത്യാസമുണ്ടാവും. ഇതു നിമിത്തം ഉൽപന്നത്തിന്നു വില വദ്ധിക്കുമ്പോൾ മേത്തരം ഉൽപാദകന്മാക്കു ലാഭവും വദ്ധിക്കുന്നു. ഇത്രയും പറഞ്ഞതിൽനിന്നു പാട്ടത്തിന്നും ലാഭത്തിന്നും തമ്മിൽ വളരെ സാമ്യമുണ്ടെന്നു മനസ്സിലാക്കാം. നിലത്തിന്റെ ഫലപുഷ്ടിവ്യത്യാസം, സ്ഥിതിവ്യത്യാസം, എന്നിവയാൽ പാട്ടത്തിന്നു വ്യത്യാസം ഉണ്ടാവുന്നതുപോലെ സംഘടനാസാമത്ഥ്യത്തിന്റെ വ്യത്യാസം നിമിത്തമാണ് ലാഭത്തിന്നും വ്യത്യാസമുണ്ടാവുന്നതു്. സീമാവത്തിക്ഷേത്രങ്ങളിൽനിന്നാണ് മറ്റുള്ളവയുടെ പാട്ടം കണക്കാക്കുന്നതു്. അതുപോലെ സീമാവത്തി സംഘടകന്മാരിൽനിന്നാണ് മറ്റുള്ളവരുടെ ലാഭവും കണക്കാക്കുന്നതു്. സീമാവത്തി സംഘടകന്മാരുടെ ഉൽപാദനവ്യയവും ഉൽപന്നത്തിന്റെ വിലയും സമമായിരിക്കും. അപ്പോൾ അവക്കു ലാഭമില്ല. ഉൽപന്നത്തിന്റെ വിലയിൽ ഉൽപാദനവ്യയം കഴിച്ചു ബാക്കിയുള്ളതു മേത്തരം സംഘടകന്മാരുടെ ലാഭമാണ്.

## ലാഭവും കൂലിയും.

തൊഴിലാളിയുടെ പ്രയത്നത്തിന്റെ ഫലത്തിൽനിന്ന് അവന്നു കൊടുക്കാതെ പിടിച്ചുവെച്ച ഭാഗമാണ് ലാഭം എന്നു സാമ്യവാദികൾ പറയുന്നു. കാറൽമാർക്സ് പറയുന്നത്, തൊഴിലാളിയുടെ പ്രയത്നത്തിന്റെ യഥാർത്ഥവിലയെക്കാൾ ചുരുങ്ങിയ പ്രതിഫലം അവന്നു കൊടുക്കുന്നതുകൊണ്ടാണ് ലാഭമുണ്ടാവുന്നതെന്നാണ്. ചുരുക്കത്തിൽ തൊഴില്ക്കാരുടെ കൂലികുറച്ചിട്ടാണ് മുതലാളികൾ ലാഭം വർദ്ധിപ്പിക്കുന്നതെന്നാണിവർ പറയുന്നത്.

ഈ വാദം വളരെ സാധുവാണെന്നു തോന്നുന്നില്ല. കൂലി നിരക്കു കിടമത്സരം (Competition) കൊണ്ടാണ് നിർണ്ണീതമാവുന്നത്. ഒരേ മാതിരി പ്രയത്നത്തിന്ന് ഒരേ കൂലിതന്നെ ഏതു വ്യവസായത്തിലും ഉണ്ടായിരിക്കും. സീമാവര്‍ത്തി സംഘടകൻ കൊടുക്കുന്ന കൂലി നിരക്കുതന്നെ മേത്തരം സംഘടകനും അതേ മാതിരി പ്രയത്നത്തിനു കൊടുക്കുന്നു. ഇതിൽവെച്ചു കൂലി അധികമോ ചുരുക്കമോ ആക്കുവാൻ അയാൾക്കു തരമില്ല. ആയാൾക്കു ലാഭം ഉണ്ടാവുന്നത്, അപ്പോൾ കൂലി ചുരുക്കുന്നതുകൊണ്ടല്ല. പ്രത്യുത, ആയാളുടെ സംഘടനാസാമർത്ഥ്യത്താൽ ഉൽപാദനോപകരണങ്ങളെ ഉത്തമമായ വിധത്തിൽ ഉപയോഗിപ്പാൻ ആയാൾക്കു സാധിക്കുന്നതുകൊണ്ടാണ്. കൂലിക്കാരെ ആയാൾ മററുള്ളവരെക്കാൾ അധികം കഠിനമായോ ദീർഘസമയത്തേയ്ക്കോ പ്രവൃത്തിയെടുപ്പിക്കുന്നതുകൊണ്ടല്ല ലാഭമുണ്ടാകുന്നതെന്നു ധരിക്കണം.

മേൽപറഞ്ഞതിൽനിന്നു വ്യാവസായികോൽപന്നത്തിന്മേലുള്ള പാരിശിഷ്ടാവകാശമാണു് ലാഭം എന്നു മനസ്സിലാവുന്നു. ക്ഷേത്രത്തിനുള്ള പ്രതിഫലം, മൂലധനത്തിനുള്ള പലിശ, പ്രയത്നത്തിനുള്ള കൂലി എന്നിവ കഴിച്ചു ബാക്കിയുള്ളതു സംഘടകന്റെ ഓഹരിയാണു്. ഇതിനെയാണു പാരിശിഷ്ടാവകാശം (Residual share) എന്നു മുകളിൽ പറഞ്ഞതു്. ഇതു സംഘടനാസാമർത്ഥ്യത്തിനുള്ള പ്രതിഫലമാണു്. ദേശകാലവൈശിഷ്ട്യാദികൾക്കനുസരിച്ചു് ഈ പ്രതിഫലം അധികമോ അല്പമോ ആവാം.

കാലേകൂട്ടിത്തന്നെ, ക്ഷേത്രം, പ്രയത്നം, മൂലധനം എന്നിവയ്ക്കു് എന്തു പ്രതിഫലം കൊടുക്കണമെന്നു സംഘടകനു നിശ്ചയിക്കുവാൻ കഴിയും. എന്നാൽ ആയാളുടെ ലാഭം എന്തായിരിക്കുമെന്നു മുൻകൂട്ടി നിർണ്ണയിക്കുവാൻ പ്രയാസമാണു്. ലാഭം ഉണ്ടെങ്കിലും ഇല്ലെങ്കിലും മേൽപറഞ്ഞ ഉൽപാദനോപകരണങ്ങൾക്കു പ്രതിഫലം കൊടുക്കാതെ നിവൃത്തിയില്ല. അതുകൊണ്ടു സംഘടകൻ നഷ്ടം സഹിക്കാനുള്ള സന്നദ്ധതയോടുകൂടിയാണു് വ്യവസായത്തിനുദ്യമിക്കുന്നതു്. വ്യാവസായികോൽപന്നത്തിനു് ആവശ്യമില്ലാതായാൽ ആയാൾ ക്ഷേത്രം, മൂലധനം, പ്രയത്നം എന്നിവയുടെ പ്രതിഫലത്തിനായി ചെലവുചെയ്ത പണം നഷ്ടപ്പെടുന്നതാണല്ലോ. ഇങ്ങിനെ സംഘടകനു നഷ്ടം സഹിപ്പാനുള്ള സന്നദ്ധതയ്ക്കും ഉൽപാദനോപകരണങ്ങളെ ഒന്നിച്ചുകൂട്ടിയിണക്കി ഉത്തമമായ വിധത്തിൽ ഉൽപാദനം നയിക്കുന്നതിനുള്ള വൈദഗ്ദ്ധ്യത്തിനും ഒരു പ്രതിഫലം ആവശ്യമാണു്. സംഘടകനു് ഇങ്ങിനെ ഒരു

പ്രോത്സാഹനം നല്കാതിരുന്നാൽ ക്ഷേത്രം, പ്രയത്നം, മൂലധനം എന്നിവ നിഷ്പ്രയോജനങ്ങളും ഉൽപാദനാസമർത്ഥങ്ങളുമായിത്തീരും. ഇതുനിമിത്തം സമുദായത്തിന്നു നഷ്ടം വന്നുചേരുന്നതാണ്. അതുകൊണ്ടു നല്ലൊരു പ്രതിഫലം സംഘടകന്നു നല്കുന്നതു പരമാവധി സമുദായത്തിലേക്കുതന്നെ നന്മയായിത്തീരുന്നു.

ഇത്രത്തോളം ഉള്ള സംഗതികൾ ഇന്നത്തെ മിക്ക ശാസ്ത്രജ്ഞന്മാരും സമ്മതിക്കുന്നു. എന്നാൽ ലാഭത്തെക്കുറിച്ചുള്ള സിദ്ധാന്തങ്ങൾക്ക് അടുത്ത കാലത്തു പല ഭേദഗതികളും ഉണ്ടായിട്ടുണ്ട്. അവയെക്കുറിച്ചാണിനി നിരൂപിക്കാനുള്ളത്. ലാഭം എന്നുള്ള വാക്കു സാധാരണ മൊത്തത്തിലുള്ള ലാഭ(Gross profits)ത്തെയാണ് കുറിക്കുന്നത്. മൊത്തത്തിലുള്ള ലാഭം എന്നുവെച്ചാൽ വ്യവസായത്തിൽനിന്നുള്ള വരവിൽ ഒട്ടാകെ ചെലവു കഴിച്ചു ബാക്കിയുള്ള ഭാഗമാണ്. ഈ ലാഭം ഓരോ വ്യവസായത്തിൽ ഓരോ വിധത്തിലായിരിക്കും. ഇതിന്നു കാരണം ഉൽപാദനവ്യയത്തിന്റെ വ്യത്യാസമാണ്. മൊത്തത്തിലുള്ള ലാഭത്തിൽ പല ഇനങ്ങളും ഉൾപ്പെടും. സംഘടകന്നു കിട്ടേണ്ടതായ ശുദ്ധലാഭ(Pure profit)ത്തെ കണക്കാക്കുമ്പോൾ പലതും അതിൽനിന്നു കിഴിക്കേണ്ടിവരും. മൊത്തത്തിലുള്ള ലാഭത്തിൽ താഴെ പറയുന്നവയെല്ലാം ഉൾപ്പെടാം.

1. ക്ഷേത്രം, മൂലധനം എന്നിവയ്ക്കുള്ള പ്രതിഫലം.

ചില വ്യവസായങ്ങളിൽ ക്ഷേത്രം, മൂലധനം എന്നിവ

മുഴുവനുമോ ഏകദേശമോ സംഘടകന്മാർ പ്രദാനം ചെയ്യുന്നതായി കാണാം. ആ വക വ്യവസായങ്ങളിലെ ശുദ്ധലാഭം കണക്കാക്കുമ്പോൾ ക്ഷേത്രത്തിനുള്ള പാട്ടവും മൂലധനത്തിനുള്ള പലിശയും മൊത്തമായ ലാഭത്തിൽ നിന്നു കിഴിക്കണം.

2. വ്യവസായം മുടങ്ങാതെ നടക്കണമെങ്കിൽ അതു നടക്കുന്ന എടുപ്പുകൾ, അതിലെ യന്ത്രങ്ങൾ, എന്നിവ കേടുകൂടാതെ സൂക്ഷിക്കണം. എന്നല്ല, ഭാവിയിൽ അവയെ കേടുപാടു തീൎത്തു നിലനിൎത്തുവാനുള്ള സംഖ്യ കരുതുകയും വേണം. കിടമത്സരം വൎദ്ധിക്കുമ്പോൾ പുതിയ പരിഷ്കാരങ്ങൾ വരുത്തേണ്ടിവന്നാൽ അതിനുള്ള ചെലവും വേണ്ടിവരും. ലാഭം കണക്കാക്കുന്നതിനുമുമ്പ് ഇവയെ കൂടി കിഴിക്കേണ്ടതാണ്.

3. വ്യക്തിനിരപേക്ഷമായ ലാഭം. ലാഭത്തിൽ അധികഭാഗവും സംഘടകന്റെ സാമൎത്ഥ്യംകൊണ്ടല്ല മിക്കപ്പോഴും സിദ്ധിക്കുന്നത്. കുത്തകയോ ഏകായത്താധികാരമോ (Licence or monopoly) ഉള്ള വ്യവസായങ്ങൾക്ക് അതു നിമിത്തം ലാഭം അധികമാവാനിടയുണ്ട്. ചിലപ്പോൾ അവിചാരിതസംഭവങ്ങൾകൊണ്ടും ലാഭം വൎദ്ധിച്ചേക്കാം. പെട്ടെന്നു യുദ്ധമുണ്ടാവുമ്പോൾ ധാരാളം തോക്കുകൾ സ്റ്റോക്കിലുള്ള കമ്പനിക്കാൎക്ക് ലാഭം അധികം കിട്ടുമല്ലോ. ഇങ്ങിനെ കിട്ടുന്ന അധികലാഭമൊന്നും സംഘടകന്റെ സാമൎത്ഥ്യത്താലുണ്ടാവുന്നതല്ല. അതുകൊണ്ട് അവയെ ആയാൾക്കുള്ള പ്രതിഫലത്തിൽ, അതായതു ശുദ്ധലാഭത്തിൽ ഉൾപ്പെടുത്താൻ പാടില്ല.

4. <u>സംഘടകന്റെ പ്രതിഫലം</u>—മേൽപറഞ്ഞ ചെലവുകളൊക്കെ നിവൃത്തിച്ചശേഷം മൊത്തമായ ലാഭത്തിൽ അവശേഷിക്കുന്ന ഭാഗം സംഘടകന്റെ പ്രതിഫലമാണ്. എന്നാൽ ഇതു മുഴുവനും ഒരാൾക്കു ലഭിക്കുന്നതല്ല. കാരണം സംഘടകന്റെ പ്രവൃത്തി മിക്കപ്പോഴും പലരുംകൂടി വിഭജിച്ചു നിവൃത്തിക്കുന്നതായതാണ്. സംഘടകന്റെ പ്രതിഫലത്തിൽ (1) മേൽനോട്ടത്തിനുള്ള കൂലി, (2) നഷ്ടം സഹിപ്പാനുള്ള സന്നദ്ധതയ്ക്കുള്ള പ്രതിഫലം, (3) ശുദ്ധലാഭം, എന്നിവയുൾപ്പെടും. ഒന്നാമത്തേതായ മേൽനോട്ടത്തിനു ചിലപ്പോൾ മാനേജർമാരെ നിശ്ചയിച്ചുകാണും. അവർക്കു കൊടുക്കുന്ന ശമ്പളം ലാഭത്തിൽ ഒരു ഭാഗമായിരിക്കും. എന്നാൽ മാനേജരുടെ മേൽനോട്ടപ്രവൃത്തിക്കും സംഘടകന്റെ സംഘടനാസാമർത്ഥ്യത്തിനും തമ്മിൽ വളരെ അന്തരമുണ്ട്. രണ്ടാമതു ചോദനാപ്രതീക്ഷ (Expectation of demand)യോടുകൂടി ഉൽപാദനം ആരംഭിക്കുന്നതുമൂലം ഉണ്ടാകാവുന്ന നഷ്ടം സഹിക്കുന്നതിനുള്ള സന്നദ്ധതയ്ക്കു് ഒരു പ്രതിഫലവും അതിലുൾപ്പെടുന്നു. മൂന്നാമത്തേതായ ശുദ്ധലാഭം (Pure profit) സംഘടകന്റെ സാമർത്ഥ്യത്തിനുതന്നെയുള്ള പ്രതിഫലമാണ്. ഇതു് ഒരു വക വ്യത്യാസലാഭമാണ് (Differential gain). സീമാവർത്തിയായ സംഘടക(Marginal organiser)ന്റെ പ്രതിഫലത്തിൽവെച്ച് ഒരു സംഘടകന്ന് അധികം കിട്ടുന്ന പ്രതിഫലമാണിതു്.

എററവും അധികം ലാഭം കിട്ടാവുന്ന വ്യവസായ

ങ്ങളിൽ മാത്രമേ സാധാരണ സംഘടകന്മാർ തങ്ങളുടെ വൈദഗ്ദ്ധ്യവും ദീർഘദർശിത്വവും ഉപയോഗിച്ചു വ്യാപരിക്കുവാൻ ഇഷ്ടപ്പെടുകയുള്ളു. അപ്പോൾ അവക്കുള്ള പ്രതിഫലവും സമമായിരിക്കണമല്ലോ. പിന്നെ എങ്ങിനെയാണ് ഓരോ വ്യവസായത്തിൽ സംഘടകന്മാക്കുള്ള പ്രതിഫലം ഓരോ വിധത്തിലായിരിക്കുമെന്നു പറയുന്നത്?

ചില വ്യവസായങ്ങളിൽ മററു ചിലതിനേക്കാൾ മൊത്തമായ ലാഭം (Gross profit) അധികമുണ്ടായിരിക്കും. അല്ലെങ്കിൽ അധികം കഷ്ടനഷ്ടങ്ങൾ വരാവുന്ന വ്യവസായങ്ങളിൽ ആരും പ്രവേശിക്കയില്ല. ഒരു പുതിയ വ്യവസായത്തിൽ ദൃഢമൂലമായ മറെറാന്നിനേക്കാൾ പ്രതിഫലം അധികം ഉണ്ടാവുമെന്നു കരുതാം. ചിരപ്രതിഷ്ഠിതങ്ങളായ വ്യവസായങ്ങളേക്കാൾ ബുദ്ധിമുട്ടാണ് പ്രായേണ പുതിയ വ്യവസായങ്ങൾ നടത്താൻ. ഇതു നിമിത്തമാണ് ഭിന്നഭിന്നവ്യവസായങ്ങളിൽ പ്രതിഫലവും ഭിന്നഭിന്നമായിരിക്കുന്നത്.

പരിഷ്കാരത്തിന്റെ പുരോഗതിയിൽ പലിശ താഴുന്നുവെന്നു മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെത്തന്നെ, പുതിയ കണ്ടുപിടുത്തങ്ങളും സംഘടനാരീതികളും ആവിർഭവിച്ചുകൊണ്ടിരിക്കയും വിദഗ്ദ്ധന്മാരായ ആളുകൾ സമുദായത്തിൽ വർദ്ധിക്കയും ചെയ്യുമ്പോൾ ലാഭവും കുറയുന്നു. പലിശയും ലാഭവും ഇങ്ങിനെ കുറയുന്നതു മൂലധനവും വൈദഗ്ദ്ധ്യവും വർദ്ധിക്കുന്നതുകൊണ്ടാണ്. പ്രദാനം അധികമാകുമ്പോൾ വില ചുരുങ്ങാതെ കഴിക

യില്ലല്ലോ. എന്നാൽ നിലത്തിന്റെ കുറയിങ്ങിനെയല്ല. നിലം ചോദന(Demand)ത്തിന്നനുസരിച്ചു വൎദ്ധിപ്പിക്കുവാൻ കഴിയായ്കയാലാണ് ജനസംഖ്യ അധികമാകുമ്പോൾ പാട്ടം വൎദ്ധിക്കുന്നത്.



# വ്യവസായനിയന്ത്രണം.

## XXIV

യുദ്ധത്തിനു മുമ്പുള്ള കാലങ്ങളിൽ വ്യവസായപരിഷ്കർത്താക്കന്മാരുടെ ശ്രദ്ധ മുഖ്യമായി പതിഞ്ഞതു ദാരിദ്ര്യത്തെ സംബന്ധിക്കുന്ന പ്രശ്നങ്ങളിലായിരുന്നു. എന്നാൽ യുദ്ധത്തിനുശേഷം അവരുടെ ദൃഷ്ടി മുഴുവനും വ്യവസായനിയന്ത്രണത്തിലേയ്ക്കു തിരിഞ്ഞിരിക്കുന്നു. വ്യാവസായിക സ്വേച്ഛാപ്രഭുത്വം (Industrial Autocracy) അഥവാ മുതലാളിഭരണം (Rule of the Capitalist) ആണു് ദാരിദ്ര്യത്തിന്റെയും മററും ബീജമെന്നവർ കണ്ടു. അതുകൊണ്ടു വ്യവസായവിഷയത്തിൽ മുതലാളി ഭരണസമ്പ്രദായത്തെ ഉന്മൂലനം ചെയ്യാനും ശരിയായവിധത്തിൽ വ്യവസായഭരണത്തെ നിയന്ത്രിക്കാനും അവർ പ്രക്ഷോഭം കൂട്ടിത്തുടങ്ങി. വ്യവസായത്തിന്റെ നിയന്ത്രണത്തിൽ ഒരു പങ്കു തൊഴിലാളികൾക്കുമുണ്ടാവേണ്ടതത്യാവശ്യമാണെന്നാണിവരുടെ പക്ഷം.

ഈ വിഷയത്തിൽ തൊഴിലാളികക്ഷിയുടെ ആവശ്യങ്ങളെ നാലായി വിഭജിക്കാം:—

1. തൊഴിലാളികൾക്കു് ഒരു നിലയും വിലയും വേണമെന്നു് (Demand for status). തൊഴിലാളികളെ അനേകം യന്ത്രങ്ങളുടെ കൂട്ടത്തിൽ ചില യന്ത്രങ്ങളായി മാത്രം ഗണിക്കുന്നതിലുള്ള പ്രതിഷേധമാണിതു വെളിപ്പെ

ടത്തുന്നതു്. തങ്ങളുടെ കായികമായ പ്രയത്നത്തെ വിറ്റുകൊണ്ടു മാത്രം മേലിൽ തൃപ്തരായിരിപ്പാൻ തൊഴിലാളികൾക്കു മനസ്സില്ലെന്നാണിതിന്റെ അർത്ഥം.

2. പ്രവൃത്തിയുടെ സ്ഥിരത ആവശ്യമാണു (Demand for Security). ശരിയായ കൂലിയും സ്ഥിരമായ ജോലിയും ആണു് തൊഴിലാളികൾക്കു് ആവശ്യം. കൂലി അനിയതവും ജോലി അസ്ഥിരവും ആയിരുന്നാൽ ഒരാളും ഉത്സാഹത്തോടെ പണിയെടുക്കുന്നതല്ലല്ലോ. തൊഴിലില്ലായ്മയുടെ പിടിയിൽ നിന്നു നിശ്ചയമായും തൊഴിൽക്കാരന്നു നിവൃത്തിയുണ്ടാവേണ്ടതാണു്.

3. വ്യവസായത്തിന്റെ നടത്തിപ്പിനെ സംബന്ധിച്ചു് അഭിപ്രായങ്ങൾ പറയുവാനുള്ള സ്വാതന്ത്ര്യവും അവകാശവും തൊഴിലാളിക്കു് ആവശ്യമാണു്. പ്രഥമദൃഷ്ടിയിൽ ഇതു വളരെ പ്രാധാന്യമുള്ളതല്ലെന്നു തോന്നാം. എന്നാൽ വ്യവസായം ഉത്തമമായ രീതിയിൽ നടക്കേണമെങ്കിൽ ഇതു് അത്യാവശ്യമാണു്.

4. വ്യവസായത്തിന്റെ ഉടമസ്ഥതയും ഭരണവും പൊതുജനങ്ങളിലായിരിക്കണമെന്നു തൊഴിലാളികൾ ആഗ്രഹിക്കുന്നു. ഏതെങ്കിലും ഒരു വ്യക്തിക്കു മാത്രം വളരെ സ്വകാര്യസ്വത്തു വർദ്ധിപ്പിക്കുവാൻ സഹായിക്കുന്നതു ശരിയല്ലെന്ന ബോധം തൊഴിലാളികളിൽ കടന്നുകൂടീട്ടുണ്ടു്. വ്യവസായത്തിന്റെ നിയന്ത്രണത്തിൽ മാത്രമല്ല അതിനെ സംബന്ധിക്കുന്ന സാമ്പത്തിക കാര്യങ്ങളിലും തങ്ങൾക്കു പങ്കുണ്ടാവണമെന്നാണു തൊഴിലാളികൾ ആവശ്യപ്പെടുന്നതു്.

വ്യവസായനിയന്ത്രണം രണ്ടു വിധമുണ്ടു്. 1: നിഷേധപരം (Negative) 2. അനുവാദപരം(Positive). ഗവമ്മെണ്ടിൽനിന്നുള്ള നിയമസംബന്ധമായ നിയന്ത്രണങ്ങളെയാണു നിഷേധപരം എന്നു പറയുന്നതു്. വ്യവസായത്തിന്റെ ശരിയായ നടത്തിപ്പിനെ അനുവാദപരമായ നിയന്ത്രണമെന്നും പറയുന്നു. ഇവയിൽ നിഷേധപരമായ നിയന്ത്രണത്തെക്കുറിച്ചു നമുക്കിവിടെ ആലോചിക്കേണ്ടതില്ല. വ്യവസായത്തിന്റെ ശരിയായ പുരോഗതിക്കു് അതിന്റെ ഭാരവാഹികൾ അതിനെ എങ്ങിനെ നിയന്ത്രിക്കണമെന്നാണു് നമുക്കു നോക്കുവാനുള്ളതു്.

എന്നാൽ അതിനു മുമ്പു് ഇപ്പോഴുള്ള സമ്പ്രദായം എങ്ങിനെയിരിക്കുന്നുവെന്നു നമുക്കു പര്യവേക്ഷിക്കാം. ഒരു രാജ്യത്തിലെ പ്രകൃതിസമ്പത്തിനെ ഏതുവിധത്തിലുപയോഗിക്കണമെന്നു തീർച്ചപ്പെടുത്തേണ്ടതു വാസ്തവത്തിൽ വിനിയോക്താക്കൾ (Consumers) ആണു്. അവരുടെ ആഗ്രഹങ്ങൾ ചോദന(Demand)മായി മാറുമ്പോഴാണു വ്യവസായങ്ങൾ പ്രാദുർഭവിക്കുന്നതു്. എന്നാൽ ഇപ്പോൾ ഇക്കാര്യങ്ങളെല്ലാം തീർച്ചപ്പെടുത്തുന്നതു സംഘാടക(Organiser)നാണു്. ഇയ്യാൾക്കു സഹായമായിരിക്കുന്നതു പദാത്ഥങ്ങളുടെ വിലയാണു്. വിലയാണു് ഉൽപാദനസമുദ്രത്തിൽ സംഘാടകനാവികരുടെ വടക്കുനോക്കി. അതുകൊണ്ടു് ഇന്നത്തെ വ്യവസായത്തെ നിയന്ത്രിക്കുന്നതു വാസ്തവത്തിൽ 'വില'യാണു്. ഈ സമ്പ്രദായം വ്യക്തിപരമായ ഉദ്യമത്തെയും സ്വാതന്ത്ര്യത്തെയും നിലനിത്തുവാൻ സഹായിച്ചിട്ടുണ്ടെന്നു് ഒരു മെച്ചം ഇതിനില്ലായ്കയുമില്ല.

ഇത്തരം സ്വതന്ത്രവ്യവസായസമ്പ്രദായപ്രകാരം (System of free enterprise) അഥവാ മുതലാളിസമ്പ്രദായപ്രകാരം നഷ്ടം സഹിക്കുന്നവർതന്നെയായിരിക്കണം വ്യവസായനിയന്ത്രണത്തിന്നധികാരികൾ എന്നു വാദിക്കപ്പെടുന്നു.

ആധുനികവ്യവസായങ്ങളിൽ അവിചാരിതമായ പല നഷ്ടങ്ങളും വരാം. നഷ്ടം സഹിക്കേണ്ട ആളുകൾ കുറേക്കൂടി ബുദ്ധിപൂർവ്വം വ്യവസായത്തിന്റെ നടത്തിപ്പിനെക്കുറിച്ച് ആലോചിക്കാതിരിക്കയില്ല. രണ്ടാമതു, മൂലധനം പ്രദാനം ചെയ്യുന്നവർക്ക് വ്യവസായനിയന്ത്രണത്തിൽ ന്യായമായ അവകാശം നല്കിയില്ലെങ്കിൽ മൂലധനം സിദ്ധിപ്പാനും പ്രയാസമായിരിക്കും. ഈ രണ്ടു സംഗതികളാണ് ഇന്നത്തെ വ്യവസായസമ്പ്രദായത്തിന്റെ അടിയിൽ കിടക്കുന്ന ബീജങ്ങൾ.

എന്നാൽ നഷ്ടം സഹിക്കുന്നു എന്ന സംഗതികൊണ്ടു മാത്രം വ്യവസായത്തെ മുതലാളികൾ നിയന്ത്രിക്കുന്നതു് അനുചിതമാണെന്നു ചിലർ പറയുന്നു. വ്യവസായസംഘങ്ങളെ ക്ലിപ്തബാദ്ധ്യതകളുള്ളവയാക്കി വ്യവസായനിയന്ത്രണത്തിനു ശമ്പളം കൊടുത്തു മാനേജർമാരെ ഏർപ്പെടുത്തുന്ന പതിവും ഇപ്പോഴുണ്ട്. ഇങ്ങിനെ നിശ്ചയിക്കുന്ന മാനേജർമാർ ആ ഭാരം വഹിക്കുന്നതിനു പ്രാപ്തരാണെന്നു ബോദ്ധ്യം മുതലാളികൾക്ക് അപ്പോഴും ഉണ്ടായിരിക്കണം.

ആധുനിക വ്യവസായത്തിൽ നഷ്ടം സഹിക്കുന്നതു വാസ്തവത്തിൽ മുതലാളിമാർ മാത്രമല്ല. വ്യവസായത്തിനു ഹാനി നേരിട്ടാൽ തൊഴിലാളിക്കും വലിയ നഷ്ടം നേരിടു

ന്നു. അവൻ അവന്റെ പൌരുഷേയ മൂലധനം (personal capital) അതായത് അവന്റെ ശക്തിയും വൈദഗ്ദ്ധ്യവും അതിൽ അർപ്പിച്ചിട്ടുണ്ടല്ലോ. എന്നാൽ വ്യവസായത്തിന്റെ നടത്തിപ്പിൽ അവനു യാതൊരു പങ്കുമില്ല. തന്മൂലം വ്യവസായത്തിനു ഹാനി വരുമ്പോൾ അവനു തൊഴിലില്ലാതെ ഉഴലേണ്ടിവരുന്നു. ഇതാണ് തൊഴിലാളികളുടെ വാദം. വാസ്തവം ആലോചിച്ചാൽ തൊഴിലില്ലായ്മ മിക്കപ്പോഴും സാമ്പത്തികമാന്ദ്യം(Economic depression), വിലയിടിവു് എന്നിവകൊണ്ടാണുണ്ടാവുന്നത്. ഇവയെ പരിഹരിപ്പാൻ, തൊഴിലാളിക്കു വ്യവസായനിയന്ത്രണത്തിൽ ചില അധികാരങ്ങൾ അനുവദിക്കുന്നതുകൊണ്ടു മാത്രം സാധിക്കയില്ല.

മുതലാളിഭരണത്തെ ഉന്മൂലനം ചെയ്യാനുള്ള പ്രക്ഷോഭത്തിൽ വ്യവസായഭരണത്തെയും നിയന്ത്രണത്തെയും സംബന്ധിക്കുന്ന മൂന്നഭിപ്രായങ്ങൾ കാണുന്നുണ്ട്. അവ (1) തൊഴിലാളികളുടെ നിയന്ത്രണം (2) വിനിയോക്താക്കളുടെ നിയന്ത്രണം (3) സംയുക്തനിയന്ത്രണം.

### തൊഴിലാളികളുടെ നിയന്ത്രണം
### (Workers' Control)

വ്യവസായത്തെ നടത്തുന്നതും നിയന്ത്രിക്കുന്നതും തൊഴിലാളികളായിരിക്കണമെന്നാണ് 'തൊഴിലാളിനിയന്ത്രണം' എന്നതിന്റെ അർത്ഥം. ഈ തൊഴിലാളികൾതന്നെ ഉൽപാദകന്മാരും ആയിരിക്കും. ഇത്തരം വ്യാവസായികസംഘങ്ങൾ പത്തൊമ്പതാം നൂററാണ്ടിൽ ഇംഗ്ലണ്ടിലും മററു പരിഷ്കൃതരാജ്യങ്ങളിലും അഭിവർദ്ധിച്ചില്ല. എങ്കിലും

ഇവയ്ക്കു വലിയ വിജയമൊന്നുമുണ്ടായില്ല. കാരണം, ഒന്നാമതു വ്യവസായത്തിന്നാവശ്യമായ മൂലധനം അംഗങ്ങളായ തൊഴിലാളികളിൽനിന്നു സിദ്ധിക്കാൻ പ്രയാസമായതും രണ്ടാമതു വ്യവസായത്തിന്റെ മേൽനോട്ടത്തിന്നും ശരിയായ നടത്തിപ്പിന്നും വേണ്ട വൈദഗ്ദ്ധ്യമുള്ളവരെ അവരുടെ ഇടയിൽനിന്നു കിട്ടാത്തതും ആണ്.

ഇങ്ങിനെ പരാജയപ്പെട്ടുവെങ്കിലും തൊഴിലാളിനിയന്ത്രണപ്രക്ഷോഭം ഇന്നും തീരെ അസ്തമിച്ചിട്ടില്ല. ആ സിദ്ധാന്തത്തിന്റെ തത്വങ്ങൾ തന്നെയാണിന്നു തൊഴിൽ സംഘസാമ്യവാദ (Guild Socialism) ത്തിൽ തെളിഞ്ഞു കാണുന്നതു്. തൊഴിലാളി ഒരു വെറും യന്ത്രമല്ലെന്നും, ആയാൾ ഒരു മനുഷ്യനാണെന്നും, മനുഷ്യസഹജമായ അവകാശങ്ങളും ബാദ്ധ്യതകളും ആയാൾക്കുണ്ടെന്നും, ആത്മപ്രകടനത്തിന്നും (Self-expression) സ്വയംഭരണത്തിന്നും വ്യക്തിസ്വാതന്ത്ര്യത്തിന്നും വാഞ്ഛയുള്ള ഒരു ജീവനാണ് ആയാളെന്നും അവർ വാദിക്കുന്നു. കൂലി കൊടുക്കുന്ന സമ്പ്രദായത്തെപ്പററി അവരുടെ പ്രധാനമായ ആക്ഷേപങ്ങൾ നാലാണ്.

1. കൂലിസമ്പ്രദായം പ്രയത്നത്തെ പ്രയത്നക്കാരനിൽനിന്നു വേറെയാക്കി പ്രയത്നക്കാരനെ അവഗണിച്ചു പ്രയത്നത്തെ മാത്രം ക്രയവിക്രയം ചെയ്യുന്നു.

2. ഇതു നിമിത്തം, മുതലാളിക്കു തൊഴിൽക്കാരന്റെ പ്രയത്നം ഉപയോഗപ്പെടുത്തുന്നതു ലാഭകരമായിരിക്കുമ്പോൾ മാത്രമേ അവന്നു മുതലാളി കൂലി കൊടുക്കുന്നുള്ളു.

3. കൂലി വാങ്ങുന്നതിനു പ്രതിഫലമായി തൊഴിലാളി വ്യവസായസംഘടനത്തിൽ തനിക്കുള്ള അവകാശങ്ങളെയെല്ലാം ഉപേക്ഷിച്ചു കൊടുക്കുന്നു.

4. എന്നല്ല തൊഴിലാളി കൂലിക്കു വേണ്ടി തന്റെ പ്രയത്നഫലമായുണ്ടാവുന്ന ഉല്പന്നത്തിൽ തനിക്കുള്ള അവകാശത്തെയും ബലികഴിപ്പാൻ നിർബ്ബന്ധിതനാകുന്നു. കൂലിസമ്പ്രദായത്തിന്റെ ഈ വശങ്ങളെല്ലാം ഏത്രയും ചത്തയാണെന്നും അവയെ പരിഹരിക്കേണ്ടതു അത്യാവശ്യമാണെന്നും തൊഴിൽസംഘസാമ്യവാദികൾ അഭിപ്രായപ്പെടുന്നു. ഇതിനുള്ള പരിഹാരം, വ്യവസായത്തിന്റെ നടത്തിപ്പ് ഉൽപാദകതൊഴിൽ സംഘങ്ങളുടെ അധീനത്തിലാക്കി, വിനിയോക്താക്കളുടെ പ്രതിനിധികളടങ്ങിയ ഒരു പ്രജായത്തഭരണഘടനയോടു അവ സഹകരിക്കണമെന്നു ഒരു നിബന്ധന നടപ്പിൽ വരുത്തുന്നതായിരിക്കും. ഈ ഉദ്ദേശ്യസാദ്ധ്യത്തിന്നായി ഓരോ വ്യവസായത്തെയും അതിൽ പ്രവൃത്തിയെടുക്കുന്നവരുടെ നിയന്ത്രണത്തിൽ ഓരോ പൊതുസ്ഥാപനമാക്കേണ്ടതാണ്.

മേല്പറഞ്ഞ വിധത്തിലുള്ള വ്യാവസായിക സംഘങ്ങൾ ചില പരിഷ്കൃതരാജ്യങ്ങളിൽ തുടങ്ങിയിട്ടുണ്ടെങ്കിലും അവയുടെ പുരോഗതി വളരെ മന്ദീഭവിച്ചാണ് കാണുന്നതു്. ഇതിന് ഒരു കാരണം ഇത്തരം തൊഴിൽ സംഘടനകൾക്കു വേണ്ടുന്ന മൂലധനം സിദ്ധിക്കാനുള്ള വിഷമതയാണ്. ഋണദാതാക്കൾക്കു നിയന്ത്രണ വിഷയത്തിൽ യാതൊരധികാരവും നല്കാത്തതുകൊണ്ടു അവർ അവയിൽ മൂല

ധനമിറക്കാൻ മടിക്കും. മൂലധനം സംശയമില്ലാതെ മുതലാളികളിൽനിന്നു സിദ്ധിക്കണമെങ്കിൽ അത്രത്തോളം വിശ്വാസയോഗ്യമായ ഒരു നിലയിൽ വ്യവസായം എത്തിയിരിക്കണം. നന്നെച്ചെറിയ തോതിൽ നടത്തുന്നതുകൊണ്ടു് ഒട്ടു വിജയവും സിദ്ധിക്കയില്ല. അതുകൊണ്ടു് ഇത്തരം തൊഴിൽ സംഘടനകൾ വളരുകയാണെങ്കിൽതന്നെ, വളരെ മന്ദമായേ വളരുകയുള്ളു.

## വിനിയോക്താക്കളുടെ നിയന്ത്രണം
## (Consumers' Control)

ഉൽപാദനത്തിന്റെ പരമലക്ഷ്യം വിനിയോക്താക്കളുടെ ആവശ്യങ്ങളെ നിറവേററുകയാണല്ലോ. എന്നാൽ പലപ്പോഴും അതു വിനിയോക്താക്കൾക്കു് അഹിതമായിട്ടാണു് തീരുന്നതു്. താഴെ പറയുന്നവയാണു് വിനിയോക്താക്കളുടെ പ്രധാന ബുദ്ധിമുട്ടുകൾ.

1. വിനിയോക്താവു വാങ്ങുവാൻ ഉദ്ദേശിക്കാത്ത കള പദാർത്ഥത്തെ വാങ്ങുവാൻ ആയാൾ നിർബ്ബന്ധിതനാവുന്നു. സാമ്പത്തികവ്യാപാരങ്ങളിൽ വിനിയോക്താക്കൾ തങ്ങളുടെ ഹിതംനോക്കി മാത്രമേ പ്രവർത്തിക്കയുള്ളുവെന്നും അതുകൊണ്ടു തങ്ങൾക്കാവശ്യമില്ലാത്തതവർ വാങ്ങുകയില്ലെന്നുമാണു് മുതലാളി കക്ഷിക്കാരുടെ സമാധാനം. എങ്കിലും ആധുനിക വ്യവസായത്തിൽ, വമ്പിച്ച പരസ്യങ്ങളും പ്രചാര വേലകളും നിമിത്തം മേൽപറഞ്ഞ ദോഷം, അതായതു യഥാർത്ഥത്തിൽ ആവശ്യമില്ലാത്ത സാധനങ്ങൾ വാങ്ങുവാൻ വിനിയോക്താക്കളെ പ്രേരിപ്പിക്ക എന്ന ദോഷം, കുറെയേറെ ഉണ്ടെന്നുതന്നെ സമ്മതിക്കണം.

2. വിനിയോക്താക്കൾ വാങ്ങുന്ന ചില പദാൎത്ഥങ്ങളുടെ പ്രദാനം ചുരുക്കി, അവയുടെ വില വൎദ്ധിപ്പിക്കുവാൻ, കുത്തകയോ ഏകായത്താധികാരമോ ഉള്ള ചില സംഘങ്ങൾ ഉദ്യമിക്കുന്നു.

3. പദാൎത്ഥങ്ങളുടെ വില, അവയെ കമ്പോളത്തിലെത്തിക്കുന്നതിന്ന് മദ്ധ്യസ്ഥന്മാരായ കച്ചവടക്കാൎക്കു കൊടുക്കുന്ന പ്രതിഫലത്താൽ, വളരെ അധികമാകുന്നു. ഉല്പാദകന്മാൎക്കും വിനിയോക്താക്കൾക്കും ഇടയിലുള്ളവരാണ് (Middlemen) കച്ചവടക്കാർ. ഉൽപാദകന്മാരിൽനിന്നു പദാൎത്ഥങ്ങളെ വിനിയോക്താക്കൾക്ക എത്തിച്ചുകൊടുക്കുന്നതിന്നുള്ള കൂലിനിമിത്തം വില വളരെ അധികമാകുന്നു.

ഉൽപാദനം ചോദനത്തിനനുസരിച്ചിരിക്കുമെങ്കിലും വിനിയോക്താക്കളുടെ ചില യഥാൎത്ഥാവശ്യങ്ങൾ നിറവേറപ്പെടുന്നില്ല. കാരണം പണത്തിൻെറ രൂപത്തിൽ അവയെ വിനിമയംചെയ്വാൻ സാധിക്കാത്തതുതന്നെ.

വിനിയോക്താക്കളുടെ ഈ വക ബുദ്ധിമുട്ടുകളെ പരിഹരിക്കുവാൻ നിയമനിൎമ്മാണത്താലും മററും ഗവൎമ്മെണ്ടു ശ്രമിച്ചിട്ടുണ്ട്. എങ്കിലും അവയെല്ലാം നാം മുമ്പറഞ്ഞ മാതിരി നിഷേധപരമായ നിയന്ത്രണങ്ങൾ മാത്രമാണല്ലൊ. അതുകൊണ്ട് അവയെക്കുറിച്ച് ഇവിടെ ചിന്തിക്കേണ്ടതില്ല. വിനിയോക്താക്കളുടെ മേൽപറഞ്ഞ ബുദ്ധിമുട്ടുകളെ നീക്കേണ്ടതിന്നു വ്യവസായത്തിൻെറ നടത്തിപ്പും നിയന്ത്രണവും വിനിയോക്താക്കളുടെ പ്രതിനിധികളുടെ കയ്യിൽ സമൎപ്പിക്കേണ്ടതാണെന്നുള്ള സിദ്ധാന്തത്തെയാണ് നമുക്കു പരിശോധിക്കേണ്ടതു്. ഇതിൻെറ പ്രധാനപ്പെ

ട്ട മൂന്നു വിഭാഗങ്ങൾ (1) വിനിയോക്തൃസഹകരണം. (2) ദേശീയസംഘടനം. (3) സാമുദായിക സംഘടനം എന്നിവയാണ്. ഇവയിൽ ഓരോന്നിന്റെയും സ്വരൂപത്തെപ്പററി നമുക്കു നിരൂപിക്കാം.

## വിനിയോക്തൃസഹകരണം
## (Consumers' Co-operation)

വിനിയോക്താക്കൾ സ്വന്തമനസ്സാൽ ഒന്നിച്ചുചേൎന്നു തങ്ങളുടെ ഹിതത്തിനും ഗുണത്തിനുംവേണ്ടി വ്യവസായങ്ങളെയേറെറടുത്തു നടത്തുന്നതാണീ സമ്പ്രദായം. ഉൽപാദകന്മാരുടെ പരസ്പരസഹായപ്രസ്ഥാനംപോലെ ഇതു പരാജയപ്പെട്ടിട്ടില്ല. മിക്ക രാജ്യങ്ങളിലും ഇപ്പോൾ ഈ വിനിയോക്തൃസഹകരണ (പരസ്പരസഹായ) പ്രസ്ഥാനം അഭിവൃദ്ധി പ്രാപിച്ചുവരുന്നു. ഇതിന്റെ അടിസ്ഥാനതത്വങ്ങൾ താഴെ പറയുന്നവയാണ്.

1. പരസ്പരസഹായ പദാൎത്ഥശേഖരങ്ങൾ (Co-operative Stores). അതാതു സ്ഥലത്തെ പരസ്പരസഹായസംഘങ്ങളിലെ അംഗങ്ങൾ തന്നെയാണ്, ഈ പദാൎത്ഥശേഖരങ്ങളുടെ ക്രേതാക്കളും (Buyers) ഉടമസ്ഥന്മാരും. ഒന്നോ അധികമോ ഓഹരികൾ എടുപ്പാൻ ഇഷ്ടമുള്ളവരൊക്കെ അംഗങ്ങളാവാം. ഓഹരിക്കാരിൽ ഓരോരുത്തൎക്കും ഓരോ വോട്ടുചെയ്വാൻ അധികാരമുണ്ട്. മേലന്വേഷണസമിതിയുടെ തിരഞ്ഞെടുപ്പിലും സാധാരണ സമ്മേളന നടപടികളിലും ഈ വോട്ടധികാരം പ്രയോഗിക്കാം.

സ്റ്റോർ മാനേജർ ശമ്പളം കൊടുത്തു നിശ്ചയിക്കപ്പെ

ട്ടിട്ടുള്ള ഒരുദ്യോഗസ്ഥനാണ്. ഇയ്യാൾ മേലന്വേഷണസ
മിതി (Managing Committee) യോടു ഉത്തരവാദിത്വം
വഹിക്കുന്നു. ഈ മേലന്വേഷണസമിതിയെ സംഘാംഗ
ങ്ങളിൽനിന്നു തിരഞ്ഞെടുക്കയാണ് പതിവ്. സംഘത്തി
നുള്ള മൂലധനം മുഴുവനും മെമ്പർമാരിൽനിന്ന് ഓഹരി
കളായി പിരിച്ചെടുക്കുന്നു. ഈ ഓഹരികൾക്കു ക്ലിപ്തമായ
ഒരു പലിശയും അനുവദിക്കുന്നു. പദാർത്ഥങ്ങളുടെ വിലയെ
ല്ലാം അങ്ങാടിനിലവാരപ്രകാരംതന്നെയായിരിക്കും. എ
ന്നാൽ സംഘത്തിലേയ്ക്കുള്ള ലാഭം, സംഘത്തിന്റെ അഭി
വൃദ്ധിക്കും, പൊതുജനനന്മയ്ക്കും, സ്റ്റോറിൽനിന്നു സാധന
ങ്ങൾ വാങ്ങിയ തോതിൽ അംഗങ്ങൾക്കു ശിഷ്ടാംശം
(Dividends) കൊടുക്കുന്നതിനും ഉപയോഗിക്കുന്നു. ഇങ്ങി
നെ കിട്ടിയ ശിഷ്ടാംശം മിക്കവാറും അംഗങ്ങൾ വീണ്ടും
സംഘത്തിൽതന്നെ അടയ്ക്കുന്നതുകൊണ്ടു സംഘത്തിന്റെ
മൂലധനം വർദ്ധിക്കുവാൻ ഇടയാകുകയും ചെയ്യുന്നു.

### ൨ മൊത്തവിൽപനയ്ക്കുള്ള സംഘങ്ങൾ
### (Wholesale Departments)

പദാർത്ഥങ്ങൾ ചില്ലറയായി വില്ക്കുന്നതിൽ മാത്രമ
ല്ല വിനിയോക്തൃസഹകരണം. അനേകം സംഘങ്ങൾ ഒ
ന്നിച്ചു ചേർന്ന് ഓരോ കേന്ദ്രസംഘങ്ങൾ ഏർപ്പെടുത്തി
മൊത്തവിൽപനയും നിർവഹിക്കുന്നു. ഈ കേന്ദ്രസംഘകാ
ര്യങ്ങളെ നിയന്ത്രിക്കുന്നതു സ്ഥാലികസംഘാംഗങ്ങളുടെ
പ്രതിനിധികളാണ്. പ്രതിനിധികളുടെ എണ്ണത്തെയും
വോട്ടധികാരങ്ങളെയും ക്ലിപ്തപ്പെടുത്തിട്ടുണ്ട്. എന്നാൽ പ
രസ്പരസഹായപ്രസ്ഥാനത്തിനു ചില ന്യൂനതകളും ഇല്ലാ

തില്ല. അംഗങ്ങളുടെ അലസത, ബാദ്ധ്യതാബോധമില്ലായ്മ എന്നിവ നിമിത്തം സംഘത്തിന്ന പല ദോഷങ്ങളും ഉണ്ടാവാറുണ്ടു്. മേലന്വേഷകസമിതിയിലെ അംഗങ്ങൾ തങ്ങൾ കേവലം പ്രതിനിധികളാണെന്ന കഥ മറന്നു മിക്കപ്പോഴും സ്വേച്ഛാപ്രഭുക്കളാവാൻ ശ്രമിക്കുന്നു. അംഗങ്ങളുടെ പൊതുസഭയിൽവെച്ചു ഭൂരിപക്ഷപ്രകാരമാണു കാൎയ്യങ്ങൾ തീൎച്ചയാക്കേണ്ടതെങ്കിലും അവസാനത്തെ തീൎപ്പിന്നുള്ള അധികാരം തങ്ങൾക്കു വേണമെന്നു മേലന്വേഷകന്മാർ ശഠിക്കുന്നു. പക്ഷപാതം, സേവ മുതലായതും ഈ ഏൎപ്പാടിനെ ദുഷിപ്പിക്കാറുണ്ട്. എങ്കിലും പരസ്പരസഹായപ്രസ്ഥാനത്തിന്ന് ഇന്നു വമ്പിച്ച വിജയം സൎവ്വത്ര സിദ്ധിച്ചു കാണുന്നുണ്ടു്.

### ദേശീയസംഘടന
### (Collectivism or Nationalisation)

നിൎബ്ബന്ധപൂൎവ്വം രൂപീകൃതമായ വിനിയോക്തൃസംഘങ്ങളുടെ ഉടമസ്ഥതയിലും നിയന്ത്രണത്തിലും വ്യാപാരങ്ങൾ നടത്തുന്നതാണു ദേശീയസംഘടനയിലെ പ്രധാനതത്വം. ഗവൎമ്മെണ്ടോ, മുനിസിപ്പാലിററിയോ മറേറാ ആയിരിക്കും ഇതിന്റെ ഭാരവാഹികൾ. തീവണ്ടി, തപ്പാൽ, കമ്പിയേൎപ്പാട്, മുതലായവ ദേശീയസംഘടനകളാക്കിയിരിക്കുന്നു. ഈ വക പൊതുസ്ഥാപനങ്ങളിൽ കിടമത്സരം അനാശാസ്യമാണ്. ഇവ പ്രായേണ ഏകായത്താധികാരങ്ങളാകയാൽ ഗവൎമ്മെണ്ടിന്റെ പ്രവേശവും നിയന്ത്രണവും ഇവയ്ക്കു് ഒഴിച്ചുകൂടാത്തതാണ്. ഇങ്ങിനെ സ്വകാൎയ്യസ്ഥാപനങ്ങളിൽ മിക്കവയും പൊതുസ്ഥാപന

ങ്ങളായിത്തീരുന്നു. ദേശീയസംഘടനാസമ്പ്രദായത്തിനും ചില ന്യൂനതകളുണ്ടു്. അവയിൽ മുഖ്യമായതു സ്വകാര്യ സ്ഥാപനത്തിന്റെ ഉടമസ്ഥന്മാൎക്കുള്ള പരിശ്രമശീലവും അഭ്യുദയകാംക്ഷയും പൊതുസ്ഥാപനപ്രവൎത്തകന്മാൎക്കുണ്ടാവാനിടയില്ലെന്നുള്ളതാണു്.

സമുദായസംഘടന(Communism)യും ദേശീയസംഘടനപോലെതന്നെ. ഒരു വ്യത്യാസമുള്ളതെന്തെന്നാൽ സമുദായം സംഘടനയാൽ നല്കപ്പെടുന്ന സേവനത്തിന്നു ക്ലിപ്തവും കണിശവുമായി പണത്തിന്റെ രൂപത്തിലുള്ള ഒരു പ്രതിഫലം വാങ്ങുന്നില്ലെന്നുള്ളതാണു്. ഉദാഹരണത്തിന്നു രാജ്യരക്ഷയ്ക്കുള്ള ഏൎപ്പാടുകൾ എടുക്കാം. ഈ രക്ഷോപായങ്ങൾ വിജയകരങ്ങളാണെങ്കിൽ ഓരോ വ്യക്തിക്കും വേണ്ടത്ര രക്ഷയുണ്ടായിരിക്കും. എന്നാൽ ഓരോ വ്യക്തിക്കും കിട്ടുന്ന രക്ഷയുടെ പരിമാണമെത്രയാണെന്നു നിൎണ്ണയിപ്പാൻ പ്രയാസമാണു്. അതുകൊണ്ടു് ഒട്ടാകെ നികുതിയിൽനിന്നു് ഇതിന്നു വേണ്ട ചെലവു ചെയ്തുവരുന്നു.

സംയുക്തനിയന്ത്രണം(Joint Control). വ്യവസായവിഷയത്തിൽ മുതലാളിഭരണം തീരെ അടിച്ചുടയ്ക്കണമെന്നും വ്യവസായനിയന്ത്രണം മുഴുവനും തൊഴിലാളികളുടെ കയ്യിലായിരിക്കണമെന്നും വാദിക്കുന്ന കക്ഷി ഒരു ഭാഗത്തും, ഗവൎമ്മേണ്ടിന്റെയും മററും നിഷേധപരമായ നിയന്ത്രണങ്ങളുള്ളതുകൊണ്ടു മുതലാളികൾക്കു തൊഴിലാളികളെ മൎദ്ദിപ്പാൻ തരമില്ലെന്നും സാമാന്യനായ ഒരു തൊഴില്ക്കാരന്നു വ്യവസായഭരണത്തിൽ ഭാഗഭാക്കാവാൻ ഇച്ഛ

മില്ലെന്നും കുറഞ്ഞ പ്രവൃത്തിസമയവും വർദ്ധിച്ച കൂലിയും കിട്ടിയാൽ അയാൾ തൃപ്തനാകുമെന്നും വാദിക്കുന്ന കക്ഷി മറുഭാഗത്തും ഉണ്ട്. രണ്ടാമത്തെ കക്ഷിക്കാരുടെ വാദം കുറെ യുക്തിയുക്തമാണെന്നു തോന്നാം. തൊഴിൽ സംഘങ്ങളുടേയും മറ്റും നിയമങ്ങൾകൊണ്ടും 'പണിമുടക്കം'എന്ന പഞ്ചാക്ഷരിയുടെ ശക്തികൊണ്ടും തൊഴിലാളികൾക്കിന്നു വളരെ കുഴപ്പങ്ങൾ കൂടാതെ കഴിപ്പാൻ സാധിക്കുന്നുണ്ട്. എന്നാൽ ഒരു ഭരണസ്ഥാപനത്തിന്റെ നടത്തിപ്പിന്നനുരൂപമല്ലാത്ത മട്ടിലാണ് ഇവർ പലപ്പോഴും തങ്ങളുടെ ശക്തിയെ ഉപയോഗിക്കുന്നത്. അതുകൊണ്ടു ഭരണവിഷയത്തിൽ ഇവൎക്ക് ഒരു പങ്കനുവദിക്കുന്നതായാൽ ഇവർ സ്വശക്തികളെ കുറെ കരുതലോടുകൂടിയെ ഉപയോഗിക്കൂ. മുതലാളികളുടെ തീരുമാനങ്ങളെ എതിൎക്കണമെന്ന മനഃസ്ഥിതി, ആ തീരുമാനങ്ങളുണ്ടാക്കുന്നതിൽ തങ്ങൾക്കും ഒരു പങ്കുണ്ടെങ്കിൽ പിന്നെ പ്രകടീഭവിക്കില്ല. പുറമെ ഇന്നത്തെ തൊഴിലാളി വെറും കൂലി മാത്രം വാങ്ങി തൃപ്തിപ്പെടുന്ന സ്വഭാവക്കാരനല്ല. അയാൾക്ക് ഒരു നിലയും വിലയും വേണമെന്ന മോഹമുണ്ട്. അതുകൊണ്ടു അയാൾ താൻ ഏൎപ്പെട്ടിട്ടുള്ള വ്യവസായത്തിന്റെ ഭരണവിഷയത്തിൽ ചില അവകാശാധികാരങ്ങൾക്കഭിലഷിക്കുന്നു.

ഈ സംഗതികൾകൊണ്ട് ഇന്നത്തെ സ്ഥിതിക്കു നല്ലതു മുതലാളികളുടേയും തൊഴിലാളികളുടേയും കൂടിയുള്ള ഒരു നിയന്ത്രണം, അതായതു സംയുക്തനിയന്ത്രണം ആണ്. 1917-ൽ നിശ്ചയിക്കപ്പെട്ട സുപ്രസിദ്ധമായ

വിററ്ലികമ്മിററി(Whitley Committee)യുടെനിയമനം ഈ സംഗതികൾ പരക്കെ ബോദ്ധ്യമായതിന്റെ ഫലമാണ്. ആ കമ്മിററിയുടെ റിപ്പോർട്ടിൽ ഓരോ വ്യവസായത്തിലും ഓരോ മുതലാളി_തൊഴിലാളിസംയുക്തസമിതി (Joint Council of Employers and Employed) ഉണ്ടായിരിക്കണമെന്നും മററും പ്രസ്താവിച്ചിട്ടുണ്ട്. ഇംഗ്ലണ്ടിലും മററും ഈ ഏർപ്പാട് ഇപ്പോൾ ധാരാളം പ്രചാരത്തിലായിട്ടുണ്ട്.



## ധനവിനിമയം.

## XXV

പുരാതനകാലങ്ങളിൽ മനുഷ്യൻ ആവശ്യം കഴിച്ച തൻെറ കൈവശം അവശേഷിച്ച പദാൎത്ഥത്തെ തൻെറ അയൽവാസിയുടെ കൈവശം അങ്ങിനെ അവശേഷിച്ച പദാൎത്ഥത്തിൽ ഒരു ഭാഗം വാങ്ങുവാൻ ഉപയോഗിച്ചിരുന്നു. നായാട്ടുകാരൻ തൻെറകൈവശം അധികമുള്ള മാംസത്തെ ഇടയൻെറ വക്കലുള്ള പാലിന്നു പകരം കൊടുത്തിരിക്കാം. അതുപോലെത്തന്നെ മുക്കുവൻ തൻെറ വക്കലുള്ള മത്സ്യത്തിൽ കുറെ കൊടുത്തു നായാട്ടുകാരൻെറ കയ്യിൽ നിന്നു തോലോ മറ്റോ വാങ്ങിയിരിക്കാം.

ഇങ്ങിനെ ഒരു സാധനം കൊടുത്തു പകരം മറ്റൊന്നു വാങ്ങുന്നതിന്നു പദാൎത്ഥങ്ങളുടെ കൈമാററം (Barter) എന്നു പറയുന്നു. ഈ സമ്പ്രദായം പരിഷ്കൃതരായ ചില കാട്ടുമനുഷ്യരുടെ ഇടയിൽ ഇന്നും നടപ്പുണ്ട്. എന്നാൽ ഇതു വളരെ സൌകൎയ്യമുള്ള ഒരു സമ്പ്രദായമല്ല. മനുഷ്യരുടെ ആവശ്യങ്ങളും മാററം ചെയ്യേണ്ട സാധനങ്ങളും വളരെ ചുരുക്കമായിരിക്കുമ്പോൾ ഈ രീതി ഒരുവിധം നടന്നുകൊണ്ടു പോകാം. ജനങ്ങളുടെ ആവശ്യങ്ങളും ഉപയോഗിക്കുന്ന പദാൎത്ഥങ്ങളും വൎദ്ധിച്ചിട്ടുള്ള ഇക്കാലത്തു പദാൎത്ഥങ്ങളുടെ കൈമാററം വളരെ വിഷമമായ ഒന്നാണ്. വസ്ത്രം ആവശ്യമുള്ള കൃഷിക്കാരൻ തൻെറ കയ്യിൽ ഉപയോഗം കഴിച്ചു ബാക്കിയുള്ള നെല്ലുംകൊണ്ടു തന്തുവായ

ന്റെ അടുത്തു പോകേണ്ടിവരും. അപ്പോൾ തന്തുവായ
ന്നു നെല്ലല്ല ആവശ്യമെന്നുവന്നാൽ കൃഷിക്കാരൻ തന്റെ
നെല്ലുകൊണ്ടു തന്തുവായന്നാവശ്യമുള്ള പദാൎത്ഥം വാങ്ങി
ക്കൊടുത്തു പകരം വസ്ത്രം വാങ്ങേണ്ടിവരും. ഒരാൾക്കാവ
ശ്യമുള്ളതു മറ്റൊരാളുടെ കയ്യിൽ ഉണ്ടായിരിക്കയും, അതു
അയാൾ മറ്റു സാധനങ്ങൾക്കു പകരം കൊടുപ്പാൻ ഇഷ്ട
പ്പെടുകയും വേണം. ഇതൊക്കെ വളരെ ബുദ്ധിമുട്ടുള്ള
കാൎയ്യങ്ങളാണ്.

രണ്ടാമതു്, സാധനങ്ങൾ കൈമാറ്റം ചെയ്യു
മ്പോൾ അവയുടെ ആപേക്ഷികവില (Relative value)
തിട്ടപ്പെടുത്തുന്ന കാൎയ്യം വിഷമമാണ്. ഒരാട്ടിന് ഇത്ര
പറ നെല്ലെന്നോ ഇത്ര ദിവസത്തെ പ്രവൃത്തിക്ക് ഒരു പ
ശുവെന്നോ നിശ്ചയിക്കാമെങ്കിലും ഒരാളുടെ സ്വത്തു മുഴു
വനും പശുക്കളാണെങ്കിൽ ഒരു പശുവിനേക്കാൾ വില
ച്ചുരുങ്ങിയ ഒരു ചെറിയ സാധനത്തെ വാങ്ങുവാൻ അ
യാൾക്കു വിഷമമായിരിക്കും. പശുവിനെ ചെറിയ ഭാഗ
ങ്ങളാക്കി തത്തുല്യങ്ങളായ പദാൎത്ഥങ്ങളെ വാങ്ങുവാൻ ക
ഴിയാത്തതാണ് അതിനു കാരണം. സാധനങ്ങൾ കൈ
മാറ്റം ചെയ്യുന്നതിൽ ഇങ്ങിനെ പല വിഷമതകളും അ
നുഭവപ്പെട്ടതുകൊണ്ടു മുമ്പുള്ളവർ പദാൎത്ഥങ്ങളുടെ വിനി
മയത്തിന് എന്തെങ്കിലുമൊരുപാധി—ഒരു സ്ഥിരമായ
വസ്തു—ഏൎപ്പെടുത്തുവാൻ നിൎബ്ബന്ധിതരായി. ഒരു വിനി
മയോപാധിയെന്ന നിലയിൽ അതു പരക്കെ അംഗീകരി
ക്കപ്പെടുകയും എളുപ്പം തിരിച്ചറിവാൻ സാധിക്കയും
ചെയ്യണമെന്നുമാത്രമേ അ ഉപാധിയെക്കുറിച്ചുള്ള ശാഠ്യ

മുണ്ടായിരുന്നുള്ളൂ. അതുകൊണ്ടു പലതരം വസ്തുക്കളും വിനിമയോപാധികളായി ഉപയോഗിച്ചിരുന്നു. പുരാതന കാലത്തു ഗ്രീസ്സിൽ കാളകളും, ആഫ്രിക്കയിൽ കവിടികളും, ജപ്പാനിൽ നെല്ലും, തിബത്തിൽ ചായയും ഇങ്ങിനെ വിനിമയോപാധികളായി ഉപയോഗിച്ചിരുന്നുവെന്ന് അറിയുന്നു. എന്നാൽ ഇവയ്ക്കു പല ന്യൂനതകളും ഉണ്ടായിരുന്നു. ചിലതു വലുപ്പം കൂടിയവയും അവിഭാജ്യങ്ങളും ആയിരുന്നു. മറ്റു ചിലതു ക്ഷണം നശിച്ചു പോകുന്നവയായിരുന്നു. എന്നാൽ അവ കൈവശമുള്ളവൎക്ക് അവകൊണ്ടു് ഇതരപദാൎത്ഥങ്ങളെ വാങ്ങാൻ സാധിച്ചുവെന്നൊരു സൌകൎയ്യവും അവയാലുണ്ടായിരുന്നു. പദാൎത്ഥവിനിമയത്തെ ഇങ്ങിനെ സൌകൎയ്യപ്പെടുത്തുന്ന ഉപാധിക്കാണ് പണം എന്നു പറയുന്നതു്.

വിനിമയോപാധി എടുത്തു പെരുമാറുവാൻ സൌകൎയ്യമുള്ളതായിരിക്കുന്നതിനു പുറമെ അതു സ്ഥിരമായ വിലയുള്ളതുമായിരിക്കണം. കാളകൾ ചത്തുപോയേക്കാം. ചായയും മറ്റും ക്ഷണം കേടുവന്നുപോവാനിടയുണ്ടു്. ഇങ്ങിനെ അവ വിലയില്ലാത്തവയായിത്തീരാം. അതുകൊണ്ടു് അവ പണമായിരിപ്പാൻ യോഗ്യതയുള്ളവയല്ല. ഈ കാരണത്താൽ വളരെക്കാലം മുമ്പു മുതൽക്കുതന്നെ മനുഷ്യർ വിലപിടിച്ച ലോഹങ്ങളെ വിനിമയോപാധികളായി ഉപയോഗിച്ചു തുടങ്ങി. സ്വൎണ്ണം, വെള്ളി, ചെമ്പ് എന്നിവയാണ് അധികമായി ഉപയോഗിച്ച ലോഹങ്ങൾ. സ്വൎണ്ണം, വെള്ളി എന്നിവയുടെ ശോഭയും ദൌൎല്ലഭ്യവും നിമിത്തം അവ വളരെ ആകൎഷകങ്ങളായി. സൎവ്വ-

ജനങ്ങളും അവയെ ആഭരണങ്ങൾക്കുപയോഗിക്കയും മററു സാധനങ്ങൾക്കു പകരം അവയെ മാററമായി സ്വീകരിക്കയും ചെയ്തു. ഭാവിയിലെ ഉപയോഗത്തിനു ധനം കരുതിവെപ്പാൻ ഉത്തമമായ ഒരു ഉപായമായി അവയെ ഗണിച്ചുവന്നു.

### പണത്തിൻെറ നിൎവ്വചനം.

വിലയുടെ ഒരു മാനദണ്ഡമായി പൊതുവെ അംഗീകരിക്കപ്പെട്ടതും മററു സൎവ്വപദാൎത്ഥങ്ങൾക്കും തമ്മിലുള്ള വിനിമയത്തെ സൌകൎയ്യപ്പെടുത്തുന്നതും ആയ ഒരു വസ്തുവാണ് പണം. പണമായി ഉപയോഗിക്കുന്ന സാധനം സമുദായത്തിൽ സൎവ്വത്ര പദാൎത്ഥങ്ങൾക്കും സേൎവ്വീസ്സുകൾക്കും പകരമായി സ്വീകരിക്കത്തക്കതായിരിക്കണം. അതു വൎത്തമാനത്തിലും ഭാവിയിലും ഉപയോഗത്തിനു പററിയതായിരിക്കണം. മററുള്ളവരുടെ പ്രയത്നത്തെയോ പ്രയത്നഫലത്തെയോ വാങ്ങുവാൻ അതുകൊണ്ടു സാധിക്കണം. ഒരുദ്ദേശസാദ്ധ്യത്തിനുള്ള ഉപായം (Means to an end) മാത്രമാണ് പണം. അതുകൊണ്ടു തനിച്ചു യാതൊരാവശ്യവുമില്ല. ആധുനികകാലത്തു് ഇങ്ങിനെയുള്ള ഒരു വിനിമയോപാധി അനുപേക്ഷ്യമായിത്തീൎന്നിരിക്കുന്നു. മനുഷ്യരുടെ ആവശ്യങ്ങളും സുഖസാധനങ്ങളും എത്രയോ വൎദ്ധിച്ചിരിക്കുന്നതുകൊണ്ടു 'പദാൎത്ഥങ്ങളുടെ കൈമാററം' (Barter) എന്ന സമ്പ്രദായം ഇനി ഒരിക്കലും സാധിക്കുന്നതല്ല.

പണത്തിൻെറ നിൎവ്വചനമായി മുകളിൽ കൊടുത്ത ഈ വിലയെ അളക്കുവാൻ ഉപയോഗിച്ചു വരുന്ന സ്വൎണ്ണം

മുതലായ പദാൎത്ഥങ്ങളെ പരാമൎശിക്കുന്നതാണ്. എന്നാൽ സാധാരണയായി ഒരു വിനിമയോപാധി എന്ന നിലയിൽ ഉപയോഗിച്ചു വരുന്ന ഏതു സാധനത്തെയും കുറിക്കുവാൻ 'പണം' എന്ന പദം ഉപയോഗിക്കാറുണ്ട്. ഇങ്ങിനെ നോട്ടുകൾ, ചെക്കുകൾ, വിനിമയത്തിന്നുള്ള ബില്ലുകൾ മുതലായവയെക്കൂടി പണമായിഗ്ഗണിച്ചു വരുന്നു. മററു സാധനങ്ങൾ വാങ്ങുന്നതിന്നോ, കടം തീൎക്കുന്നതിന്നോ ഇവ ഉപയോഗപ്പെടുന്നതുകൊണ്ടാണ് ഇവയെ ഇങ്ങിനെ ഗണിച്ചു വരുന്നതു്. വിനിമയത്തെ സൌകൎയ്യപ്പെടുത്തുന്നതുകൊണ്ടും പണത്തിന്റെ പ്രയോജനത്തെ നിൎവ്വഹിക്കുന്നതുകൊണ്ടും ഇവയെ 'പണം' എന്നു പറയാമെങ്കിലും ഇവ വെറും കടലാസ്സുകൾ മാത്രമാകയാൽ പണത്തിനെ പ്രതിനിധീകരിക്കമാത്രമേ ഇവ ചെയ്യുന്നുള്ളു. അവയുടെ കാൎയ്യത്തിൽ വല്ല സംശയവും വന്നാൽ അവ പിന്നെ സ്വീകരിക്കപ്പെടുകയില്ല. അപ്പോൾ അവ പണമല്ലാതായിത്തീരുന്നു. ഒരു വിനിമയോപാധിയും വിലയുടെ മാനദണ്ഡവും ആണ് പണമെന്നുള്ള നിൎവ്വചനമനുസരിച്ചു നോക്കുമ്പോൾ ബില്ലുകൾ, ചെക്കുകൾ, നോട്ടുകൾ മുതലായവയെ പണപ്രതിനിധികൾ (Representative money) എന്നു പറയാം. എങ്കിലും ഇനിയുള്ള വിവരണങ്ങളിൽ 'പണം' എന്ന വാക്കുകൊണ്ടു സാക്ഷാൽ പണത്തെയും പണപ്രതിനിധികളെയും വിവക്ഷിച്ചിരിക്കുന്നു.

ഒരു രാജ്യത്തു സാൎവ്വത്രികമായ പ്രചാരം സിദ്ധിച്ചിട്ടുള്ള ഏതെങ്കിലും ഒരു രൂപത്തിലുള്ള പണത്തെയാണ് 'നാണ്യം' എന്നു പറയുന്നതു്. എന്നാൽ ഇപ്പോൾ ഇതു

ഗവൎമ്മെണ്ടു പുറപ്പെടുവിക്കുന്നതും ഗവൎമ്മെണ്ടധികാരമുദ്ര
യോടു കൂടിയതും ആയ പണത്തിന്നു മാത്രമെ ഉപയോഗി
ക്കപ്പെടുന്നുള്ളു.

### പണത്തിന്റെ വ്യാപാരങ്ങൾ.

1. പണം ഒരു വിനിമയോപാധിയാകുന്നു.

മററു പദാൎത്ഥങ്ങൾക്കും സേൎവ്വീസുകൾക്കും മാററമാ
യി അതു നിൎവ്വാധം സ്വീകരിക്കപ്പെടണം. അതു കൈ
വശമുള്ള ആൾക്ക് അതുകൊണ്ടു സ്വാവശ്യങ്ങൾ നിറവേ
ററാൻ സാധിക്കണം. പദാൎത്ഥങ്ങളെ കൈമാററം ചെയ്യു
ന്നതുകൊണ്ടുള്ള ബുദ്ധിമുട്ടുകളെ അതു് ഇല്ലാതാക്കുന്നു.

2. പണം വിലയുടെ ഒരളവാണു്.

വിനിമയം ചെയ്തിട്ടുള്ള പദാൎത്ഥങ്ങളുടെ വില പ
ണത്തിന്റെ തോതിൽ അളക്കുവാൻ സാധിക്കണം. ഇ
ങ്ങിനെ പദാൎത്ഥങ്ങളുടെ വില അളക്കുവാൻ സാധിക്കുന്ന
തുനിമിത്തം അവയുടെ ഉപയോഗിതയെ താരതമ്യപ്പെടു
ത്തുവാൻ എളുപ്പമായിത്തീരുന്നു.

3. പണം വിലയെ ഭാവിയിലേക്കു സൂക്ഷിക്കുന്നു.

കാലപ്പഴക്കത്തിൽ, വിനിമയോപാധിയായ വസ്തു
കേടുവന്നുപോകാത്തതായിരിക്കണം. അതു കൈവശമുള്ള
ആൾക്ക് എത്ര കാലം വേണമെങ്കിലും അതു കൈവശം
വെയ്ക്കുകയും വേണ്ടപ്പോൾ നഷ്ടം കൂടാതെ തന്റെ ആവ
ശ്യങ്ങളെ അതുകൊണ്ടു നിൎവ്വഹിക്കയും ചെയ്യാൻ സാധി
ക്കണം.

### 4. പണം ഭാവിയെ ഉദ്ദേശിച്ചു ചെയ്യുന്ന ഇടപാടുകൾക്കുള്ള തെളിവാണ്.

ഒരിടപാടുകാരന്, ഭാവിയിൽ മടക്കിക്കിട്ടാനുള്ള സംഖ്യയ്ക്കു താൻ ഇപ്പോൾ കൊടുക്കുന്ന സംഖ്യയുടെ വിലയുണ്ടായിരിക്കണമെന്ന് ഉറപ്പു വേണം. അതുകൊണ്ടു വില സാമാന്യം സ്ഥിരമായിരിക്കുന്നതും പ്രധാനം വളരെ ഭേദപ്പെടാത്തതും ആയ ഒരു വിനിമയോപാധി ആവശ്യമാണ്.

### പണമായുപയോഗിക്കുന്ന പദാർത്ഥത്തിനു ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ.

#### 1. സുവാഹ്യത.

(Portability or ease of transport)

പണമായുപയോഗിക്കുന്ന പദാർത്ഥത്തിനു പരിമാണത്തിൽ കവിഞ്ഞു വിലയുണ്ടായിരിക്കയും അസൗകര്യമോ ചെലവോ ബുദ്ധിമുട്ടോ കൂടാതെ ഒരു ദിക്കിൽനിന്നു മറ്റൊരു ദിക്കിലേയ്ക്കു അതിനെ കൊണ്ടുപോകുവാൻ സാധിക്കയും ചെയ്യണം. ആവശ്യമുള്ളപ്പോൾ എളുപ്പത്തിൽ ഗോപനം ചെയ്യാനും ഒരു ദിക്കിൽനിന്നു മറ്റൊരു ദിക്കിലേയ്ക്കു ക്ഷണം പ്രചരിപ്പിക്കുവാനും ഇതുനിമിത്തം സാധിക്കും. വഹിച്ചുകൊണ്ടുപോവാൻ ചെലവു വേണ്ടിവന്നാൽ രണ്ടു സ്ഥലങ്ങളിൽ പണത്തിന്റെ വില വ്യത്യാസപ്പെട്ടുപോകും.

അല്പപരിമാണത്തിനു അധികം വില വരുന്ന സ്വർണ്ണം മുതലായ ലോഹങ്ങളാണ് പണമായുപയോഗി

പ്പാൻ അധികം യോഗ്യതയുള്ളത്. എന്നാൽ ഇക്കാലത്തു സ്വൎണ്ണംകൂടി സുവാഹ്യത പോരാത്തതാണെന്നു ഗണിക്കപ്പെടുകയും പകരം വാഗ്ദത്തപത്രരൂപത്തിലുള്ള കടലാസ്സുകൾ (ബാങ്കുനോട്ടുകൾ) ധാരാളം പ്രചാരത്തിലായിത്തീരുകയും ചെയ്തിട്ടുണ്ട്.

### 2. സ്വീകാൎയ്യത.

### (General acceptability)

പദാൎത്ഥങ്ങൾക്കോ സൎവ്വീസുകൾക്കോ പകരമായി സൎവ്വരും സംശയം കൂടാതെ സ്വീകരിക്കുന്നതായിരിക്കണം പണമായുപയോഗിക്കുന്ന വസ്തു. സ്വൎണ്ണം മുതലായ വിലപിടിച്ച ലോഹങ്ങൾ എപ്പോഴും സ്വീകാൎയ്യങ്ങളാണ്. നാണ്യമായുപയോഗിക്കാവുന്നതിനു പുറമെ ആഭരണത്തിനായും അവ ഉപയോഗിക്കാമെന്നുള്ളതാണ് ഇതിനു കാരണം.

### 3. ഈടു അഥവാ ചിരസ്ഥായിത

### (Durability)

പദാൎത്ഥം ക്ഷണം നശിച്ചുപോകുന്നതോ തേഞ്ഞുമാഞ്ഞുപോകുന്നതോ ആയിരിക്കരുത്. സ്വൎണ്ണനാണ്യങ്ങൾ കേടുകൂടാതെ വളരെക്കാലം നിലനില്ക്കും. ഒരു പവൻ മുഴുവനും തേഞ്ഞുമാഞ്ഞുപോകുന്നതിനു 8000 കൊല്ലം വേണ്ടിവരുമെന്നു കണക്കാക്കിയിരിക്കുന്നു. വെള്ളിനാണ്യങ്ങൾക്ക് ഇത്രതന്നെ ഈടു കാണുന്നതല്ല.

### 4. ഐകരൂപ്യം, സുവിഭാജ്യത, ദ്രുക്ഷ്ണത.

### (Homogenity, divisibility, Malleability)

നാണ്യങ്ങളെല്ലാം ഒരേ രൂപത്തിലുള്ളതായിരിക്ക

ണം. ഒരേ വലിപ്പവും ഒരേ ഘനവും അവയ്ക്കുണ്ടായിരി
ക്കണം. നാണ്യത്തിന്നുള്ള പദാൎത്ഥം ഇത്തരം നാണ്യനി
ൎമ്മാണത്തിന്നനുകൂലമായിരിക്കണം. നാണ്യങ്ങളെ എളു
പ്പത്തിൽ ഭാഗിപ്പാൻ കഴിവുണ്ടാവണം. രത്നങ്ങൾക്ക 'പ
ണ'മായിരിപ്പാനുള്ള യോഗ്യതകളുണ്ടെങ്കിലും സ്വവിഭാജ്യ
ത അവക്കില്ല. നാണ്യത്തിന്നുപയോഗിക്കുന്ന ലോഹത്തി
ന്ന ശ്ലക്ഷ്ണത (പതം) നല്ലവണ്ണം ഉണ്ടായിരുന്നാൽ മാത്രമേ
അവയിൽ മുദ്രവെപ്പാനും ചിത്രവേലകൾ ചെയ്വാനും
എളുപ്പമുണ്ടാകയുള്ളു.

5. സ്വവിജ്ഞേയത.

(Cognisability)

പണത്തിന്നുപയോഗിക്കുന്ന പദാൎത്ഥം എളുപ്പത്തിൽ
തിരിച്ചറിവാൻ സാധിക്കുന്നതായിരിക്കണം. ശബ്ദംകൊ
ണ്ടോ സ്പൎശംകൊണ്ടോ, രൂപംകൊണ്ടോ ഇതു സാധിക്ക
ണം. അല്ലെങ്കിൽ കള്ളനാണ്യങ്ങൾ കണ്ടുപിടിപ്പാൻ വി
ഷമമായേക്കും. സ്വൎണ്ണവും വെള്ളിയും എളുപ്പത്തിൽ നി
റം, ശബ്ദം, ഘനം എന്നിവയാൽ തിരിച്ചറിയപ്പെടുന്നു.

6. സ്ഥിരമൂല്യത.

(Stability of value)

ചോദനപ്രമാണങ്ങളുടെ മാററത്തിന്നനുസരിച്ചു മാറി
ക്കൊണ്ടിരിക്കുന്ന വസ്തു പണമായിരിപ്പാൻ അൎഹതയുള്ള
തല്ല. വിലയുടെ അളവായ പണം മാറിമാറിക്കൊണ്ടിരി
ക്കുന്നതു തുലാം, പറ മുതലായ തൂക്കങ്ങളും അളവുകളും മാ
റിയാലുണ്ടാവുന്നതുപോലെ അസൌകൎയ്യത്തെ ഉണ്ടാക്കുന്ന

താണ്. മററു സർവ്വ വസ്തുക്കളുടേയും വിലയെ അളക്കുന്ന ഒരു വസ്തുവിന്റെ വില വളരെ സ്ഥിരമായിരിക്കേണ്ടതാണ്.

സ്വർണ്ണത്തിന്റെ വില സാമാന്യേന സ്ഥിരമാണ്. ഇതിനു കാരണം പ്രതിവർഷം സിദ്ധിക്കുന്ന സ്വർണ്ണം നിലവിലുള്ള സ്വർണ്ണത്തെ അപേക്ഷിച്ചു വളരെ ചുരുക്കമായതാണ്. എങ്കിലും സ്വർണ്ണത്തിന്റെ വിലയിൽ അല്പാല്പം ഭേദഗതികൾ ഉണ്ടാവാറില്ലെന്നില്ല. പക്ഷെ അവ വളരെ നിസ്സാരങ്ങളും ഉപേക്ഷ്യങ്ങളുമാണ്. എന്നാൽ ഇപ്പോൾ സ്വർണ്ണത്തിന്റെ ചോദനം പ്രദാനത്തിനനുസരിച്ചല്ലാതിരിക്കുന്നതു് ഒരു വിഷമതയായിത്തീർന്നിരിക്കുന്നു. സ്വർണ്ണത്തിന്റെ അത്ര സ്ഥിരമൂല്യത വെള്ളിക്കു കാണുന്നില്ല.

## നോട്ടുകൾ (പത്രരൂപത്തിലുള്ള പണം)
## (Paper money)

ആധുനികകാലത്തു മിക്ക രാജ്യങ്ങളിലും സ്വർണ്ണനാണ്യങ്ങൾക്കു പകരം നോട്ടുകളും ചെക്കുകളും ധാരാളം ഉപയോഗിച്ചുവരുന്നു. മിക്കവാറും രാജ്യങ്ങളിൽ സ്വർണ്ണനാണ്യങ്ങൾ പ്രചാരത്തിൽനിന്നു തീരെ പോയിരിക്കുന്നു. 'പത്രരൂപത്തിലുള്ള പണം' എന്നതു സാമാന്യമായി ബാങ്കുനോട്ടുകളേയും ഗവൺമെണ്ടുനോട്ടുകളേയും ആണ് കുറിക്കുന്നതു്. ഇവയെ സംശയംകൂടാതെ ജനങ്ങൾ സ്വീകരിക്കയും കൈമാററം ചെയ്കയും ചെയ്യുന്നു. എന്നാൽ ചെക്കുകൾ, ബില്ലുകൾ എന്നിവയെ അതു കുറിക്കുന്നില്ല. ഇവയ്ക്കു വളരെ പരിമിതമായ പ്രചാരമേയുള്ളു. ചിലപ്പോൾ

നോട്ടുകൾ ഗവൎമ്മെണ്ടുതന്നെയാണ് അടിച്ചു പ്രചരി
പ്പിക്കുന്നതു്. എന്നാൽ ഇംഗ്ലണ്ടു, ഫ്രാൻസ്, ജൎമ്മനി മുത
ലായ രാജ്യങ്ങളിൽ നോട്ടുകൾ അടിച്ചു പുറത്തിറക്കുന്നതു
ബാങ്കുകളാണ്. ഈ ബാങ്കുകൾ സ്വകാൎയ്യസ്ഥാപനങ്ങളാ
ണെങ്കിലും ഇവ നിയമനിയന്ത്രണത്തിനു വിധേയങ്ങ
ളാണ്.

നോട്ടുകൾ രണ്ടുവിധമുണ്ട്. ആവശ്യപ്പെടുമ്പോൾ
പണമായി മാററിക്കിട്ടാവുന്നതും (Convertible) പണമാ
യി മാററിക്കിട്ടുവാൻ തരമില്ലാത്തതും (Inconvertible).
മാററാവുന്ന നോട്ട് ആവശ്യപ്പെടുമ്പോഴൊക്കെ പണമാ
യി മാററിക്കിട്ടുമെങ്കിൽ അതു് ഉത്തമമായ ഒരു വിനി
മയോപാധിയാണ്. സുവാഹ്യത, സുവിജ്ഞേയത മുതലാ
യ പല ഗുണങ്ങളും അതിനുണ്ട്. ലോഹത്തിനു പകരം
കടലാസ്സുപയോഗിക്കുന്നതു ചെലവു ചുരുക്കുന്നതിനു കൊ
ള്ളാം. ഈ കടലാസ്സു നാണ്യങ്ങൾക്കു വളരെ ഈടില്ലെങ്കി
ലും കീറുകയോ മുഷിയുകയോ ചെയ്യുന്ന നോട്ടുകളെ മട
ക്കിവാങ്ങി പുതിയ നോട്ടുകളെ വീണ്ടും വലിയ ചെലവു
കൂടാതെ പുറത്തിറക്കാം. നോട്ടുകൾ പുറത്തിറക്കുമ്പോൾ
അവയെ നിൎബ്ബാധം മാററുവാൻ സഹായിക്കത്തക്ക കയ്യി
രുപ്പുസംഖ്യ (Reserves) കരുതിയാൽ അവയ്ക്കു സ്ഥിരമൂല്യ
ത്വവും കുറയുന്നതല്ല. ഇത്തരം നോട്ടുകൾക്കു പ്രശസ്തമായ
ഉദാഹരണം യുദ്ധത്തിനു മുമ്പുള്ള ബാങ്ക് ഓഫ് ഇംഗ്ല
ണ്ടുനോട്ടുകളായിരുന്നു. അവയെ സ്വൎണ്ണമെന്നപോലെത്ത
ന്നെ ജനങ്ങൾ സ്വീകരിച്ചുവന്നു. എത്ര സംഖ്യയ്ക്കുള്ള
നോട്ടു പുറത്തിറക്കുന്നുവോ അത്ര സംഖ്യ ലോഹനാണ്യമാ

യി കരുതിയിട്ടുണ്ടെങ്കിൽ നോട്ടുകളുടെ വിനിമയത്തിനു ബുദ്ധിമുട്ടു നേരിടുകയില്ല. എന്നാൽ ചിലപ്പോൾ പകുതിസംഖ്യ മാത്രമെ കരുതുകയുള്ളു; അപ്പോൾ കയ്യിരുപ്പുള്ള ലോഹനാണ്യം തീരുന്നതുവരെ നോട്ടുകൾ ഒരേസമയത്തു മാററേണ്ടിവന്നാൽ ബാക്കിയുള്ള നോട്ടുകൾ വിനിമയം ചെയ്യാൻ അസാദ്ധ്യമായിത്തീരും. എന്നാൽ ഇങ്ങിനെ നോട്ടുകൾ ഒന്നായി ഒരേ സമയത്തു മാററുവാൻ വളരെ ദുല്ലഭമായെ ആവശ്യമുണ്ടാവാറുള്ളു.

കടലാസ്സുനാണ്യങ്ങൾ മിക്കപ്പോഴും മാററുവാൻ പ്രയാസമായ സ്ഥിതിയിലെത്തിയതായി ചരിത്രങ്ങളിൽ കാണാം. സാമ്പത്തികക്കുഴപ്പമുള്ള കാലങ്ങളിൽ നോട്ടുകൾ വളരെയധികം അടിച്ചു പുറത്തിറക്കുവാൻ ഇടയാകുന്നു. കയ്യിരുപ്പുള്ള സ്വൎണ്ണത്തിൽവെച്ച് എത്രയോ അധികം നോട്ടുകൾ പുറത്തിറക്കുന്നതുകൊണ്ട് അവസാനം തിരിച്ചുവരുന്ന നോട്ടുകൾക്കു പണം കൊടുപ്പാൻ സാധിക്കാതെ വരുന്നു. അപ്പോൾ നോട്ടുകൾ മാററുവാൻ സാധിക്കാത്തവ (Inconvertible) യായിത്തീരുന്നു. ലോകമഹായുദ്ധത്തിനുശേഷം പല രാജ്യങ്ങളും ഇങ്ങിനെ വളരെയധികം നോട്ടുകൾ അടിച്ചു പ്രചരിപ്പിക്കുകയുണ്ടായി. കയ്യിരുപ്പിൽ എത്രയോ കവിഞ്ഞ സംഖ്യയ്ക്കുള്ള ഈ നോട്ടുകൾ ഒരുവക നിൎബ്ബന്ധമായ കടംവാങ്ങലുകൾ (Forced loans) മാത്രമായിരുന്നു. അവയുടെ പിന്നിലുള്ള ഗവമ്മണ്ടധികാരമൊന്നുകൊണ്ടു മാത്രമായിരുന്നു അവ പ്രചരിച്ചുകൊണ്ടിരുന്നത്. ഗവമ്മെണ്ടിന്റെ പേരിൽ ജനങ്ങൾക്കുള്ള ഉത്തമവിശ്വാസത്താലാണ് അവയെ അവർ വില

വെച്ചത്. സാമ്പത്തികമായ കുഴപ്പമുള്ള കാലങ്ങളിൽ മാത്രമാണ ഗവൎമ്മേണ്ടുകൾ ഇങ്ങിനെ കണക്കിലധികം നോട്ടുകൾ നിൎമ്മിക്കുക. അവയെ മാററുവാൻ തക്ക പണം കയ്യിലപ്പില്ലെങ്കിൽ അവയുടെ വിലയ്ക്കുടവു തട്ടിപ്പോകും. അതുനിമിത്തം രാജ്യത്തിലെ വ്യാപാരങ്ങൾക്കും വിദേശങ്ങളുമായുള്ള ഇടപാടുകൾക്കും മററും വലിയ ഹാനി നേരിടും. സ്വൎണ്ണം ഉപയോഗിക്കുകയാണെങ്കിൽ വിദേശങ്ങളുമായുള്ള ഇടപാടുകൾക്ക് അസൗകൎയ്യങ്ങൾ നേരിടുന്നതല്ല. എന്നാൽ കടലാസ്സുനാണ്യങ്ങൾ സ്വദേശത്തിന്റെ ഉള്ളിലല്ലാതെ വിദേശങ്ങളിൽ സ്വീകാൎയ്യമാവുന്നതല്ലല്ലോ. ഇങ്ങിനെ കടലാസ്സുനാണ്യത്തിനു ചില ദോഷങ്ങൾ ഉണ്ടെങ്കിലും അതിനു പ്രത്യേകമായ ചില ഗുണങ്ങളുമുണ്ട്. അതിന്റെ നിൎമ്മാണത്തിനു ചെലവും അദ്ധ്വാനവും ചുരുക്കമാണ്. കേടു വന്നുപോയാൽ വീണ്ടും അതു നിൎമ്മിക്കാൻ എളുപ്പമാണ്. ആവശ്യമുള്ളപ്പോൾ പണമായി മാററാവുന്നതുകൊണ്ടും മേൽപറഞ്ഞ ഗുണങ്ങളുള്ളതുകൊണ്ടും നോട്ടുകളുടെ ഉപയോഗത്തിനു ഇപ്പോൾ ദോഷമൊന്നും പറവാനില്ല.



# നാണ്യങ്ങളും നാണ്യനിർമ്മാണവും.

## XXVI

പുരാതനകാലത്തു് അമുദ്രിതമായ ലോഹമായിരുന്നു വിനിമയോപാധിയായുപയോഗിച്ചിരുന്നതു്. തന്മൂലം ഓരോ പ്രാവശ്യം വിനിമയം നടക്കുമ്പോഴും അവയെ തൂക്കി വില കണക്കാക്കേണ്ടിവന്നു. ചീനയിൽ ചില സ്ഥലങ്ങളിൽ ഇപ്പോഴും ഈ സമ്പ്രദായം നടന്നുവരുന്നുണ്ടു്. എന്നാൽ ഈ സമ്പ്രദായം നിമിത്തമുണ്ടായ കുഴപ്പങ്ങളാൽ അചിരേണ ഒരു പ്രത്യേകമായ ആകൃതിയിലും ഘനത്തിലും ഉള്ള നാണ്യങ്ങളെ മുദ്രണംചെയ്യുന്ന ഏർപ്പാടു് ആവിർഭവിച്ചു. ഇത്തരത്തിലുള്ള പണത്തിന്റെ വില ക്ഷണേന തിട്ടപ്പെടുത്താമെന്നുള്ളതാണു് ഇതിന്റെ ഗുണം. ആധുനികകാലത്തു പ്രചാരത്തിലുള്ള നാണ്യങ്ങളിൽ, കള്ളനാണ്യനിർമ്മാണത്തെ തടയുന്നതിനു്, പല വിചിത്രവേലകളും ചെയ്തുകാണുന്നുണ്ടു്. നാണ്യത്തിൽ നിന്നു് അല്പം മുറിച്ചെടുത്തുകളയാതിരിപ്പാനായി അതിന്റെ വക്കു് അസംഖ്യരേഖാങ്കിതമാക്കിയിരിക്കുന്നു (Tbo edges are milled).

ലോഹനാണ്യങ്ങളുടെ മുദ്രണം സാധാരണയായി ഗവർമ്മേണ്ടിനു മാത്രമുള്ള ഒരധികാരമാണു്. ഗവർമ്മേണ്ടു നാണ്യമുദ്രണാലയങ്ങൾ (Mints) ആണു് ഈ പ്രവൃത്തി നടത്തുന്നതു്. ഓരോ തരം നാണ്യത്തിനുള്ള തൂക്കവും ശുദ്ധിയും ഇത്രയായിരിക്കണമെന്നു നിയമമുണ്ടു്. ആ

നിയമത്തെ മുദ്രണാലയങ്ങൾക്ക് അനുസരിക്കാതിരിപ്പാൻ തരമില്ല. മുദ്രണം കഴിയുമ്പോൾ തൂക്കത്തിലോ ശുദ്ധിയിലോ വരുന്ന വ്യത്യാസം ഇത്രയാണെന്നു നിശ്ചയിച്ച് അതനുവദിച്ചുകൊടുത്തിട്ടുണ്ട്. ഇങ്ങിനെ അനുവദിച്ചുകൊടുത്തിട്ടുള്ള ഈ വ്യത്യാസത്തിനു 'കറവടി' (Remedy allowance) എന്നു പറയുന്നു. 'തനിമ' (Fineness) എന്നതു നാണ്യത്തിലുള്ള ശുദ്ധലോഹത്തിൻെറയും കലപ്പിൻെറയും തോതാണ്. പവൻെറ തനിമ $\frac{11}{12}$ ആണ്; അതായതു പവനിൽ 11 ഭാഗം സ്വർണ്ണവും ഒരു ഭാഗം കലപ്പും ഉണ്ട്. ഇങ്ങിനെ കലപ്പു ചേൎക്കുന്നതു നാണ്യത്തിനു ദാർഢ്യവും ഈടും ഉണ്ടാകുവാനാണ്. വളരെ വിശേഷപ്പെട്ട യന്ത്രങ്ങളും മറ്റുമുള്ള ഇക്കാലത്തു മുദ്രണത്തിൽ 'കറവടി' തീരെ അനുവദിക്കേണ്ട ആവശ്യമില്ലാതായിത്തീൎന്നിട്ടുണ്ട്.

അമുദ്രിതലോഹത്തെ മുദ്രണം ചെയ്തുകൊടുപ്പാൻ ഗവൎമ്മെണ്ട് ഏല്ക്കാറുണ്ട്. നാണ്യത്തിനു പററിയ ലോഹത്തെ അതു കൊണ്ടുവരുന്ന ആളുകൾക്കു നാണ്യമായി അടിച്ചു കൊടുപ്പാനുള്ള ഏൎപ്പാടുകൾ പലവിധമാണ്. മുദ്രണം ചെയ്യുന്നതിനു യാതൊരു കൂലിയും വാങ്ങാതെ ലോഹത്തെ അടിച്ചു കൊടുക്കുന്ന സമ്പ്രദായത്തിന് സൌജന്യമുദ്രണം (Gratuitous Coinage) എന്നു പറയുന്നു. എത്ര ലോഹം വേണമെങ്കിലും ആൎക്കും യാതൊരു നിബന്ധനയും കൂടാതെ മുദ്രണശാലയിൽ കൊടുത്ത് അടിച്ചു വാങ്ങാമെങ്കിൽ അതിനു സ്വതന്ത്രമുദ്രണം (Free Coinage) എന്നും പറയുന്നു.

മിക്ക ആധുനികരാഷ്ട്രങ്ങളിലും നാണ്യമുദ്രണം സൌജന്യമാണ്. എന്നാൽ ഇതു് എപ്പോഴും അങ്ങിനെയായിരിക്കണമെന്നില്ല. ലോഹത്തെ നാണ്യമാക്കുന്നതിനുള്ള സാക്ഷാൽ ചെലവു മാത്രം നാണ്യമുദ്രണത്തിനു കൂലിയായി ചുമത്തുന്നതായാൽ അതിനു 'മുദ്രണവ്യയം' (Mintage) എന്നു പറയുന്നു. മുദ്രണത്തിനുള്ള സാക്ഷാൽ ചെലവിലധികം കൂലി ചുമത്തുന്നുണ്ടെങ്കിൽ അതിനു മുദ്രണമൂല്യം (Seigniorage) എന്നാണു് സംജ്ഞ. ഈ മുദ്രണമൂല്യം രണ്ടുവിധത്തിൽ വസൂൽ ചെയ്യാം. (1) നാണ്യത്തിൽ ഒരു നിശ്ചിതമായ തോതിൽ കലപ്പു് (Alloy) ചേർത്തു് അത്രയുള്ള ലോഹത്തെ എടുക്കുന്നതാണു് ഒരു രീതി. (2) നാണ്യങ്ങളിൽ ഇങ്ങിനെ കലപ്പു ചേർക്കാതെ മുഴുവൻ ലോഹത്തെയും നാണ്യമാക്കി അതിനുള്ള 'മുദ്രണമൂല്യം' ഉടമസ്ഥനിൽ നിന്നു നേരിട്ടു വാങ്ങുന്നതാണു് രണ്ടാമത്തെ രീതി.

ലോഹത്തെ ഇങ്ങിനെ മുദ്രണം ചെയ്തുകൊടുക്കുന്നതു പൊതുജനങ്ങൾക്കു വളരെ വലിയ സൌകര്യമാണു്. ഇതിനു് ഒരു കൂലി ചുമത്തുന്നതു ന്യായവുമാണു്. നാണ്യമുദ്രണത്തിനു മൂലധനവും പ്രയത്നവും ഉപയോഗിക്കേണ്ടിവരുന്നു. ഇതിനുള്ള ചെലവു ലോഹം മുദ്രണം ചെയ്യുകിട്ടുന്നവർ വഹിക്കേണ്ടതാണു്. പുറമെ നാണ്യത്തെ ഉരുക്കിക്കളയാറി അയയ്ക്കുയോ കലാനിർമ്മാണങ്ങൾക്കു പയോഗിക്കയോ ചെയ്യുന്നതിനെ തടയുവാൻ ഈ 'മുദ്രണമൂല്യം' ഉപയോഗപ്പെടും. നാണ്യത്തിനുള്ള ചോദനത്തെ കാര്യംവിധം ഈ മൂല്യം വളരെ അധികമല്ലാതിരു

ന്നാൽ അതു പണത്തിന്റെ ക്രയണശക്തിയെ ബാധിക്കുന്നതുമല്ല.

സ്വതന്ത്രമുദ്രണത്തെ സാധൂകരിക്കുന്നതിനും അനേകകാരണങ്ങളുണ്ടു്. ശരിയായ നാണ്യങ്ങൾ രാജ്യത്തുണ്ടായിരിക്കേണ്ടതു ഗവൎമ്മെണ്ടിന്റെ ചുമതലകളിൽ ഒന്നാണ്. അതുകൊണ്ടു നാണ്യമുദ്രണത്തിനു പ്രത്യേകകൂലിയൊന്നും ചുമത്തുന്നതു ശരിയല്ല. മുദ്രണത്തിനുള്ള ചെലവു വളരെ ലഘുവാകയാൽ അതു നികുതിയിൽനിന്നു നിൎവ്വഹിക്കേണ്ടതാണ്. ഇംഗ്ലണ്ടിലും മറ്റു പല രാജ്യങ്ങളിലും ഇങ്ങിനെ ലോഹം കൂലികൂടാതെ മുദ്രണം ചെയ്തുകൊടുക്കാറുണ്ടു്.

സ്വൎണ്ണത്തിനു രണ്ടു വിലകളുണ്ട്. (1) മുദ്രണാലയവില (Mint Price) (2) കമ്പോളവില (Market Price). ലോഹത്തെ ശരിയായ തോതിൽ നാണ്യമാക്കുമ്പോഴുണ്ടാവുന്ന വിലയാണ് ആദ്യത്തേതു്. ഇംഗ്ലണ്ടിൽ ഒരൗൺസ് സ്വൎണ്ണത്തിനു 3 പവൻ 17 ഷില്ലിങ്ങ് $10\frac{1}{2}$ പെൻസു എന്ന തോതിലാണ് മുദ്രണത്തിനു ലോഹം സ്വീകരിക്കുന്നതു്. പവന്റെ തനിമ $\frac{11}{12}$ ആണ് (11 ഭാഗം സ്വൎണ്ണത്തിനു ഒരു ഭാഗം കലൎപ്പുണ്ടായിരിക്കും.) ഒരൗൺസ് സ്വൎണ്ണംകൊണ്ടു ഏകദേശം 3.894 പവൻ (മൂന്നേ മുക്കാലെ അരക്കാലിൽ അല്പം അധികം) അടിക്കാം. സൌജന്യമുദ്രണമായതുകൊണ്ടു മുഴുവൻ സ്വൎണ്ണവും നാണ്യരൂപത്തിൽ മടക്കിക്കിട്ടുന്നു. 1926-ലെ സ്വൎണ്ണമാനനിയമത്തിനു (Gold Standard Act) ശേഷം മുദ്രണത്തിനുള്ള സ്വൎണ്ണം ബാങ്ക് ഓഫ് ഇംഗ്ലണ്ടിൽനിന്നു മാത്രമേ മുദ്ര

ന്നാലയത്തിൽ സ്വീകരിക്കാറുള്ളു. ഇതുനിമിത്തം സ്വൎണ്ണം കൈവശമുള്ള ആൾക്ക് അതു കമ്പോളത്തിലോ ബാങ്ക് ഓഫ് ഇംഗ്ലണ്ടിലേക്കു നേരിട്ടോ വില്ക്കേണ്ടിവരുന്നു. ഒരു ഔൺസിനു (സ്റ്റാൻഡേർഡ് ഔൺസ്) 3 പ. 17ഷി. 9 പെൻസ് വീതമാണ് ബാങ്കു സ്വൎണ്ണം വാങ്ങുക. ഒരൌൺസ് സ്വൎണ്ണം വില്ക്കുന്നതു 3 പ. 17ഷി. $10\frac{1}{2}$ പെൻസ് വീതവുമായിരിക്കും. ഇതു സ്വൎണ്ണത്തിന്റെ വിലയുടെ രണ്ടതിൎത്തികളെ നിയമിക്കുന്നു. കമ്പോളത്തിൽ സ്വൎണ്ണം വില്ക്കുന്ന ആളുകൾ ബാങ്കിൽ സ്വൎണ്ണത്തിനു കൊടുക്കുന്ന വിലയിൽ ചുരുങ്ങി അതു വില്ക്കുകയില്ല. വാങ്ങുന്നവർ ബാങ്കിൽനിന്നു സ്വൎണ്ണം വില്ക്കുന്ന വിലയിൽ അധികം ഒരിക്കലും കൊടുക്കുന്നതുമല്ല. കമ്പോളത്തിലെ ഔൺസു (Fine Ounce) പ്രകാരം ബാങ്ക് സ്വൎണ്ണം വാങ്ങുന്നതു് ഔൺസിനു് 84ഷി. $9\frac{9}{11}$ പെൻസ് വീതവും, വില്ക്കുന്നതു് 84ഷി. $11\frac{1}{2}$ പെൻസ് വീതവും ആണ്. ബാങ്ക് വില്ക്കുന്ന സ്വൎണ്ണം അസംസ്കൃതമായിരിക്കും. അതിനെ ഒന്നുകൂടി സംസ്കരിച്ചാലേ വിദേശബാങ്കുകൾ അതു സ്വീകരിക്കൂ. ഇങ്ങിനെ സംസ്കരിച്ച സ്വൎണ്ണത്തിനു (Fine Gold) ചിലപ്പോൾ 85ഷി. $\frac{3}{4}$ പെൻസുവരെ വില, ചോദനബലാനുസരിച്ചു സിദ്ധിക്കാറുണ്ട്. ഇതു ബാങ്ക് ഓഫ് ഇംഗ്ലണ്ടു നിരക്കിൽ വെച്ചു കുറച്ചധികമാണ്. അധികം സിദ്ധിക്കുന്ന $\frac{7}{8}$ പെൻസ് സംസ്കരണത്തിനുള്ള വിലയാണ്.

നാണ്യത്തിന്റെ വിഷയത്തിൽ ചിലപ്പോൾ ചില കൃത്രിമങ്ങൾ കാണാറുണ്ട്. ഘനാപചയം, മൂല്യാപച

യം(Debasement, Depreciation) എന്നിവ ചിലപ്പോൾ വന്നുകൂടുന്നു. ഇതു സംഭവിക്കുന്നതു പല മട്ടിലാണു്. നാണ്യത്തിൽനിന്നു് ഒരംശം മുറിച്ചു് എടുക്കുന്നതിനു കർത്തനം(Clipping) എന്നു പറയാം. എന്നാൽ ഇപ്പോൾ നാണ്യങ്ങളുടെ വക്കു് രേഖാങ്കിതമാക്കിയിരിക്കുന്നതുകൊണ്ടു് ഇതു പ്രയാസമാണു്. ദ്രാവകങ്ങളുടെ (Corrosive Chemicals) പ്രയോഗംകൊണ്ടു നാണ്യത്തിലെ ലോഹത്തിന്റെ കുറെ അംശം ദ്രവിപ്പിച്ചെടുക്കുകയാണു് മറെറാരു സൂത്രം. ഇതിനു സ്വേദനം(Sweating)എന്നു പറയുന്നു. നാണ്യങ്ങളെ ഒരു സഞ്ചിയിലിട്ടു കലുക്കി പരസ്പരസംഘർഷംകൊണ്ടു ലോഹശകലങ്ങളെ അടർത്തിയെടുക്കുകയും പതിവുണ്ടായിരുന്നു. ഇതിനു ഘർഷണം (Abrasion) എന്നു പറയാം. എന്നാൽ ഇപ്പോൾ ഇങ്ങിനെയുള്ള കൃത്രിമപ്രവൃത്തികളെ ശിക്ഷാർഹമാക്കുന്ന കർശനനിയമങ്ങളുള്ളതുകൊണ്ടു് ഇവയൊന്നും പ്രചാരത്തിലില്ലാതായിരിക്കുന്നു. എങ്കിലും യുദ്ധത്തിനുശേഷം മിക്ക ഗവൺമെന്റുകളും നോട്ടുകൾ കണക്കിലധികം അടിച്ചു പുറത്തിറക്കിയപ്പോൾ നാണ്യങ്ങൾക്കു കുറെയേറെ മൂല്യാപചയം (Depreciation) ഉണ്ടായി. ഇങ്ങിനെ കണക്കിലധികം നോട്ടുകൾ അടിച്ചു പ്രചരിപ്പിക്കുന്നതു് അവസ്ഥ വിലയിടിച്ചിലിനും സാധനങ്ങളുടെ വില വർദ്ധിക്കുന്നതിനും വാണിജ്യം, വിദേശവിനിമയം (Foreign exchange) എന്നിവയെ വിഘടിതമാക്കുന്നതിനും ഇടയാക്കും.

മേൽപറഞ്ഞ വിധത്തിലുള്ള നാണ്യദോഷങ്ങളിൽ പലതും എലിസബത്തു രാജ്ഞിയുടെ കാലത്തുള്ള നാണ്യ

ങ്ങൾക്കുണ്ടായിരുന്നു. കൎത്തനവും സ്വേദനവും മറ്റും കൊണ്ടു നാണ്യങ്ങൾക്കു വളരെ ഭാരാപചയം വന്നിരുന്നു. പുതിയ നാണ്യങ്ങൾ അടിച്ചു പ്രചരിപ്പിച്ചുവെങ്കിലും അവ പ്രചാരത്തിൽനിന്നു് ഉടനെ മാഞ്ഞുപോയി. കാൎയ്യമിങ്ങിനെയായപ്പോൾ രാജ്ഞി തോമാസ് ഗ്രെഷാം (Thomas Gresham) എന്ന ഒരു വിദഗ്ദ്ധനായ കച്ചവടക്കാരന്റെ ഉപദേശം ആവശ്യപ്പെട്ടു. രാജ്ഞിക്കുള്ള കത്തുകളിൽ അദ്ദേഹം "ദുഷിച്ച നാണ്യം നല്ല നാണ്യത്തെ പ്രചാരത്തിൽനിന്നു ബഹിഷ്കരിക്കും" എന്ന തത്വത്തെ വിശദമാക്കി. ഈ തത്വത്തെ പിന്നീടു "ഗ്രെഷാംനിയമം" (Gresham's law) എന്നു വിളിച്ചുതുടങ്ങി. നല്ല നാണ്യങ്ങളും ചീത്ത നാണ്യങ്ങളും പ്രചാരത്തിലുണ്ടായാൽ ജനങ്ങൾ നല്ല നാണ്യങ്ങളെ കൈക്കലാക്കി ഉരുക്കി കയററി അയയ്ക്കുകയോ മറേറാ ചെയ്തു ചീത്ത നാണ്യങ്ങളെ മാത്രം അവശേഷിപ്പിക്കും. ആധുനികകാലത്തു ഈ ഗ്രെഷാംനിയമത്തിന്റെ പ്രവൎത്തനത്തിനു യാതൊരു വഴിയും ഇല്ലെന്നും മുദ്രണരീതികൾ അപരിഷ്കൃതമായിരുന്ന മദ്ധ്യകാലങ്ങളിലാണു് ഇതു പ്രവൎത്തിച്ചിരുന്നതെന്നും ചില ധനശാസ്ത്രജ്ഞന്മാർ വാദിക്കുന്നു. മദ്ധ്യകാലങ്ങളിൽ ജനങ്ങൾ ഈ വിഷമതയിൽനിന്നു രക്ഷ കിട്ടാൻവേണ്ടി രണ്ടു ലോഹങ്ങളെ നാണ്യമായുപയോഗിപ്പാൻ ശ്രമിച്ചു. ഈ സമ്പ്രദായത്തിനു "ദ്വിലോഹത്വം" (Bimetallism) എന്നു പറയുന്നു. ഇതിനുപയോഗിച്ചുവന്ന ലോഹങ്ങൾ സ്വൎണ്ണവും വെള്ളിയും ആയിരുന്നു. ഇവയുടെ വിലയ്ക്കു തമ്മിലുള്ള തോതു ക്ലിപ്തമാക്കി രണ്ടിനേയും രാജ്യത്തിൽ പ്രചരിപ്പിച്ചു. എന്നാൽ ദ്വി

ലോഹതത്വത്തിനുള്ള ഒരു ദോഷം ഈ രണ്ടു ലോഹങ്ങൾക്കു തമ്മിലുള്ള വിലയുടെ തോതു കമ്പോളത്തിൽ മാറിമാറിക്കൊണ്ടിരിക്കുമെന്നുള്ളതാണ്. അപ്പോൾ ഗവൎമ്മെണ്ടു നിശ്ചയിച്ചിട്ടുള്ള തോതിൽനിന്ന് അതു ചിലപ്പോൾ അധികവും ചിലപ്പോൾ ചുരുക്കവും ആയിത്തീരും. ഉദാഹരണത്തിന് 1 പണത്തൂക്കം സ്വൎണ്ണത്തിന് 15 പണത്തൂക്കം വെള്ളിയുടെ വിലയാണെന്നു ഗവൎമ്മെണ്ടു ക്ലിപ്തപ്പെടുത്തിയെന്നു കരുതുക. അപ്പോൾ കമ്പോളത്തിൽ 14 പണത്തൂക്കം വെള്ളിക്ക് ഒരു പണത്തൂക്കം സ്വൎണ്ണം എന്ന തോതുണ്ടായാൽ ഗവൎമ്മെണ്ടു നിയമപ്രകാരം വെള്ളിക്കു വിലയിടിവും കമ്പോളത്തോതുപ്രകാരം അതിനു വില കൂടുതലും ആയിത്തീരുന്നു. ഇങ്ങിനെ 'വെള്ളി' ഗ്രേഷാംനിയമപ്രകാരം നല്ല നാണ്യമായിത്തീരുകയും പ്രചാരത്തിൽനിന്നു പോയ്പ്പോകയും ചെയ്യും. പക്ഷെ അനുഭവം മറിച്ചാണ്. വെള്ളി ധാരാളം സിദ്ധിക്കുന്നതുകൊണ്ട് അതിനു വില കുറയുകയും ദ്വിലോഹതത്വമുള്ള രാജ്യങ്ങളിൽ സ്വൎണ്ണം പ്രചാരത്തിൽനിന്നു തിരോധാനം ചെയ്യുകയുമാണ് ഉണ്ടായിട്ടുള്ളതു്. ഇപ്രകാരംതന്നെ സ്വൎണ്ണനാണ്യമൊ വെള്ളിനാണ്യമൊ മൂല്യാപചയം വന്നിട്ടുള്ള കടലാസ്സുനാണ്യത്തോടൊന്നിച്ചു പ്രചരിച്ചാൽ കടലാസ്സുനാണ്യം അവശേഷിക്കയും സ്വൎണ്ണമൊ വെള്ളിയോ പ്രചാരത്തിൽനിന്നു പോയ്പ്പോകയും ചെയ്യും. യുദ്ധകാലത്തും അതിനു ശേഷവും ഈ സംഗതി നല്ലവണ്ണം വെളിവായിട്ടുണ്ട്.

ഗ്രേഷാംനിയമം പ്രവൎത്തിക്കണമെങ്കിൽ രണ്ടു സംഗതികൾ ആവശ്യമാണ്. ഒന്നാമതു രാജ്യത്തിൽ വിനിമ

യാവശ്യങ്ങൾക്കു ധാരാളം പണം ഉണ്ടായിരിക്കണം. ആ
വശ്യത്തിനു തക്ക നാണ്യങ്ങൾ ഇല്ലെങ്കിൽ നല്ല നാണ്യ
ങ്ങളെ എടുത്തു സ്വരൂപിക്കാൻ സാധിക്കയില്ല. രണ്ടാമ
തു ചീത്ത നാണ്യത്തിനു നല്ല നാണ്യത്തെ ബഹിഷ്കരി
ക്കാൻ സാധിക്കുന്നതു ജനങ്ങൾ അതിനെ സ്വീകരിക്കുന്ന
തുകൊണ്ടാണ്. വിനിമയാവശ്യങ്ങൾക്കു ചീത്ത നാണ്യ
ങ്ങൾ സ്വീകരിക്കയില്ലെന്നു ജനങ്ങൾ തീർച്ചപ്പെടുത്തി
യാൽ പിന്നെ അങ്ങിനെ സംഭവിക്കയില്ല.

### നിയമാനുമതനാണ്യം
### (Legal tender)

പണത്തിന്റെ നാനാവിധ രൂപങ്ങളിൽ ചിലതു സ
മുദായത്തിൽ, ഉത്തമർണ്ണന്മാർ സ്വീകരിക്കയില്ല. അധമ
ർണ്ണന്മാർ കൊടുക്കുന്ന ചെക്കോ, ബില്ലോ ഉത്തമർണ്ണൻ
സ്വീകരിച്ചുകൊള്ളണമെന്നില്ല. സുപരിചിതരായ ജന
ങ്ങൾക്കിടയിൽ ഉത്തമവിശ്വാസത്തിൽ മാത്രമേ ചെക്കു
കൾ സ്വീകരിക്കപ്പെടുകയുള്ളു. ഗവർമ്മെണ്ടുനോട്ടുകളെ
പ്പോലെ ഇവ ജനങ്ങളുടെ ഇടയിൽ പ്രചരിക്കയില്ല. വി
നിമയത്തെ സൌകര്യപ്പെടുത്താനായി പണത്തിന്റെ
ചില രൂപങ്ങളെ നിയമാനുമതങ്ങളാക്കി സർവ്വരും അവ
യെ എത്ര സംഖ്യവരെയും ഏതു കാര്യത്തിനും സ്വീകരി
ക്കണമെന്നു ഗവർമ്മെണ്ടു നിശ്ചയിച്ചിട്ടുണ്ട്. ഇങ്ങിനെയു
ള്ള നിയമാനുമതനാണ്യത്തെ (Legal tender) സ്വീകരി
ക്കാത്തതാൽ ഉത്തമർണ്ണന്റെയും മററും സ്ഥിതി വിഷമമാ
യിത്തീരും.

## ന്യൂനമൂല്യനാണ്യങ്ങൾ (Token Coins)

സ്വൎണ്ണത്തിന്റെ അധികവില നിമിത്തം അതു ചെറിയ നാണ്യങ്ങൾക്ക് ഉപയോഗിപ്പാൻ പററുന്നതല്ല. അതുകൊണ്ടു വില കുറഞ്ഞ നാണ്യങ്ങൾ മററു ലോഹങ്ങളാൽ നിൎമ്മിക്കേണ്ടിവരുന്നു. ഇങ്ങിനെ ഇതരലോഹങ്ങളാൽ നിൎമ്മിതമായ ചെറിയ നാണ്യങ്ങളെ ന്യൂനമൂല്യനാണ്യങ്ങൾ (Token Coins) എന്നു പറയുന്നു. ഇവയുടെ ക്ലിപ്തവില ഇവയുടെ ലോഹവിലയേക്കാൾ അധികമാണ്. ഇവ സ്വൎണ്ണത്തിന്റെ പ്രതിനിധികൾ മാത്രമാണ്. ഇവ പ്രചാരത്തിലിരിക്കുന്നതു മൂന്നു കാരണങ്ങളാലാണ്. (1) ചെറിയ ഇടപാടുകൾക്കുപകരിക്കത്തക്കവിധം ഇവയുടെ കുറഞ്ഞൊരു സംഖ്യ മാത്രമെ മുദ്രണം ചെയ്യാറുള്ളു. (2) ലോഹമെന്ന നിലയേക്കാൾ നാണ്യമെന്ന നിലയിലാണ് ഇവക്ക് അധികം വിലയുള്ളത്. (3) ഇവ പരിമിതമായ നിയമാനുമതിയോടുകൂടിയ നാണ്യങ്ങളാണ്. (Limited legal tender.) അതായതു ചെറിയ ഇടപാടുകൾ തീൎക്കുന്നതിനു മാത്രമെ അവക്കു നിയമാനുമതിയുള്ളുവെന്നൎത്ഥം (Legal tender for payment of small amounts only). ഇത്തരം ന്യൂനമൂല്യനാണ്യങ്ങളുടെ നിൎമ്മാണത്തിൽ ഗവൎമ്മെണ്ടുകൾക്ക ലാഭം സിദ്ധിക്കുന്നു. കാരണം നാണ്യങ്ങളുടെ ലോഹവില മുദ്രിതവില (Face value) യെക്കാൾ കുറവായതുതന്നെ. എന്നാൽ ലോഹവില അധികമാവുമ്പോൾ ഈ ലാഭം ഇല്ലാതാകയും ചെയ്യും. അപ്പോൾ ലാഭമുണ്ടാവണമെങ്കിൽ നാണ്യത്തിൽ ചേൎക്കുന്ന ലോഹത്തിന്റെ

തോളു കാരണ്ടുണ്ടിവരും. ന്യൂനമൂല്യനാണ്യത്തിൽനിന്നു കിട്ടുന്ന ലാഭം ഒരു വക മുദ്രണമൂല്യമാണെന്നുതന്നെ കണക്കാക്കാം. കടലാസ്സ നാണ്യത്തിൻെറ മുദ്രണമൂല്യം ഈ വിധത്തിൽ നോക്കുമ്പോഠം ഒരു നൂറു ശതമാനം ആണെന്നു കരുതാം. കടലാസ്സ നാണ്യങ്ങളും ലോഹനാണ്യങ്ങളും കൂടി പ്രചരിക്കുമ്പോഠം കടലാസ്സനാണ്യങ്ങളെ സമുദായത്തിൻെറ ആവശ്യത്തിന്നനുസരിച്ചു മാത്രം ശരിയായി നിയമനം ചെയ്യില്ലെങ്കിൽ ഗ്രെഷാം നിയമപ്രകാരം ലോഹനാണ്യങ്ങഠം പ്രചാരത്തിൽനിന്നു ക്ഷണം തിരോഭൂതമാവും.

### ഏകലോഹതത്വവും ദ്വിലോഹതത്വവും.
### (Monometallism and Bimetallism)

ഒരു ലോഹത്തെ മാത്രം പ്രധാനനാണ്യമാക്കി അതിനെ എല്ലാ ഇടപാടുകഠംക്കും ഉപയോഗിക്കുന്നതു നിയമാനുമതമാക്കുന്ന സമ്പ്രദായമാണ് 'ഏകലോഹതത്വം'. ഈ സമ്പ്രദായം ഉള്ളപ്പോഠംതന്നെ വിലകുറഞ്ഞ ലോഹങ്ങളാൽ നിമ്മിതമായ ന്യൂനമൂല്യലോഹങ്ങളും നോട്ടുകളും പ്രചരിച്ചേക്കാം. എന്നാൽ നിഷ്കൃഷ്ടയോടുകൂടിയ ഏകലോഹതത്വരീതിയിൽ ഒരു ലോഹത്തെ മാത്രമെ കൊടുത്തുവാങ്ങലിന്നു നിയമാനുമതമായി ഗണിക്കുയുള്ളു.

രണ്ടു ലോഹങ്ങളെ നാണ്യത്തിനുപയോഗിച്ചു രണ്ടിനേയും ഇടപാടുകഠംക്കു നിയമാനുമതങ്ങളാക്കുന്ന സമ്പ്രദായമാണ് ദ്വിലോഹതത്വം. സാധാരണ ഈ രണ്ടു ലോഹങ്ങഠം സ്വർണ്ണവും വെള്ളിയും ആയിരിക്കും. ഇവയ്ക്കു തമ്മി

ലുള്ള വിലയുടെ തോതു നിയമത്താൽ ക്ലിപ്തമാക്കിയുമിരിക്കും. എന്നാൽ ഈ സമ്പ്രദായം ഇന്നു മിക്ക രാജ്യങ്ങളിലും അസ്തമിച്ചുപോയിരിക്കുന്നു. സ്വൎണ്ണത്തിനും വെള്ളിക്കും തമ്മിലുള്ള വിലയുടെ തോതു കമ്പോളത്തിൽ മാറിമാറിക്കൊണ്ടിരിക്കെ നിയമത്താൽ അതു ക്ലിപ്തപ്പെടുത്താൻ സാധിക്കാത്തതും അങ്ങിനെ വരുമ്പോൾ ഗ്രെഷാം നിയമപ്രകാരം ഒരു ലോഹം പ്രചാരത്തിൽനിന്നു പോയ്പ്പോകുന്നതുമാണ് ദ്വിലോഹത്വം നടപ്പാക്കുന്നതിലുള്ള പ്രതിബന്ധങ്ങൾ.

ദ്വിലോഹത്വരീതി ശരിയായി നടക്കണമെങ്കിൽ സൎവ്വരാജ്യങ്ങളും ആ സമ്പ്രദായം അംഗീകരിക്കേണ്ടിവരും. ഇതു് അസാദ്ധ്യമാകയാൽ ദ്വിലോഹത്വം ഇന്നു് ഒരിടത്തും പ്രബലപ്പെട്ടു കാണുന്നില്ല. 1816 വരെ ബ്രിട്ടണിൽ ഈ സമ്പ്രദായം നടപ്പുണ്ടായിരുന്നു. അക്കൊല്ലത്തിൽ ആ സമ്പ്രദായം വേണ്ടെന്നുവെച്ചു സ്വൎണ്ണത്തെ മുഖ്യലോഹമാക്കി ഏകലോഹത്വം അംഗീകരിക്കയാണുണ്ടായതു്.

ബ്രിട്ടണിൽ പവനും അരപ്പവനും ഏതു് ഇടപാടുകൾക്കും ഉപയോഗിക്കാവുന്ന നിയമാനുമതനാണ്യമാണ്. പവനിൽ 123.27447 ഗ്രെയിൻ സ്വൎണ്ണമുണ്ടു്. ഇതിന്റെ തനിമ $\frac{11}{12}$ ആണ്. 122.5 ഗ്രെയിൻ തൂക്കത്തിൽ കുറഞ്ഞാൽ മാത്രമെ അതു നിയമാനുമതനാണ്യമല്ലാതാകയുള്ളൂ. അരപ്പവന്റെ തൂക്കം ഒരു പവന്റെ നേർപകുതിയാണെങ്കിലും 61.1250 ഗ്രെയിൻവരെ അതിനു നിയമാനുമതിയുണ്ടു്. യുദ്ധത്തിനു മുമ്പു മുദ്രണാലയത്തിൽ ഔൺ

സിന്നു 3 പ. 17 ഷി. 10½ പെൻസ് വീതം സ്വർണ്ണം മുദ്രണത്തി
ന്നു സ്വീകരിച്ചിരുന്നു. 1925-ലെ സ്വർണ്ണമാനനിയമപ്ര
കാരം ഇപ്പോൾ സർവ്വസ്വർണ്ണവും മുദ്രണാലയത്തിലല്ല,
ബാങ്ക് ഓഫ് ഇംഗ്ലണ്ടു മുഖാന്തരമേ പോകാൻ പാടുള്ളൂ.
ബാങ്ക സ്വർണ്ണം വാങ്ങുന്നതു 3 പ. 17 ഷി. 9 പെൻസ് വീത
മാണ്. മുദ്രണാലയവിലയ്ക്കും ബാങ്കുവിലയ്ക്കും തമ്മിലുള്ള
വ്യത്യാസമായ 1½ പെ (ഒന്നരപെൻസ്) ബാങ്കിന്നു ലാഭമ
ല്ല; പ്രത്യുത അതു മുദ്രണവ്യയവും മുദ്രണകാലത്തെയ്ക്കുള്ള
പലിശയും ആണ്. സ്വർണ്ണം വാങ്ങിയ ഉടനെ നാണ്യ
ങ്ങൾ ബാങ്കിൽനിന്നു കൊടുക്കുമെങ്കിലും ആ സ്വർണ്ണത്തെ
നാണ്യങ്ങളായി അടിച്ചു കിട്ടുവാൻ ബാങ്കിന്നു കുറെ ദിവ
സം താമസിക്കേണ്ടിവരുമല്ലോ. ആ ദിവസങ്ങളോളമുള്ള പ
ലിശ നഷ്ടപ്പെടാതിരിപ്പാനുള്ള വകയും ഈ ഒന്നരപ്പെൻ
സിൽ ഉൾപ്പെടും.

വെള്ളിനാണ്യങ്ങൾ 40 ഷില്ലിങ്ങുവരെയുള്ള കൊടു
ത്തുവാങ്ങലുകൾക്കു മാത്രമെ നിയമാനുമതങ്ങളായിരിക്കു
ന്നുള്ളു. അവിടെ പ്രചരിക്കുന്ന വെള്ളിനാണ്യങ്ങൾ രണ്ടു
വിധമുണ്ട്. 1891-ലെ മുദ്രണനിയമപ്രകാരം പ്രചരിപ്പി
ച്ച പഴയ വെള്ളി നാണ്യവും 1920-ലെ നിയമപ്രകാരം
പുറത്തിറക്കപ്പെട്ട പുതിയ വെള്ളി-നിക്കൽ-നാണ്യവും
ആണിവ. ആദ്യത്തേതിന്റെ തനിമ $\frac{37}{40}$ ആയിരുന്നു (അ
തായതു 37 ഭാഗം വെള്ളിയും 3 ഭാഗം കലപ്പും). പുതിയ
നാണ്യങ്ങളുടെ തനിമ $\frac{500}{1000}$ ആണ് (അതായതു പകുതി
യോളം കലപ്പ് അവയിൽ കാണും). ചെമ്പു നാണ്യങ്ങൾ
1 ഷില്ലിങ്ങുവരെ മാത്രമെ നിയമാനുമതങ്ങളാവൂ. ഇവ

ചെമ്പ്, നിക്കൽ, തകരം എന്നിവ കൂട്ടിച്ചേർത്തുണ്ടാക്കിയി
ട്ടുള്ളവയാണ്. നോട്ടുകൾ അടിച്ചു പുറത്തിറക്കുന്നതു ല
ണ്ടനിലുള്ള ബാങ്ക് ഓഫ് ഇംഗ്ലണ്ടും അതിന്റെ ശാഖക
ളുമാണ്. 5 പവൻ മുതൽ മേല്പോട്ട് അഞ്ചിന്റെ ഗുണി
തങ്ങളായ സംഖ്യകൾക്കുള്ള നോട്ടുകൾ ഈ ബാങ്കു പുറ
പ്പെടുവിക്കുന്നു. 1928_ലെ ബാങ്കുനോട്ടു നിയമപ്രകാരം
ഇപ്പോൾ 1 പവൻ, 10 ഷില്ലിങ്ങ് എന്നിവയ്ക്കുള്ള നോട്ടു
കൂടി ഈ ബാങ്ക് അടിച്ചു പ്രചരിപ്പിക്കുന്നുണ്ട്. ഇംഗ്ലണ്ട്,
വെയിൽസ്, സ്കോട്ട്ലണ്ട്, വടക്കെ അയർലണ്ട് എന്നി
വിടങ്ങളിൽ ഇവ നിയമാനുമതനാണ്യങ്ങളാണ്. ഈ
നോട്ടുകളെ ലോഹനാണ്യങ്ങളാക്കി മാററി മേടിപ്പാൻ ത
രമില്ല. രാജ്യത്തിന്റെ ഉള്ളിൽ സ്വർണ്ണം പ്രചരിക്കുന്നതു
തടയുവാൻവേണ്ടിയാണ് ഇങ്ങിനെ നിശ്ചയിച്ചിരിക്കുന്ന
ത്. എന്നാൽ നിയമാനുമതങ്ങളായ നോട്ടുകളുള്ള ആള
കൾക്ക് അവ കൊടുത്ത്, പകരം ഔൺസിനു 3 പ. 17
ഷി. 10½ പെൻസുവീതം 400 ഔൺസ് തൂക്കമുള്ള സം
സ്കൃതസ്വർണ്ണക്കട്ടികളെ ബാങ്കിൽനിന്നു വാങ്ങാവുന്നതാ
ണ്. കടലാസ്സുനാണ്യങ്ങളെ അടിച്ചു പ്രചരിപ്പിക്കുന്നതി
നു ബാങ്ക് ഓഫ് ഇംഗ്ലണ്ടിന്ന് ഇപ്പോൾ ഏകായത്താ
ധികാരം (Monopoly) ഉണ്ട്. ആഴ്ചതോറും നാണ്യവിഷ
യത്തെ സംബന്ധിച്ച് ഓരോ റിപ്പോർട്ടു ബാങ്കു പ്രസി
ദ്ധം ചെയ്യണമെന്നും വ്യവസ്ഥയുണ്ട്.

### സ്വർണ്ണമാനം (The Gold Standard) *

1816_ൽ ഇംഗ്ലണ്ടു സ്വർണ്ണമാനം സ്വീകരിച്ചതിനു

* 'Gold Standard' എന്നതിനെ 'സ്വർണ്ണമാനദണ്ഡം' എന്നു ത
ർജ്ജമ ചെയ്തുകാണാറുണ്ട്. ഇതിൽ 'ദണ്ഡം' ആവശ്യമില്ലാത്തതാണ്.

ശേഷം ആ രാജ്യത്തിൽ സാമ്പത്തികവും വ്യാവസായികവും ആയ അഭിവൃദ്ധി വളരെ ഉണ്ടായിട്ടുണ്ട്. അതുവരെ സ്വർണ്ണവും വെള്ളിയും ഒരുപോലെ പ്രചരിച്ചിരുന്നതു പോയി അക്കൊല്ലംമുതൽ സ്വർണ്ണം മുഖ്യലോഹമായി. വെള്ളിയെ ന്യൂനമൂല്യലോഹങ്ങൾക്ക മാത്രം ഉപയോഗിച്ചുതുടങ്ങി. ലോകമഹായുദ്ധംവരെ ഈ സ്വർണ്ണമാനം തകരാറു കൂടാതെ നിലനിന്നു. അതിന്നുശേഷം മിക്ക രാജ്യങ്ങൾക്കും സ്വർണ്ണമാനം ഉപേക്ഷിക്കേണ്ടിവന്നു. പിന്നീടു സ്വർണ്ണമാനം സ്വീകരിക്കയുണ്ടായെങ്കിലും 1931-ൽ ഒരിക്കൽക്കൂടി സ്വർണ്ണമാനം ഉപേക്ഷിക്കുവാൻ മിക്ക രാജ്യക്കാരും നിർബ്ബന്ധിതരായി.

പരിപൂർണ്ണമായ സ്വർണ്ണമാനം നിലനില്ക്കണമെങ്കിൽ മൂന്നു സംഗതികൾ ആവശ്യമാണ്: ഒന്നാമതു രാജ്യത്തിൽ പ്രചാരത്തിലുള്ള നോട്ടുകൾക്ക് അതേ മുദ്രിതവിലയുള്ള സ്വർണ്ണനാണ്യങ്ങൾ യാതൊരു നിബന്ധനയും കൂടാതെ നല്കുവാൻ സാധിക്കണം. രണ്ടാമതു നോട്ടുകളും നാണ്യങ്ങളും മുദ്രിതസ്വർണ്ണത്തോടു തുല്യവിലയുള്ളവയായിരിക്കണം. ഒരു രാജ്യത്തെ സ്വർണ്ണനാണ്യങ്ങൾ മറ്റു സ്വർണ്ണമാനരാജ്യങ്ങളിലെ നാണ്യങ്ങളുമായി വിനിമയം ചെയ്കയോ കയററിഅയയ്ക്കയോ ചെയ്യുന്നതിനെ സംബന്ധിച്ചു യാതൊരു നിബന്ധനയും ഉണ്ടായിരിക്കരുതെന്നാണ് ഇതിന്റെ അർത്ഥം. ഇങ്ങിനെ വിനിമയം ചെയ്യുന്നതു മുദ്രണാലയവിലയുടെ തോതിലായിരിക്കയും വേണം. മൂന്നാമത്തു് ഏതൊരാൾക്കും സ്വർണ്ണത്തിനു പകരം മുദ്രണാലയത്തിൽനിന്നോ സെൻട്രൽ ബാങ്കിൽനിന്നോ

സ്വൎണ്ണനാണ്യങ്ങളോ മററു നിയമാനുമതനാണ്യങ്ങളോ മുദ്രണച്ചെലവു കൂടാതെ കിട്ടുവാൻ അവകാശമുണ്ടായിരിക്കണം. യുദ്ധത്തിനു മുമ്പ് ഈ സംഗതികളൊക്കെ ബ്രിട്ടണിൽ പരിപാലിച്ചിരുന്നു. എന്നാൽ ഇപ്പോൾ ബ്രിട്ടൺ സ്വൎണ്ണമാനത്തെ ഉപേക്ഷിച്ചിരിക്കയാണ്. ഇപ്പോൾ അവിടെ പ്രചാരത്തിലുള്ള നിയമാനുമതങ്ങളായ നോട്ടുകളെ ബാങ്ക് ഓഫ് ഇംഗ്ലണ്ടിൽനിന്നു സ്വൎണ്ണനാണ്യമായി മാററിക്കിട്ടുന്നതല്ല. എന്നല്ല സ്വൎണ്ണം കൈവശമുള്ള ആൾക്ക് അതു നാണ്യമായി അടിച്ചു വാങ്ങാൻ അധികാരവുമില്ല. സ്വൎണ്ണമാനത്തിന്റെ ഗുണദോഷങ്ങളെക്കുറിച്ച് അടുത്തൊരദ്ധ്യായത്തിൽ വിവരിക്കുന്നതാണ്.



## പണവും വിലകളും

## XXVII

പണത്തിന്റെ വിലയേയും അതിനെ സംബന്ധിക്കുന്ന മറ്റു സിദ്ധാന്തങ്ങളേയും പററി അനേകം വാദപ്രതിവാദങ്ങൾ ഉണ്ടായിട്ടുണ്ട്. പണത്തെ ഒരു പദാർത്ഥമായി കരുതുകയാണെങ്കിൽ, അതിന്റെ വില മററു പദാർത്ഥങ്ങളുടേതുപോലെ ചോദനപ്രദാന(Demand and Supply) നിയമത്താൽ നിർണ്ണീതമാവണം. എന്നാൽ ഒരു വിഷമത ഇവിടെയുണ്ട്. മററു പദാർത്ഥങ്ങളുടെ വില പണത്തിന്റെ രൂപത്തിൽ കണക്കാക്കുന്നതുപോലെ പണത്തിന്റെ വില അളക്കുവാൻ ക്ലിപ്തമായ വേറൊരു പദാർത്ഥമില്ല. എന്നാൽ ഒരു മേശയ്ക്കു രണ്ടുപറ നെല്ലു വില എന്നു നാം ചിലപ്പോൾ കണക്കാക്കാറുണ്ട്. അക്കൂട്ടത്തിൽ ഒരുറുപ്പികയ്ക്കു രണ്ടുപറനെല്ലു വാങ്ങാമെങ്കിൽ ഒരുറുപ്പികയുടെ വില രണ്ടുപറ നെല്ലാണെന്നു പറയാം. അതായതു, പണത്തിന്റെ വില, അതുകൊണ്ട് മാററമായി വാങ്ങാവുന്ന പദാർത്ഥങ്ങളുടെ തോതിലളക്കാമെന്നു സാരം. എന്നാൽ ഈ വില താഴുകയും ഉയരുകയും ചെയ്യും. ഒരുറുപ്പികകൊണ്ട് അധികം സാധനം വാങ്ങാൻ സാധിക്കുമ്പോൾ ഉറുപ്പികയുടെ വില കയറുന്നു. അതേ സാധനംതന്നെ ഒരുറുപ്പികകൊണ്ട് അല്പമെ വാങ്ങാൻ സാധിക്കു എന്നുവന്നാൽ അതിന്റെ വില താഴുകയും ചെയ്യുന്നു. പണത്തിന്റെ രൂപത്തിൽ പദാർത്ഥങ്ങളുടെ മൂല്യത്തെ കണക്കാക്കുമ്പോൾ

അതിനു വിലയെന്നുപറയുന്നു. പദാർത്ഥങ്ങളുടെ രൂപത്തിൽ പണത്തിന്റെ വില കണക്കാക്കുമ്പോൾ ആ വിലയുടെ അളവു് അതിന്റെ ക്രയണശക്തി(Purchasing power) ആകുന്നു. പദാർത്ഥങ്ങളുടെ വില അധികമാകുമ്പോൾ പണത്തിന്റെ വില കുറയുകയും, അവയുടെ വില ചുരുങ്ങുമ്പോൾ പണത്തിന്റെ വില അധികമാകയും ചെയ്യുന്നു. പണത്തിന്റെ വില പദാർത്ഥങ്ങളുടെ വിലയ്ക്കു വ്യുൽക്രമമായി (Inversely) വ്യത്യാസപ്പെടുന്നു എന്നു സാരം.

## മൂല്യസൂചകസംഖ്യകൾ
## (Price Index Numbers)

എല്ലാ പദാർത്ഥങ്ങളുടേയും ഏകകാലത്തുള്ള ഒരു സാമാന്യവിലയെ ക്ലുപ്തപ്പെടുത്തുന്നതു് ബഹു പ്രയാസമാണു്. ഒന്നോ രണ്ടോ പദാർത്ഥങ്ങളുടെ വിലയോ വിലവ്യത്യാസമോ നോക്കി ഇതു തീർച്ചപ്പെടുത്തുന്നതും ശരിയല്ല. ധാരാളമായി ഉപയോഗിച്ചുവരുന്ന കുറെ അധികം പദാർത്ഥങ്ങളുടെ വിലവ്യത്യാസങ്ങളെ പരിശോധിച്ചു് അവയുടെ ശരാശരി കണ്ടുപിടിക്കുന്നതാണു് ഇതിനൊരു മാർഗ്ഗം. ഈ ശരാശരി വിലയെയാണു് മൂല്യസൂചകസംഖ്യയെന്നു പറയുന്നതു്. ഇംഗ്ലണ്ടിലെ വാണിജ്യസംഘത്തിന്റെ മൂല്യസൂചകസംഖ്യ 1918-ലെ 150 സാധനങ്ങളുടെ വിലയുടെ ശരാശരിയാണു്. ഇതിനെ അടിസ്ഥാനമാക്കിയാണു് പിന്നീടുള്ള കൊല്ലങ്ങളിലെ സംഖ്യകൾ കണക്കാക്കുന്നതു്. മേൽപറഞ്ഞ വർഷത്തിലെ ശരാശരി സംഖ്യയെ 100 എന്നു കണക്കാക്കി മറ്റു വർഷങ്ങ

ങ്ങളിലെ സംഖ്യകളെ അതിവ്യാധികമെന്നോ ചുരുക്കമെന്നോ വ്യവഹരിക്കുന്നു. താഴെ കാണിക്കുന്ന പട്ടിക നോക്കുക:—

| കാലം | ധാന്യങ്ങൾ | മാംസം മുതലായ മററു പദാർത്ഥങ്ങൾ | വസ്ത്രങ്ങൾ | ലോഹങ്ങൾ | വിവിധസാധനങ്ങൾ — രാസവസ്തുക്കൾ മുതലായവ | ആകെ | ശതമാനം |
|---|---|---|---|---|---|---|---|
| 1901-1905 വരെ | 500 | 800 | 500 | 400 | 500 | 2200 | 100 |
| 1914 | 579 | 352 | 616½ | 464½ | 558 | 2565 | 116·6 |
| 1918 | 1259 | 782½ | 1848 | 903 | 1889½ | 6212 | 282·2 |
| 1927 | 918½ | 716 | 1007 | 662½ | 705 | 4004 | 182·2 |
| 1929 | 92·3 | 83·6 | 82·6 | 92·4 | 89·2 | 4401 | 20·05 |

മുകളിൽ കൊടുത്ത പട്ടികയിൽ നിത്യോപയോഗത്തിലുള്ള അഞ്ചു പദാർത്ഥങ്ങളെ എടുത്തു്, ഓരോന്നിൻെറയും പ്രാധാന്യത്തിന്നനുസരിച്ചു മൊത്തവില അതിന്നോ അതിൽതാഴെയോ ആയി കാണിച്ചിരിക്കുന്നു. 1901 മുതൽ 1905 വരെയുള്ള വിലയെ അടിസ്ഥാനമാക്കിയെടുത്തു മററു കൊല്ലങ്ങളിലെ വിലകളുടെ ശതമാനം കണക്കാക്കിയിരിക്കുന്നു. 1901 മുതൽ 1905 വരെയുള്ള കൊല്ലങ്ങളിൽ കൂട്ടാകെയുള്ള വിലയായ 2200നെ 100 ശതമാനം എന്നു കല്പിച്ചിരിക്കുന്നു. 1914ൽ അതേ പദാർത്ഥങ്ങ

ളുടെ ഒട്ടാകെ വില 2665 ആകയാൽ അക്കൊല്ലത്തെ ശതമാനം 116.6 ആണു്. അപ്പോൾ സാമാന്യമായി വിലയിൽ 16.6 ശതമാനം കയററമുണ്ടെന്നു് ഗ്രഹിക്കാം. 1918_ാമതു കൊല്ലത്തിൽ വില 282.2 ശതമാനമാണു്. ഇപ്പോൾ വില 182.2 ശതമാനം അധികമായിരിക്കുന്നു. അതായതു 2½ ഇരട്ടിയിൽ അധികം പദാർത്ഥങ്ങൾക്കു വിലവർദ്ധിച്ചിരിക്കുന്നുവെന്നർത്ഥം. 1929_ാമതുകൊല്ലത്തിൽ അതേ പദാർത്ഥങ്ങൾക്കുതന്നെ വില 20.05 ശതമാനം ആണു്. ഇതു 1905ലെ വിലയിൽ അഞ്ചിൽ ഒരു ഭാഗം മാത്രമാണു്. 1927ലെ വിലയെ അടിസ്ഥാനമാക്കിയാൽ 1929ലെ വില 88.8 ശതമാനവുമാണു്. 1920_ൽ വിലകളുടെ ശതമാനം 889.6 ആയിരുന്നു. വിലവർദ്ധനയുടെ മൂർദ്ധന്യം അപ്പോഴായിരുന്നു. എന്നാൽ 1924നു ശേഷം വില ക്രമേണ കുറഞ്ഞുതുടങ്ങി. വിലകളുടെ ക്ഷയവർദ്ധനകളെ കാണിക്കുന്ന ഇത്തരം മൂല്യസൂചകസംഖ്യകൾ നിർമ്മിക്കുന്നതു വളരെ ശ്രദ്ധയോടുകൂടിയിരുന്നാൽ മാത്രമേ അവ വിശ്വാസയോഗ്യങ്ങളായിരിക്കൂ. നിത്യോപയോഗത്തിലുള്ളതും ധാരാളം ചോദനമുള്ളതുമായ പദാർത്ഥങ്ങളേയാണു് ഈ ആവശ്യത്തിനു് തിരഞ്ഞെടുക്കേണ്ടതു്. മൂല്യസൂചകസംഖ്യകളെ ശരിയായവിധത്തിൽ ഗണിക്കുന്നതായാൽ അവ വളരെ ഉപകാരപ്രദമായിരിക്കും. പദാർത്ഥങ്ങൾക്കു വില വർദ്ധിക്കുമ്പോൾ പണത്തിനു വിലയിടിവും, വില കുറയുമ്പോൾ പണത്തിനു വിലവർദ്ധനയും സംഭവിക്കുന്നു. എന്നാൽ ഈ വില വ്യത്യാസങ്ങൾ സംഭവിക്കുന്നതിനു് സംഗതിയെന്തെന്നു് നമുക്കു് പര്യാലോചി

ക്കേണ്ടിയിരിക്കുന്നു. അതുകൊണ്ട് പണത്തിന്റെ വിലയിൽ വ്യത്യാസങ്ങൾ സംഭവിക്കുന്നതെങ്ങിനെയെന്നു നമുക്കു പരിശോധിക്കാം.

## പണത്തിന്റെ പരിമാണസിദ്ധാന്തം
## (Quantity theory of Money)

പണത്തിന്റെ വില കണക്കാക്കുന്നതു് അതുകൊണ്ടു വാങ്ങാവുന്ന പദാർത്ഥങ്ങളുടെ പരിമാണംകൊണ്ടാണ്. പദാർത്ഥങ്ങളുടെ സാമാന്യവില അവ വാങ്ങുവാനുതകുന്ന ഒട്ടാകെ പണത്തിന്റെ പരിമാണത്തെ ആശ്രയിച്ചിരിക്കുന്നുവെന്നും പറയാം. ഒട്ടാകെയുള്ള പണത്തിന്റെ പരിമാണം വർദ്ധിക്കുന്നുവെന്നും പദാർത്ഥങ്ങളുടെ പരിമാണം വർദ്ധിക്കുന്നില്ലെന്നും കരുതുക. അപ്പോൾ പദാർത്ഥങ്ങളുടെ വില വർദ്ധിക്കാനിടയാകും. കാരണം പദാർത്ഥങ്ങളുടെ ഓരോ അംശത്തിനും അധികം പണം കിട്ടാൻ തരമുണ്ടെന്നുള്ളതുതന്നെ. നേരെ മറിച്ചു പണത്തിന്റെ പരിമാണം ചുരുങ്ങുകയും പദാർത്ഥപരിമാണം ഭേദപ്പെടാതിരിക്കയും ചെയ്താൽ പദാർത്ഥങ്ങളുടെ വില കുറഞ്ഞുപോകും. കാരണം അപ്പോൾ പദാർത്ഥങ്ങളുടെ ഓരോ അംശത്തിനും ചുരുക്കം പണമേ കിട്ടാനുണ്ടാകയുള്ളുവെന്നതാണ്. ഇതാണ് ചുരുക്കത്തിൽ പണത്തിന്റെ പരിമാണസിദ്ധാന്തം (The Quantity theory of Money). ഈ നിയമത്തെ ഇങ്ങിനെ നിർവ്വചിക്കാം: "പ്രചാരത്തിലുള്ള പണത്തിന്റെ പരിമാണത്തിലുള്ള ഓരോ മാററവും, മററു സംഗതികളൊക്കെ തുല്യമായിരിക്കെ, വിലയിൽ തദനുരൂപമായ മാററത്തെ ഉണ്ടാക്കിത്തീർക്കുന്നു."

ഈ സിദ്ധാന്തം ഒരു പ്രാചീനമായ ഒന്നാണ്. അ ർവ്വാചീനപണ്ഡിതന്മാർ ഇതിനെ അംഗീകരിക്കുന്നില്ല. സാമാന്യമായി പറയുമ്പോൾ, പ്രചാരത്തിലുള്ള പണം അധികമായാൽ വിലകളും വർദ്ധിക്കും എന്നതു വാസ്തവമാണ്. യുദ്ധത്തിനുശേഷം കടലാസ്സു നാണ്യങ്ങൾ വർദ്ധിച്ചതോടുകൂടി വിലകളും വർദ്ധിച്ചതു നമുക്കനുഭവമാണല്ലോ. സ്വർണ്ണവും വെള്ളിയും സുലഭവും പദാർത്ഥങ്ങൾ ദുർല്ലഭവും ആയ രാജ്യങ്ങളിൽ വിലയെത്രയോ അധികമാണെന്നും നമുക്കറിയാം. എന്നാൽ ആധുനികസമുദായങ്ങളിൽ ഈ സിദ്ധാന്തം വളരെ പ്രായോഗികമാണെന്നു പറവാൻ പാടില്ല. സ്വർണ്ണം നാണ്യത്തിനു മാത്രം ഉപയോഗിക്കയും എല്ലാ നാണ്യവും പ്രചാരത്തിലുണ്ടായിരിക്കയും ഓരോ നാണ്യവും ഓരോരിക്കൽ മാത്രം വിനിമയം ചെയ്യപ്പെടുകയും ചെയ്യുന്ന അവസ്ഥാവിശേഷത്തിൽ മാത്രമേ ഇതു പ്രായോഗികമായിരിക്കയുള്ളു. പുറമെ ലോഹനാണ്യങ്ങളല്ലാതെ മററു യാതൊരു രൂപത്തിലുള്ള പണവും സമുദായത്തിൽ ഉണ്ടായിരിക്കയും അരുത്. ഈ അവസ്ഥകളൊന്നും ആധുനിക സമുദായത്തിലില്ല. പരിമാണസിദ്ധാന്തം ഇന്ന് പ്രായോഗികമല്ലാതിരിക്കുന്നതിനുള്ള കാരണങ്ങളിൽ മുഖ്യമായവ താഴെ കാണിക്കാം:—

### 1. പണത്തിനു പകരം മററു വിശ്വാസ്യോപകരണങ്ങളുടെ ഉപയോഗം

### (The use of Credit Instruments as Money)

ലോകത്തിലെ നാണ്യത്തിൽ അധികഭാഗവും ഇന്നു ചെക്കുകൾ, ബില്ലുകൾ, ബാങ്കുനോട്ടുകൾ എന്നിവയുടെ

രൂപത്തിലാണ്. ഇവ കടം തീൎക്കുന്നതിനും, പദാൎത്ഥങ്ങൾ
ക്കു പകരമായും, ജനങ്ങളുടെ ഇടയിൽ പ്രചരിക്കുന്നു. ലോ
ഹനാണ്യങ്ങളുടെ ഉപയോഗത്തെ ഇവ ചുരുക്കുന്നു. പ്രചാ
രത്തിലുള്ള പണത്തിന്റെ പരിമാണം കണക്കാക്കുമ്പോൾ
ഇവയെ പരിഗണിക്കാതെ തരമില്ല. പുറമെ ഇപ്പോഴത്തെ
പരിഷ്കരിച്ച ബാങ്കിങ് സമ്പ്രദായം ലോഹനാണ്യങ്ങളുടെ
നേരിട്ടുള്ള ഉപയോഗത്തെ വളരെ കുറച്ചിരിക്കുന്നുവെന്നു
ള്ളതും പണത്തിന്റെ വിലവൎദ്ധനയ്ക്കു തടസ്ഥമായിട്ടുണ്ട്.

### പ്രചാരത്തിന്റെ വേഗത
### (The Rapidity of Circulation)

ഇന്ന് ഒരൊററ നാണ്യംതന്നെ അനേകായിരം ഇട
പാടുകൾക്കുപയോഗിക്കപ്പെട്ടു എന്നു വരാം. പതിനായി
രം പ്രാവശ്യം പ്രചരിക്കുന്ന ഒരുറുപ്പിക നാണ്യം ഒരു പ്രാ
വശ്യം മാത്രം പ്രചരിക്കുന്ന പതിനായിരം ഉറുപ്പിക നാ
ണ്യങ്ങളെല്ലാംതന്നെ ഉപയോഗമുള്ളതായിത്തീരുന്നു. അതു
കൊണ്ടു പ്രചാരത്തിലുള്ള പണത്തിന്റെ പരിമാണം ക
ണക്കാക്കുമ്പോൾ ഓരോ നാണ്യവും എത്ര പ്രാവശ്യം പ്ര
ചരിക്കുന്നുണ്ടെന്നും കണക്കാക്കേണ്ടിവരുന്നു. രണ്ടു രാജ്യങ്ങ
ളിലുള്ള പണത്തിന്റെ സംഖ്യ സമമാണെന്നു കരുതുക.
ഒരു രാജ്യത്തിലെ നാണ്യങ്ങൾ മറേറ രാജ്യത്തിലേവയെ
ക്കാൾ ഇരട്ടി വേഗത്തിൽ പ്രചരിക്കുന്നുവെന്നും വിചാരിക്കു
ക. അങ്ങിനെയായാൽ ആദ്യത്തെ രാജ്യത്തിലെ പണത്തി
ന്റെ പരിമാണം ഫലംകൊണ്ടു ഇരട്ടിയാണെന്നു പറയാം.
ഇങ്ങിനെ വിശ്വാസോപകരണങ്ങളുടെ ഉപയോഗവും
പ്രചാരവേഗതയുംകൊണ്ട് ഉപയോഗത്തിലുള്ള പണ

ത്തിന്റെ പരിമാണം എത്രയോ വദ്ധിക്കുന്നു. അതുനിമി ത്തം പണത്തിന്റെ വില കുറഞ്ഞുപോകയും ചെയ്യുന്നു.

8. വിനിമയവ്യാപാരങ്ങളുടെ ആധിക്യം

ഇതു നിമിത്തം ക്രയവിക്രയങ്ങൾ, കൊടുത്തു വാ ങ്ങൽ മുതലായവ അധികമാകുന്നു. ഇത്തരം വ്യാപാര ങ്ങൾ അധികമാകുന്തോറും പണത്തിനു ചോദനം അധി കമാകയും അപ്പോൾ അതിന്റെ വില കയറുകയും ചെ യ്യുന്നു. പണത്തിനു വില കയറുമ്പോൾ പദാത്ഥങ്ങളുടെ വില കുറയുന്നു. എന്നാൽ വ്യാപാരമാന്ദ്യമുള്ളപ്പോൾ പ ണം ശേഷിപ്പുണ്ടാകയും തന്മൂലം അതിന്റെ വിലയിടിയു കയും ചെയ്യുന്നു.

പണത്തിന്റെ വില

മററു പദാത്ഥങ്ങളുടെ വിലയെന്നപോലെത്തന്നെ പണത്തിന്റെ വിലയും അതിന്റെ ചോദനപ്രദാനങ്ങൾ ക്കു തമ്മിലുള്ള ബന്ധത്താലാണ് നിണ്ണീതമാവുന്നതു്. പ ണത്തിന്റെ പ്രദാനമെന്നു പറയുന്നതു് എല്ലാവിധ വിനി മയോപാധികളുടേയും പരിമാണത്തെ അവയുടെ പ്രചാ രവേഗതയാൽ ഗുണിച്ചു കിട്ടുന്നതാണ്. പണത്തിന്റെ ചോദനമെന്നു പറയുന്നതിനു പണത്തിന്റെ ഉപയോഗ ത്താൽ നിവ്വഹിക്കേണ്ടുന്ന വിനിമയങ്ങളുടെ സംഖ്യ എ ന്നാണത്ഥം. അതുകൊണ്ടു് ഏതെങ്കിലും ഒരു കാലത്തു പ ണത്തിന്റെ പ്രദാനം മേല്പെടാതെയിരിക്കെ, അതിന്റെ ചോദനം വദ്ധിച്ചാൽ പണത്തിന്റെ വില കയറുകയും പദാത്ഥങ്ങളുടെ സാമാന്യവില താഴുകയും ചെയ്യും. നേ രെമറിച്ചു്, വിനിമയത്തിനുള്ള പദാത്ഥങ്ങളുടെ പരിമാ

ന്നം മാറാതെയിരിക്കെ, പണത്തിൻെറ പ്രദാനം വർദ്ധി ച്ചാൽ പണത്തിൻെറ വില കുറയുകയും പദാർത്ഥങ്ങളുടെ വില വർദ്ധിക്കയും ചെയ്യുന്നതാണ്.

പണത്തിൻെറ വില ചോദനപ്രദാനങ്ങളുടെ വ്യ ത്യാസത്തിന്നനുസരിച്ചു കൃത്യമായി വ്യത്യാസപ്പെടും. മററു പദാർത്ഥങ്ങൾക്ക് ഇങ്ങിനെ സംഭവിക്കയില്ല. പണത്തി ൻെറ ചോദനം സ്ഥിരമായിരിക്കെ, പ്രദാനം ഇരട്ടിയാ യാൽ അതിൻെറ വില ശരിക്ക പകുതിയാവുന്നു. പദാ ർത്ഥത്തിൻെറ വില അതിൻെറ ഉൽപാദനവ്യയത്തോടു സമീപിച്ചിരിക്കും എന്നു നാം ഗ്രഹിച്ചുവല്ലോ. പണത്തി ൻെറ വിലയും ഇങ്ങിനെ പരമാവധി അതിനുള്ള ലോഹ ങ്ങളുടെ ഉൽപാദനവ്യയത്തിനു സമീപിക്കുന്നതായി കാ ണാം. പണത്തിനു വിലയധികവും പദാർത്ഥങ്ങൾക്ക വില കുറവും ആയാൽ അധികമധികം ലോഹങ്ങൾ ഉൽപാദിപ്പിക്കപ്പെടുന്നു. നേരെമറിച്ചു പണത്തിനു വി ല കുറവും പദാർത്ഥങ്ങൾക്ക വിലയധികവും ആയാൽ ലോഹഖനനത്തിനുള്ള പ്രേരണ കുറയുന്നു.

## വിലവ്യത്യാസങ്ങൾ
## (Fluctuations in Price)

വിലവ്യത്യാസങ്ങൾക്ക കാരണമെന്തെന്ന സംഗതി യെക്കുറിച്ചു ശാസ്ത്രജ്ഞന്മാരുടെ ഇടയിൽ വലിയ വാദപ്ര തിവാദമുണ്ടായിട്ടുണ്ട്. പഴയ രൂപത്തിലുള്ള പരിമാണ സിദ്ധാന്തപ്രകാരം ആധുനികകാലത്തു കാണുന്ന വിലവ്യ ത്യാസങ്ങളെ വ്യാഖ്യാനിക്കാൻ പ്രയാസമാണ്. വിലക ളുടെ സാമാന്യനിരക്ക് വ്യത്യാസപ്പെടുന്നതു പണത്തി

ന്റെ ചോദനത്തിലുള്ള വ്യത്യാസം നിമിത്തമോ അതി
ന്റെ പ്രദാനത്തിലുള്ള വ്യത്യാസം നിമിത്തമോ ആവാം.
ചിലപ്പോൾ ഇതു രണ്ടുകൊണ്ടും വിലവ്യത്യാസമുണ്ടാവാം.

പണത്തിന്റെ ചോദനവ്യത്യാസങ്ങൾ രണ്ടു സംഗ
തികൾകൊണ്ടുണ്ടാവാം. 1. വിനിമയം ചെയ്യപ്പെടുന്ന
പദാൎത്ഥങ്ങളുടെ ആകത്തുകയിലുള്ള വ്യത്യാസങ്ങൾ. വ്യ
വസായാഭിവൃദ്ധിനിമിത്തം ഇന്നു് ഉല്പാദിതമാവുന്ന പ
ദാൎത്ഥങ്ങളുടെ തുക കുറെ അധികമാണു്. ലാഭം മൂല
ധനം കിട്ടുവാൻവേണ്ടി പദാൎത്ഥങ്ങളെ ചുരുങ്ങിയ വില
ക്കു വില്ക്കുവാനും വ്യാപാരികൾ പ്രേരിതരാകുന്നു. 2.
ചില പദാൎത്ഥങ്ങൾ എത്ര അധികം പ്രാവശ്യം വിനിമ
യം ചെയ്യപ്പെടുന്നുവെന്നുള്ളതു്. ഒരേ നാണ്യംതന്നെ പ
ല പ്രാവശ്യം പ്രചരിക്കുന്നതുപോലെ ഒരേ പദാൎത്ഥംത
ന്നെ പലതവണ വാങ്ങപ്പെടുകയും വില്ക്കപ്പെടുകയും
ചെയ്യു എന്നു വരാം.

പണത്തിന്റെ പ്രദാനത്തിലുള്ള വ്യത്യാസങ്ങളും ര
ണ്ടു കാരണങ്ങളാലുണ്ടാവാം. (1) വിനിമയത്തിനു സഹാ
യകമായി പ്രചാരത്തിലുള്ള പണത്തിന്റെ തുകയിലെ
വ്യത്യാസങ്ങൾ. അടുത്തകാലത്തു ബില്ലുകൾ, ചെക്കുകൾ,
നോട്ടുകൾ എന്നിവയുടേയും വിശ്വാസോപകരണങ്ങളു
ടേയും വൎദ്ധനനിമിത്തം പണത്തിന്റെ ആകത്തുകയും
വൎദ്ധിച്ചിട്ടുണ്ടു്. നേരെമറിച്ചു സ്വൎണ്ണത്തെ സ്വകാൎയ്യാവ
ശ്യങ്ങൾക്കായി സ്വരൂപിക്കയും (Hoarding) കലാവിധാ
നങ്ങൾക്കും മറ്റും ഉപയോഗിക്കയും ചെയ്യുന്നതു് അതി
ന്റെ പ്രദാനത്തെ ചുരുക്കി വിലയെ വൎദ്ധിപ്പിക്കുവാനും

ഇടയാകുന്നുണ്ട്. (2) പണത്തിന്റെ പ്രചാരവേഗതയിലുള്ള വ്യത്യാസങ്ങൾ. ജനസംഖ്യ, വ്യവസായാഭിവൃദ്ധി, വ്യാപാരപരിമാണം എന്നിവയെ ആശ്രയിച്ചാണ് പണത്തിന്റെ പ്രചാരവേഗത സ്ഥിതിചെയ്യുന്നത്. വിശ്വാസ്യോപകരണങ്ങളുടെ ആധിക്യവും പ്രചാരവേഗതയിൽ വ്യത്യാസങ്ങളുളവാക്കും.

### വിലവ്യത്യാസങ്ങളുടെ ഫലം.

ഏതൊരാളുടേയും 'വരുമ്പടി'യായ ധനത്തിന്റെ വില, അതിനു മററുള്ളവരാൽ ഉൽപാദിതമായ ധനത്തെ വാങ്ങുവാനുള്ള ശക്തിയെ ആശ്രയിച്ചിരിക്കുന്നു. ഒരാളുടെ വരുമ്പടി (Income)യായ ധനത്തിനു, മററുള്ളവരുടെ ധനത്തെ വാങ്ങുവാനുള്ള ശക്തി വ്യത്യാസപ്പെടുന്നതനുസരിച്ച് മററുള്ളവരുടെ വരുമ്പടിക്ക് ഇയ്യാളുടെ ധനത്തെ വാങ്ങുവാനുള്ള ശക്തിയും വ്യത്യാസപ്പെടുന്നുവെങ്കിൽ വിലവ്യത്യാസങ്ങൾകൊണ്ടു വലിയ തരക്കേടൊന്നുമുണ്ടാകുമായിരുന്നില്ല. എന്നാൽ വാസ്തവത്തിൽ അങ്ങിനെ സംഭവിക്കുന്നില്ല. വിലവ്യത്യാസങ്ങൾ സാധാരണ ഉപദ്രവകരങ്ങളാണ്. വാണിജ്യവ്യാപാരങ്ങളുടെ ഗതിയെ ഇവ തടയുകയും, സമുദായത്തിൽ ചിലക്ക് നന്മയും മററു ചിലക്ക് ദോഷവും ഉണ്ടാക്കുകയും ചെയ്യുന്നു.

സമുദായത്തിലെ ജനങ്ങളെ ഈ വ്യത്യാസം ആസ്പദിച്ച് രണ്ടായി ഭാഗിക്കാം. 1. വിലവ്യത്യാസങ്ങൾ സംഭവിക്കുമ്പോൾ അവസ്ഥാനുസരിച്ച് തങ്ങളുടെ 'വരുമ്പടി'യെ ശരിപ്പെടുത്തുവാൻ കഴിവുള്ളവർ. 2. പണത്തിന്റെ രൂപത്തിൽ തങ്ങളുടെ വരുമ്പടി വളരെ മുമ്പുതന്നെ സ്ഥി

രപ്പെടുത്തപ്പെട്ടിട്ടുള്ളവർ. ഒന്നാമത്തെ വകുപ്പിൽ സ്ഥിരമായ ചോദനമുള്ള പദാർത്ഥങ്ങളുടെ ഉൽപാദകന്മാരും, രണ്ടാമത്തേതിൽ ഉദ്യോഗസ്ഥന്മാരും പലിശ മാത്രം വരുമ്പടിയുള്ളവരും ഉൾപ്പെടും. വിലവ്യത്യാസങ്ങൾ വരുമ്പോൾ അതിനനുസരിച്ച് ഉൽപാദകന്മാർ തങ്ങളുടെ പദാർത്ഥങ്ങളുടെ വില ശരിപ്പെടുത്തി ലാഭത്തെ പരിപാലിക്കാൻ സാധിക്കും. എന്നാൽ ഉദ്യോഗസ്ഥന്മാർക്കും മറ്റും ഇതു സാദ്ധ്യമല്ലല്ലോ. അതുകൊണ്ടു വിലവ്യത്യാസങ്ങൾ രണ്ടാമത്തെ കൂട്ടരെയാണ് അധികം ബാധിക്കുക.

### വിലവ്യത്യാസങ്ങൾ നിമിത്തം ഉൽപാദനത്തിനുണ്ടാകുന്ന ഫലങ്ങൾ.

വിലകൾ അത്യന്തം മാറ്റമുള്ളവയായിരിക്കുമ്പോൾ ഉൽപാദനത്തെ അവ ബാധിക്കുന്നു. വിലയുടെ കാര്യം അനിശ്ചിതമാവുമ്പോൾ ഉൽപാദനം മന്ദിഭവിക്കുന്നു. ആധുനികവ്യവസായസമ്പ്രദായത്തിൽ ചോദനപ്രതീക്ഷയോടുകൂടി എത്രയോ മുമ്പുതന്നെ ഉൽപാദനം ആരംഭിക്കയാണ് ചെയ്യുന്നത്. അതുകൊണ്ടു വിലവ്യത്യാസങ്ങൾ ചോദനത്തെ അപ്രതീക്ഷിതമായി ഭേദപ്പെടുത്തി വ്യവസായത്തെ ബാധിക്കുന്നു. ഒരു ചുരുങ്ങിയ കാലത്തിനുള്ളിലായാൽ ഈ വ്യത്യാസങ്ങൾ അത്യന്തം അനർത്ഥകരങ്ങളാവാനിടയുണ്ട്.

### വിലവർദ്ധന നിമിത്തം വിതരണവിഷയത്തിലുണ്ടാവുന്ന ഫലങ്ങൾ.

ഉൽപാദകന്മാർ, വിലവർദ്ധനയുണ്ടാവുമ്പോൾ, അ

വരുടെ വരുമ്പടി അതിനനുസരിച്ചു ക്രമപ്പെടുത്താവുന്നതുകൊണ്ടു നഷ്ടം സംഭവിക്കുന്നില്ല. എന്നാൽ കൂലി, ശമ്പളം, പലിശ എന്നിവ വരുമ്പടിയുള്ളവർ വിലവൎദ്ധനയിൽ ബുദ്ധിമുട്ടു നേരിടുന്നു. വിലവൎദ്ധനയോടൊപ്പംതന്നെ കൂലിയും മററും അതേതോതിൽ കയറാത്തതാണിതിനു കാരണം. ഉൽപാദകന്മാർ ലാഭം കൂടുതലാവുമെന്നു കാണാമെങ്കിലും അവൎക്കാവശ്യമായ അസംസ്കൃതപദാൎത്ഥങ്ങൾക്കും മററും അധികം ചെലവു് അപ്പോൾ വേണ്ടിവരുമെന്നതും സ്മൎത്തവ്യമാണു്.

വിലവൎദ്ധനയുണ്ടാവുമ്പോൾ അധമൎണ്ണന്മാർ (Debtors) ലാഭവും ഉത്തമൎണ്ണന്മാർ (Creditors) നഷ്ടവും സംഭവിക്കുന്നു. കാരണം പണത്തിനു വില കൂടുതലായിരിക്കുമ്പോൾ കടം വാങ്ങിയ സംഖ്യ പണത്തിനു വില കുറഞ്ഞ സമയത്തു മടക്കികൊടുക്കുന്നുവെന്നുള്ളതത്രെ. അപ്പോൾ അധമൎണ്ണനു പലിശ ലഘുവായും ഉത്തമൎണ്ണനു് അതു വില കുറഞ്ഞതായും തീരുന്നു. രാഷ്ട്രീയമായി പറയുമ്പോൾ വിലവൎദ്ധന ഗുണകരമാണു്. കാരണം രാഷ്ട്രത്തിലെ കടത്തിന്റെ ഭാരം നികുതിദായകന്മാർ ഒന്നു ലഘൂകരിച്ചു കിട്ടുന്നുവെന്നുള്ളതുതന്നെ.

വില താഴുന്ന സമയങ്ങളിൽ ഫലം മേൽപറഞ്ഞതിനു നേരെ വിപരീതമായിരിക്കും. ഇപ്പോൾ പലിശ വരുമ്പടിയുള്ളവൎക്കായിരിക്കും ഗുണമധികം. അവരുടെ വരുമ്പടിക്കു് ഇപ്പോൾ ക്രയണശക്തി വൎദ്ധിക്കുന്നു. ആ വരുമ്പടിക്കാസ്പദമായ മൂലധനത്തിനും വില വൎദ്ധിക്കുന്നു.

ഉൽപാദകന്മാൎക്കിപ്പോൾ നഷ്ടം സംഭവിക്കുന്നു. കാരണം വില കൂലിയേക്കാൾ താഴുന്നുവെന്നുള്ളതുതന്നെ. ഉൽപാദനവ്യയത്തെ വിലയുടെ താഴ്ച്ചക്കനുസരിച്ചു് കുറയ്ക്കുവാനും പ്രയാസമായിരിക്കും. ഇതുനിമിത്തം ലാഭം വളരെ കുറയുന്നു. അപ്പോൾ ചില വ്യവസായങ്ങൾ തീരെ തിരോധാനം ചെയ്യാനും ഇടവരുന്നു. ഇതുനിമിത്തം തൊഴിലില്ലായ്മയും മററു കുഴപ്പങ്ങളും വൎദ്ധിക്കയും ചെയ്യുന്നു.



# വിശ്വാസ്യതയും ബാങ്ക് വ്യാപാരങ്ങളും.

## XXVIII

വിശ്വാസ്യത (Credit) എന്നതു് ഒരാൾക്കുള്ള ആർജ്ജവം, ആസ്തി (കടം വീട്ടുന്നതിനു മതിയായ ധനസ്ഥിതി) എന്നിവയിൽ മറ്റുള്ളവർക്കുള്ള വിശ്വാസമാണു്. ഇതുനിമിത്തം മറ്റുള്ളവരുടെ പണമോ, പദാർത്ഥങ്ങളോ, മറ്റോ ഭരമേല്പിക്കപ്പെടുന്നതിനു് ആയാൾ അർഹനാകുന്നു. ഭാവിയിൽ ഒരു നിശ്ചിതകാലത്തു തുല്യമായ വില കൊടുക്കാമെന്ന വാഗ്ദത്തത്തിനു പകരമായി ഒരാൾ മറ്റൊരാൾക്കു വല്ല പദാർത്ഥങ്ങളും കൊടുക്കുന്നതു വിശ്വാസ്യതയുടെ ഏറ്റവും ലഘുവായ വ്യാപാരമാകുന്നു. ക്രമേണ പദാർത്ഥങ്ങൾക്കു പകരം തത്തുല്യമായ വില ഭാവിയിൽ കൊടുക്കാമെന്ന വാഗ്ദത്തത്തിന്മേൽ പണം കൊടുത്തുതുടങ്ങി. ഇങ്ങിനെ 'കടം' കൊടുക്കുന്ന ഒരു സമ്പ്രദായം നടപ്പായി. കടം വാങ്ങുന്ന ആൾ ആ പണം ആദായകരമായ ഉൽപാദനവ്യവസായങ്ങൾക്കു് ഉപയോഗിച്ചുതുടങ്ങി. കടംകൊടുക്കുന്ന ആൾക്കു് ഏറെക്കുറെ നഷ്ടസംഭാവ്യതയെ അഭിമുഖീകരിക്കേണ്ടിയും വന്നു.

കാലക്രമത്തിൽ ഈ ഋണപ്രദാനസമ്പ്രദായം ലോകം മുഴുവനും വ്യാപിച്ചു. ഒരേ ആൾതന്നെ ഉത്തമർണ്ണനും അധമർണ്ണനും ആയിത്തീരും. ഇത്തരം ഇടപാടുകൾക്കെല്ലാം അടിസ്ഥാനം വിശ്വാസ്യതയാണു്. ആവശ്യമുള്ളപ്പോൾ പണമോ പദാർത്ഥങ്ങളോ മടക്കിക്കിട്ടുമെന്ന വി

ശ്വാസത്തിലാണ് ഇവ നടക്കുന്നതു്. ഈ പരസ്പരവിശ്വാസംകൊണ്ടു ഭൂമിയുടെ വിഭിന്നാഗ്രങ്ങളിലുള്ളവരും തമ്മിൽ ഒരിക്കലും കണ്ടിട്ടില്ലാത്തവരും ആയ ജനങ്ങൾക്കിടയിൽക്കൂടി വളരെ ഇടപാടുകൾ നടക്കുന്നു.

ഭാവിയിൽ പണം മടക്കിക്കൊടുക്കുന്നതിനുള്ള ഒരാളുടെ വാക്കിനേയോ ഒപ്പിനേയോ ജനങ്ങൾ സംശയംകൂടാതെ സ്വീകരിക്കുന്നുവെങ്കിൽ ആയാളുടെ വിശ്വാസ്യത (Credit) ഉത്തമമാണെന്നു കരുതാം. ഋണബാദ്ധ്യതകളെ ആവശ്യപ്പെട്ടു ഉടനെ തീർക്കുവാനുള്ള ശക്തിയിലാണ് ഈ വിശ്വാസ്യത നിലനില്ക്കുന്നതു്. ഒരു വ്യക്തിക്കായാലും ഒരു കമ്പനിക്കായാലും ഈ വിശ്വാസ്യതയെ നിലനിൎത്തുന്നതു സ്വവ്യാപാരവിജയത്തിന് അനുപേക്ഷ്യമാണ്. കടത്തിന്റെ കാൎയ്യത്തിൽ ഉത്തമൎണ്ണന്മാക്കു നിയമത്തിന്റെ സഹായവും നമ്മുടെ രാജ്യത്തിലുണ്ടു്. വ്യാപാരവിഷയത്തിൽ സന്മാൎഗ്ഗപരതത്വവും സ്വകാൎയ്യസ്വത്തുക്കൾക്കു ശരിയായ രക്ഷയും നിയമത്തിന്റെ അസ്ഖലിതമായ പ്രവൎത്തനവും ഉള്ള സമുദായങ്ങളിൽ ഇത്തരം ഋണപ്രദാനസമ്പ്രദായങ്ങൾ (Credit Systems) അഭിവൃദ്ധി പ്രാപിച്ചുകാണുന്നു.

## വിശ്വാസ്യോപകരണങ്ങൾ
## (Credit instruments)

ഭാവിയിൽ മടക്കിക്കൊടുക്കാമെന്നുള്ള വാഗ്ദത്തമാണ് വിശ്വാസ്യതയിൽ നടക്കുന്ന വ്യാപാരത്തിലെ ഒരംശം എന്നു മുമ്പു പറഞ്ഞുവല്ലോ. സാധാരണയായി ഇങ്ങി

നെയുള്ള ഒരു വാഗ്ദത്തം കടലാസ്സിൽ രേഖപ്പെടുത്തി
ക്കൊടുക്കയാണു് പതിവു്. ആധുനികസമുദായങ്ങളിൽ
ഇവ നിരവധി രൂപങ്ങളിൽ വൎത്തിക്കുന്നതായിക്കാണാം.
ഇവയെല്ലാം കൂടിയാണു് വിശ്വാസോപകരണങ്ങൾ
(Credit Instruments) എന്നു പറയുന്നതു്. ബാങ്കുനോ
ട്ടു, ഗവൎമ്മെന്റു നോട്ടു, ചെക്കു, വിനിമയത്തിനുള്ള ബില്ലു
കൾ, പ്രോനോട്ടുകൾ, തപ്പാൽ കാർഡുകൾ, മണിയോർ
ഡറുകൾ എന്നിവ അവയ്ക്കുദാഹരണങ്ങളാണു്. ബാങ്കു
നോട്ടുകൾ, അവ നിൎമ്മിയ്ക്കുവാനധികാരം ലഭിച്ച ബാങ്കു
കൾ പ്രചരിപ്പിക്കുന്നവയാണു്. ഇവയുടെ സംഖ്യ നിയമ
ത്താൽ ക്ലിപ്തപ്പെടുത്തുകയും ഇവയെ നിർബ്ബാധം മാററു
വാൻ തക്കവിധം സ്വൎണ്ണം കയ്യിരുപ്പു വെയ്ക്കുവാൻ നിർബ്ബ
ന്ധിക്കുകയും ചെയ്തുവരുന്നു. ബാങ്കുനോട്ടുകൾ വാസ്തവ
ത്തിൽ പ്രോനോട്ടുകൾപോലെയാണു്. അവ കൈവശ
മുള്ള ആൾക്കു് ആവശ്യപ്പെടുമ്പോൾ പണം കിട്ടുവാനൎഹ
തയുണ്ടു്. ഗവൎമ്മെന്റുനോട്ടുകളും ബാങ്കുനോട്ടുകൾ പോ
ലെത്തന്നെയാണു്. ഇവയെ ഗവൎമ്മെണ്ടാണു് അടിച്ചു
പ്രചരിപ്പിക്കുന്നതെന്നൊരു വ്യത്യാസമേയുള്ളൂ.

ഇത്തരം വിശ്വാസോപകരണങ്ങൾക്കുള്ള പ്രചാരം പ
രസ്പരവിശ്വാസത്തെയും ക്രയണശക്തിയെ (Purchasing
Power) പ്രതിനിധീകരിക്കുന്നുവെന്ന ജ്ഞാനത്തെയും ആ
ശ്രയിച്ചിരിക്കുന്നു. അവ സ്വൎണ്ണത്തിനു പകരം നില്ക്കുന്ന
വയും വിനിമയത്തെ അത്യന്തം സൌകൎയ്യപ്പെടുത്തുന്നവ
യും അത്രെ.

ചെക്കു്, ബില്ലു്, പ്രോനോട്ടു് എന്നിവയുടെ കാൎയ്യ

ത്തിൽ, വിശ്വാസം കേവലം വ്യക്തിപരമാണ്. കൊടു
ക്കാമെന്നുള്ള വാഗ്ദത്തം ദാതാവിന്റെ ഒപ്പോടുകൂടി അവ
യിൽ കാണാം. ആ പ്രകാരം വാഗ്ദത്തം നിറവേററുവാൻ
ആയാൾ നിയമനിബദ്ധനായിത്തീരുന്നു. ഒപ്പിട്ട ആളുടെ
വിശ്വാസ്യത ഉത്തമമാണെങ്കിൽ ചെക്ക്, ബില്ല് മുതലാ
യവ പല ഇടപാടുകളിലും വിനിമയോപാധിയായി സ്വീ
കരിക്കപ്പെടും. എന്നാൽ ആയാളുടെ വിശ്വാസ്യത ന്യൂന
മാണെങ്കിൽ അവയുടെ പ്രചാരത്തിനു പ്രതിബന്ധം നേ
രിട്ടേയ്ക്കും. അതുകൊണ്ട് ചെക്ക്, ബില്ല് മുതലായവയ്ക്കു പ
രിമിതമായ പ്രചാരമേ ഉണ്ടാവുന്നുള്ളു.

എന്നാൽ ബാങ്കുനോട്ടുകളും ഗവമെണ്ടുനോട്ടുകളും
ഇങ്ങിനെയല്ല. സാധാരണയായി ഗവമെണ്ടിന്റെ വി
ശ്വാസ്യതയിൽ ഏതു രാജ്യക്കാരും സംശയിക്കാറില്ല. പുറ
മെ, പുറത്തിറക്കുന്ന നോട്ടുകൾക്കു വേണ്ടത്ര സംഖ്യ ലോ
ഹരൂപത്തിൽ ഗവമെണ്ടുകൾ സൂക്ഷിക്കാറുമുണ്ട്. അതു
കൊണ്ട് നോട്ടുകൾ ഒരാളിൽനിന്നു മറെറാരാളിലേയ്ക്കു ത
ടസ്ഥം കൂടാതെ കടന്നു പോകുന്നു. ഇതു കൈമാററം ചെ
യ്യുന്ന ആളുടെ പേരിലുള്ള വിശ്വാസംകൊണ്ടല്ലാ, പ്രത്യുത
അവ പുറത്തിറക്കിയ അധികൃതന്മാരുടെ പേരിലുള്ള വി
ശ്വാസംകൊണ്ടാണ് സ്വീകരിക്കപ്പെടുന്നത്. എന്നാൽ
യുദ്ധസമയങ്ങളിലും മററും കണക്കിലധികം നോട്ട് അടി
ച്ചു പ്രചരിപ്പിക്കുമ്പോൾ കേവലം വിശ്വാസ്യതയല്ല അവ
യുടെ സ്വീകരണത്തിനു കാരണം. മററു വിനിമയോപാ
ധികളുടെ അഭാവവും അതിനു കാരണമാണ്.

മുകളിൽ പറഞ്ഞ വിശ്വാസ്യോപകരണങ്ങളിൽ ചെ

ക്കുകൾ, ബില്ലുകൾ, മുതലായവ വ്യക്തിപരങ്ങൾ മാത്രമാകയാൽ വിലകളെ ബാധിക്കയില്ല. എന്നാൽ ഗവൎമ്മെണ്ടു നോട്ടുകൾ ലോഹനാണ്യത്തിന്റെ പ്രതിനിധികളാകയാൽ ലോഹനാണ്യങ്ങളെന്നപോലെത്തന്നെ അവ വിലകളെ ബാധിക്കുമെന്നു ഗ്രഹിക്കണം.

മുകളിൽ പറഞ്ഞവ കൂടാതെ മററു വിശ്വാസ്യോപകരണങ്ങളുമുണ്ടാവാം. ഒരു കച്ചവടക്കാരന്റെ കടത്തിന്മേലുള്ള വില്പനയ്ക്കോ ഒരു ബാങ്കർ കൊടുക്കുന്ന പണത്തിനോ അവരുടെ പുസ്തകത്തിലുള്ള ഒരു കുറിപ്പല്ലാതെ മറെറാരു ലക്ഷ്യവും ഉണ്ടായില്ലെന്നു വരാം. എങ്കിലും കടംകൊടുത്തു തീൎപ്പാനുള്ള ബാദ്ധ്യതയും അതു പിരിച്ചെടുക്കുവാൻ ഉത്തമൎണ്ണനുള്ള അധികാരവും ഇതു നിമിത്തം ഇല്ലാതാകുന്നില്ല. ഇത്തരത്തിലുള്ള ഇടപാടുകൾ ഇക്കാലത്തു വളരെ വൎദ്ധിച്ചിട്ടുണ്ടു്.

വിശ്വാസ്യോപകരണങ്ങളുടെ വിനിയോഗം ലോഹനാണ്യങ്ങളുടെ ഉപയോഗത്തെ ചുരുക്കുകയും ഋണബാദ്ധ്യതകൾ തീൎക്കുന്നതിനു സൌകൎയ്യപ്രദമായ ഒരു വിനിമയോപാധിയെ സുലഭമാക്കുകയും ചെയ്തിരിക്കുന്നു. ഒരാളുടെ വിശ്വാസ്യതയെ മറെറാരാൾക്കു വ്യാപാരവിഷയത്തിൽ ഉപയോഗിക്കുവാൻ ഇപ്പോൾ സാധിക്കുന്നുണ്ടു്. വൎദ്ധിച്ച വിശ്വാസ്യതയോടുകൂടിയ ഒരു ബാങ്കിന് ആ വിശ്വാസ്യതയെ നാനാമുഖമായ മാൎഗ്ഗങ്ങളിൽ ഉപയോഗപ്പെടുത്താൻ കഴിയും. മൂലധനം ചുരുക്കമായ ഒരു ചെറിയ ഇന്ത്യൻ കച്ചവടക്കാരന് അമേരിക്കയിൽനിന്നു ചരക്കെടുക്കുവാനോ, ദരിദ്രനെങ്കിലും വിശ്വസ്തനായ ഒരു കൃഷകനു

തനിക്കാവശ്യമായ ഒരു കൃഷിസ്ഥലം നടപ്പിനോറു വാങ്ങു
ന്നതിനോ മറേറാ മേൽപറഞ്ഞ ബാങ്കിന്റെ വിശ്വാസ്യ
തയെ ഉപയോഗപ്പെടുത്താവുന്നതാണ്. വിശ്വാസ്യതയു
ടെ വ്യാപാരങ്ങളിൽ മുഖ്യമായിട്ടുള്ളതു ചോദനപ്രതീക്ഷ
യോടുകൂടി വ്യവസായങ്ങളിൽ ഏൎപ്പെടുന്ന ഉൽപാദകനു
ധനസഹായം ചെയ്യുകയാണ്. ഈ സഹായം കൂടാതെ ഇ
ത്തരം വ്യവസായങ്ങൾ നടക്കുന്നതല്ല.

എന്നാൽ വിശ്വാസ്യതയെ ആസ്പദിച്ചു നടക്കുന്ന
വ്യാപാരങ്ങൾക്കു ചില ദോഷങ്ങളും ഇല്ലെന്നില്ല. കയ്യി
രുപ്പിൽ കവിഞ്ഞ സംഖ്യയ്ക്കു നോട്ടുകൾ പ്രചരിപ്പിക്കുക,
വസൂലാക്കുവാൻ കഴിവുള്ളതിലധികം സംഖ്യ കടംകൊടു
ക്കുക മുതലായവ നിമിത്തം തകരാറുകൾ ഉണ്ടായേക്കാം.
പുറമെ ആളുകളുടെ സ്ഥിതി പലവിധത്തിലും മാറുവാൻ ഇട
യുള്ളതുകൊണ്ട് ഒരു വ്യക്തിയുടെ വിശ്വാസ്യത സ്ഥിരമാ
യിരുന്നുകൊള്ളണമെന്നില്ല. സാമ്പത്തികമാന്ദ്യം, വ്യാപാ
രഹാനി മുതലായവയുള്ളപ്പോൾ വിശ്വാസ്യതയെ ആസ്പ
ദിച്ചുള്ള ഇടപാടുകൾ ചുരുങ്ങിപ്പോകും. ഭൂകമ്പം, യുദ്ധം,
രാഷ്ട്രീയവിപ്ലവം മുതലായവയുള്ളപ്പോഴും ഇങ്ങിനെ സംഭ
വിക്കാം.

വിശ്വാസ്യത, മൂലധനത്തിൽനിന്നു വ്യത്യസ്തമാണ്.
വിശ്വാസ്യത നിമിത്തം ധനോൽപാദനം സാദ്ധ്യമല്ല. അ
തു് ഒരുൽപാദനോപകരണമല്ല. എന്നാൽ അതിന്റെ സ
ഹായത്താൽ ഉൽപാദനത്തിനാവശ്യമായ ധനം ഒരാളിൽ
നിന്നു മറെറാരാളിലേയ്ക്കു സംക്രമിക്കുന്നു. അതുകൊണ്ട് ഉൽ
പാദനവിഷയത്തിൽ, വിശ്വാസ്യത അത്യന്തം പ്രധാന

പ്പെട്ട ഒന്നാണു്. അതു വ്യക്തികളെ മാത്രമല്ല, സമുദായത്തെക്കൂടി അഭിവൃദ്ധിപ്പെടുത്തുന്നു. അനുപയുക്തമായിക്കിടക്കുന്ന മൂലധനത്തെ അതു് ഉപയോഗപ്പെടുത്തുന്നതാണിതിനു കാരണം.

### ബാങ്കും അതിന്റെ വ്യാപാരങ്ങളും

ബാങ്കുവ്യാപാരങ്ങൾ, വിശ്വാസ്യതയുടെ വ്യാപാരങ്ങളെ അനുബന്ധിച്ചാണിരിക്കുന്നതു്. വിശ്വാസ്യോപകരണങ്ങളുടെ പ്രചരണത്തെ പ്രേരിപ്പിക്കയും വഴിപോലെ നടത്തുകയും ചെയ്യുന്നതു ബാങ്കുകളാണു്. സമർത്ഥനായ സംഘടകനു വ്യവസായത്തിനാവശ്യമായ ധനം ബാങ്കുകൾ നല്കുന്നു. കടം കൊടുക്കാവുന്ന മൂലധനംകൊണ്ടു വ്യാപരിക്കുന്ന ഈ ബാങ്കുകൾ, അവയിൽ പണമടയ്ക്കുന്നവരിൽനിന്നു മൂലധനസംഖ്യകൾ ശേഖരിച്ചു കടം ആവശ്യമായവർക്കു കൊടുക്കുന്നു. പുരാതനകാലത്തു് ഒരുതരം നാണ്യങ്ങളെ മറ്റൊരു തരം നാണ്യങ്ങളായി മാറ്റിക്കൊടുക്കുക മാത്രമായിരുന്നു ബാങ്കുകളുടെ മുഖ്യപ്രവൃത്തി. ബാങ്കുകളിൽ അടച്ചിട്ടുള്ള സംഖ്യകൾക്കു രശീതി കൊടുക്കുകയും പതിവുണ്ടായിരുന്നു. ഇതാണു് വിശ്വാസ്യോപകരണങ്ങളുടെ പ്രാരംഭമായിപ്പരിണമിച്ചതു്. രശീതി കൈവശമുള്ളവർ, കടം വീട്ടുന്നതിനു തങ്ങളുടെ കടക്കാർക്കു് ഈ രശീതി കൊടുക്കുന്ന പതിവും അചിരേണ ആരംഭിച്ചു. ബാങ്കിൽ ഇങ്ങിനെ സ്വർണ്ണം സൂക്ഷിച്ചിട്ടുള്ളവരെല്ലാം ഒരേ സമയത്തു് അതു് ആവശ്യപ്പെടായ്കയാൽ വളരെ സ്വർണ്ണം ബാങ്കുകളിൽ കെട്ടിക്കിടപ്പായി. അപ്പോൾ ബാങ്കുകാർ നിശ്ചിതമായ ഒരു പലിശനിരക്കിന്മേൽ സ്വർണ്ണം കടം

കൊടുത്തുതുടങ്ങി. എന്നാൽ ചിലർ സ്വർണ്ണത്തിനു പകരം ബാങ്കിൽനിന്നു കല്പ്പോടുകൂടിയ നോട്ടുകളും കൊടുത്തു വന്നു. ഇങ്ങിനെയുള്ള ബാങ്കുനോട്ടുകൾ ക്രമേണ വർദ്ധിച്ചു; ആദ്യം ഗവര്‍മ്മേണ്ടു ഇക്കാര്യത്തിൽ പ്രവേശിച്ചില്ലെങ്കിലും അധികം താമസിയാതെ ഈ വിഷയത്തിൽ ചില നിബന്ധനകളൊക്കെ ഗവര്‍മ്മേണ്ടിനു ചെയ്യേണ്ടിവന്നു.

### ചെക്കു സമ്പ്രദായം

ബാങ്കിൽ പണം അടച്ചിട്ടുള്ളവർക്കു ബാങ്കിൽനിന്നു നോട്ടുകൾ കൊടുക്കുന്ന സമ്പ്രദായം ഇന്നു പല രാജ്യങ്ങളിലും നടപ്പുണ്ടു്. എന്നാൽ നമ്മുടെ രാജ്യത്തും ഇംഗ്ലണ്ടിലും ഇപ്പോൾ ഇത്തരം നോട്ടുകൾക്കു പകരം ചെക്കുകളാണു് പ്രചാരത്തിലുള്ളതു്. നോട്ടുകൾ ഇപ്പോൾ ഗവര്‍മ്മേണ്ടു നിയന്ത്രണത്തിലാണു്. അവയെ ജനങ്ങൾ ശങ്കിക്കാതെ പണംപോലെതന്നെ സ്വീകരിക്കുന്നതുകൊണ്ടാണു് ഗവര്‍മ്മേണ്ടിന്റെ പ്രവേശനം ആവശ്യമായിത്തീന്നതു്. ചെക്കിന്റെ കാര്യത്തിൽ ഇങ്ങിനെ പ്രവേശിക്കേണ്ട ആവശ്യമില്ല. കാരണം അവ പരിചിതരായ ആളുകൾക്കിടയിൽ ഉത്തമവിശ്വാസത്തിന്മേൽ പരിമിതമായി മാത്രമേ പ്രചരിക്കയുള്ളുവെന്നതുതന്നെ. ചെക്കു സമ്പ്രദായം നടപ്പായപ്പോൾ മുമ്പു നോട്ടു അടിച്ചിരുന്ന ബാങ്കുകൾക്കു് അതു വ്യാപാരനിവ്വഹണത്തിനുള്ള മറെറാരു മാര്‍ഗ്ഗമായി. ആവശ്യമുള്ളപ്പോൾ വാങ്ങത്തക്കവിധം അനാമത്തു സൂക്ഷിപ്പിനായി (Current Account) ബാങ്കിൽ പണം അടച്ചിട്ടുള്ളവർ തങ്ങൾ മററുള്ളവർക്കു കൊടുപ്പാനുള്ള സംഖ്യെക്കു ബാങ്കിന്റെ പേരിൽ ചെക്കു എഴുതിക്കൊടുക്കുകയും, അവർ

അതു കൊണ്ടുചെല്ലുമ്പോൾ ബാങ്ക് ആ പണം അവൎക്കു കൊടുക്കയും ചെയ്യുന്നു. ഇങ്ങിനെ കൊടുത്ത സംഖ്യ അനാമത്തു സംഖ്യയിൽനിന്നു, ബാങ്ക് അപ്പോൾതന്നെ നീക്കം ചെയ്തുകളയുന്നു.

ഇങ്ങിനെ ബാങ്കിന്റെ പേരിൽ ചെക്കു എഴുതുന്നതു ബാങ്കിന്റെ പക്കൽ ഉള്ള സൂക്ഷിപ്പു പണത്തിൽനിന്നു നോട്ടു സ്വീകരിക്കുന്നതുപോലെതന്നെ. എന്നാൽ ചെക്കു നോട്ടിനെക്കാൾ രക്ഷയും സൌകൎയ്യവും ഉള്ളതാണ്. ബാങ്കുനോട്ടു പണമായിത്തന്നെ ഗണിക്കപ്പെടുന്നു. അതുകൊണ്ടു് അതു മോഷണം ചെയ്യപ്പെട്ടുവെന്നുവരാം. എന്നാൽ ചെക്കു മാറുന്നതിനു മുമ്പെ എഴുതി ഒപ്പിടേണ്ടതുണ്ടു്. ഇതുനിമിത്തം ഉടമസ്ഥനു കവൎച്ചുടി രക്ഷകിട്ടുന്നു. പുറമെ ആവശ്യമുള്ളപ്പോൾ വേണ്ടത്ര സംഖ്യയ്ക്കു ചെക്ക് എഴുതാവുന്നതാണ്. ഈ കാരണങ്ങളാൽ ചെക്ക് സമ്പ്രദായം ഇന്നു പരിപൂൎണ്ണാവസ്ഥയിലെത്തിയിരിക്കുന്നു. അസംഖ്യം വ്യാപാരങ്ങൾക്കു അതു ഇപ്പോൾ ഉപയോഗിച്ചുവരുന്നുണ്ടു്. സ്വൎണ്ണത്തിന്റെ സഹായം കൂടാതെതന്നെ ഇപ്പോൾ കടങ്ങൾ തീൎക്കുന്നതിനു മററും സാധിക്കുന്നതും ഇത്തരം വിശ്വാസോപകരണങ്ങളുടെ സഹായത്താലാണ്.

### ആധുനികബാങ്കുകളുടെ മററു പ്രവൃത്തികൾ

വിശ്വാസോപകരണങ്ങളുടെ പ്രചരണത്തിനും നിയന്ത്രണത്തിനും പുറമെ ബാങ്കുകാർ കടം വാങ്ങുകയും കൊടുക്കുകയും ചെയ്യുന്നു. അല്പാല്പമായോ ഒന്നിച്ചോ കൊടുക്കാമെന്ന നിശ്ചയത്തിന്മേൽ ബാങ്കുകാർ പലരുടെ കയ്യിൽനിന്നും സൂക്ഷിപ്പുസംഖ്യകൾ കടം വാങ്ങുന്നു. ഈ പണ

ത്തെ അവർ തങ്ങളുടെ ഇഷ്ടംപോലെ മററുള്ളവൎക്കു കടം കൊടുക്കുന്നു. തങ്ങളുടെ ഉത്തമൎണ്ണന്മാർ എല്ലാവരും ഒരേ സമയത്തു തങ്ങളോടു സൂക്ഷിപ്പുസംഖ്യകൾ ആവശ്യപ്പെടില്ലെന്നു ബാങ്കുകാൎക്കറിയാം. അതുകൊണ്ടാണ് അവർ ഇങ്ങിനെ കടം കൊടുപ്പാൻ ധൈൎയ്യപ്പെടുന്നതു്. മററുള്ളവരുടെ മൂലധനംകൊണ്ടു ആദായകരമായ വ്യവസായങ്ങൾ നടത്തുവാൻ ആഗ്രഹിക്കുന്നവൎക്കു ഇതുകൊണ്ടു വലിയ ഉപകാരം സിദ്ധിക്കുന്നു. ബാങ്കുടമസ്ഥന്മാർ തങ്ങളുടെ സ്വന്തം പണവും ഈ ആവശ്യത്തിനു ഉപയോഗിക്കാറുണ്ടു്. എന്നാൽ കടം കൊടുപ്പാനുള്ള സംഖ്യയിൽ അധികവും സൂക്ഷിപ്പുസംഖ്യകളായി മററുള്ളവരുടെ കയ്യിൽനിന്നു കടം വാങ്ങുകയാണു ചെയ്യുന്നതു്. ഇങ്ങിനെ കടം വാങ്ങുന്ന സംഖ്യകൾക്കു തങ്ങൾ കൊടുക്കുന്ന പലിശനിരക്കിനേക്കാൾ അധികം പലിശ അവർ അധമൎണ്ണന്മാരിൽനിന്നു വസൂലാക്കുന്നു. ഇതാണ് ബാങ്കിന്റെ മൊത്തമായ ലാഭം (Gross Profit). ഈ ലാഭത്തിൽനിന്നു ചെലവുകളൊക്കെ കിഴിക്കേണ്ടതുമുണ്ടു്.

കച്ചവടക്കാരനോ വ്യവസായക്കാരനോ ആവശ്യമുള്ള പണം ബാങ്കിൽനിന്നു സിദ്ധിക്കുന്നു. ചെലവു കഴിച്ചു ശിഷ്ടമുള്ള പണത്തെ സൂക്ഷിപ്പാനാഗ്രഹിക്കുന്നവരുടെ പണത്തിനു രക്ഷയും ബാങ്കുനിമിത്തം ഉണ്ടായിത്തീരുന്നു. കടംകൊടുക്കാവുന്ന മൂലധനത്തിന്റെ ഒരു ആകരമാണു് ബാങ്ക്. ഇതിലേയ്ക്കു് അനേകം ധനപ്രവാഹങ്ങൾ വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്നു. അനാമത്തു സൂക്ഷിപ്പു (Current Accounts) കളിന്മേലും, കടമായും, ബില്ലു

കളിന്മേലും ബാങ്കിൽനിന്നു പണം കൊടുക്കാറുണ്ട്. കട
മായി കൊടുക്കുമ്പോൾ അതു തക്ക ഉറപ്പിന്മേലായിരി
ക്കും കൊടുക്കുക. സ്വൎണ്ണമോ, വസ്തുവാധാരങ്ങളോ മറ്റോ ഈ
ടായി കൊടുക്കേണ്ടിവന്നേക്കാം.

ബാങ്കിന് അതിന്റെ വിശ്വാസ്യതയെ നിലനിൎത്ത
ണമെങ്കിൽ ആവശ്യങ്ങൾക്കു മതിയാകത്തക്ക കയ്യിരുപ്പ്
സംഖ്യകൾ കരുതണം. ബാങ്കിലുള്ള സൂക്ഷിപ്പു സംഖ്യ
കളിൽ ഒരു ചെറിയ ഭാഗം മാത്രമേ ഒരേ സമയത്തു് ആ
വശ്യപ്പെടുകയുള്ളു എന്ന തത്വത്തിലാണു ബാങ്കുകളുടെ
പ്രവൎത്തനം. എങ്കിലും ഒരേ സമയത്തു കൊടുക്കേണ്ടതായ്
വരുന്ന സൂക്ഷിപ്പു സംഖ്യകളുടെ ഭാഗം വ്യത്യാസപ്പെടാവു
ന്നതുകൊണ്ടു മതിയായ കയ്യിരുപ്പു സംഖ്യ കരുതേണ്ടതു്
അത്യാവശ്യമാണ്. ഇതു ചെയ്യില്ലെങ്കിൽ ബാങ്കിന്റെ വി
ശ്വാസ്യതയ്ക്കുടവു തട്ടുന്നതാണ്.

ബാങ്കിന്റെ രക്ഷയ്ക്കു് ഒന്നാമതായി ചെയ്യേണ്ടതു നാ
ണ്യങ്ങളായിത്തന്നെ കുറെ സംഖ്യ എപ്പോഴും കയ്യിരു
പ്പിൽ വെക്കുകയാണ്. രണ്ടാമതു, ആവശ്യപ്പെട്ട ഉടനെ
കിട്ടത്തക്കവിധം കച്ചവടക്കാൎക്കും മറ്റും കുറെ സംഖ്യ ക
ടം കൊടുക്കുകയാണു വേണ്ടതു്. ആവശ്യം നേരിടുമ്പോൾ
വളരെയൊന്നും മുന്നറിവു കൊടുക്കാതെ തന്നെ ഈ സം
ഖ്യകൾ പിരിഞ്ഞു കിട്ടുന്നവയായിരിക്കണം. മൂന്നാമതാ
യി, ഒന്നാംതരം ബില്ലുകളെ വാങ്ങുന്നതും കൊള്ളാം. ആ
വശ്യം നേരിട്ട ഉടനെ ഈ ബില്ലുകളെ വില്ക്കുന്നതിനു വി
ഷമമുണ്ടായിരിക്കയില്ല. പണം ഇടപാടുകളിൽ ഇറക്കു
മ്പോൾ ബാങ്ക് ആലോചിക്കേണ്ട കാൎയ്യങ്ങൾ പ്രധാനമാ

യി മൂന്നാകുന്നു. (1) രക്ഷ (2) ക്ഷണം പണമായി പിരി ച്ചെടുക്കുവാനുള്ള കഴിവു് (3) ഓഹരിക്കാർക്കു ലാഭം ഉണ്ടാ ക്കേണ്ടതായ ആവശ്യം. ഈ മൂന്നു കാൎയ്യങ്ങളിൽ ആദ്യത്തെ രണ്ടെണ്ണമാണു് ഇന്നത്തെ പ്രധാനപ്പെട്ട ബാങ്കുകൾ പ്ര ത്യേകം ശ്രദ്ധിച്ചുവരുന്നതു്.

ബാങ്കുകളുടെ ആവിർഭാവം നിമിത്തം സമുദായത്തി ലേയ്ക്കു വളരെ ഗുണം സിദ്ധിച്ചിട്ടുണ്ടു്. മിതവ്യയം ശീലി ച്ചു തങ്ങളുടെ വരവിൽ അല്പം വല്ലതും അവശേഷി പ്പിക്കുവാൻ ബാങ്കുകൾ ജനങ്ങളെ പ്രേരിപ്പിക്കുന്നു. തങ്ങ ളുടെ ധനത്തിനു രക്ഷയും വർദ്ധനയും ഉണ്ടെന്നുള്ള ഒരു ബോധം ഇവ ജനങ്ങളിൽ ഉളവാക്കുന്നു. ഒരു ജില്ലയിൽ അധികമുള്ള മൂലധനത്തെ മററു ഭാഗങ്ങളിലെത്തിച്ചു് അ തിനെ ഉപയോഗയോഗ്യമാക്കിത്തീർക്കുവാനും ബാങ്കുകൾ ഉപകരിക്കുന്നു. ഇതു് ഉൽപാദനവ്യവസായത്തെ അഭിവൃ ദ്ധിപ്പെടുത്തുവാൻ സഹായിക്കുന്നു. പല രാജ്യങ്ങളിലും നാണ്യങ്ങളുടെ പ്രചാരത്തെ വഴിപോലെ നിയന്ത്രിക്കുവാ നും നയിക്കുവാനും ബാങ്കുകൾ പ്രയോജനപ്പെടുന്നു. പുറ മെ വാണിജ്യസംബന്ധമായ ഇടപാടുകൾ തീർക്കുന്നതിനു ചെക്കുകൾ ഉപയോഗപ്പെടുത്തുന്നതുകൊണ്ടു ലോഹനാ ണ്യങ്ങളുടെ ഉപയോഗത്തെ വളരെ കുറയ്ക്കുവാനും സാധി ച്ചിട്ടുണ്ടു്. എന്നു മാത്രമല്ല വിദേശസംബന്ധമായ വിനി മയവ്യാപാരങ്ങളെയും ബാങ്കുകൾ എത്രയോ സൌകൎയ്യ പ്പെടുത്തുകയും തങ്ങളുടെ വിശ്വാസ്യതയെ കച്ചവടക്കാർ, കൃഷകർ മുതലായ പലരുടെയും നന്മയ്ക്കായി വിനിയോഗി ക്കയും ചെയ്തുവരുന്നു.



# ഇംഗ്ലീഷ ബാങ്കിങ്ങ സമ്പ്രദായവും അതിൻെറ അഭിവൃദ്ധിയും.

## XXIX

ലോകത്തിൽവെച്ച് അത്യുത്തമവും ഉൽകൃഷ്ടമായ വിധം വ്യവസ്ഥാപിതവും ആയതാണ് ഇംഗ്ലീഷ്ബാങ്കിങ്ങ് സമ്പ്രദായമെന്നു സുപ്രസിദ്ധമാണ്. ധനസംബന്ധമായവ്യാപാരങ്ങളുടെ ലോകകേന്ദ്രമാണു ലണ്ടൻ. സാൎവ്വലൌകികസാമ്പത്തികവ്യാപാരമാകുന്ന ശകടത്തിൻെറ അച്ചുതണ്ടാകുന്നു ബാങ്ക് ഓഫ് ഇംഗ്ലണ്ട്. ഇംഗ്ലണ്ടിലെ ബാങ്കിങ്ങ് സമ്പ്രദായത്തിൻെറ പുരോഗതിയെക്കുറിച്ചുള്ള പഠനം ബാങ്കിങ്ങ് സമ്പ്രദായത്തെയും അതിൻെറ വിഷമതകളെയും കുറിച്ചു നമുക്ക് ഉൽബോധനം ഉണ്ടാക്കുവാൻ പൎയ്യാപ്തമായിത്തീരും.

പുരാതന കാലത്തു ധനികരായ കച്ചവടക്കാർ ആവശ്യക്കാൎക്കു പണം കടംകൊടുത്തിരുന്നു. ഇവിടെനിന്നാണ് ഇംഗ്ലീഷ് ബാങ്കിങ്ങ് വ്യാപാരങ്ങൾ ഉത്ഭവിച്ചിട്ടുള്ളത്. ഇങ്ങിനെയുള്ള പണമിടപാടുകൾ നടത്തിയിരുന്നത് ആദ്യകാലങ്ങളിൽ ജൂതന്മാരായിരുന്നു. എന്നാൽ അവസാനം അവർ രാജ്യത്തിൽനിന്നു നിഷ്കാസിതന്മാരായി. പിന്നീടു 14-ാംനൂററാണ്ടിൽ ഇററലിയിൽ ലൊംബാർഡ് ഖണ്ഡത്തിൽനിന്നു വന്ന കച്ചവടക്കാർ പണമിടപാടുകൾ നടത്തിവന്നു. പലകേന്ദ്രങ്ങളിലും, "ബാങ്കോ" (Banco) എന്ന് അവരുടെ ഭാഷയിൽ പറഞ്ഞിരുന്ന ബെ

ഞ്ചിന്മേൽ ഇവർ പണവ്യാപാരം നടത്തിയിരുന്നതുകൊണ്ടാണു് "ബാങ്കു്" എന്ന പേരുതന്നെ നടപ്പായതെന്നു ചിലർ പറയുന്നു. ഇവർ നടത്തിയിരുന്ന പണവ്യാപാരങ്ങൾക്കും ഇന്നത്തെ ബാങ്കിങ്ങ് സമ്പ്രദായത്തിനും തമ്മിൽ അല്പംപോലും സാജാത്യമില്ല. തങ്ങളുടെ സ്വകാര്യമൂലധനത്തെ പലിശയ്ക്കു കടംകൊടുക്കുക മാത്രമാണിവർ ചെയ്തതു്. ഏകദേശം 1645-ലാണു് ആധുനികബാങ്കിങ്ങ് സമ്പ്രദായത്തിന്റെ പ്രാദുർഭാവമുണ്ടായതു്. ഇക്കാലത്തു കച്ചവടക്കാർ തങ്ങളുടെ വക്കൽ ശേഷിപ്പുള്ള പണത്തെ കള്ളന്മാരിൽനിന്നും രാജാക്കന്മാരിൽനിന്നും രക്ഷകിട്ടത്തക്കവിധം സൂക്ഷിപ്പാൻ ഭദ്രമായ ഒരു സ്ഥലം അന്വേഷിച്ചുതുടങ്ങി. മുദ്രണാലയമാണു് അതുവരെ ഈ ആവശ്യത്തിനു് ഉപയോഗിച്ചിരുന്നതു്. എന്നാൽ 1640-ൽ ചാറത്സ് ഒന്നാമൻ മുദ്രണാലയത്തിൽ ഇങ്ങിനെ നിക്ഷേപിക്കപ്പെട്ടിരുന്ന 130,000 പവൻ സ്വായത്തമാക്കിയതുകൊണ്ടാണു് കച്ചവടക്കാർ മറ്റു സ്ഥലങ്ങൾ ആരാഞ്ഞുതുടങ്ങിയതു്. സ്വർണ്ണക്കാരന്മാരുടെ മുറികളാണു് പണം സൂക്ഷിക്കുന്നതിനു വളരെ പററിയവയെന്നു കച്ചവടക്കാർക്കു തോന്നിയതിനാൽ വളരെ സംഖ്യകൾ പിന്നീടു് അവർ സ്വർണ്ണക്കാരന്മാരുടെ വശമേല്പിക്കയും, പകരം സ്വർണ്ണക്കാരന്മാരുടെ വക്കൽനിന്നു നോട്ടു സ്വീകരിക്കയും ചെയ്തു. ഈ നോട്ടു കൈവശമുള്ളവക്കു് ആവശ്യപ്പെടുമ്പോൾ പണം കൊടുക്കുന്നതാണെന്നായിരുന്നു നിശ്ചയം.

തങ്ങളുടെ വശമേല്പിച്ച സംഖ്യകളെല്ലാം ഒരേ സമയത്തു് ആവശ്യപ്പെടുക പതിവില്ലെന്നു കണ്ടു സ്വർണ്ണക്കാ

രന്മാർ അവയിൽ അധികഭാഗവും പലിശയ്ക്കു കടംകൊടുക്കുവാൻ തുടങ്ങി. അന്യന്റെ പണം പലിശയ്ക്കു കടംകൊടുക്കുന്നതു് ആദായകരമായ വ്യാപാരമായതുകൊണ്ടു് സ്വൎണ്ണകാരന്മാർ തങ്ങളുടെ സ്വന്തം പ്രവൃത്തികളുപേക്ഷിച്ചു് ഇതിന്നായുദ്യമിച്ചു. അപ്പോഴേക്കും സൂക്ഷിപ്പുസംഖ്യകളിന്മേൽ സ്വല്പം പലിശ കൊടുക്കുന്നതാണെന്നു പറഞ്ഞുകൊണ്ടു് ചില കച്ചവടക്കാരും പുറപ്പെട്ടു. ഇവർ സ്വല്പപലിശയ്ക്കു കടംവാങ്ങി അധികപലിശയ്ക്കു കടംകൊടുത്തുതുടങ്ങി. ഇങ്ങിനെ ഈ വിഷയത്തിൽ കിടമത്സരം ധാരാളം ഉണ്ടായി. അന്യരുടെ പണം വാങ്ങുകയും കൊടുക്കുകയും മാത്രം തൊഴിലായിട്ടുള്ള ചില സംഘക്കാരും രാജ്യത്തിൽ ആവിൎഭവിച്ചു. ബാങ്കിങ്ങ് വ്യാപാരങ്ങളിൽ മുഖ്യമായ പണം കടംവാങ്ങൽ, കൊടുക്കൽ എന്നിവ ഇങ്ങിനെയാണു് ആരംഭിച്ചതു്. സൂക്ഷിപ്പുസംഖ്യകൾക്കു പകരം നോട്ടുകൾ കൊടുക്കുന്ന സമ്പ്രദായം ഇതോടൊന്നിച്ചു് ഒരു നൂററാണ്ടിലധികം നിലനിന്നതായിക്കാണുന്നു.

1694-ൽ ബാങ്ക് ഓഫ് ഇംഗ്ലണ്ടു സ്ഥാപിച്ചതോടുകൂടിയാണു് ആധുനിക ബാങ്കിങ്ങ് സമ്പ്രദായത്തിന്റെ ഉദയം. ഇതിന്റെ സ്ഥാപനത്തിന്നു ഹേതുഭൂതൻ വില്യം പാറേറർസൺ (William Patterson) എന്ന സ്കോട്ടുകാരനാണു്. ആയാളുടെ പ്ലാൻപ്രകാരം, അന്നു് സാമ്പത്തികക്കുഴപ്പത്തിൽ പെട്ടിരുന്ന വില്യം മൂന്നാമന്റെ ഗവൎമ്മെണ്ടിന്നു 12 ലക്ഷം പവൻ കടമായി ചിലർകൂടി തിരിച്ചു കൊടുത്തു. ഇതിന്നു 8ശതമാനം പലിശയായിരുന്നു. ഇതിന്നു പകരം അവരെല്ലാവരെയും ചേൎത്തു ബാങ്കു് ഓഫ് ഇംഗ്ല

ണ്ട് രൂപീകരിച്ച് ഒരധികാരപത്രം അവക്ക് നല്കി; എന്നുമാത്രമല്ല അത്ര സംഖ്യയ്ക്കുള്ള നോട്ട് അടിക്കുവാനുള്ള അധികാരവും അവക്ക് കൊടുത്തു. ഈ ബാങ്കിന് ഉടനുടി വളരെ വിജയമുണ്ടായി. അപ്പോൾ കിടമത്സരത്തെ തടുക്കുവാൻവേണ്ടി, ബാങ്ക് ഓഫ് ഇംഗ്ലണ്ടിനല്ലാതെ മറ്റു ബാങ്കുകൾക്കൊന്നും നോട്ടു പുറത്തിറക്കുവാൻ പാടില്ലെന്നൊരു നിയമം 1708-ൽ പാസ്സാക്കി. ഇതു് ഏററവും പ്രധാനപ്പെട്ട ഒരു സംഭവമായിരുന്നു. ഇങ്ങിനെ നോട്ടു പുറത്തിറക്കുന്നതിന് ഏകായത്താധികാരം കിട്ടിയതാണ് ബാങ്ക് ഓഫ് ഇംഗ്ലണ്ടിന്റെ സർവ്വോപരിയുള്ള പ്രാധാന്യത്തിനു കാരണം. ജോയിൻറ് സ്റ്റോക്ക് ബാങ്കുകൾക്കു മാത്രമേ മേൽപറഞ്ഞ നിയമം ബാധകമായിരുന്നുള്ളു. ചെറിയ സ്വകാര്യബാങ്കുകൾ നോട്ടു പുറത്തിറക്കുവാൻ ശ്രമിച്ചുവെങ്കിലും ബാങ്ക് ഓഫ് ഇംഗ്ലണ്ട് നോട്ടുകളുടെ വമ്പിച്ച പ്രചാരം നിമിത്തം അവസ്സ് ആ ഉദ്യമം ഉപേക്ഷിക്കേണ്ടിവന്നു. ഇങ്ങിനെ 1708-നു ശേഷം ഒരു നൂററാണ്ടോളം ബാങ്ക് ഓഫ് ഇംഗ്ലണ്ട് നിർവ്വാധം വളർന്നുകൊണ്ടു വന്നു. മററു ബാങ്കുകൾ, നിക്ഷിപ്പസംഖ്യകൾ വാങ്ങുകയും പലിശയ്ക്കു കടം കൊടുക്കുകയും മാത്രം ചെയ്തുകൊണ്ടു കഴിച്ചുകൂട്ടി.

നെപ്പോളിയനുമായുള്ള യുദ്ധങ്ങളിൽ ഇംഗ്ലണ്ടിനു വളരെ ചെലവു വന്നതുനിമിത്തം സാമ്പത്തികക്കുഴപ്പമുണ്ടായി. ബാങ്ക് ഓഫ് ഇംഗ്ലണ്ടിലെ സ്വർണ്ണശേഖരം ക്ഷയിച്ചു. വീണ്ടും പരന്ത്രീസ്സാക്രമണത്തിന്റെ ഭയമുണ്ടായപ്പോൾ 1797-ൽ ബാങ്കിൽനിന്നു സ്വർണ്ണം കൊടുത്തു

പോകരുതെന്നും പകരം നോട്ടുകൾ കൊടുക്കണമെന്നും ഗവൎമ്മെണ്ടു കല്പനയുണ്ടായി. ഇതുനിമിത്തം നോട്ടുകൾ അധികമാകയും അവയ്ക്കു മൂല്യാപചയം വരികയും സ്വൎണ്ണനാണ്യങ്ങൾ പ്രചാരത്തിൽനിന്നു തിരോഭവിക്കയും ചെയ്തു. സ്വൎണ്ണത്തിന്റെ വില വളരെ വൎദ്ധിച്ചു. അപ്പോൾ അതിനെക്കുറിച്ച് അന്വേഷണം നടത്താൻ ഒരു കമ്മിറ്റിയെ നിശ്ചയിച്ചു. ഈ കമ്മിറ്റി 1810-ൽ സമൎപ്പിച്ച റിപ്പോൎട്ടിൽ പല പ്രധാനപ്പെട്ട സംഗതികളും പ്രസ്താവിച്ചിരുന്നു. ഒരു നൂറ്റാണ്ടിലധികം മുമ്പു പ്രസ്താവിക്കപ്പെട്ട ആ സംഗതികൾ ഇന്നും പ്രധാനമായിത്തന്നെ ഗണിക്കപ്പെട്ടുവരുന്നു. വിദേശസംബന്ധമായ വിനിമയനിരക്കുകൾ ഒരിക്കലും, സ്വൎണ്ണമോ വെള്ളിയോ ഒരു രാജ്യത്തുനിന്നു മറ്റൊന്നിലേക്കു വഹിച്ചുകൊണ്ടു പോവാനും ഇൻഷ്വർ ചെയ്വാനും വേണ്ടിവരുന്ന ചെലവിൽ, അധികമായി വ്യത്യാസപ്പെടുകയില്ല എന്നാണ് റിപ്പോൎട്ടിലെ ഒന്നാമത്തെ സംഗതി. വിനിമയനിരക്കുകൾ ഇതിലധികം വ്യത്യാസപ്പെടുന്നതു് ബാങ്ക് ഓഫ് ഇംഗ്ലണ്ട് കണക്കിലധികം നോട്ട് അടിച്ചു പ്രചരിപ്പിക്കുന്നതുകൊണ്ടും തന്മൂലം സ്വൎണ്ണത്തെ അപേക്ഷിച്ച് അവയ്ക്കു മൂല്യാപചയം വരുന്നതുകൊണ്ടും ആണെന്നായിരുന്നു രണ്ടാമത്തെ സംഗതി. മൂന്നാമത്തെ തത്വം ക്രയണോപാധി (Purchasing medium)ക്കു മൂല്യാപചയം (Depreciation) വന്നാലല്ലാതെ സ്വൎണ്ണത്തിന്റെ കമ്പോളവില മുദ്രണാലയവിലയിൽ അധികമാകയില്ല എന്നായിരുന്നു. ഈ മൂല്യാപചയത്തിന്റെ പരിമാണം അളക്കുന്നതു കമ്പോളവിലയ്ക്കും മുദ്രണാ

ലയവിലയും തമ്മിലുള്ള വ്യത്യാസമാണെന്നായിരുന്നു റി
പ്പോർട്ടിലെ അവസാനത്തെ സംഗതി. സ്വർണ്ണം കൊടുത്തു
പോകുന്നതെന്നുള്ള കല്പനയെക്കുറിച്ചു കമ്മിററി വ്യസനി
ക്കയും കടലാസുനാണ്യങ്ങളുടെ ആധിക്യത്തെ തടയുന്നതു്
ആവശ്യമാണെന്നു പ്രസ്താവിക്കയും ചെയ്തു.

ഈ കമ്മിററിയുടെ ശിപാർശികളെ കോമൺസ് സഭ
തൽക്കാലം സ്വീകരിച്ചില്ലെങ്കിലും പിന്നീട് അവ അം
ഗീകരിക്കപ്പെടുകയുണ്ടായി. 1814-ൽ നെപ്പോളിയൻയുദ്ധം
അവസാനിച്ച ശേഷം വലിയ സാമ്പത്തിക വിപ്ലവങ്ങ
ളുണ്ടായി. നോട്ടുകൾ ധാരാളം അടിച്ചുവന്ന ബാങ്കു
കളൊക്കെ പൊളിഞ്ഞു. 1816-ൽ ഏകലോഹതത്വം അംഗീ
കരിക്കപ്പെട്ടു. സ്വർണ്ണമാണു് നാണ്യത്തിനു സ്വീകരിക്കപ്പെ
ട്ടതു്. 1819-ൽ ബാങ്കുനോട്ടുകൾ സ്വർണ്ണമായി മാററത്ത
ക്കവിധത്തിലുള്ള സാമ്പത്തികസ്ഥിരത വീണ്ടും സ്ഥാപി
തമായി. 1826-ലെ ഒരാക്ട് പ്രകാരം ലണ്ടനിൽനിന്നു 65
നാഴികയകലെ കൂട്ടുസംയുക്തബാങ്കുകൾ (Joint stock)
ഏർപ്പെടുത്തുവാൻ അനുവാദം നല്കി. ഇതു് അത്തരം ബാ
ങ്കുകളുടെ സംഖ്യയെ ക്ഷണത്തിലധികമാക്കി. പിന്നീട്
1833-ൽ പാസ്സാക്കിയ ബാങ്ക് ആക്ട് പ്രകാരം ലണ്ടനിൽ
തന്നെ കൂട്ടുസംയുക്തബാങ്കുകൾ സ്ഥാപിക്കുവാനനുവാദം
നല്കപ്പെട്ടു. ബാങ്കുനോട്ടുകൾ അടിക്കുവാനുള്ള അധികാ
രമൊഴിച്ചു ബാക്കിയുള്ള എല്ലാ ബാങ്കിങ്ങ് വ്യാപാരങ്ങൾ
ക്കും ഇവയ്ക്കു അനുവാദം നല്കിയിരുന്നു. ഉടനെത്തന്നെ ല
ണ്ടനിൽ പല കൂട്ടുസംയുക്തബാങ്കുകളും സ്ഥാപിതമായി.

ഇക്കാലത്തുണ്ടായിരുന്ന പല സാമ്പത്തികക്കുഴപ്പങ്ങളേയും പരിഹരിക്കുന്നതിനെ സംബന്ധിച്ചു രണ്ടു വിഭിന്നസിദ്ധാന്തങ്ങൾ ആവിർഭവിച്ചു. ഇവയിൽ ഒന്നു നാണ്യസിദ്ധാന്തം (Currency theory) ആയിരുന്നു. ബാങ്കുനോട്ടുകൾ പണപ്രതിനിധികൾ മാത്രമാണ്. അവയെ വിശ്വാസ്യോപകരണങ്ങൾ എന്ന നിലയ്ക്കു പ്രചരിപ്പിച്ചുകൂടാ. അതുകൊണ്ടു് എത്ര സ്വർണ്ണം കൈവശമുണ്ടോ അത്രയ്ക്കുള്ള നോട്ടു മാത്രമേ പുറത്തിറക്കാവൂ. രാജ്യത്തിന്റെ ഉള്ളിലേക്കുള്ള സ്വർണ്ണപ്രവാഹത്തിനനുസരിച്ചു നോട്ടുകളെ നിയന്ത്രിക്കണമെന്നിങ്ങിനെയായിരുന്നു ഈ പക്ഷക്കാരുടെ വാദം. മറെറാ സിദ്ധാന്തം ബാങ്കിങ്ങ് സിദ്ധാന്തം (Banking theory) ആണ്. നോട്ടുകളുടെ പ്രചരണം മുഴുവനും ബാങ്കുകളുടെ അധീനത്തിലായിരിക്കണമെന്നും, വ്യാപാരത്തിന്റെ ആവശ്യങ്ങൾക്കനുസരിച്ച് അവ നോട്ടുകളുടെ സംഖ്യയെ നിയന്ത്രിക്കണമെന്നും ഈ കക്ഷിക്കാർ വാദിച്ചു. തക്ക കയ്യിരുപ്പു കരുതിയിട്ടുണ്ടെങ്കിൽ നോട്ടുകളെ മാറുന്നതിനു ബുദ്ധിമുട്ടുണ്ടാകയില്ലെന്നും എന്നാൽ ഓരോ നോട്ടിനും പകരം അത്ര സ്വർണ്ണം കരുതേണ്ടതില്ലെന്നും ആണ് ഇവർ പറഞ്ഞതു്. പക്ഷെ ഭൂതകാലങ്ങളിലെ അനുഭവങ്ങളിൽനിന്നു, നോട്ടടിച്ചു പ്രചരിപ്പിക്കുന്നതു ബാങ്കുകളുടെ അധീനത്തിൽ ആക്കുന്നതു് ഒരിക്കലും ആശാസ്യമല്ലെന്നു തെളിഞ്ഞിട്ടുണ്ടെന്ന് എതിർകക്ഷിക്കാരും വാദിച്ചു.

അന്നത്തെ ഗവർമ്മെണ്ടിന് അധികം നന്നായിത്തോന്നിയതു നാണ്യസിദ്ധാന്തമായിരുന്നു. അതുകൊണ്ടു് അ

സിദ്ധാന്തപ്രകാരമുള്ള പല സംഗതികളും 1844-ലെ സുപ്രസിദ്ധമായ ബാങ്ക് ചാർട്ടർ ആക്റ്റിൽ ഉൾപ്പെടുത്തി. എന്നാൽ ബാങ്കിങ്ങ് സിദ്ധാന്തത്തെ അവർ തീരെ അനാദരിച്ചില്ല. ഈ ആക്റ്റ് മേൽപറഞ്ഞ രണ്ടു സിദ്ധാന്തങ്ങളുടേയും ഒരു സങ്കലനമാണ്. ഇതിലെ പ്രധാനസംഗതികൾ താഴെ ചേർന്നവയാണ്:—

1. ബാങ്ക് ഓഫ് ഇംഗ്ലണ്ടിനെ രണ്ടു വകുപ്പുകളായിത്തിരിച്ചു. ഒന്നു നോട്ടുകളടിക്കുന്ന വകുപ്പ്; രണ്ടാമത്തേതു ബാങ്കിങ്ങ് വകുപ്പ്.

2. നോട്ടടിക്കുന്ന വകുപ്പിനു 14 മില്യൻ പവനുള്ള നോട്ടടിക്കുവാനുള്ള അധികാരം നല്കി. ഇതിൽകവിഞ്ഞുള്ള നോട്ടുകൾക്കു പകരം അത്രതന്നെ സ്വർണ്ണം കരുതിരുപ്പു വേണ്ടതാണെന്നും നിശ്ചയിച്ചു.

3. കരുതിരുപ്പുള്ള വെള്ളി, കൈവശമുള്ള സ്വർണ്ണത്തിന്റെ നാലിൽ ഒരു ഭാഗത്തിൽ അധികമാകരുത്.

4. നോട്ടടിക്കുന്ന വകുപ്പിൽനിന്നു, സ്വർണ്ണം കൊടുത്തു പകരം ഔൺസിനു 3 പവൻ 17 ഷി. 9 പെൻസു വീതം നോട്ടുകൾ ആർക്കും ആവശ്യപ്പെടാം.

5. ഈ രണ്ടു വകുപ്പുകളുടെ വരവുചെലവുകണക്കുകൾ ആഴ്ചയിൽ ഒരു പ്രാവശ്യം ബാങ്ക്, ലണ്ടൻ ഗസറ്റിൽ പ്രസിദ്ധംചെയ്യണം.

6. അപ്പോഴുള്ള ബാങ്കുകളൊഴിച്ചു നോട്ടടിക്കുന്നതിനു പുതിയ ബാങ്കുകളൊന്നും ഏർപ്പെടുത്തരുത്. ഉള്ള ബാങ്കുകൾക്കുതന്നെ നോട്ടടിക്കുന്നതിനുള്ള അവകാശം വല്ല കാരണവശാലും നഷ്ടപ്പെട്ടാൽ അതു തിരികെ സിദ്ധിക്കുന്നതല്ല.

നോട്ടുകളെ ശരിയായി മാററത്തക്ക സ്ഥിതിയിലുള്ളവയാക്കുകയും പ്രചരിപ്പിച്ച നോട്ടുകളുടെ സംഖ്യയും അവയ്ക്കു പകരമുള്ള കയ്യിരിപ്പു മുതലും ഇത്രയെന്നു പരസ്യമാക്കുകയും ആയിരുന്നു ബാങ്ക് ചാർട്ടർ ആക്ടിന്റെ മുഖ്യോദ്ദേശ്യം. നോട്ടുകളെ ശരിയായി നിയന്ത്രിക്കയും അവയ്ക്കു മൂല്യാപചയം വരുത്താതെ നോക്കുകയും ചെയ്യാനും ഈ ആക്ട് കൊണ്ടുദ്ദേശിച്ചിട്ടുണ്ടായിരുന്നു. ബാങ്ക് ഓഫ് ഇംഗ്ലണ്ടിനൊഴിച്ചു മറെറാരു ബാങ്കിനും നോട്ടടിക്കുവാൻ അധികാരമില്ലെന്നു് 1921-ൽ ആണു് വന്നുകൂടിയതു്.

ബാങ്കു ചാർട്ടർ ആക്ട് പ്രകാരം ബാങ്ക് ഓഫ് ഇംഗ്ലണ്ട് ഇംഗ്ലീഷു ബാങ്കുകളിൽവെച്ച് ഏററവും ഉന്നതസ്ഥിതിയിലുള്ളതായി. അതിന്റെ പ്രാബല്യം പിന്നീടുള്ള കൊല്ലങ്ങളിൽ വളരെ വർദ്ധിച്ചു. 1914-ലെ യുദ്ധംവരെ അതിന്റെ നോട്ടുകൾ മാത്രമായിരുന്നു നിയമാനുമതമായ കടലാസ്സുനാണ്യങ്ങൾ. ബ്രിട്ടീഷ് ഗവമ്മേണ്ടിന്റെ ബാങ്കായിരുന്ന അതു കാലക്രമത്തിൽ മററു ക്ലിപ്തസംയുക്തബാങ്കുകൾക്കുള്ള ഒരു കേന്ദ്ര ബാങ്കായിത്തീർന്നു. ഇക്കാലത്തുതന്നെ ക്ലിപ്തസംയുക്തബാങ്കുകളുടെ സംഖ്യയും വർദ്ധിച്ചുകൊണ്ടിരുന്നു. ഇത്തരം ബാങ്കുകളിൽ ഏററവും വലിയവ അഞ്ചെണ്ണമാണെന്നു ലോകപ്രസിദ്ധമാണ്. അവ 1. മിഡ്ലണ്ട് ബാങ്ക് 2. ലോയിഡ്സ് ബാങ്ക് 3. ബാർക്ലെയ്സ് ബാങ്ക് 4. വെസ്റ്റ്മിനിസ്റ്റർ ബാങ്ക് 5. നാഷണൽ പ്രൊവിൻഷ്യൽബാങ്ക് എന്നിവയാണ്.



# ഇതരേതരദേശ്യവാണിജ്യം.

## XXX

ഒരു രാജ്യത്തിന്റെ ഉള്ളിൽ ഒരു സ്ഥലവും മറ്റൊരു സ്ഥലവും തമ്മിൽ വാണിജ്യം നടത്തുന്നതുപോലെതന്നെ ഒരു രാജ്യത്തിന് ഇതരരാജ്യങ്ങളുമായി വാണിജ്യം നടത്തേണ്ടിവരുന്നു. ഇങ്ങിനെ രാജ്യങ്ങൾ തമ്മിൽ നടക്കുന്ന വാണിജ്യത്തെയാണ് 'ഇതരേതരദേശ്യവാണിജ്യം' (International trade) എന്നു പറയുന്നതു്. ഇതു വളരെ വിഷമതകളുള്ള ഒരു വിഷയമാണ്. ഓരോ രാജ്യത്തിലെ സമ്പത്തും ഇതുനിമിത്തം വർദ്ധിക്കുവാൻ ഇടയാകുന്നുവെന്നു മാത്രമല്ല, മററു രാജ്യങ്ങളിലെ സമ്പന്നതയെ ഏററവും ഗുണകരമായവിധം ഉപയോഗിപ്പാൻ അതിനു സാധിക്കയും ചെയ്യുന്നു. ഇംഗ്ലണ്ട്, അതിനാവശ്യമായ മധുരനാരങ്ങ സ്പെയിനിൽനിന്നു ഇറക്കുമതി ചെയ്യുന്നു. കാരണം അവിടെ അതു കൃഷിചെയ്വാൻ സാധിക്കാത്തതുതന്നെ. സ്പെയിനിൽ യന്ത്രനിർമ്മാണത്തിനുള്ള ആനുകൂല്യങ്ങൾ ഇല്ല. അതുകൊണ്ടു യന്ത്രങ്ങൾ ഇംഗ്ലണ്ടിൽനിന്നു് അവിടെ ഇറക്കുമതി ചെയ്തുവരുന്നു. ഇങ്ങിനെ ഒരു രാജ്യത്തില്ലാത്ത വസ്തുക്കൾ മറുരാജ്യങ്ങളിലുണ്ടാകയും അവയില്ലാത്ത രാജ്യത്തു് അവയ്ക്കാവശ്യം നേരിടുകയും ചെയ്യുമ്പോഴാണ് വാണിജ്യമുത്ഭവിക്കുന്നതു്. എന്നാൽ ചില രാജ്യങ്ങളിൽ ഇറക്കുമതി ചെയ്യുന്ന സാധനങ്ങൾ അവിടെ ഉണ്ടാക്കാവുന്നവതന്നെയായിരിക്കും. അവ അവിടെ ഉണ്ടാക്കാത്തതിനു രാഷ്ട്രീയ

മോ, സാമുദായികമോ, സാമ്പത്തികമോ ആയ വല്ല കാരണവും ഉണ്ടാവാം. ഒരു രാജ്യത്തിലുള്ള ഒരു പദാൎത്ഥത്തിന്നു പകരം മറുരാജ്യത്തിലുള്ള മറൊരു പദാൎത്ഥം കഴിയുന്നേടത്തോളം അനുകൂലമായ വിധത്തിൽ മാററി മേടിക്കുക എന്നുള്ളതാണ് ഇതരദേശ്യവാണിജ്യത്തിന്റെ മൂലതത്വം.

പദാൎത്ഥങ്ങളുടെ ഉൽപാദനത്തിന്നു ചില രാജ്യങ്ങളിൽ മററു ചില രാജ്യങ്ങളെ അപേക്ഷിച്ച് കൂടുതൽ അനുകൂല്യങ്ങളുണ്ടായിരിക്കും. ഇതു പ്രകൃതി, കാലാവസ്ഥ, ലോഹസമ്പത്ത്, സ്ഥിതിവിശേഷം മുതലായ പല കാരണങ്ങളാൽ ഉണ്ടായിത്തീരുന്നതാണ്. ഒരു രാജ്യത്തിൽ ഒരു പദാൎത്ഥം ആദായത്തിൽ ഉൽപാദിപ്പിക്കുവാൻ കഴിയുമെന്നു പറയുമ്പോൾ, ആ രാജ്യത്തിന്നു മററു രാജ്യങ്ങളെ അപേക്ഷിച്ച് ചുരുങ്ങിയ ചിലവിൽ അതിനെ കമ്പോളത്തിൽ വില്പനക്കെത്തിക്കാൻ കഴിയുമെന്നാണൎത്ഥം. ഈ ചെലവു കണക്കാക്കുമ്പോൾ കടത്തുകൂലി (Cost of transport)യും പരിഗണിക്കേണ്ടതാണ്. ഉൽപാദനവ്യയം ഏററവും ചുരുങ്ങിയ സ്ഥലങ്ങളിൽ മാത്രമേ സാധനങ്ങൾ സാധാരണയായി ഉൽപാദിതമാകയുള്ളൂ. ഇംഗ്ലണ്ടിൽ രോമനെയ്ത്തു ധാരാളം നടക്കുന്ന ഒരു ഖണ്ഡമാണ് യോൎക്ക്ഷയർ. എന്നാൽ നെയ്ത്തിന്നാവശ്യമായ രോമം ഇപ്പോൾ അവിടെ ഉണ്ടാവുന്നില്ല. തെക്കേ ആഫ്രിക്ക, ആസ്റ്റ്രേലിയ എന്നിവിടങ്ങളിൽനിന്നു വളരെ ആദായത്തിൽ രോമം ഇറക്കുമതി ചെയ്യാൻ സാധിക്കുന്നതാണ് അതിന്നു കാരണം. പക്ഷേ, പ്രാകൃതികാനുകൂല്യങ്ങൾ നിമി

ത്താം വസ്ത്രനിർമ്മാണം അവിടെ ധാരാളം നടക്കുന്നതുകൊണ്ടു പല രാജ്യങ്ങളും വസ്ത്രങ്ങളുടെ കാര്യത്തിൽ ലങ്കാഷ്യറിനെ ആശ്രയിച്ചുവരുന്നു.

ഉൽപാദനവ്യയത്തിന്റെ കുറവുകൊണ്ടുമാത്രമാണ് ഒരു പദാർത്ഥം ഒരു രാജ്യത്തുനിന്നു മറെറാന്നിലേയ്ക്കു കടന്നുപോകുന്നതെന്നു കരുതരുതു്. ക്ഷീരവ്യവസായ (Dairy industry) ത്തിന് ഏററവും പററിയ ഒരു രാജ്യമാണ് ഇംഗ്ലണ്ട് എങ്കിലും, വെണ്ണ, തൈർ എന്നിവ അവിടെ ഡെന്മാർക്കിൽനിന്ന് ഇറക്കുമതി ചെയ്യുന്നു. ഇതിനു കാരണം ഇംഗ്ലണ്ടിൽ മററു കൈത്തൊഴിലുകളിൽ മൂലധനവും പ്രയത്നവും ഉപയോഗിക്കുന്നതു് ഇതിനെക്കാൾ ലാഭകരമായിരിക്കുന്നതാണ്. ഇംഗ്ലണ്ടിനപ്പോൾ വെണ്ണ ആവശ്യമായ്‌വരുന്നു. ഡെന്മാർക്കിനു യന്ത്രങ്ങളും ആവശ്യമാണ്. അതുകൊണ്ടു ഡെന്മാർക്കിനു യന്ത്രങ്ങൾ കൊടുത്തു് ഇംഗ്ലണ്ടു വെണ്ണ മുതലായതു വാങ്ങുന്നു. ഇങ്ങിനെ രണ്ടു രാജ്യക്കാരും അഭിവൃദ്ധിയെ പ്രാപിക്കുന്നു. ഇപ്രകാരംതന്നെ ലങ്കാഷ്യറിൽ ആടുകളെ വളർത്താമെങ്കിലും ഇപ്പോൾ മൂലധനവും പ്രയത്നവും രോമനെയ്ത്തിൽ ഉപയോഗിക്കുന്നതു് അധികം ആദായകരമായിരിക്കുന്നതുകൊണ്ടു രോമം വിദേശങ്ങളിൽനിന്നു വാങ്ങുകയാണ് ചെയ്യുന്നതു്.

മേൽപറഞ്ഞതിൽനിന്ന് എന്താണ് മനസ്സിലാവുന്നതു്? ഒരു രാജ്യത്തിൽ ഒരു പദാർത്ഥം മററു രാജ്യങ്ങളിലേക്കാൾ അല്പായത്തിൽ ഉണ്ടാക്കാൻ സാധിക്കുമെന്നുള്ളതുകൊണ്ടുമാത്രം അതവിടെ ഉണ്ടാക്കിക്കൊള്ളണമെന്നില്ല. ആപേക്ഷികമായി നോക്കുമ്പോൾ ഏററവും കുറഞ്ഞ

ഉൽപാദനവ്യയം ഏതിനോ ആ പദാർത്ഥമാണ് പ്രായേ
ണ സർവ്വരാജ്യങ്ങളിലും ഉൽപാദിപ്പിക്കപ്പെടുക. ഇതിനു
വ്യയതാരതമ്യസിദ്ധാന്തം (The theory of comparative
costs) എന്നു പറയുന്നു.

വ്യയതാരതമ്യസിദ്ധാന്തം ശരിയ്ക്കു പ്രവർത്തിക്കുന്നുവെ
ങ്കിൽ ദേശങ്ങൾക്കു തമ്മിലുള്ള വാണിജ്യം പരസ്പരപൂരക
(Complementary)മായേ തരമുള്ളു. ഓരോ ദേശവും
ഉൽപാദനവ്യയം ഏററവും കുറഞ്ഞതും അതാതിന്നനുകൂല
വും ആയ പദാർത്ഥങ്ങളെ മാത്രമേ ഉൽപാദിപ്പിക്കയുള്ളു.
എന്നാൽ വാണിജ്യം ഇന്നു മിക്കവാറും മത്സരപരം
(Competitive) ആയിട്ടാണ് നാം കാണുന്നത്. ഇതിനു
കാരണമെന്തായിരിക്കാം? വാണിജ്യം പലപ്പോഴും പരസ്പ
രപൂരകംതന്നെയായിരിക്കും. യന്ത്രങ്ങൾ, വസ്ത്രങ്ങൾ മുത
ലായ നിർമ്മിതവസ്തുക്കൾ (Finished products) ഇംഗ്ല
ണ്ടിൽനിന്ന് ഇന്ത്യ മുതലായ രാജ്യങ്ങളിലേയ്ക്കു കയററിഅ
യയ്ക്കുകയും പകരം ആ രാജ്യങ്ങളിൽനിന്നു പരുത്തി, സ്വ
ർണ്ണം മുതലായ അസംസ്കൃതപദാർത്ഥങ്ങൾ (Raw materials)
ഇംഗ്ലണ്ടിൽ ഇറക്കുമതി ചെയ്യുകയും ചെയ്യുന്നു. ഇവിടെ
വാണിജ്യം പരസ്പരപൂരകമാണ്. എന്നാൽ കിടമത്സര
വും ഇന്നു ധാരാളം കാണാവുന്നതാണ്. ഇന്ത്യൻ കമ്പോ
ളങ്ങളിൽ ഒരു കാലത്ത് ആധിപത്യം വഹിച്ചിരുന്ന ലങ്കാ
ഷയർ വസ്ത്രങ്ങൾക്ക് ഇന്നു സ്വദേശ്യങ്ങളായ ഖദർവ
സ്ത്രം, മിൽവസ്ത്രം എന്നിവയുടെ പ്രബലമായ കിടമത്സ
രത്തെ എതിരിടേണ്ടിവന്നിരിക്കുന്നു. ഉരുക്ക്, മോട്ടോർ
വാഹനങ്ങൾ എന്നിവയുടെ കാര്യത്തിൽ ജർമ്മനി, ജാപ്പ

രിക്ക എന്നീ രാജ്യങ്ങളുടെ കിടമത്സരം ഇംഗ്ലണ്ടിലെ കമ്പോളങ്ങളിൽ ആവിർഭവിച്ചിരിക്കുന്നു.

ഈ വക വ്യത്യാസങ്ങൾക്ക പല കാരണങ്ങളുമുണ്ട്. കടത്തുകൂലി, ചുങ്കനിരക്ക്, സ്വദേശാഭിമാനം മുതലായ പലതും കിടമത്സരത്തിനു പ്രേരകവും നിയാമകവും ആയിട്ടുണ്ട്. പുറമെ ക്ഷീയമാണപ്രതിഫലസിദ്ധാന്തം (Theory of diminishing returns) അനുസരിച്ച് ഒരു രാജ്യത്തിനാവശ്യമായ പദാർത്ഥങ്ങളിൽ മുഴുവൻ ഭാഗവും അവിടെ ഉണ്ടാക്കുവാൻ സാധിക്കാതെ വരാം. എന്നല്ല വ്യയതാരതമ്യസിദ്ധാന്തപ്രകാരം, ആദ്യത്തെന്ന ഏററവും ചുരുങ്ങിയ ചെലവിൽ ഏതെല്ലാം ഉൽപാദനവ്യവസായങ്ങൾ ഒരു രാജ്യത്തു സാദ്ധ്യമാണെന്നു തീച്ചപ്പെടുത്തുവാൻ പ്രയാസവുമാണ്. അതു കാലക്രമത്തിൽ ഗവേഷണങ്ങളുടെ ഫലമായെ പ്രത്യക്ഷപ്പെടുകയുള്ളു. ഈ വക സംഗതികൾ കൊണ്ടാണ് ഓരോ രാജ്യത്തെ വ്യവസായഗതിയിൽ വ്യത്യാസങ്ങൾ സംഭവിക്കുന്നതും കിടമത്സരം ആവിർഭവിക്കുന്നതും.

ഇതരദേശവാണിജ്യത്തിൻെറ ഗുണങ്ങൾ

1. ഒരു രാജ്യത്തിന്, അവിടെയുണ്ടാവാത്ത പദാർത്ഥങ്ങളെ അനുഭവിപ്പാൻ ഇതു നിമിത്തം സാദ്ധ്യമാകുന്നു. നാനാവിധങ്ങളായ ഉൽപന്നങ്ങളാൽ എല്ലാവക്കും തൃപ്തിയും നന്മയും സിദ്ധിക്കുന്നു. ഈ വഴിക്ക സുഖസൌകര്യങ്ങൾ ജനങ്ങൾക്ക് അനുഭാവ്യമാകുന്നു.

2. ഓരോ രാജ്യവും ഏററവും ചുരുങ്ങിയ ചെലവിൽ അതാതിനുണ്ടാക്കാവുന്ന സാധനങ്ങളെ മാത്രം ഉണ്ടാക്ക

വാൻ ശ്രദ്ധിക്കുന്നതുകൊണ്ടു്, നന്നെ ചുരുങ്ങിയ പ്രയത്നം, മൂലധനം എന്നിവയാൽ ഏററവും അധികമായ പ്രതിഫലത്തെ സമ്പാദിക്കുന്നു.

3. ഇതു നിമിത്തം ലോകത്തിന്റെ ഉൽപാദനശക്തി വൎദ്ധിക്കുന്നു. എല്ലാ ദിക്കിലും വില കുറയുവാനും ഇതു സഹായിക്കുന്നു. ഈ നന്മ എല്ലാ ദേശങ്ങൾക്കും വ്യക്തികൾക്കും സിദ്ധിക്കയും ചെയ്യുന്നു.

4. ചോദനപ്രമാണങ്ങളുടെ എണ്ണവും വ്യാപ്തിയും അധികമാകുന്നതുകൊണ്ടു വിലയ്ക്കു സ്ഥിരതയുണ്ടാകയും വിലവ്യത്യാസങ്ങൾ കുറയുകയും ചെയ്യുന്നു.

5. പദാൎത്ഥങ്ങൾ മാററം ചെയ്യുന്നതു് ആശയവിനിമയത്തെ സൌകൎയ്യപ്പെടുത്തുന്നു; എന്നല്ല സാമ്പത്തികമായ പരസ്പരാശ്രയത്വം സമാധാനത്തെയും സൌമനസ്യത്തെയും പുലൎത്തുകയും ചെയ്യുന്നു.

ഇതരദേശ്യവാണിജ്യത്തിനു ചില ദോഷങ്ങളുമില്ലെന്നില്ല. അവയിൽ പ്രധാനമായിട്ടുള്ളവ താഴെ കൊടുക്കുന്നു:—

1. ഒരു രാജ്യം അതിലെ പ്രകൃതിസമ്പത്തിനെ അധികമധികം ഉപയോഗിച്ചു ക്രമേണ ക്ഷയിപ്പിക്കുന്നു. ഇതു നിമിത്തം അതിനു ക്ഷയവും മററു രാജ്യങ്ങൾക്കഭിവൃദ്ധിയുമുണ്ടാവുന്നു.

2. തൽക്കാലികാവശ്യങ്ങൾക്കായി ഭാവിയിലെ നന്മയെ ബലികഴിപ്പാൻ രാജ്യങ്ങൾ മുതിരുന്നു. ഓരോ രാജ്യവും അതാതിലെ പ്രകൃതിസമ്പത്തിനെ ഭാവിനന്മയ്ക്കായി കരുതാതെ താൽക്കാലികാവശ്യങ്ങൾക്കായി ഉപയോഗിച്ചു

ക്ഷയിപ്പിക്കുന്നു. വമ്പിച്ച വ്യവസായരാജ്യമായ ബ്രിട്ടൺ അതിന്റെ ഭാവിയിൽ ആവശ്യമായി വന്നേക്കാവുന്ന കല്ക്കരിയെ കയററി അയയ്ക്കുമ്പോൾ അതിന്റെ കല്ക്കരി ശേഖരം അക്ഷയമല്ലെന്ന കഥ വിസ്മരിക്കുന്നു.

3. വില കുറഞ്ഞ വിദേശച്ചരക്കുകൾ ദോഷകരങ്ങളാവാം. കലപ്പു ചേർത്ത ഭക്ഷ്യപേയങ്ങൾ ആദായത്തിൽ വാങ്ങാൻ കിട്ടുമെങ്കിലും അവ ഹാനികരങ്ങളാണല്ലൊ.

4. വൈദേശികകിടമത്സരം സ്വദേശവ്യവസായത്തെ നിഹനിച്ചേയ്ക്കും.

5. പ്രയത്നക്കാരൊക്കെ കൃഷി മുതലായവ വിട്ടു നാട്ടുപുറങ്ങളിൽനിന്ന് പട്ടണപ്രദേശങ്ങളിലേയ്ക്കു മാറിത്താമസിച്ചു തുടങ്ങിയതു് പല സാമുദായിക ന്യൂനതകൾക്കും ഹേതുവായിരിക്കുന്നു.

6. ചില രാജ്യക്കാർക്കിപ്പോൾ കഠിനമായദ്ധ്വാനിക്കേണ്ടിവരുന്നു. എന്നാൽ മററു ചിലക്കു ലഘുവായ അദ്ധ്വാനമേ വേണ്ടിവരുന്നുള്ളു. ഇതു ന്യായമായിട്ടുള്ളതല്ല.

സ്വർണ്ണം, വെള്ളി മുതലായ ലോഹങ്ങൾ ഇറക്കുമതി ചെയ്യുന്നതു മാത്രമാണ് ഒരു രാജ്യത്തിനു ഗുണകരമെന്നു 14-ാം നൂററാണ്ടു മുതൽ 17-ാം നൂററാണ്ടുവരെ ജനങ്ങൾ വിശ്വസിച്ചിരുന്നു. ഇതുനിമിത്തം ഈ വക ലോഹങ്ങളുടെ ഇറക്കുമതിയെ പ്രോത്സാഹിപ്പിച്ചുകൊണ്ടും അവയുടെ കയററുമതിയെ തടഞ്ഞുകൊണ്ടും നിയമങ്ങൾ അക്കാലത്തു നടപ്പാക്കിയിരുന്നു.

17-ം 18-ം നൂററാണ്ടുകളിൽ യൂറോപ്പിൽ പ്രചാര

ത്തിലുണ്ടായിരുന്ന വാണിജ്യസിദ്ധാന്തം (Mercantile theory) മേൽപറഞ്ഞ ലോഹസിദ്ധാന്ത (The Bullionist principle) ത്തിന്റെ ഒരു പരിഷ്കൃതരൂപമായിരുന്നു. ഏതു രാജ്യത്തിനും കഴിച്ചുകൂടാത്ത ചില സാധനങ്ങൾ അന്യരാജ്യങ്ങളിൽനിന്നു വരുത്തേണ്ടതായിട്ടുണ്ടെന്നും, അവ ഇറക്കുമതി ചെയ്യുന്നതിനു വിരോധമില്ലെന്നും ഈ സിദ്ധാന്തം സമ്മതിച്ചു. പക്ഷെ കയററുമതി ചെയ്യുന്ന സാധനങ്ങൾ ഇറക്കുമതി ചെയ്യുന്നവയേക്കാൾ അധികമായിരിക്കണമെന്നും, അങ്ങിനെ അധികമുള്ള സാധനങ്ങൾക്കു പകരം ലോഹങ്ങൾ സിദ്ധിക്കണമെന്നുമായിരുന്നു ഈ പക്ഷക്കാരുടെ ഉദ്ദേശം. ഈ ഉദ്ദേശത്തോടുകൂടി ഇറക്കുമതികൾ ചുരുക്കുകയും കയററുമതികൾ അധികമാക്കുകയും ചെയ്യാൻ അന്നത്തെ രാഷ്ട്രങ്ങളുത്സാഹിച്ചുവന്നു.

എന്നാൽ കാലക്രമത്തിൽ ഈ സിദ്ധാന്തം പല വിഷമതകൾക്കും ഇടയാക്കി. 1846_ൽ ഇംഗ്ലണ്ടു വാണിജ്യസിദ്ധാന്തത്തെ പരിത്യജിച്ചു. ഇതിന്റെ പരിത്യാഗത്തോടുകൂടി മററു ചില രാജ്യങ്ങൾ രക്ഷാനയത്തെ (Policy of protection) അംഗീകരിച്ചു. താഴെ വിവരിക്കുന്നതാണ് വാണിജ്യരക്ഷയ്ക്കുള്ള മുഖ്യമായ ചില മാർഗ്ഗങ്ങൾ:—

1. രക്ഷിതമായ ഖണ്ഡത്തിൽ ഇറക്കുമതി ചെയ്യുന്ന സാധനങ്ങളിന്മേൽ ചുങ്കം ചുമത്തുക. രാജ്യത്തിന്റെ ഉള്ളിൽ തന്നെ ധാരാളം ഉണ്ടാക്കാവുന്ന സാധനങ്ങൾ ഇറക്കുമതി ചെയ്യുമ്പോഴാണ് ഈ ചുങ്കം ചുമത്തുന്നത്.

2. ഇറക്കുമതിയെ നിഷേധിക്കുക. ഇതു താൽകാലിക

മായ ഒരു ഉപായം മാത്രമാണു്. വ്യാപാരമാന്ദ്യമുള്ള കാലത്തു് ഒരു രാജ്യത്തെ വ്യവസായത്തെ രക്ഷിക്കുവാൻ ഈ ഉപായം പ്രയോഗിക്കാറുണ്ടു്.

3. ഇടകപ്പടിക്കുള്ള ഇറക്കുമതികഠം നിർവ്വഹിക്കുന്നതിനു സംഘങ്ങഠം ഏർപ്പെടുത്തുക. ഇതിന്റെ ഉദ്ദേശം മൂന്നാണു്.

a. ഇറക്കുമതികളെ വേണ്ടവിധം നിയന്ത്രിച്ചു സ്വരാജ്യത്തുള്ള ഉൽപാദകരെ രക്ഷിക്കുക.

b. കൂടക്കൂടെയുള്ള വിലവ്യത്യാസങ്ങഠം പരിഹരിച്ചു വിലയെ സ്ഥിരപ്പെടുത്തുക.

c. അടുത്ത സാമ്പത്തികസംബന്ധമുള്ള രാജ്യങ്ങഠംക്കായി സ്വരാജ്യത്തിലെ കമ്പോളങ്ങളെ പരിരക്ഷിക്കുക.

4. ഗവർമ്മേണ്ടിൽനിന്നു പാരിതോഷികങ്ങഠം കൊടുക്കുക. ഇറക്കുമതിയേയോ കയററുമതിയേയോ പ്രോത്സാഹിപ്പിക്കുവാനാണിതു ചെയ്യുന്നതു്.

5. വാണിജ്യസംബന്ധമായ ഉടമ്പടികഠം ചെയ്യുക. രണ്ടു രാജ്യങ്ങഠംക്കു തമ്മിലുള്ള വാണിജ്യത്തെ അനുകൂലമായ വിധത്തിൽ നിയന്ത്രിക്കുന്നതിനുള്ള കരാറുകളാണിവ.

### രക്ഷാനയസിദ്ധാന്തം
### (The theory of protection)

ഒരു ദേശത്തിൽ തദ്ദേശീയരുടെ ആവശ്യങ്ങളെയെല്ലാം നിറവേററത്തക്കവിധം വ്യവസായങ്ങളെ നാനാരൂപ

വും വിചിത്രവും ആക്കിയാൽ മാത്രമേ അതിന്റെ സ്വാത
ന്ത്ര്യവും ശക്തിയും പരിപാലിപ്പാൻ കഴികയുള്ളുവെ
ന്നാണ് രക്ഷാനയസിദ്ധാന്തികളുടെ രണ്ടാമത്തെ വാദം.
ഒരു രാജ്യത്ത് ഒരു വ്യവസായംമാത്രം ഉണ്ടായാൽ പോരാ:
കാരണം അതിന്റെ വല്ല കാരണത്താലും ഹാനി നേരിട്ട
പ്പോൾ രാജ്യത്തു ബുദ്ധിമുട്ടുണ്ടാവുമെന്നുള്ളതുതന്നെ. അ
തുകൊണ്ട് അനവധി വ്യവസായങ്ങൾ അവിടെ ഉണ്ടാ
വേണ്ടതാവശ്യമാണ്. ഇതു സാധിക്കണമെങ്കിൽ വിദേശ
ങ്ങളിൽനിന്ന് ഇറക്കുമതി ചെയ്യുന്നതും വില വളരെ കുറ
ച്ചു വില്ക്കുന്നതുമായ സാധനങ്ങളിൽ—ആ സാധനങ്ങളു
ടെ ഉൽപാദനത്തെ സ്വദേശത്തു രക്ഷിക്കാനാണുദ്ദേശമെ
ങ്കിൽ—ചുങ്കംചുമത്തി വില കുറച്ചു വില്ക്കുന്നതു് അസാ
ദ്ധ്യമാക്കിത്തീർക്കണം. ഇതു് ഇതരദേശ്യവാണിജ്യത്തി
ന്റെ മൂലതത്വത്തിന്റെ വിപരീതമാണ്. സ്വദേശത്തെ
സ്വയം പര്യാപ്തമാക്കി പരാശ്രയത്തിൽനിന്നു വിടുർത്തണ
മെന്നു മാത്രമേ ഇതുകൊണ്ടുദ്ദേശിക്കുന്നുള്ളൂ. ഇതരദേ
ശ്യവാണിജ്യംകൊണ്ടുള്ള ലോകനന്മയെ ഇതു വിഗണിച്ചു
കളയുന്നു.

പുതിയ രാജ്യങ്ങളിൽ അഭിവൃദ്ധിപ്പെട്ടുകൊണ്ടുവരു
ന്ന വ്യവസായങ്ങളെ രക്ഷിക്കാൻ വേണ്ടി വിദേശങ്ങളുടെ
കിടമത്സരം പരിഹരിക്കത്തക്ക ചുങ്കങ്ങൾ ഇറക്കുമതിക
ളിൽ ചുമത്താറുണ്ട്. അമേരിക്കയിലെ ഐക്യസംസ്ഥാന
ങ്ങൾ, കനഡ, ആസ്ത്രേലിയ എന്നീ രാജ്യങ്ങൾ ഈ ന്യാ
യത്താൽ വ്യവസായാഭിവൃദ്ധിയുള്ളവയായിത്തീർന്നിട്ടുണ്ട്.
പഴയ രാജ്യങ്ങളിലും ഇതേ വാദം തന്നെ രക്ഷാനയം

പ്രയോഗിക്കുമ്പോൾ പുറപ്പെടുവിക്കാറുണ്ടു്. അവിടെ പുതിയ വ്യവസായങ്ങളുടെ രക്ഷയ്ക്കു് ഇതാവശ്യമാണെന്നാണു് ശാഠ്യം.

ധനശാസ്ത്രദൃഷ്ട്യാ നിരൂപിക്കുമ്പോൾ ഇത്തരം 'ശിശുവ്യവസായപരിപോഷണം' അനാശാസ്യമാണെന്നുവേണം പറവാൻ. വ്യവസായങ്ങളുടെ അഭിവൃദ്ധിക്കു് അനുകൂലങ്ങളായ സ്ഥിതികളുണ്ടെങ്കിൽ അവ തീർച്ചയായും അഭിവൃദ്ധിപ്പെടുമെന്ന തത്വത്തിനു വിപരീതമാണു് ഈ രക്ഷാനയസിദ്ധാന്തം. പ്രാരംഭദശകളിൽ ഒരു വ്യവസായത്തെ രക്ഷിക്കുന്നതു് ഒരുപക്ഷെ സാധൂകരിക്കാമെങ്കിലും രക്ഷ കൂടാതെ അതിനു് ഒരിക്കലും സ്ഥിതി ചെയ്യാൻ വയ്യെന്നു വരുന്നപക്ഷം അതിനെ ഇടന്നുകൊണ്ടുപോകുന്നതു ശരിയാണെന്നു പറവാൻ തരമില്ല.

രക്ഷാനയത്തെ അംഗീകരിക്കുന്നതിനു മറെറാരു കാരണം സ്വയം പര്യാപ്ത (Self-sufficient) മായ രാജ്യത്തു യുദ്ധസമയത്തു സ്വരക്ഷാമാർഗ്ഗങ്ങളെ അഭിവൃദ്ധിപ്പെടുത്തുവാൻ സാധിക്കുമെന്നുള്ളതാണു്. അന്യരാജ്യങ്ങളെ ആശ്രയിക്കുന്ന രാജ്യങ്ങൾക്കു യുദ്ധസമയത്തു വളരെ ബുദ്ധിമുട്ടുകൾ നേരിടും. ഈ കാരണത്താൽ കാർഷികവ്യവസായങ്ങളെ(Agricultural industries)പ്രത്യേകിച്ചും രക്ഷിക്കേണ്ടതാണു്. ലോകമഹായുദ്ധകാലത്തു ബ്രിട്ടനു ഭക്ഷണസാധനങ്ങൾക്കു മറ്റു രാജ്യങ്ങളെ ആശ്രയിക്കേണ്ടിവന്നതുകൊണ്ടു വലിയ അസൌകര്യം നേരിട്ടു.

മറെറാരു കാരണമില്ലെങ്കിലും ദേശഭക്തികൊണ്ടെങ്കിലും സ്വദേശവ്യവസായങ്ങളെ പരിപോഷിപ്പിക്കേണ്ട

താണ്. സ്വദേശക്കമ്പോളങ്ങൾ സ്വദേശത്തിലെ ഉൽ
പാദകന്മാൎക്കുമാത്രം നീക്കിവെച്ചാൽ അതു ചോദനത്തി
ന്റെ സ്ഥിരതയ്ക്കും ആഭ്യന്തരവാണിജ്യരക്ഷയ്ക്കുമുതകും. പ
ക്ഷെ രക്ഷയില്ലാഞ്ഞാൽ തനിയെ അസ്തമിച്ചു പോകുന്ന
ഒരു വ്യവസായത്തെ രക്ഷിച്ചു നിലനിൎത്തുന്നതുകൊണ്ടു
അവസാനം വലിയ ഗുണമൊന്നുമുണ്ടാകയില്ലെന്നും അതു
സാമ്പത്തികവ്യാപാരതത്വങ്ങൾക്കനുഗുണമല്ലെന്നും മറു
കക്ഷിക്കാർ വാദിക്കുന്നു.

രക്ഷാനയക്കാരുടെ മറ്റൊരു വാദം, വിദേശച്ചരക്കു
കളെ സ്വദേശക്കമ്പോളത്തിൽ കുമിച്ചുകൂട്ടി വില താഴ്ത്തി
വില്ക്കുന്നതു തടയുവാൻ രക്ഷ ആവശ്യമാണെന്നാണ്. ഇ
ത്തരം ന്യൂനമൂല്യവില്പന (Dumping) നിമിത്തം, കിടമ
ത്സരം തടുക്കാൻ സാധിക്കാതെ സ്വദേശവ്യവസായങ്ങൾ
നശിച്ചുപോകുന്നു. അവ നശിച്ച ഉടനെത്തന്നെ വിദേശി
കൾ തങ്ങളുടെ ചരക്കുകൾക്കു വില കയററി വില്ക്കുകയും
ചെയ്യുന്നു. അതുകൊണ്ടു സ്വദേശവ്യവസായങ്ങളെ രക്ഷി
ക്കേണ്ടതാണെന്നാണ് ഇവരുടെ വാദം. ഇതിനു സമാ
ധാനമായി സ്വതന്ത്രവാണിജ്യകക്ഷിക്കാർ(Free traders)
പറയുന്നതു ന്യൂനമൂല്യവില്പന നിമിത്തം സ്വദേശത്തെ വി
നിയോക്താക്കൾക്കു കുറച്ചിടയെങ്കിലും ലാഭം സിദ്ധിക്കു
മെന്നും സ്വദേശവ്യവസായങ്ങളെ ചുരുങ്ങിയ ചെലവിൽ
നടത്തുവാൻ അതു പ്രേരിപ്പിക്കുമെന്നും ആണ്.

രക്ഷാനയം അംഗീകരിച്ചാൽ അതിന്റെ ഫലം
കൂലി വൎദ്ധിച്ച തോതിൽ കൊടുപ്പാൻ സാധിക്കുന്നതായി
രിക്കും. സ്ഥിരപ്രതിഷ്ഠ ലഭിച്ച വ്യവസായങ്ങൾക്ക് അവ

യുടെ അഭിവൃദ്ധിക്കനുസരിച്ചു കൂലി കൂട്ടുവാൻ പ്രയാസമു
ണ്ടാകയില്ല. എന്നാൽ മറുകക്ഷിക്കാർ പറയുന്നതു്, കൂലി
അധികമായാൽ പദാൎത്ഥങ്ങളുടെ വിലയും അധികമാകാ
തിരിക്കയില്ല എന്നും, ആ വില വിദേശച്ചരക്കുകളുടെ വി
ലയേക്കാൾ അധികമായിരിക്കുന്നതിനാൽ സമുദായത്തി
ലെ വിനിയോക്താക്കൾക്കു് അതു നഷ്ടത്തിനു ഹേതുവായി
ത്തീരുമെന്നും, വേലക്കാരനു വൎദ്ധിച്ച കൂലി കിട്ടുമെങ്കിലും
ആയാളും ഒരു വിനിയോക്താവു (Consumer) ആയതു
കൊണ്ടു പദാൎത്ഥങ്ങളെ അധിക വില കൊടുത്തു് ആയാൾ
ക്കു വാങ്ങേണ്ടിവരുന്നതിനാൽ ആയാളുടെ മൊത്തക്കൂലി
അധികമാണെങ്കിലും സാക്ഷാൽക്കൂലി ഇതു നിമിത്തം ചു
രുങ്ങുന്നു എന്നുമാണു്. ഒരു മനുഷ്യനു് എവിടെ വേണ
മെങ്കിലും വാങ്ങുകയോ വില്ക്കുകയോ ചെയ്വാനുള്ള അവ
കാശത്തെ നിഷേധിക്കയാണു് ഈ രക്ഷാനയം ചെയ്യുന്ന
തെന്നുകൂടി അവർ പറയുന്നു.

അവയെല്ലാം പുറമെ വിദേശച്ചരക്കുകളിന്മേൽ ചു
ങ്കം ചുമത്തുന്നതുകൊണ്ടു രാജ്യത്തിലെ സ്വത്തു വൎദ്ധിക്ക
വാനിടയാകും. പക്ഷെ അപ്പോൾ സാധനങ്ങൾക്കു് അധി
കവില വരുന്നതുകൊണ്ടു സ്വദേശത്തിലുള്ള വിനിയോ
ക്താക്കൾതന്നെയാണു് വാസ്തവത്തിൽ ഈ ചുങ്കം, അറി
യാതെ കൊടുക്കേണ്ടിവരുന്നതു്. ഏതായാലും രാജ്യത്തി
ലെ ഇറക്കുമതികൾ ചുരുക്കിയാൽ കയറ്റുമതികളും ചുരു
ങ്ങാതെ തരമില്ല. വിദേശസ്സാമാനങ്ങൾ ബഹിഷ്കരിച്ചാൽ
സ്വദേശസ്സാമാനങ്ങൾക്കു രാജ്യത്തിന്റെ പുറത്തു കമ്പോ
ളം സിദ്ധിക്കയില്ല. കയറ്റുമതികൾക്കു ഇടിവുതട്ടിയാലും

രാജ്യത്തിന്റെ ഉള്ളിലുള്ള വാണിജ്യവ്യവസായാദികൾ അധികമായാൽ അതുകൊണ്ടുള്ള നഷ്ടം തീരുമെന്നാണ് സ്വാതന്ത്ര്യവാണിജ്യകക്ഷിക്കാർ പറയുന്നത്. ഈ വിഷയത്തിൽ എല്ലാ രാജ്യക്കാൎക്കും ഒരുപോലെ ഗുണകരമായ ഒരു തീൎപ്പുണ്ടാക്കുന്നതു് അസാദ്ധ്യമാണ്. ഒരു രാജ്യത്തു വിദേശ്യവാണിജ്യം ഗുണകരമായിരിക്കും. മറെറാരു രാജ്യത്ത് അഭ്യന്തരവാണിജ്യംകൊണ്ടായിരിക്കും അധികം നന്മയുണ്ടാകുക. അത്യന്തം സ്വയംപൎയ്യാപ്തമായിരിക്കത്തക്കവിധം പ്രകൃതി, കാലാവസ്ഥ മുതലായവ അനുകൂലമായ രാജ്യങ്ങൾക്കു മാത്രമേ രക്ഷാനയം അംഗീകരിക്കുന്നതു ഗുണകരമാകയുള്ളു.



## XXXI

വിശ്വാസോപകരണങ്ങളുടെ(Credit instruments) യും മററും ഉപയോഗംകൊണ്ടു രാജ്യങ്ങൾക്ക തമ്മിലുള്ള ആധമണ്ണ്യത്തെ (Indebtedness) തീക്കുന്നതിനുതകുന്ന വ്യാപാരങ്ങൾക്കാണ് വിദേശവിനിമയമെന്ന സംജ്ഞ. ഒരു രാജ്യത്തിന്റെ ഉള്ളിൽ വിശ്വാസോപകരണങ്ങളുടെ പ്രചാരം ലോഹങ്ങളുടെ ഉപയോഗത്തെ ചുരുക്കുന്നുവെന്നു നാം കണ്ടുവല്ലോ. ഇപ്രകാരംതന്നെ വിദേശവിനിമയംനിമിത്തം രണ്ടു രാജ്യങ്ങൾക്ക തമ്മിലുള്ള ഇടപാടുകളിൽ സ്വണ്ണം ഉപയോഗിക്കാതെ കഴിക്കാം. സ്വണ്ണം അങ്ങോട്ടുമിങ്ങോട്ടും കയററിഅയയ്ക്കുന്ന ബുദ്ധിമുട്ടു കൂടാതെതന്നെ ഇപ്പോൾ വിദൂരരാജ്യങ്ങൾ തമ്മിലുള്ള ഇടപാടുകൾക്കൂടി തീക്കുവാൻ സാധിക്കുന്നുണ്ട്.

മുൻകാലങ്ങളിൽ വിദേശവിനിമയം നടത്തിയതു, മുഖ്യമായി വിനിമയത്തിനുള്ള ബില്ലുകളുടെ ക്രയവിക്രയം നിമിത്തമായിരുന്നു, ഇംഗ്ലണ്ടിലെ ഉത്തമണ്ണന്മാർ ഫ്രാൻസിലെ അധമണ്ണന്മാരുടെ പേരിൽ ബില്ലെഴുതുകയും അതു് ഇംഗ്ലണ്ടിലെ ബാങ്കുകളിൽ വില്ക്കുകയും ചെയ്തു. അപ്രകാരംതന്നെ ഫ്രാൻസിലെ ഉത്തമണ്ണന്മാർ ഇംഗ്ലണ്ടിലെ അധമണ്ണന്മാരുടെ പേരിൽ എഴുതിയിട്ടുള്ള ബില്ലു ഫ്രാൻസിലെ ബാങ്കുകളും വാങ്ങി. പിന്നീട് ഈ ബാങ്കുകൾ ബില്ലുപ്രകാരം ഓരോന്നിനും കിട്ടേണ്ട സംഖ്യയെ തട്ടിച്ചു

നോക്കുകയും അധികമുള്ള സംഖ്യയെ ലോഹമായി അങ്ങോട്ടോ ഇങ്ങോട്ടോ അയച്ചുകൊടുക്കുകയും ചെയ്യു. വിദേശക്കടങ്ങൾ വീട്ടുന്നതിന് ഇതു് ഏററവും സൌകൎയ്യമുള്ള ഒരു സമ്പ്രദായമാണ്. ഇപ്പോൾ വിദേശബാങ്കുകളിൽ ഓരോ രാജ്യത്തെ ബാങ്കുകളും അനാമത്തുസൂക്ഷിപ്പുകൾ കരുതിവരുന്നതുകൊണ്ടു ലോഹം അന്യോന്യം അയക്കേണ്ട ആവശ്യമേയില്ലാതായിട്ടുണ്ട്.

വിദേശവിനിമയം കുറെ വിഷമമായ ഒരു സംഗതിയാണ്. എല്ലാ രാജ്യക്കാരും ഒരേമാതിരി നാണ്യമാണ് ഉപയോഗിക്കുന്നതെങ്കിൽ ഇതു വളരെ എളുപ്പമാകുമായിരുന്നു. എന്നാൽ ഓരോ രാജ്യത്തിനും ഇപ്പോൾ ഓരോ പ്രത്യേകനാണ്യമാണുള്ളതു്. ഇതു മററു രാജ്യങ്ങളിലെ നാണ്യങ്ങളിൽനിന്നു ഘനം, തനിമ (Fineness) എന്നിവയിൽ വ്യത്യാസപ്പെട്ടിരിക്കും. ഫ്രാൻസിൽ ഫ്രാങ്ക് (Franc), സെൻ്റീം (Centime) എന്ന നാണ്യങ്ങളും ജൎമ്മനിയിൽ മാൎക്ക് (Mark), ഫെനിഗ് (Pfennig) എന്ന നാണ്യങ്ങളും ഇററലിയിൽ ലീറ (Lira) സെൻറിമോ (Centimo) എന്ന നാണ്യങ്ങളും അമേരിക്കയിലെ ഐക്യരാജ്യങ്ങളിൽ ഡോളർ (Dollar) സെൻറു (Cent) എന്ന നാണ്യങ്ങളും ആണ് ഉപയോഗിക്കുന്നതു്. അപ്പോൾ ഒരു രാജ്യത്തിൽനിന്നു മറെറാരു രാജ്യത്തിലേയ്ക്കു വല്ല സംഖ്യകളും കൊടുക്കുമ്പോൾ അതിലെ നാണ്യങ്ങളെ മറെറ രാജ്യത്തിലെ നാണ്യങ്ങളുടെ തോതിൽ പരിഗണിക്കേണ്ടിവരും. 100 പവൻ ഫ്രാൻസിലേയ്ക്കു കൊടുക്കാനുണ്ടെങ്കിൽ ഫ്രഞ്ചുകാരന് അതു ഫ്രാങ്ക് നാണ്യങ്ങളായിക്കിട്ടിയാൽ മാ

ത്രമേ ഉപയോഗമുള്ളു. ഇപ്രകാരംതന്നെ ഇംഗ്ലീഷുകാരൻ ഫ്രാങ്ക് സ്വീകരിക്കുന്നതുമല്ല. അതുകൊണ്ട് ഈ വക നാണ്യങ്ങളുടെ ആപേക്ഷികവില ക്ലിപ്തപ്പെടുത്തേണ്ടതുണ്ട്. ഒരു നാണ്യത്തെ മറെറാന്നിൻെറ തോതിൽ അളക്കുന്നതായാൽ അതിനു വിനിമയനിരക്ക (Rate of Exchange) എന്നു പറയുന്നു.

ചോദനപ്രദാനങ്ങളുടെ മാററങ്ങൾ അനുസരിച്ചു, രണ്ടു നാണ്യങ്ങളുടെ വിലകൾ തമ്മിലുള്ള ഈ തോതു ദിവസംതോറും വ്യത്യാസപ്പെടുന്നു. ഇതിനു കാരണം പദാർത്ഥങ്ങളുടെ തോതിലാണ് വിദേശനാണ്യങ്ങളുടെ വില കണക്കാക്കിവരുന്നതെന്നുള്ളതുതന്നെ. ഒരു ഡോളർകൊണ്ട് എത്ര സാധനം വാങ്ങാമെന്നും അതേ സാധനംതന്നെ ഒരു പവൻകൊണ്ട് എത്രത്തോളം വാങ്ങാമെന്നും നോക്കിയശേഷമേ ഡോളർ വാങ്ങപ്പെടുകയുള്ളു. അതായതു വിദേശനാണ്യത്തിൻെറ ക്രയണശക്തി അനുസരിച്ചാണ് അതിൻെറ വില നാം കണക്കാക്കുന്നതെന്നു സാരം. ക്രയണശക്തി അധികമാകുന്തോറും അതിനു വിലയും അധികമാകുന്നു. ക്രയണശക്തിയെ തീർച്ചപ്പെടുത്തുന്നതു സാമാന്യവിലയുടെ സ്ഥിതിയിലാണ്. ഏതെങ്കിലും ഒരു രാജ്യത്തിൽ വിലകളുടെ സ്ഥിതി കുറെ ഉയർന്നതാണെങ്കിൽ, ആ രാജ്യത്തെ പണത്തിനു വില ചുരുക്കമായിരിക്കും. അതുകൊണ്ടു നമ്മുടെ പണത്തിൻെറ തോതിൽ അതിൻെറ വില കണക്കാക്കുമ്പോൾ കുറെ അധികം പണം നാമാവശ്യപ്പെടുന്നു.

രണ്ടു നാണ്യങ്ങളുടെ ആപേക്ഷികവില ഏതെങ്കിലും

ഒരു പ്രത്യേകസമയത്തു ചോദനപ്രദാനങ്ങളാലാണ് നിർണ്ണീതമാവുന്നതെങ്കിലും അവസാനം അതു് അവയുടെ ക്രയണശക്തിക്കനുസരിച്ചുതന്നെയായിരിക്കും ക്ലുപ്തപ്പെടുക. രണ്ടു നാണ്യങ്ങളുടെ ക്രയണശക്തി സമമാവുന്നതു് ഏതു വിലത്തോതിൽവെച്ചാ അതു വിലത്തോതായിരിക്കും, വിനിമയനിരക്കിന്നാസ്പദം. ഇങ്ങിനെ ക്രയണശക്തി തുല്യമാകുന്നതു് ഏതു ഘട്ടത്തിലാണോ ആ ഘട്ടത്തിനു ക്രയണശക്തിസാമ്യം (Purchasing power parity) എന്നു പറയുന്നു. ഉദാഹരണത്തിന് അമേരിക്കയിൽ നിത്യോപയോഗത്തിന്നാവശ്യമുള്ള കുറെ സാധനങ്ങൾ 1000 ഡോളറിന്നു വാങ്ങുവാൻ കഴിയുമെന്നും, അത്രതന്നെ സാധനങ്ങൾ 200 പവൻകൊണ്ടു് ഇംഗ്ലണ്ടിൽ അതേകാലത്തു വാങ്ങുവാൻ സാധിക്കുമെന്നും വിചാരിക്കുക. കടത്തുകൂലിയോ ചുങ്കമോ മറ്റു നിബന്ധനകളോ ഒന്നുമില്ലെന്നു തൽക്കാലം കരുതുക. അങ്ങിനെയായാൽ 1000 ഡോളറിന്റെ ക്രയണശക്തി 200 പവന്റെ ക്രയണശക്തിക്കു സമമാണെന്നു പറയാം. അപ്പോൾ വിനിമയനിരക്ക് 10 ഡോളറിന്നു 2 പവൻ എന്നായിരിക്കും. എന്നാൽ ഈ 'ക്രയണശക്തിസാമ്യം' വളരെ പ്രായോഗികമായ ഒരു സിദ്ധാന്തമാണെന്നു പറവാൻ തരമില്ല. ക്രയണശക്തിയെ സൂക്ഷ്മമായും നിരപേക്ഷമായും തിട്ടപ്പെടുത്തുവാൻ വയ്യ. നാണ്യങ്ങൾ നിരവധി വിലകളെ അളക്കുവാൻ ഉപയോഗിക്കുന്ന ഉപാധികളാണ്. അതുകൊണ്ടു് അവയുടെ വിലയ്ക്കു അനിയതത്വം സഹജമാണ്. എങ്കിലും മിക്ക പ്രധാന രാജ്യങ്ങളും സ്വർണ്ണത്തെ വിലയുടെ ഒരു മാ

നമായി സ്വീകരിക്കുന്നതുകൊണ്ട് 'ക്രയണശക്തിസാമ്യ'
ത്തെക്കുറിച്ചു വലിയ വിഷമതകളില്ലാതെ കഴിച്ചു
കൂട്ടാവുന്നതാണ്.

പരിപൂൎണ്ണമായ സ്വൎണ്ണമാനരീതിയുള്ള രാജ്യങ്ങളി
ലിൽ, എല്ലാ വിലകളുടെയും ആസ്പദമായ സ്വൎണ്ണം,
അനിയന്ത്രിതമായി പ്രവഹിക്കുന്നു. വല്ല കാരണത്താലും
ഒരു രാജ്യത്തിൽ സ്വൎണ്ണത്തിനു ദൌൎല്ലഭ്യം നേരിട്ടാൽ ആ
രാജ്യത്തിലെ പദാൎത്ഥങ്ങൾക്കു വിലയിടിയുന്നു. അപ്പോൾ
മറ്റു രാജ്യങ്ങൾ ആ വക പദാൎത്ഥങ്ങൾ വാങ്ങുകയും സ്വ
ൎണ്ണം അവിടേക്കു പ്രവഹിക്കുകയും അചിരേണ അവിടത്തെ
വില സാധാരണ നിലയിലാകുകയും ചെയ്യുന്നു. ഇങ്ങിനെ
ആവശ്യാനുസാരം സ്വൎണ്ണം രാജ്യങ്ങളിൽ പരസ്പരം വിത
രണം ചെയ്യപ്പെടുന്നു. ഒരേ തൂക്കം സ്വൎണ്ണംകൊണ്ടു വാ
ങ്ങാവുന്ന പദാൎത്ഥങ്ങളുടെ പരിമാണം സ്വൎണ്ണമാനരാജ്യ
ങ്ങളിൽ ഏകദേശം സമമായിരിക്കും. അതായതു് അവിട
ങ്ങളിലെ സ്വൎണ്ണനാണ്യങ്ങളുടെ ക്രയണശക്തി സ്വൎണ്ണ
ത്തിന്റെ ക്രയണശക്തി തന്നെയായിരിക്കും. ഇത്തരം
സ്വൎണ്ണനാണ്യങ്ങളുടെ വിനിമയനിരക്കിനാസ്പദം അവയി
ലുള്ള സ്വൎണ്ണത്തിന്റെ തൂക്കമാണു്. ഇങ്ങിനെ വിനിമയ
ത്തിനാസ്പദമായ സ്വൎണ്ണപരിമാണത്തോതിനെയാണു് ടങ്ക
സാമ്യതയനുസരിച്ചുള്ള വിനിമയനിരക്ക് (Mint par
of Exchange) എന്നു പറയുന്നതു്. ഇതിനെ ഇങ്ങിനെ
നിൎവ്വചിക്കാം: "ഒരേ ലോഹം നാണ്യമായുപയോഗിക്കുന്ന
രാജ്യങ്ങളിൽ, നിയമനിബന്ധനയനുസരിച്ച്, നാണ്യങ്ങ
ളിലുള്ള തൂക്കത്തെയും തനിമ(Fineness)യെയും ആസ്പദി

ച്ച് ഒരു രാജ്യത്തിലെ നാണ്യത്തിനെ മറെറാരു രാജ്യത്തി
ലെ നാണ്യത്തിൻെറ തോതിലളക്കുന്നതാണ് മുദ്രണസാമ്യ
തയനുസരിച്ചുള്ള വിനിമയനിരക്ക്.'' ഓരോ രാജ്യത്തി
ലെ നാണ്യത്തിലുള്ള ശുദ്ധസ്വർണ്ണവും കലപ്പും ഇത്രയെ
ന്നറിഞ്ഞാൽ ഈ വിനിമയനിരക്ക നമുക്ക കണക്കാക്കുക
യും ചെയ്യാം. എന്നാൽ ഇതു് ഒരേ ലോഹം നാണ്യമായു
പയോഗിക്കുന്ന രാജ്യങ്ങൾക്ക തമ്മിലെ സാധിക്കയുള്ളു.
ഒരു രാജ്യത്തു സ്വർണ്ണവും മറെറാരു രാജ്യത്തു വെള്ളിയുമാ
ണ് നാണ്യലോഹമെങ്കിൽ അവയ്ക്കു തമ്മിൽ ഈ വിനിമ
യനിരക്ക് അസാദ്ധ്യമാണ്. കാരണം സ്വർണ്ണം, വെള്ളി
എന്നിവയുടെ അപേക്ഷികവില കമ്പോളത്തിൽ കൂടക്കൂ
ടെ മാറിക്കൊണ്ടിരിക്കുമെന്നുള്ളതാണ്. സ്വർണ്ണം ഉപയോ
ഗിക്കുന്ന രണ്ടു രാജ്യങ്ങളിൽതന്നെ വിനിമയനിരക്ക് എ
പ്പോഴും മുദ്രണസാമ്യത്തിനനുസരിച്ചു തോതായിരിക്കയില്ല.
അതു ചിലപ്പോൾ ഈ തോതിൽ അധികവും ചില
പ്പോൾ ചുരുക്കവും ആയ രണ്ടതിർത്തികൾക്കുള്ളിൽ മാറി
മാറിക്കൊണ്ടിരിക്കും. ഈ അതിർത്തികൾക്ക സ്വർണ്ണബിന്ദു
ക്കൾ (Gold Points or Specie Points) എന്നു പറയുന്നു.
ഏതു രാജ്യത്തിനും ഇങ്ങിനെയുള്ള രണ്ടു ബിന്ദുക്കൾ ഉ
ണ്ടായിരിക്കും. വിദേശങ്ങളിലെ കടം വീട്ടുന്നതിനു സ്വ
ർണ്ണം അയയ്ക്കുന്നതു ലാഭകരമായിരിക്കുന്ന അതിർത്തിയാണ്
ഒന്ന്. വിദേശികൾക്ക സ്വദേശത്തുള്ള കടം വീട്ടുവാൻ
സ്വർണ്ണം ഇങ്ങോട്ടയയ്ക്കുന്നതു ലാഭകരമായിരിക്കുന്ന അതി
ർത്തിയാണ് മറെറതു്. ഒരു രാജ്യത്തുനിന്നു മറെറാരു രാജ്യ
ത്തിലേക്ക സ്വർണ്ണം കൊണ്ടുപോകുമ്പോൾ അതിനു വേ

ണ്ടിവരുന്ന ചെലവിൽ പല ഇനങ്ങളും ഉൾപ്പെടും. ഈ ചെലവു് അധികമായാൽ സ്വൎണ്ണം അയയ്ക്കുന്നതു നഷ്ടത്തിന്നിടയായിത്തീരും. മറ്റു രാജ്യങ്ങളിലെ വിലകളെ അപേക്ഷിച്ചു് ഒരു രാജ്യത്തിലെ വിലകൾ വൎദ്ധിച്ചവയായാൽ അതിലെ ഇറക്കുമതികൾ അധികമാകയും കയറ്റുമതികൾ കുറയുകയും ചെയ്യും. അവിടെ സ്വൎണ്ണത്തിന്റെ വില കുറവായിരിക്കും. നാണ്യത്തിന്റെ ക്രയണശക്തി അവിടെ കുറഞ്ഞുപോകും. അപ്പോൾ അവിടെനിന്നു മറ്റു രാജ്യങ്ങളിലേക്കു സ്വൎണ്ണം കടന്നുപോകയും പകരം പദാൎത്ഥങ്ങൾ അവിടേക്കു ചെല്ലുകയും ചെയ്യും. ഇങ്ങിനെയാവുമ്പോൾ അവിടത്തെ സ്വൎണ്ണത്തിന്റെ വിലയിടിവു ക്ഷണം തീരുകയും ചെയ്യുന്നു. ശരിയായ സ്വൎണ്ണമാനരീക്ഷയുള്ള രാജ്യങ്ങളിൽ സ്വൎണ്ണത്തിന്റെ വിലയെ സമീകരിക്കുന്ന ശക്തികൾ സാധാരണ പ്രവൎത്തിക്കാറുണ്ടു്.

മഹായുദ്ധകാലത്തു രാജ്യങ്ങൾ അന്യോന്യം സ്വൎണ്ണം കയററി അയയ്ക്കുന്നതു തീരെ നിൎത്തി. പകരം, മാററുവാൻ കഴിയാത്ത നോട്ടുകൾ പ്രചരിപ്പിച്ചു. ഉള്ള സ്വൎണ്ണത്തെ അത്യാവശ്യമായ വിദേശകടം വീട്ടുവാൻ കരുതിവെച്ചു. ആവശ്യത്തിലധികം നോട്ടു പുറത്താക്കിയതുകൊണ്ടു നാണ്യങ്ങൾക്കു മൂല്യാപചയം നേരിട്ടു. തന്മൂലം വിലകൾ വളരെ വൎദ്ധിക്കയും ചെയ്തു.

രാജ്യങ്ങൾക്കു തമ്മിൽ വ്യാപാരം നിൎവ്വഹിക്കുന്നതിനാസ്പദമായ വിനിമയനിരക്കു മണിക്കൂറുതോറും മാറിക്കൊണ്ടിരിക്കും. അതുകൊണ്ടു വിനിമയനിരക്കു് ഇന്ന ദിവസം ഇന്ന മാതിരിയായിരിക്കുമെന്നു പറവാൻ ആൎക്കും സാധി

കയില്ല. പല വിദേശങ്ങളിലും തദ്ദേശവിനിമയകമ്പോളങ്ങളിൽ അതാതു ദിവസം ഉപയോഗത്തിലുണ്ടായിരുന്ന നിരക്കുകളെ ഒരു പ്രത്യേക സമയത്തു ദിവസേന പ്രസിദ്ധപ്പെടുത്തുന്ന പതിവുണ്ട്. ഇപ്പോൾ ബാങ്കുകളിലെ വിദേശവിനിമയഡിപ്പാർട്ടുമെണ്ടുകൾ കമ്പിമൂലം വിദേശകേന്ദ്രങ്ങളുമായി സദാ ഇടപെട്ടുകൊണ്ടിരിക്കുന്നു. വിനിമയസ്ഥാപനങ്ങളുടെ നിരക്കിനെ ആസ്പദിച്ചു വർത്തമാനപത്രങ്ങളിൽ "വിദേശവിനിമയപ്പട്ടിക" (Foreign Exchange Table) പ്രസിദ്ധപ്പെടുത്താറുമുണ്ട്. അത്തരം പട്ടികകളിൽ ഒന്നു താഴെ കൊടുക്കുന്നു. ഇതിൽ കാണുന്നതു പവനും മററു വിദേശനാണ്യങ്ങൾക്കും തമ്മിലുള്ള വിനിമയനിരക്കുകളാണ്.

| | മുദ്രണവിനിമയത്തോതു് | കമ്പോളവിനിമയം ജൂൺ 7-1928 | കമ്പോളവിനിമയം ജൂൺ 8-1929 |
|---|---|---|---|
| ന്യൂയോർക്ക് 1 പവൻ=ഡോളർ | $4.86\frac{2}{3}$ | $4.88\frac{3}{16}-\frac{1}{4}$ | $4.84\frac{7}{8}-\frac{15}{16}$ |
| പാരിസ് 1 പവൻ=ഫ്രാങ്ക്സ് | 124.21 | 124.10-.20 | $124\frac{1}{4}-124\frac{1}{16}$ |
| ബെർലിൻ 1 പവൻ=മാർക്ക്സ് | 20.43 | $20.42-\frac{1}{2}$ | $20.33\frac{1}{4}-.33\frac{3}{4}$ |

മുദ്രണവിനിമയത്തോതിൽവെച്ചു് അധികം ആണെങ്കിൽ ആ വിനിമയത്തോതു് ഒരു രാജ്യത്തേക്കനുകൂലവും അല്ലെങ്കിൽ പ്രതികൂലവും ആകുന്നു. വിനിമയനിരക്കിൽ വ്യത്യാസങ്ങളുണ്ടാവുന്നതു വിദേശനാണ്യത്തിനുള്ള ചോദനപ്രദാനങ്ങൾ നിമിത്തവും നാണ്യത്തിന്റെ സ്വരൂപഭേദം നിമിത്തവും ആകുന്നു.

മിക്ക പരിഷ്കൃതരാജ്യങ്ങളിലെയും ഗവമ്മേണ്ടുകൾ കൂടക്കൂടെ അതാതു രാജ്യത്തെ ഒട്ടാകെ ഇറക്കുമതികളുടെയും കയറ്റുമതികളുടേയും കണക്ക പ്രസിദ്ധപ്പെടുത്താറുണ്ടു്. കയറ്റുമതികൾ ഇറക്കുമതികളെക്കാൾ അധികമാണെങ്കിൽ വാണിജ്യാവശിഷ്ടം (Balance of trade) രാജ്യത്തിന്നു ഗുണകരമാണെന്നും, ഇറക്കുമതികൾ കയറ്റുമതികളെക്കാൾ അധികമാണെങ്കിൽ ആയതു രാജ്യത്തിന്നു പ്രതികൂലമാണെന്നും കരുതിവരുന്നു. പുരാതനകാലത്തു വിദേശവാണിജ്യം നടത്തിയതു സാധനങ്ങൾ അന്യോന്യം അയച്ചുകൊടുത്തോ പദാൎത്ഥങ്ങൾക്കു പകരം സ്വൎണ്ണം കൊടുത്തോ ആയിരുന്നു. ഇതു രണ്ടും അസൌകൎയ്യങ്ങളുള്ളവയാണെന്നു പിന്നീടനുഭവപ്പെട്ടു. സ്വൎണ്ണം അന്യോന്യം അയക്കുന്നതിൽ നഷ്ടം സംഭവിക്കാൻ വളരെ വഴിയുണ്ടായിരുന്നു. അതുകൊണ്ടു വിദേശവ്യാപാരങ്ങളിൽ വിശ്വാസ്യതയെ ഉപയോഗപ്പെടുത്തുവാനുള്ള ഉദ്യമം ഉണ്ടായി. ഇന്നു നടക്കുന്ന മിക്ക വിദേശവ്യാപാരങ്ങളും വിശ്വാസ്യോപകരണങ്ങളുടെ സഹായത്താലാണ് നിൎവ്വഹിക്കപ്പെടുന്നതു്. ഉദാഹരണംകൊണ്ടു് ഇത്തരം വ്യാപാരങ്ങളെ നമുക്കു മനസ്സിലാക്കുവാൻ ശ്രമിക്കുക.

ഇംഗ്ലണ്ടിലെ 'ബി' എന്നാൾ അമേരിക്കയിലെ 'ഡി' എന്നൊരാൾക്കു 100 പവൻ കൊടുക്കാനുണ്ടെന്നും അമേരിക്കയിലെ 'സി' എന്ന ആൾ ഇംഗ്ലണ്ടിലെ 'ഏ' എന്നാൾക്കു് അത്രതന്നെ സംഖ്യ കൊടുപ്പാൻ ബാദ്ധ്യതപ്പെട്ടിരിക്കുന്നുവെന്നും കരുതുക.

| | | |
|---|---|---|
| സി. | 100 പവൻ | എ. |
| അമേരിക്ക | | ഇംഗ്ലണ്ടു് |
| 'ഡി' | 100 പവൻ | ബി. |

ഈ കടം നേരിട്ട സ്വൎണ്ണം അയച്ചുകൊടുത്തു വീട്ടാം. എന്നാൽ അതു നഷ്ടത്തിന്നിടവരുത്തുന്നതും അസൌകൎയ്യമുള്ളതുമാണു്. ഇതു വേറൊരുവിധത്തിൽ യാതൊരു ബുദ്ധിമുട്ടും കൂടാതെ തീൎക്കാവുന്നതാണു്. 'ബി' 'എ'യുടെ അടുത്തു ചെന്നു് 'എ'ക്കു 'സി'യിൽനിന്നു കിട്ടാനുള്ള 100 പവനോ അത്രയ്ക്കുള്ള ചെക്കൊ കൊടുത്തു് 'സി'യുടെ മേൽ ആ സംഖ്യയ്ക്കു 'എ'ക്കുള്ള അവകാശത്തെ വാങ്ങുന്നു. അതിനുശേഷം ഈ അവകാശപത്രത്തെ 'ബി' അമേരിക്കയിലെ 'ഡി' എന്ന തന്റെ ഉത്തമൎണ്ണന്നു് അയയ്ക്കുന്നു. ആയാൾ ആ അവകാശപത്രത്തെ സ്വീകരിച്ചു 'സി'യുടെ അടുക്കൽനിന്നു് അതനുസരിച്ചുള്ള 100 പവൻ വാങ്ങുന്നു. ഇങ്ങിനെ ഇടപാടു മുഴുവനും പണമുപയോഗിക്കാതെതന്നെ തീൎക്കുവാൻ സാധിക്കുന്നു. ഇവിടെയുള്ള ഒരു വിഷമത 'ബി'ക്കു് അമേരിക്കയിൽനിന്നു ആർ ഇംഗ്ലണ്ടിൽ ആൎക്കാണു് കടം വീട്ടുവാനുള്ളതെന്നു കണ്ടുപിടിക്കുകയാണു്. എന്നാൽ ഇപ്പോൾ ബാങ്കുകളുടെ സഹായത്താൽ ഈ കാൎയ്യം നിഷ്പ്രയാസം സാധിക്കുന്നുണ്ടു്. 'ബി'ക്കു ബില്ലുകൾ വില്പനയ്ക്കുള്ള ഏതെങ്കിലും ഒരു ബാങ്കിൽ ചെന്നു താൻ കൊടുക്കേണ്ടുന്ന സംഖ്യയ്ക്കുള്ള 'ബിൽ' വാങ്ങി

അമേരിക്കയിൽ തന്റെ ഉത്തമർണ്ണനായ 'ഡി'ക്ക അയച്ചുകൊടുപ്പാൻ ഒരു പ്രയാസവുമില്ല.

വിനിമയത്തിനുള്ള ബില്ലുകൾ

'എ' 'ബി'യുടെ കയ്യിൽനിന്നു മൂന്നു മാസത്തിനുള്ളിൽ പണം കൊടുക്കാമെന്ന നിശ്ചയത്തിൽ കുറെ സാമാനം വാങ്ങിയെന്നു കരുതുക. 'ബി'ക്ക മൂന്നുമാസം താമസിക്കാൻ തരമില്ലെന്നും ഉടനെ പണം വേണ്ടി വന്നുവെന്നും വിചാരിക്കുക. എന്നാൽ 'ബി' ഉടനെതന്നെ 'എ'യുടെ പേരിൽ ഒരു ബില്ലെഴുതി അതു 'എ'യ്ക്കയച്ചു സ്വീകരിപ്പിച്ചശേഷം അതിനെ ബാങ്കിലൊ ബിൽവ്യാപാരസ്ഥലങ്ങളിലൊ വിററു പണം വാങ്ങുന്നു. ഇങ്ങിനെ ബില്ലുകൾ വിനിമയം ചെയ്തുകിട്ടുന്നതിന് ഒരു ചെറിയ ലാഭം ബാങ്കിനോ ബിൽവ്യാപാരിക്കോ കൊടുക്കേണ്ടതുമുണ്ട്. 'ബിൽ' സ്വീകരിച്ചു എന്നു കാണിക്കുന്നതിനു സ്വീകരിക്കുന്ന ആൾ തന്റെ പേർ ബില്ലിന്റെ മീതെ വിലങ്ങത്തിൽ എഴുതുന്നു. ഇതു ചെയ്യാതിരുന്നാൽ 'ബിൽ' സാധുവാകുന്നതല്ല.

ബില്ലുകൾ ഇങ്ങിനെ വിനിമയം ചെയ്തുകൊടുക്കുന്നതു ബിൽവ്യാപാരികളാണ്. എന്നാൽ ഇപ്പോൾ പരിഷ്കൃതരാജ്യങ്ങളിലെല്ലാം വിനിമയസ്ഥാപനങ്ങൾ (Discounting houses) ഉണ്ട്. ഇവയാണ 'ബില്ലുകൾ' വാങ്ങുന്നതും വില്ക്കുന്നതും. ഇത്തരം ബില്ലുകൾ നാണ്യങ്ങൾ എന്നപോലെതന്നെ പ്രചരിക്കുന്നു. താഴെ(408-ാംപേജ്) കാണിക്കുന്നപടത്തിൽ ഇത്തരം ബില്ലുകളുടെ ഗതിയെ ചിത്രീകരിക്കുന്നു.

(ബില്ലിൻെറ ഉത്ഭവം)

| സി. | സ്വീകരിച്ച ബിൽ | എ. |
| --- | --- | --- |
| | സാമാനങ്ങൾ | |
| ബി. | സാമാനങ്ങൾ | |
| | ബിൽ | |

ബാങ്ക് B. B.

B. P. ബാങ്ക്

M. N. ബിൽ വ്യാപാരി.

സി. ബിൽ സ്വീകരിച്ച് എക്ക് മടക്കി അയക്കുന്നു.

അവധിയായാൽ 'സി' B. B. ക്ക ബില്ലിൻെറ സംഖ്യ കൊടുക്കുന്നു.

ബില്ല കിട്ടിയശേഷം 'ബി' അവധിയാവുന്നതുവരെ കാക്കുകയോ അതിൻമുമ്പുതന്നെ അതിനെ വിററു പണമാക്കുകയോ ചെയ്യുന്നു. B. B. എന്ന ബാങ്കിലേക്ക വില്ക്കുകയാണ് ചെയ്യുന്നതെങ്കിൽ, ബാങ്ക് അതു വാങ്ങി 'സി'ക്കയക്കുന്നു.

എ. സിക്കു സാമാനം അയച്ചശേഷം 'സി'യുടെ പേരിൽ ബിൽ അയക്കുന്നു.

സ്വീകരിച്ച ബിൽ കിട്ടിയശേഷം 'എ' അതു ബാങ്കിൽ മാററുന്നു.

ബി. അമേരിക്കയിലെ 'ബി' എന്നാൾക്ക സാമാനം വാങ്ങിയവകക്ക കടം പണം കൊടുക്കുന്നു. ആയാൾ അമേരിക്കയിലേക്കുള്ള ബില്ലുകളെ പ്രതീക്ഷിക്കുന്നു. പിന്നെ ബിൽവ്യാപാരിയിൽനിന്നു ബിൽവാങ്ങി 'ബി' ക്കയക്കുന്നു. ബിൽവ്യാപാരി ബാങ്കിൽനിന്നാണ് അതു വാങ്ങിയതു്.

ഇങ്ങിനെയുള്ള വിനിമയസമ്പ്രദായം നിമിത്തം ഇതരദേശ്യവാണിജ്യത്തിൽ സ്വൎണ്ണത്തിന്ന് ആവശ്യമില്ലാതായിട്ടുണ്ടു്. ഭൂഗോളത്തിലെ വിദൂരാഗ്രങ്ങൾക്കു തമ്മിൽ പോലും വളരെ എളുപ്പത്തിലും ചെലവുകൾ കൂടാതെയും ഋണബാദ്ധ്യതകൾ തീൎക്കുവാൻ ഇതുനിമിത്തം ഇപ്പോൾ സാധിക്കുന്നുണ്ടു്.

—•<>•—



# നികുതി

## XXXII

സമുദായത്തിൻെറ പൊതുനന്മയ്ക്കു ഗവർമ്മെണ്ടു ചെയ്യുന്ന ഏർപ്പാടുകൾക്കു വേണ്ടിവരുന്ന ചെലവ് ഈടാക്കുവാനായി സമുദായങ്ങളിൽനിന്നു വസൂൽചെയ്യുവരുന്ന സംഖ്യയാണ് നികുതി. നികുതികൊണ്ടുള്ള ഗുണം ഒരു പ്രത്യേക വ്യക്തിക്കു മാത്രമല്ല സമുദായത്തിനൊട്ടാകെയാണു സിദ്ധിക്കുന്നതെന്നുള്ളതുകൊണ്ടു നികുതി പ്രത്യേക ഫീസ്സുകളിൽനിന്നും മറ്റും വ്യത്യസ്തമാണ്. നികുതിയെ താഴെ പറയുന്നവിധം നിർവ്വചിക്കാം: "ക്ലുപ്തമായ ചില നിശ്ചയങ്ങളിന്മേൽ, വ്യക്തിപരമായ ഒരു പ്രത്യേക നന്മയ്ക്കുള്ള പ്രതിഫലമല്ലാതെ, ഓരോ വ്യക്തിയും ഗവർമ്മെണ്ടിലേക്കു കൊടുക്കേണ്ട നിർബ്ബന്ധസംഖ്യയാണു നികുതി." ഒരു വ്യക്തിക്ക് ഒരു മോട്ടോർകാറോ, തോക്കോ കൈവശം വെച്ച് ഉപയോഗിക്കണമെങ്കിൽ ആ അവകാശത്തിനു പകരമായി ഗവർമ്മെണ്ടിലേക്ക് ഒരു സംഖ്യ അടയ്ക്കണമെന്ന് നിശ്ചയിച്ചിരിക്കുന്നു. എന്നാൽ ഈ സംഖ്യ അടയ്ക്കുന്നതിനു പ്രതിഫലമായി മോട്ടോർ കാറിനേയോ, തോക്കിനേയോ സംബന്ധിച്ച് ഗവർമ്മെണ്ടു ഒരു പ്രത്യേകനന്മയും വ്യക്തിക്ക് ചെയ്തുകൊടുക്കാറില്ല. ഇതുപോലെതന്നെ ചായ, പഞ്ചസാര എന്നിവ വാങ്ങുന്നവർ അവയുടെ വിലയോടൊന്നിച്ച് ഒരു ചെറിയ സംഖ്യ ഗവർമ്മെണ്ടിലേക്കു അറിയാതെ കൊടുക്കുന്നുണ്ട്. ഇതിന്നു പകരമായും വ്യക്തികൾക്കു പ്രത്യേക നന്മയൊന്നും സിദ്ധിക്കാറില്ല.

എന്നാൽ ഇങ്ങിനെ സിദ്ധിക്കുന്ന പണത്തെ ഗവമ്മെണ്ടു പൊതുനന്മയ്ക്കായി വിനിയോഗിക്കയും സമുദായത്തിൽ സർവ്വരും ആനന്ദമനുഭവിക്കുകയും ചെയ്യുന്നു.

നികുതിയിൽ പല വകഭേദങ്ങളുമുണ്ട്. ഒരാളുടെ വരുമ്പടിയുടെയോ വസ്തുവകയുടെയോ വിലയ്ക്കനുസരിച്ചു വസൂൽ ചെയ്യുവരുന്ന നികുതിക്കു ധനാനുരൂപനികുതി (Proportional tax) എന്നു പറയുന്നു. ഒരുറുപ്പികയിന്മേൽ 8 പൈ എന്നിങ്ങിനെയുള്ള രൂപത്തിൽ നികുതി ചുമത്തുന്നതാണു ധനാനുരൂപനികുതി. ഒരു പദാർത്ഥത്തിന്റെ തൂക്കത്തിനോ വിലയ്ക്കോ അനുസരിച്ച് അതിന്മേൽ ചുമത്തുന്ന നികുതിക്കും ഈ പേർ തന്നെ പറയാം.

ഒരാളുടെ വരുമ്പടിയുടെ വർദ്ധനയനുസരിച്ചു നികുതിയുടെ തോതും വർദ്ധിക്കയാണെങ്കിൽ ആ നികുതിയെ പരിണാമി (Progressive) എന്നു പറയാം. 1000-ക വരുമ്പടിയുള്ള ഒരാൾക്കും 100-ക വരുമ്പടിയുള്ള ഒരാൾക്കും ഒരേ തോതിൽ നികുതി ചുമത്തുന്നതു ശരിയല്ലെന്നാണ് ഇതിന്റെ അടിസ്ഥാനതത്വം. ഒരുറുപ്പികക്കു 8 പൈ. വീതമാണ് നികുതിയെങ്കിൽ, 100-കക്കാരനു 1-ക 9ണയും 1000കക്കാരനു 15-ക 10-ണയും കൊടുക്കേണ്ടിവരും. എന്നാൽ ഇതു് ഓരോരുത്തരുടേയും ആസ്തിക്കനുസരിച്ച ത്യാഗമായില്ല. 100-കക്കാരന് 1-ക 9-ണ ചെലവു ചെയ്യുന്നതു 1000-കക്കാരനു 15-ക 10ണ ചെലവു ചെയ്യുന്നതിനേക്കാൾ വലിയ ഭാരമാണ്. ഇതിനു കാരണം ഉപയോഗിതയുടെ വ്യത്യാസമാണ്. 100-കക്കാരനു 1000-ക കാരനേക്കാൾ ധനത്തിന്റെ

ഉപയോഗിത (Utility) അധികമാണ്. അതുകൊണ്ടു 1000-ക്കാരന്റെ പക്കൽനിന്നു കുറെക്കൂടി നികുതി വസൂലാക്കുന്നതിനു വിരോധമില്ല.

വസ്തുവകകളുടേയോ വരുമ്പടിയുടേയോ വില അധികമാവുമ്പോൾ നികുതിയുടെ തോതു കുറയുന്നതായാൽ അത്തരം നികുതിക്കു പ്രതിലോമനികുതി (Regressive tax) എന്നു പറയുന്നു. ഈ സമ്പ്രദായപ്രകാരം ചുരുങ്ങിയ വരവുള്ളവരാണ് അധികം നികുതി കൊടുക്കേണ്ടിവരുന്നതു്. ഇത്തരം നികുതി അനാശാസ്യമായതുകൊണ്ടു ഈ സമ്പ്രദായം ഇന്നെവിടെയും കാണപ്പെടുന്നതല്ല.

ചെറിയ വരവുകൾക്കും വലിയ വരവുകൾക്കും ഭിന്നമായ തോതിൽ നികുതി ചുമത്തുകയും എന്നാൽ ത്യാഗസാമ്യം (Equality of sacrifice) വരുത്താതിരിക്കുകയും ചെയ്യുയാണെങ്കിൽ ആ നികുതിക്കു ന്യൂനപരിണാമി (Degressive tax) എന്നു പറയുന്നു.

നികുതിദായകന്റെ കയ്യിൽനിന്നു നേരിട്ടു വസൂലാക്കുന്ന നികുതിക്കു ഋജുനികുതി (Direct tax) എന്നു പറയുന്നു. ആദായനികുതി ഋജുവാണ്. എന്നാൽ മറ്റുള്ളവരുടെ കയ്യിൽനിന്ന് ഈടാക്കിക്കൊള്ളുമെന്ന പ്രതീക്ഷയോടുകൂടി ഒരാളിൽനിന്നു കാലേകൂട്ടി വസൂൽചെയ്യുന്ന നികുതിക്കു വക്രനികുതി (Indirect tax) എന്നും പറയുന്നു. പഞ്ചസാര, ചായ, പുകയില എന്നിവയിലുള്ള ചുങ്കങ്ങൾ ഇത്തരം വക്രനികുതികളാണ്. ഇവ ആദ്യം കൊടുക്കുന്നതു് ഇവയെ ഇറക്കുമതി ചെയ്യുന്ന കച്ചവടക്കാരനാണെങ്കിലും പിന്നീട് ഇവയ്ക്കു വേണ്ടിവരുന്ന സംഖ്യ ആയതു വിനിയോ

കൎത്താക്കളിൽനിന്നു് പദാൎത്ഥങ്ങളുടെ വിലയുടെ കൂട്ടത്തിൽ ഈടാക്കുന്നു.

ഇനി നികുതിയെ സംബന്ധിക്കുന്ന ചില അടിസ്ഥാനതത്വങ്ങൾ ആഡംസ്മിത്തു പ്രസ്താവിച്ചിട്ടുള്ളതു താഴെ കൊടുക്കുന്നു:—

### (1) സാമ്യം (Equality)

പ്രജകളിൽ ഓരോരുത്തരും ഗവൎമ്മെണ്ടിന്റെ നിലനില്പിനുവേണ്ടി അവനവന്റെ കഴിവനുസരിച്ച്, അതായതു ഗവൎമ്മെണ്ടുരക്ഷയിൽ തങ്ങൾ അനുഭവിച്ചുവരുന്ന ധനത്തിന്റെ പരിമാണത്തിന്നനുരൂപമായി, വല്ലതും കൊടുക്കേണ്ടതാണ്. ഇങ്ങിനെ കൊടുക്കേണമെന്നുള്ളതു് എല്ലാവൎക്കും ഒരുപോലെ ബാധകമാകേണ്ടതാണ്. ചിലരുടെ പക്കൽനിന്നു വാങ്ങുകയും മറ്റു ചിലരുടെ പക്കൽനിന്നു വാങ്ങാതിരിക്കയും ചെയ്യുന്നതു ശരിയല്ല. ഓരോരുത്തരുടേയും ധനത്തിന്നനുരൂപമായ സംഖ്യ വാങ്ങുന്നതുകൊണ്ടുണ്ടാവുന്ന 'ത്യാഗസാമ്യ'ത്തെയാണ് ഇവിടെ സാമ്യമെന്ന പദംകൊണ്ടു നിൎദ്ദേശിച്ചിരിക്കുന്നതു്.

### (2) നിയതത്വം (Certainty)

ഓരോ വ്യക്തിയും കൊടുക്കേണ്ട നികുതി നിയതമായിരിക്കണം; അതു അധികാരിയുടെ സ്വേച്ഛപോലെ മാറിമാറിക്കൊണ്ടിരിക്കരുതു്. നികുതി കൊടുക്കേണ്ട സമയം, കൊടുക്കേണ്ട മാതിരി, അതിന്റെ പരിമാണം മുതലായതെല്ലാം നികുതിദായകന്നും മറ്റുള്ളവൎക്കും വ്യക്തമായി അറിയാവുന്ന വിധം സ്പഷ്ടമായിരിക്കണം. ഓരോ വൎഷവും താൻ കൊടുക്കേണ്ട നികുതി ഇത്രയെന്ന് നികുതി

ദായകനും ഓരോ കൊല്ലവും നികുതിവകയിൽ പിരി
ഞ്ഞുകിട്ടുന്ന സംഖ്യ ഇത്രയായിരിക്കുമെന്ന ഗവൎമ്മെണ്ടിനും
സ്പഷ്ടമായും ബുദ്ധിമുട്ട കൂടാതെയും അറിവാൻ സാധിക്ക
ത്തക്ക ക്ലുപ്തത നികുതിക്കുണ്ടായിരിക്കണം.

## (3) സൌകൎയ്യം (Convenience)

നികുതിദായകന്ന് അടയ്ക്കുവാൻ ഏററവും സൌക
ൎയ്യമുള്ള സമയത്തും സമ്പ്രദായത്തിലും ആയിരിക്കണം
നികുതി പിരിച്ചെടുക്കുന്നതു്. അങ്ങിനെ ചെയ്താൽ നികു
തി പിരിച്ചെടുക്കുന്നതിൽ അനാവശ്യനഷ്ടവും കാലവി
ളംബവും കൂടാതെ കഴിക്കാം.

## (4) മിതവ്യയം (Economy)

ഗവൎമ്മെണ്ടു ഖജാനയിൽ അവസാനം എത്തിച്ചേ
രുന്ന സംഖ്യയിൽവെച്ചു് ഒട്ടും അധികം ജനങ്ങളുടെ പ
ക്കൽനിന്നു വസൂലാക്കാതിരിക്കത്തക്ക വിധമായിരിക്കണം
ഓരോ നികുതിയുടെയും ഏൎപ്പാടു്. ഈ തത്വമനുസരിച്ചു
നികുതിപിരിവു് ഏററവും ചുരുങ്ങിയ ചെലവിൽ നട
ത്തേണ്ടതു വ്യക്തികൾക്കും സമുദായത്തിനും അനാവശ്യ
നഷ്ടം കൂടാതെ കഴിപ്പാൻ എത്രയോ ആവശ്യമാണു്. പുറ
മെ നികുതി ഒരു വിധത്തിലും സമുദായത്തിന്റെ ഉൽപാ
ദനവ്യാപാരങ്ങളെ പ്രതിബന്ധിക്കത്തക്കതാവരുതു്.

ആദാം സ്മിത്തിന്റെ മേൽപറഞ്ഞ നാലു തത്വ
ങ്ങൾക്കു പുറമെ അനന്തരകാലീനന്മാരായ ശാസ്ത്രജ്ഞന്മാർ
മററു ചില തത്വങ്ങളെക്കൂടി വിവരിച്ചിട്ടുണ്ടു്.

(5) ഉൽപാദനക്ഷമത്വം (Productivity)

ഗവർമ്മേണ്ടിന്റെ പക്ഷത്തുനിന്നു നോക്കുമ്പോൾ നികുതി ധനോൽപാദനക്ഷമമായിരിക്കണം. അതുകൊണ്ട് ഒരു വലിയ നികുതി അനേകം ചെറിയ നികുതികളെക്കാൾ സ്വീകാർയ്യമാണ്. കാരണം അനേകം ചെറിയ നികുതികളെ പിരിച്ചെടുക്കുന്നതിന് അധികം ചെലവും കാലതാമസവും വേണ്ടിവരുന്നതുതന്നെ.

(6) സ്ഥിതിഭേദക്ഷമത്വം (Elasticity)

നികുതികളുടെ കൂട്ടത്തിൽ ചിലതെങ്കിലും, ആവശ്യമുണ്ടാവുമ്പോൾ, ഉടനടി വർദ്ധിപ്പിക്കത്തക്കതായിരിക്കണം. എന്നാൽ അതേ സമയത്തുതന്നെ അവ പിരിച്ചെടുക്കുന്നതിനു വേറെ ചെലവുണ്ടാകയും അരുത്. ആദായനികുതി ഇങ്ങിനെ സ്ഥിതിഭേദക്ഷമമായ ഒരു നികുതിയാണ്.

(7) അവസാനമായി, നികുതി ലഘുവും, സ്പഷ്ടവും, സാധാരണക്കാർക്കു മനസ്സിലാക്കാവുന്നതുമായിരിക്കണം.

നികുതിസ്സമ്പ്രദായത്തിന്റെ അടിസ്ഥാനതത്വങ്ങളിൽ ആദ്യത്തേതായ സാമ്യം (Equality) എന്നതു് അനേകം വ്യാഖ്യാനങ്ങൾക്കും വാദങ്ങൾക്കും ഇടയാക്കീട്ടുണ്ട്. അതിനെക്കുറിച്ചു നമുക്കാദ്യം ഒന്നാലോചിക്കാം. നികുതിയുടെ അടിസ്ഥാനതത്വങ്ങളിൽവെച്ച് ഏററവും പ്രധാനപ്പെട്ടതു സാമ്യതത്വമാകുന്നു. ഓരോ വ്യക്തിയുടെ മേലും ചുമത്തുന്ന ഭാരം അവന്റെ സ്ഥിതിക്കനുസരിച്ചു ന്യായമായതായിരിക്കണം. സമുദായത്തിലെ സർവ്വരുടെ നന്മയെ

യും ഉദ്ദേശിച്ചുള്ളവയാണ് ഗവൎമ്മെണ്ടുപ്രവൃത്തികൾ. ആ വക പ്രവൃത്തികൾക്കു വേണ്ടിവരുന്ന ചെലവിലേയ്ക്കായി ഓരോ അംശവും തന്നാലാവുന്നതു നല്കേണ്ടതാവശ്യമാണ്. ഒരു സമുദായത്തിലെ എല്ലാ അംഗങ്ങളുടെ വരവുപടിയും മററു സ്ഥിതികളും സമമാണെങ്കിൽ എല്ലാവരിൽനിന്നും സമമായ സംഖ്യ ഈ ആവശ്യത്തിലേയ്ക്കു പിരിച്ചെടുക്കാമായിരുന്നു. എന്നാൽ ഈ വിഷയത്തിൽ വ്യക്തികൾക്കു തമ്മിൽ പ്രായേണ യാതൊരു സാമ്യവുമില്ലാതെയാണ് കാണുന്നതു്. അതുകൊണ്ടു നികുതി ചുമത്തുന്നതിൽ സാമ്യതത്വത്തെ പ്രായോഗികമാക്കിത്തീൎക്കുന്ന കാൎയ്യത്തിൽ വലിയ വിഷമതകളുണ്ട്. ഇതിനെ സംബന്ധിക്കുന്ന പല സിദ്ധാന്തങ്ങളും ഇന്നു പ്രചാരത്തിലുണ്ട്.

ക്ഷേമപരസിദ്ധാന്തം (The benefit theory)

ഈ സിദ്ധാന്തപ്രകാരം ഓരോ വ്യക്തിയും തനിക്ക് ഗവൎമ്മെണ്ടിൽനിന്നു സിദ്ധിക്കുന്ന ക്ഷേമത്തിനും നന്മയ്ക്കും അനുരൂപമായ ഒരു സംഖ്യയാണ് നികുതിയായി നല്കേണ്ടതു്. ഇതു വളരെ പഴക്കംചെന്ന ഒരു സിദ്ധാന്തമത്രെ. ഗവൎമ്മെണ്ടിൽനിന്നു സിദ്ധിക്കുന്ന നന്മകൾക്കുള്ള പ്രതിഫലമാണ് നികുതിയെന്നായിരുന്നു മുൻകാലങ്ങളിൽ വിശ്വസിച്ചുവന്നതു്. എന്നാൽ ഇപ്പോഴത്തെ സ്ഥിതിഗതികൾക്ക് ഈ സിദ്ധാന്തം ഒട്ടും യോജിച്ചതല്ല. സമുദായത്തിൽ ഏററവും ദുൎബ്ബലന്മാൎക്കു ഗവൎമ്മെണ്ടിൽനിന്ന് അധികം രക്ഷ കിട്ടുന്നതാണെന്നു വെച്ച് അവരിൽനിന്ന് അധികസംഖ്യ വസൂൽ ചെയ്യുന്നതു് അസംബന്ധമായിരിക്കും. പുറമെ വസ്തുവകകളുടെ പരിപാലനംകൊണ്ടാണ്

ഗവൎമ്മെണ്ടിൽനിന്നു സിദ്ധിക്കുന്ന നന്മയുടെ പരിമാണത്തെ അളക്കേണ്ടതെങ്കിൽ, ഏറ്റവും വലിയ ജന്മിമാർ തന്നെ നികുതിയിൽ മിക്കഭാഗവും അടക്കേണ്ടിവരും. കേന്ദ്രഗവൎമ്മെണ്ടിൽനിന്ന് ഓരോ വ്യക്തിക്കും സിദ്ധിക്കുന്ന നന്മയൊ ക്ഷേമമൊ ഇത്രയാണെന്നു പരിച്ഛേദിക്കുവാൻ വിഷമമായിരിക്കുന്നതുകൊണ്ട് ഈ സിദ്ധാന്തം ഇക്കാലത്തു പ്രായോഗികമല്ല. എന്നാൽ ഈ സിദ്ധാന്തത്തിന്റെ ഫലം തദ്ദേശഗവൎമ്മെണ്ടുകളുടെ നികുതിസമ്പ്രദായത്തിൽ അല്പാല്പം പ്രതിഫലിച്ചുകാണ്മാൻ കഴിയും.

ഓരോ വ്യക്തിയും, ഗവൎമ്മെണ്ടിന്റെ നിലനില്പിന്നു തന്റെ ശക്തിക്കനുസരിച്ചുള്ള സംഖ്യ കൊടുക്കേണമെന്നും ഈ ശക്തിയെ കണക്കാക്കുന്നതു ഗവൎമ്മെണ്ടുരക്ഷയിൽ ആയാൾ അനുഭവിച്ചുവരുന്ന ധനത്തിന്റെ പരിമാണംകൊണ്ടാണെന്നും ആദം സ്മിത്തു പറയുന്നു. എന്നാൽ ശക്തിയെ വെറും ധനാഗമത്തിന്റെ പരിമാണമനുസരിച്ചു മാത്രം കണക്കാക്കുന്നതു ശരിയായിരിക്കയില്ല. ഉദാഹരണത്തിന്, എല്ലാവരുടെ വരുമ്പടിയിലും പത്തിലൊന്നു നികുതിയായി വസൂലാക്കണമെന്നു നിശ്ചയിച്ചാൽ 100ക. വരുമ്പടിയുള്ള ആൾ 10-കയും 20-ക വരുമ്പടിയുള്ള ആൾ 2-കയും കൊടുക്കേണ്ടിവരും. 20-കയിൽ 2-ക ത്യജിക്കുന്നതു 100കയിൽ 10-ക ത്യജിക്കുന്നതിനേക്കാൾ വലിയ ത്യാഗമാണ്. ഇവിടെ ത്യാഗസാമ്യമില്ലെന്ന ഒരു ദോഷമുണ്ട്. പുറമെ ഒരേ വരവുള്ള ഒരവിവാഹിതനും വൎദ്ധിച്ച കുടുംബമുള്ള ഒരു ഗൃഹസ്ഥനും നികുതി കൊടുക്കുവാനുള്ള ശക്തി ഒരുപോലെയായി

ഭിക്കയില്ല. ഇതുപോലെ മററു പല സംഗതികൾകൊണ്ടും
വ്യക്തികൾക്കു തമ്മിൽ ധനസ്ഥിതിയിൽ വ്യത്യാസമുണ്ടാ-
വാം. അതുകൊണ്ടു് ഒരാളുടെ ധനാഗമത്തിന്റെ പരിമാ
ണം മാത്രം നോക്കി ആയാൾക്കു നികുതി കൊടുപ്പാനുള്ള
ശക്തിയെ കണക്കാക്കുന്നതു ശരിയായിരിക്കയില്ല.

അതുകൊണ്ടു കേവലം ധനസ്ഥിതി മാത്രം നോക്കി
നികുതി ചുമത്തുന്നതു ശരിയല്ലെന്നും ത്യാഗസാമ്യത്തെ
(Equality of Sacrifice) ആസ്പദിച്ചു വേണം നികുതി വ
സൂലാക്കുവാനെന്നും മിൽ മുതലായ ശാസ്ത്രജ്ഞന്മാർ വാ
ദിച്ചു. നികുതിയുടെ 'സാമ്യം' എന്നുവെച്ചാൽ ത്യാഗത്തി
ന്റെ സാമ്യമാണെന്നു് അവർ സിദ്ധാന്തിച്ചു. മറെറാരു
വ്യക്തിയെക്കാൾ ഒട്ടും അധികമോ അല്പമോ അസൌക
ര്യം നേരിടാത്തവിധത്തിൽ ഓരോ വ്യക്തിയും ഗവർമ്മ
ണ്ടിലേക്കടയ്ക്കേണ്ട സംഖ്യയെ ക്രമപ്പെടുത്തുകയാണു് ത്യാ
ഗസാമ്യതത്വത്തിന്റെ ഉദ്ദേശ്യം. ഈ സിദ്ധാന്തം ഇന്ന
പ്രായോഗികമാക്കുന്നതിൽ വളരെ വിഷമതകളുണ്ടെങ്കി
ലും ഇതു സർവ്വത്ര അംഗീകരിച്ചുവരുന്ന ഒന്നാണു്.

ഇങ്ങിനെ ത്യാഗസാമ്യം ഉണ്ടാക്കുന്നതിനുള്ള ഒരു വ
ഴി നികുതിയെ പരിണാമി (Progressive) യാക്കുന്നതാണു്.
വരുമ്പടി വർദ്ധിക്കുന്തോറും നികുതിയുടെ തോതും വർദ്ധി
പ്പിക്കണമെന്നാണിതിന്റെ അർത്ഥം. ധനത്തിന്റെ ഓ
രോ വർദ്ധനയിലും അതിന്റെ ഉപയോഗിത (Utility)
ചുരുങ്ങുകയും സുഖസാമഗ്രികൾക്കായി അധികം സംഖ്യ
ചെലവാക്കുവാൻ പ്രേരണയുണ്ടാകയും ചെയ്യുന്നു. അത്യാ

വശ്യങ്ങൾക്കായി ചെലവു ചെയ്യുന്നതു സുഖസാമഗ്രികൾക്കായി (Luxuries) ചെലവു ചെയ്യുന്നതിനെക്കാൾ സമുദായത്തിന്റെ ശക്തിക്കാവശ്യമാണ്. വൎദ്ധിച്ച കുടുംബമുള്ള ഒരാൾക്കു തന്റെ ധനംകൊണ്ടുള്ള ഉപയോഗിത കുടുംബഭാരമില്ലാത്ത ഒരാൾക്കുള്ള തുല്യധനത്തിന്റെ ഉപയോഗിതയെക്കാൾ വൎദ്ധിച്ചതാണ്; ഈവക തത്വങ്ങളിലാണ് പരിണാമനികുതിസ്സമ്പ്രദായം പ്രതിഷ്ഠിതമായിരിക്കുന്നതു്. ഏററവും ചുരുങ്ങിയ ധനാഗമത്തെ നികുതിയിൽനിന്ന് ഒഴിവാക്കണമെന്നും അതിനുപരിയുള്ള വരുമ്പടികളിന്മേൽ അനുക്രമമായി വൎദ്ധിക്കുന്ന തോതിൽ നികുതി കെട്ടണമെന്നുമാണ് ഇതിലെ മുഖ്യതത്വങ്ങൾ.

പരിണാമി നികുതിസ്സമ്പ്രദായം പ്രായോഗികമാക്കുന്നതിനുള്ള ഒരു ബുദ്ധിമുട്ട് നികുതിദായകന്മാൎക്കിടയിൽ നികുതിയെ സംബന്ധിച്ചുള്ള ത്യാഗത്തെ സമീകരിക്കയാണ്. ത്യാഗസാമ്യത്തെ അളക്കുവാനുള്ള ഉപാധിയെന്താണ്? ഓരോ വ്യക്തിയുടേയും സ്ഥിതികൾ ഭിന്നങ്ങളാകയാൽ സൎവ്വൎക്കും പാററുന്ന ഒരു തീൎപ്പ് ഈ വിഷയത്തിൽ ഉണ്ടാക്കാൻ പ്രയാസമാണ്. ഇതിനു പുറമേ ധനികന്മാരെ ചൂഷണംചെയ്യാനും ഈ സമ്പ്രദായത്തെ ദുരുപയോഗപ്പെടുത്തി എന്നു വരാം. അങ്ങിനെയാണെങ്കിലും പരിണാമി നികുതിസ്സമ്പ്രദായം ഒരു മാതിരി ന്യായമായ ഏൎപ്പാടാണെന്നുതന്നെ പറയാം.

ഇനി മറെറാരു സിദ്ധാന്തമുള്ളതു 'നികുതിയുടെ സാമ്പത്തികതത്വം' (The financial principle of taxation) ആകുന്നു. പൊതുപ്രവൃത്തികൾക്കുള്ള ചെലവി

ന്നു വേണ്ട പണം സമ്പാദിക്കയാണ് നികുതിയുടെ ഉ
ദ്ദേശമെന്നും, അക്കാൎയ്യത്തിൽ നികുതി കൊടുക്കാനുള്ള
ത്രാണിയേയോ മറ്റോ നോക്കേണ്ടതില്ലെന്നും ആണ് ഈ
സിദ്ധാന്തം പ്രതിപാദിക്കുന്നതു്. പൊതുജനങ്ങൾക്ക്, ക
ഴിവുള്ളേടത്തോളം ഉപദ്രവവും ക്ഷോഭവും കുറച്ച്, ആ
വശ്യമുള്ളത്ര ധനം ശേഖരിക്കയാണ് നികുതി വാങ്ങുന്ന
വരുടെ കൃത്യം. അതുകൊണ്ട് ഓരോരുത്തരും തന്റെ വ
രവിന്നനുസരിച്ച് നികുതി കൊടുപ്പാൻ നിൎബ്ബന്ധിതരാവ
ണം. ഈ സിദ്ധാന്തം വ്യക്തികളുടെ ആപേക്ഷികസ്ഥിതി
ഗതികളെ തീരെ അവഗണിക്കുന്നു. ഇതനുസരിച്ച്, നിക
തിദായകന്മാരുടെ ഇടയിൽ വലിയ പ്രതിഷേധമോ ക്ഷോ
ഭമോ ഉണ്ടാക്കാതെ നല്ലൊരു സംഖ്യ പിരിഞ്ഞു കിട്ടുവാൻ
സഹായിക്കുന്ന ഏതു നികുതിയും നല്ലതാണെന്നു തന്നെ
ഗണിക്കപ്പെടുന്നു. ഈ തത്വത്തെ ഇക്കാലത്തു സമുൽ
ഘോഷിക്കാറില്ലെങ്കിലും, ആധുനിക നികുതിസമ്പ്രദായ
ത്തിന്റെ അടിയിൽ കിടക്കുന്ന സംഗതി ഇതുതന്നെ
യാണ്.

ഒരു രാജ്യത്തിലുള്ള പ്രജകൾ തങ്ങളുടെ ശക്തിക്കനു
സരിച്ച് സംഖ്യ ഗവൎമ്മെണ്ടിലേക്കു നികുതിയായി കൊടു
ക്കണമെന്നുള്ള സിദ്ധാന്തത്തിന് 'ധനശക്തിസിദ്ധാന്തം'
(The faculty theory of taxation) എന്നു പറയുന്നു. ഇ
ഇപ്രകാരം വ്യക്തിയുടെ ധനത്തിന്റെ ശക്തിയെയാണ്
ആയാളടയ്ക്കേണ്ട നികുതിയുടെ മാനദണ്ഡമായി കണക്കാ
ക്കുന്നതു്. ഇതിനെ നോക്കുമ്പോൾ ധനികന്മാരാണ് നി
കുതിയിൽ മിക്ക ഭാഗവും അടക്കേണ്ടതെന്നു കാണാം. ഏ

ന്നാൽ ഈ തത്വപ്രകാരം ശക്തിയെ അളക്കേണ്ടതേതു തോതിലാണെന്ന കാൎയ്യത്തിൽ വാദപ്രതിവാദം ഉണ്ടു്. വിനിയോഗം (Consumption), വസ്തുവകകൾ, ധനാഗമം എന്നിവയെ ആസ്പദിച്ചു വേണം നികുതിദാനശക്തിയെ അളക്കാൻ എന്നാണു ചിലരുടെ പക്ഷം. ഇവയിൽ ആദ്യത്തേതു് ആശാസ്യമല്ല. കാരണം ദരിദ്രന്മാരുടെ വിനിയോഗം അവരുടെ ധനാഗമത്തിനോ ധനസ്ഥിതിക്കോ മിക്കപ്പോഴും അനുരൂപമായിരിക്കയില്ല. വസ്തുവകകളും ശരിയായ മാനദണ്ഡമല്ല. കാരണം വസ്തുവകകളുടെ ഉൽപാദനക്ഷമത (Productivity) വ്യത്യാസപ്പെടുന്നതും യാതൊരു വസ്തുവഹകളും ഇല്ലാത്ത ആളുകൾക്കു ചിലപ്പോൾ ധനാഗമം മറ്റു പ്രകാരത്തിൽ ധാരാളം ഉള്ളതായിക്കാണുന്നതും ആണു്.

എന്നാൽ ധനാഗമത്തെ ആസ്പദിച്ചു നികുതിദാനശക്തിയെ കണക്കാക്കുന്നതു് ഒരുവിധം കൊള്ളാം. ആധുനികസമുദായത്തിൽ അതിനെയാണു് മാനദണ്ഡമായി സ്വീകരിച്ചിട്ടുള്ളതു്. പക്ഷേ ഓരോ വ്യക്തിയുടേയും സ്ഥിതിഗതികൾക്കും കുടുംബബാദ്ധ്യതകൾക്കും മറ്റും അനുസരിച്ചു് അവൻെറ ധനാഗമത്തിൻെറ ഉപയോഗിതയ്ക്കു് ഏറക്കുറച്ചിലുണ്ടാവുമെന്നുള്ളതും സ്പഷ്ടമാണു്. നികുതി ചുമത്തുമ്പോൾ ആ സംഗതിയും പരിഗണിക്കേണ്ടതത്രെ. ഇക്കാലത്തു് ഒരു നിശ്ചിതസംഖ്യയ്ക്കു താഴെയുള്ള ധനാഗമത്തിന്മേൽ നികുതി കെട്ടാതിരിക്കുന്നതും ഇക്കാരണത്താലാണു്. സമുദായത്തിൻെറ ഉൽപാദനക്ഷമതയെ തടയുകയോ ധനം സ്വരൂപിക്കുവാനുള്ള വാസനയെ വ്യക്തിക

ളിൽ ഇല്ലാതാക്കുകയോ ചെയ്യുന്ന മട്ടിലുള്ള നികുതി അനാശാസ്യമാണെന്നുള്ളതും ശക്തിസിദ്ധാന്തത്തിലെ പ്രധാനതത്വമാണ്. എന്നാൽ നികുതി കൊടുക്കുവാനുള്ള ആപേക്ഷികശക്തിയെ (Relative ability) അളക്കുവാൻ കൃത്യമായ ഒരുപാധിയുമില്ലെന്നുള്ളതാണ് ഈ സിദ്ധാന്തത്തിന്റെ ഒരു ന്യൂനത.

## നികുതിയെപ്പററിയുള്ള സാമ്യവാദസിദ്ധാന്തം.
## (The social principle of taxation)

കേവലം ധനശേഖരണത്തിനുവേണ്ടി മാത്രമായിരിക്കരുതു് നികുതി എന്നാണ് സാമ്യവാദികളുടെ പക്ഷം. അതുകൊണ്ടു സാമുദായികമായ ഒരു ഉദ്ദേശ്യമുണ്ടായിരിക്കണമെന്നാണവർ പറയുന്നതു്. സമുദായത്തിൽ ധനവിതരണം സമമാക്കുന്ന വിധത്തിലായിരിക്കണം നികുതിയുടെ തോതു് എന്നിവർ പറയുന്നു. ഇതംഗീകരിച്ചാൽ ധനികന്മാക്കു് അളവിൽകവിഞ്ഞ നികുതി കെട്ടേണ്ടതായ്വരും. നികുതി കൊടുപ്പാനുള്ള ശക്തിയുടെ താരതമ്യവിചാരമേ ഈ സമ്പ്രദായത്തിൽ സാദ്ധ്യമല്ല. അങ്ങിനെ വരുമ്പോൾ സമുദായത്തിൽ ധനോൽപാദനത്തിനുള്ള വാഞ്ഛ കുറയുകയും സാമ്പത്തികാധഃപതനം ഉണ്ടാകുകയും ചെയ്യും. പുറമെ നികുതിയായി പിരിച്ച പണത്തിൽനിന്നു സാമ്യവാദികളുടെ അഭിപ്രായമനുസരിച്ചു പൊതുജനനന്മകൾ ചെയ്യുന്നതല്ലാതെ അവർ പറയുമ്പോലെ സമുദായത്തിലെ ധനവിതരണത്തെ സമീകരിക്കുവാനുള്ള ഉദ്യമം ഗവമ്മെണ്ടിന്റെ ചുമതലയിൽ പെട്ടതല്ല.

പദാത്ഥങ്ങളുടെ വിനിയോഗത്തെ ക്രമപ്പെടുത്തുന്നതിനുള്ള ചില നികുതികഠം ഉണ്ട്. മദ്യങ്ങഠം, ലഹരിപദാത്ഥങ്ങഠം, സുഖസാമഗ്രികഠം എന്നിവയ്ക്കുള്ള നികുതികഠം അത്തരത്തിൽ പെട്ടവയാണ്. ആദ്യത്തെ രണ്ടു വകയിലുള്ള നികുതികൊണ്ടുദ്ദേശിക്കുന്നതു ധനശേഖരമല്ല, സന്മാൎഗ്ഗപരിപാലനമാണ്. എന്നാൽ വാസ്തവത്തിൽ ഇത്തരം നികുതികളിൽനിന്നാണ് ഗവമ്മേണ്ടിലേയ്ക്കു ധാരാളം മുതലെടുപ്പുണ്ടാകുന്നതു്.

നികുതിയെ സംബന്ധിക്കുന്ന സൎവ്വ സിദ്ധാന്തങ്ങഠംക്കും അനുസരിച്ചുള്ള ഒരു പ്രായോഗികപദ്ധതി രൂപവൽക്കരിക്കുന്ന കാൎയ്യം വളരെ പ്രയാസമാണ്. ആധുനികരാഷ്ട്രങ്ങഠം ഈ വക തത്വങ്ങളെയെല്ലാം കൂട്ടിച്ചേത്തു ത്യാജ്യാംശം ത്യജിച്ച് സ്വീകാൎയ്യമായ ഭാഗങ്ങളെ സ്വീകരിച്ചാണ് നികുതിപദ്ധതികഠം ഏൎപ്പെടുത്തിയിട്ടുള്ളതു്. ഇന്നത്തെ ഗവമ്മേണ്ടിനുള്ള ചെലവുകളുടെ വലിപ്പംനിമിത്തം ധനശേഖരത്തിന്റെ പരിമാണം വദ്ധിപ്പിക്കുന്നതു് അത്യന്തം പ്രധാനമാണ്. എന്നാൽ മിതവ്യയം, ന്യായം എന്നിവയെ ഒരിക്കലും വിഗണിക്കാവുന്നതല്ല. ഓരോ വ്യക്തിയേയും സംബന്ധിക്കുന്നവിധത്തിൽ നികുതി പ്രത്യേകം പ്രത്യേകം രൂപീകരിക്കുവാൻ പ്രയാസമാണെങ്കിലും ന്യായമായവിധത്തിൽ സൎവ്വൎക്കും ബാധകമായ ചില സാമാന്യപദ്ധതികഠം രൂപവൽക്കരിക്കുവാൻ വളരെ വിഷമമുണ്ടാകയില്ല.



# ശുദ്ധിപത്രം.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 77 | 1 | യോജകക് | യോക്താക്കൾക്ക് |
| 87 | 4 | തിഭജനം | വിഭജനം |
| 117 | 13 | ചായ | പായ |
| 129 | 9 | വിക്രത | വിക്രയ |
| 145 | 8 | മൂല | മൂല്യ |
| 146 | 22 | പ്രവർത്തനതരം | പ്രവർത്തനരീതികം |
| 159 | 13 | അസ്സൂർഡം | ആസ്സൂർഡം |
| 165 | 14 | നഷ്ടത്തിൽനിന്ന് | നഷ്ടത്തിൽനിന്നു രക്ഷപ്പെടുവാൻ |
| 167 | 3 | പരിണാമ | പരിമാണ |
| 182 | 15 | പ്രതതം | പ്രയതം |
| 189 | 13 | എന്ന് | എന്നും |
| 195 | 10 | ഉത | ഒത |
| 195 | 12 | ധാതുവാണ് | ധാതുവെസ്സംബന്ധിച്ചതാണ്. |
| 205 | 3 | വസ്തു | വസ്ഥ |
| 210 | 23 | തമ്മിൽ | നമ്മിൽ |
| 221 | 1 | ശലയിൽ | ശാലയിൽ |
| 225 | 21 | മൂന്നമാധാരണ | മൂന്നമധാരണ |
| 233 | 2 | ഇൽപന്ന | ഉൽപന്ന |
| 244 | 25 | അതിലെയും | അതിലെല്ല് |
| 249 | 17 | ജോൺ സ്റ്റുവർട്ടിൽ | ജോൺ സ്റ്റുവർട്ട്മിൽ |
| 260 | — (1) എന്നുള്ള പണത്തിന്റെ ക്രയണശക്തി എന്നതിനു കീഴിൽ ചേർക്കണം. | | |
| 310 | 7 | ചന്തയാണെന്നും | ചിന്തയാണെന്നും |
| 370 | 12 | കരെ | കരം |
| 408 | | ചിൽ | ചി |



